അന്തരാവലോകനത്തിൻെറ ചരിത്ര മാണ് മനുഷ്യസംസ്കാരത്തിൻെറ ചരിത്രം. ഈ വിഷയത്തിൽ എന്നെന്നും മാർഗ്ഗനിർദ്ദേശം നൽകിയിട്ടുള്ളത് ആർഷഭൂവായ ഭാരതമാണ്. വേദോപനിഷത്തുക്കളുടെ സ്രഷ്ടാക്കളായ ഋഷിപുംഗവന്മാർ മുതൽ ഗണേശ്പുരിയിലെ സദ്ഗുരു നിത്യാനന്ദ ഭഗവാൻ വരെയുള്ള യതിവര്യന്മാരാണ് ഈ സംസ്കാരത്തിൻെറ ദിവ്യ സന്ദേശം ഉദ്ഘോഷിക്കുന്ന മഹാപുരുഷന്മാർ. ഭൗതികാധിപത്യത്തിനുള്ള മത്സരങ്ങളാൽ കൊടുമ്പിരി കൊണ്ടു നരകിക്കുന്ന ലോകത്തോട് ഈ പരമഹംസന്മാർ എന്നും ഉപദേശിക്കുന്നു— ജീവിതത്തിൻെറ പരമലക്ഷ്യം ക്ഷണികമായ ബാഹ്യപ്രതാപങ്ങളുടെ നേട്ടമല്ല, തുച്ഛമായ സുഖഭോഗാസ്വാദനമല്ല, ഈ പ്രപഞ്ചത്തിലെ പരമാണുപ്രാണി മുതൽ പരമേഷ്ടിവരെയുള്ള ജീവാത്മാക്കൾ തമ്മിലുള്ള ഉച്ചനീചത്വങ്ങൾ ഉപരിപ്ലവ മനസ്സിൻെറ സാഹസികമായ ഭേദചിന്തകളുടെ കസൃഷ്ടികൾ മാത്രമാണെന്നും ജീവസേവയാണ് സത്യമായ ഈശ്വരാരാധനയെന്നും മനസ്സിലാക്കി യോഗമാർഗ്ഗത്തിൽ കൂടി ജീവപരയോരൈക്യം– നിത്യാനന്ദം— മോക്ഷം— ആത്മപ്രഭാവം— അനുഭവവേദ്യമാക്കുകയാണെന്ന് ഉപനിഷത്തുക്കളും ഭഗവദ്ഗീതയും ബ്രഹ്മസൂത്രവും

# ചിദാകാശഗീത

(ആത്മപ്രഭാവം)



സദ്ഗുരു നിത്യാനന്ദഭഗവാൻ

തർജ്ജമ : വ്യാഖ്യാനം : പ്രകാശനം

പി. വി. രവീന്ദ്രൻ

# CHIDAKASAGITA
**(ATMAPRABHAVAM)**

By

**SADGURU NITYANANDA BHAGAWAN**


| | | |
|---|---|---|
| Translation | | P.V. Ravindran |
| Commentary | | 'Anand Vihar' |
| Publication | | Cannanore - 9, Kerala. |

| | | | |
|---|---|---|---|
| First Published 1959 | | : | 1000 copies. |
| Second Edition 1963 | | : | 1000 copies. |
| Third Edition (Abridged) | 1968 | : | 3000 copies. |
| Fourth Edition | " 1972 | : | 2000 copies. |
| Fifth Edition | " 1982 | : | 1500 copies. |

Price : Rs. 15/-

Printed at : Sadguru Printing House, Calicut - 6.



''സദ്ഗുരു നിത്യാനന്ദ ഭഗവത്പാദരുടെ

പാദപത്മങ്ങളിൽ

ഈ ഗ്രന്ഥം

ഭക്ത്യാദരപൂർവ്വം സമർപ്പിക്കുന്നു.''

# ഒന്നാം പതിപ്പിന്റെ ആമുഖം



സ്ഥിതപ്രജ്ഞനും അവധൂതനുമായ സദ്ഗുരു നിത്യാനന്ദഭഗവാന്റെ മസ്തകത്തിൽനിന്നും മനുഷ്യരാശിയുടെ നന്മക്കായി പുറത്തുവന്ന ജ്ഞാനരത്നങ്ങളാണ് ''ചിദാകാശഗീത''യിലെ ഉള്ളടക്കം മൂലഗ്രന്ഥം കർണ്ണാടകത്തിലാണ്. ഇംഗ്ലീഷിലും മററും അതിന്റെ പരിഭാഷകളുണ്ട്. മലയാളത്തിലേക്ക് തർജ്ജമചെയ്യുമ്പോൾ അവയുടെ കാതലിന്നും കാന്തിക്കും കോട്ടം തട്ടാതിരിക്കുകയില്ലെന്ന ബോധം ഇല്ലായ്കയില്ല. എങ്കിലും ''ചിദാകാശഗീത'' യുടെ തർജ്ജമകൾ പല ഭാഷകളിലുമുള്ളപ്പോൾ, കേരളത്തിൽ ജനിച്ച ആ യോഗിവര്യന്റെ തത്വോപദേശങ്ങൾ കേരളീയർക്ക് അനുഭവിക്കുവാൻ ഇട വരാതിരിക്കുന്ന ആ കുറവിനെ നികത്തുക എന്ന ഒരു സദ്ഗുരുഭക്തന്റെ ചിരാഭിലാഷം പൂർത്തീകരിക്കുക മാത്രമേ ഈ പ്രസിദ്ധീകരണം കൊണ്ടുദ്ദേശിക്കുന്നുള്ളു. ഭഗവാന്റെ മഹദ്വചനങ്ങളെ കഴിയുന്നത്ര ലളിതമായി വ്യാഖ്യാനിക്കുവാൻ ശ്രമിച്ചുവെന്നല്ലാതെ ആത്മജ്ഞാനത്തിലുള്ള അല്പജ്ഞാനംമൂലം അവയുടെ സാരാംശത്തെ അവയർഹിക്കുന്നതരത്തിൽ വ്യാഖ്യാനിക്കുന്നതിൽ പലേടത്തും പരാജയപ്പെട്ടിട്ടുണ്ടെങ്കിൽ അത് സഹൃദയന്മാർ പൊറുക്കുമെന്നു കരുതി, സദ്ഗുരുനാഥനെ സ്മരിച്ചുകൊണ്ട്, ഈ ഗ്രന്ഥം കേരളീയരുടെ മുമ്പാകെ സമർപ്പിക്കുന്നു.

എന്റെ ഈ എളിയ ഉദ്യമം വിജയപ്രദമാക്കുവാൻ സഹായിച്ച എല്ലാ സദ്ഗുരുഭക്തന്മാരോടും എനിക്കുള്ള ഹൃദയംഗമമായ നന്ദി ഞാൻ ഇവിടെ രേഖപ്പെടുത്തിക്കൊള്ളട്ടെ.

'ആനന്ദവിഹാർ',
അഴീക്കോട്, കണ്ണൂര്,
ജനവരി, 1959,

സദ്ഗുരുഭക്തൻ,
രവീന്ദ്രൻ.

## രണ്ടാം പതിപ്പിനെക്കുറിച്ച്

''ചിദാകാശഗീത'' ഒന്നാം പതിപ്പിലെ ആയിരം കോപ്പികളും വളരെവേഗം ഭക്തജനങ്ങളുടെ കയ്യിലകപ്പെട്ടു. ഇനിയും നിരവധി സഹൃദയന്മാർ ഈ ഗ്രന്ഥത്തിന്നായി ആവശ്യപ്പെട്ടുകൊണ്ടിരിക്കുകയാണ്. അവരുടെ ആഗ്രഹത്തെ സഫലമാക്കുവാനായി, സദ്ഗുരുനാഥൻെറ അനുമതിയോടുകൂടി, ''ചിദാകാശഗീത''യുടെ രണ്ടാം പതിപ്പ് ഈ വിധത്തിൽ പുറത്തിറക്കുന്നു. വ്യാഖ്യാനത്തിൽ ചില മാററങ്ങരം വരുത്തിയിട്ടുണ്ട്.

* * * * *

## മൂന്നാം പതിപ്പിനെക്കുറിച്ച്

''ചിദാകാശഗീത''യുടെ മൂന്നാം പതിപ്പും പുറത്തിറക്കുന്നു. ഈ പതിപ്പിൽ വ്യാഖ്യാനമില്ല. സദ്ഗുരുദേവരുടെ ഒരു ലഘു ജീവചരിത്രവും മഹാസമാധി വിവരണവും സദ്ഗുരു നിത്യാനന്ദമഹിമയെക്കുറിച്ചുള്ള ശ്രീ ചിന്മയാനന്ദസ്വാമികളുടെ പ്രഭാഷണവും ഈ പതിപ്പിൽ ഉരംപ്പെടുത്തിയിട്ടുണ്ട്.

* * * * *

## നാലാം പതിപ്പിനെക്കുറിച്ച്

''ചിദാകാശഗീത''യുടെ നാലാം പതിപ്പും പ്രസിദ്ധീകരിക്കുന്നു. ഇതിൽ നിത്യാനന്ദഭഗവാൻെറ ലഘു ജീവചരിത്രമുണ്ട്

പ്രസാധകൻ.

# അഞ്ചാംപതിപ്പിനെക്കുറിച്ച്

''ചിദാകാശഗീത'' വ്യാഖ്യാനസഹിതംതന്നെ വേണമെന്ന ഭക്തജനങ്ങളുടെ ആഗ്രഹം സഫലമാക്കുവാനായി അഞ്ചാംപതിപ്പ് ഈ രൂപത്തിൽ പ്രസിദ്ധീകരിക്കുന്നു. ഇത്രയും വൈകിപ്പോയതിൽ സജ്ജനങ്ങൾ ക്ഷമിക്കുമെന്ന വിശ്വാസമുണ്ട്. ഈ പതിപ്പിൽ സദ്ഗുരു നിത്യാനന്ദഭഗവാന്റെ ലഘു ജീവചരിത്രവുമുണ്ട്.

ഈ പതിപ്പ് സൂക്ഷ്മം പരിശോധിച്ച് ശരിപ്പെടുത്തിത്തന്ന ധർമ്മബന്ധുവും ഭ്രാതൃതുല്യം ആദരണീയനുമായ ശ്രീ പി. ആർ. നായരോടുള്ള ഹൃദയംഗമമായ കൃതജ്ഞത ഇവിടെ പ്രകാശിപ്പിച്ചുകൊള്ളട്ടെ.

അഞ്ചാംപതിപ്പ് വൃത്തിയായും ഭംഗിയായും അച്ചടിച്ചുതന്ന സദ്ഗുരു പ്രിൻറിംങ്ങ് ഹൗസ് ഉടമസ്ഥൻ ശ്രീ എൻ. എ. മാധവൻനായർക്കും പ്രസ്സിലെ പ്രവർത്തകന്മാർക്കും അകമഴിഞ്ഞ കൃതജ്ഞത രേഖപ്പെടുത്തട്ടെ.

ആനന്ദ വിഹാർ
കണ്ണൂര്—9
1—1—1982

പ്രസാധകൻ

“ബ്രഹ്മാനന്ദം പരമസുഖദം കേവലം
ജ്ഞാനമൂർത്തിം
ദ്വന്ദ്വാതീതം ഗഗനസദൃശം തത്ത്വ
മസ്യാദിലക്ഷ്യം
ഏകം നിത്യം വിമലമചലം സർവ്വധീ
സാക്ഷിഭൂതം
ഭാവാതീതം ത്രിഗുണരഹിതം സദ്
ഗുരും തം നമാമി.”

(ശ്രീ ഗുരുഗീതാ)

യോഗജ്ഞാനസരിത്തു രണ്ടുമിവിടെ-
ക്കാളിന്ദിയായ്, ഗംഗയായ്
മേളിക്കുന്നിതു, പൂവ്വരാമൃഷികളെ-
സ്സേവിക്കുവോരൊക്കെയും
വേഗംവന്നു കളിച്ചിടട്ടെ, നിതരാം
ധൌതാംബരച്ചാർത്തുമായ്
ലോകത്തിൻ വഴികാട്ടുമാറവരിനി-
ച്ചേരട്ടെ ഗോമേളയിൽ.

നിത്യാനന്ദായ ശുദ്ധായ
ചിദാകാശ വിഭൂതയേ
രവിപ്രകാശസൗമ്യായ
നിത്യം ഭഗവതേ നമഃ

ഓം നമോ നാരായണായ

പി. ആർ. നായർ

# സദ്ഗുരു നിത്യാനന്ദഭഗവാൻ

## [ ലഘു ജീവചരിത്രം ]

ഭാരതം ഒരു പുണ്യഭൂമിയാണ്. ഈ പുണ്യഭൂമിയിൽ മഹാത്മാക്കളായ സത്പുരുഷന്മാർ ധർമ്മസംസ്ഥാപനാർത്ഥം ഏതുകാലത്തും തിരുവവതാരം ചെയ്തിട്ടുണ്ട്. അവരാണ് സംസാരസാഗരത്തിലെ ദീപസ്തംഭങ്ങൾ. ആദ്ധ്യാത്മികതയുടേയും ഈശ്വരദർശനത്തിൻേറയും ആത്മപ്രഭാവത്തിൻേറയും കവാടം അവർ എല്ലാവർക്കുമായി തുറന്നിട്ടു കൊടുക്കുന്നു. സംസാരസാഗരത്തിൻെറ മറുകരയെത്തിക്കുന്ന തീർത്ഥങ്കരന്മാരായി അവർ സേവനം അനുഷ്ഠിക്കുന്നു. നമ്മുടെ രാഷ്ട്രത്തിൻെറ ആദ്ധ്യാത്മിക പുരോഗതിയുടെ രംഗത്ത് 19-ാം നൂററാണ്ട് ഒരു സുവർണ്ണകാലമായിരുന്നു. ശ്രീരാമകൃഷ്ണപരമഹംസർ, ജ്യോതിരാമലിംഗസ്വാമികൾ, ഷിർദ്ദിസായിബാബ, വിവേകാനന്ദസ്വാമികൾ, ശ്രീശാരദാദേവി, സ്വാമി രാമതീർത്ഥർ, ഗുരു അരബിന്ദ്, രമണമഹർഷി, സദ്ഗുരു നിത്യാനന്ദസ്വാമികൾ, സ്വാമി ശിവാനന്ദസരസ്വതി, ശ്രീ തപോവന മഹാരാജ്, മഹാത്മജി, ശ്രീനാരായണ ഗുരുദേവർ, ബ്രഹ്മാനന്ദസ്വാമി ശിവയോഗി, ചട്ടമ്പിസ്വാമികൾ, വാഗ്ഭടാനന്ദഗുരുദേവൻ തുടങ്ങിയ മഹാത്മാക്കൾക്ക് ഭാരതാംബ പിറവി നൽകിയ കാലവും മറെറാന്നല്ല.

''ഒരു വൻതിര കയറിയടിക്കുമ്പോൾ വെറും പുഴകളും തോടുകളും പോലും അറിയാതെ അനായാസം തട്ടെപ്പം

നിറയും. അതുപോലെ ഒരവതാരം ഉണ്ടാകുമ്പോരം ആദ്ധ്യാത്മികതയുടെ വലിയ കല്ലോലം ലോകത്തിൻെറ മേൽ തകർത്തു കയറും. അപ്പോരം അന്തരീക്ഷത്തിൽ ആദ്ധ്യാത്മികത ഏതാണ്ട നിറഞ്ഞു നിൽക്കുന്നതായി ജന ങ്ങരംക്കനുഭവമാകുകയും ചെയ്യും.'' ശ്രീരാമകൃഷ്ണപരമഹംസരുടെ വരിഷ്ഠമായ ഈ അഭിപ്രായത്തിന്നിണങ്ങി വലിയൊരാദ്ധ്യാത്മികാന്തരീക്ഷം സൃഷ്ടിച്ചു വിട്ട വൻതിരയായിരുന്നു സദ്ഗുരു നിത്യാനന്ദസ്വാമികരം. 'നിത്യാനന്ദായ നമഃ'' എന്ന സപ്താക്ഷരി അനേകലക്ഷം ജനങ്ങളുടെ ഹൃദയകോവിലിൽ അനവരതം അലയടിച്ചുകൊണ്ടിരിക്കുന്ന മന്ത്രാക്ഷരിയത്രെ. ആത്മശാന്തിക്കം നിത്യാനന്ദത്തിനുമായി സദ്ഗുരുനാഥൻെറ—നിത്യാനന്ദഭഗവാൻെറ— തേജോരൂപത്തിലും ദിവ്യനാമത്തിലും ജനങ്ങരം അഭയം തേടുകയത്രെ.

ജഗദ്ഗുരു ശങ്കരാചാര്യരുടെ ജന്മഭൂവായ കേരളത്തിനു തന്നെയാണ് സദ്ഗുരു നിത്യാനന്ദ ഭഗവാൻെറ തിരുവവതാരം ഉരംക്കൊള്ളുവാനുള്ള ഭാഗ്യ പാരമ്യം കൈവന്നത്. സദ്ഗുരു ദേവൻെറ ജനനത്തെക്കുറിച്ച് ആക്കും ശരിയായ അറിവില്ല. ഗുരുദേവനാകട്ടെ, അത്തരം സംഗതികരം വെളിവാക്കുന്നതിൽ തീരെ തൽപരനുമായിരുന്നില്ല. കൊയിലാണ്ടിയിൽ ഒരേകാന്ത ദിക്കിൽ ഒരനാഥ ശിശു കിടക്കുന്നതു കണ്ടു് ഒരു വേലക്കാരി സ്ത്രീ ആ കുഞ്ഞിനെ വാത്സല്യപൂർവ്വം എടുത്തു വളർത്തുകയും ''രാമൻ'' എന്നു പേർ വിളിക്കുകയും ചെയ്തുവെന്നാണ് ചിലർ വിശ്വസിക്കുന്നതു്. ഈ വിശ്വാസം ശരിയാണെങ്കിൽ സദ്ഗുരു ദേവൻെറ തിരുവവതാരത്തിന്നു് മഹാനായ കബീറിൻെറയും ഷിർദ്ദി സായിബാബയുടെയും തിരുവവതാരങ്ങളോടു് സാദൃശ്യമുണ്ട്. മററു ചിലരുടെ വിശ്വാസപ്രകാരം ഉത്തര കേരളത്തിൽ വടകരക്കടുത്തുള്ള നടുക്കുതാഴെ അംശ

ത്തിൽ പുത്തൂർ ദേശത്താണ് സ്വാമികൾ തിരുവവതാരം കൊണ്ടതു്. മാതാപിതാക്കൾ ദരിദ്രരായിരുന്നു. ധനിക കുടുംബങ്ങളിൽ രാമായണ മഹാഭാരതാദി ഗ്രന്ഥങ്ങൾ പാരായണം ചെയ്തു കിട്ടിയ കാശുകൊണ്ടാണ് അച്ഛനായ ചാത്തുനായർ കുടുംബത്തെ സംരക്ഷിച്ചു വന്നതു്. അമ്മയുടെ പേർ ഉമ്മമ്മ എന്നായിരുന്നു. കുട്ടിക്കു രാമൻ എന്നു നാമകരണം ചെയ്യപ്പെട്ടു. മൂന്നാമത്തെ വയസ്സിൽ അച്ഛൻ നിര്യാതനായി. അതിനെത്തുടൎന്നു കുട്ടിയുടെ പിന്നീടുള്ള വളർച്ച അമ്മയുടെ കീഴിലായിത്തീർന്നു. ഉപജീവനത്തിന്നു മററു മാൎഗ്ഗങ്ങളൊന്നും കാണായ്കയാൽ ആ പ്രദേശത്തെ പ്രശസ്ത വക്കീലും ഉദാരമതിയുമായ ഈശ്വരയ്യരുടെ വീട്ടിൽ ജോലിയെടുത്താണ് അമ്മ കുടുംബത്തെ മുന്നോട്ടു നയിച്ചതു്. കുട്ടിക്കു് ആറു വയസ്സായപ്പോൾ അമ്മയും പരലോക പ്രാപ്തയായി. അതോടെ രാമൻകുട്ടിയുടെ ലൗകിക ബന്ധത്തിന്റെ അവസാനത്തെ കണ്ണിയും അററു പോയി. അതോടെ രാമൻകുട്ടി

''ത്വമേവ മാതാച പിതാത്വമേവ
ത്വമേവ ബന്ധുശ്ച സഖാത്വമേവ
ത്വമേവ വിദ്യാദ്രവിണം ത്വമേവ
ത്വമേവ സൎവ്വം മമ ദേവദേവ''

എന്ന നിലയിലായിത്തീർന്നു.

ഈശ്വരയ്യർ പ്രസിദ്ധനായ ഒരു വക്കീൽ മാത്രമായിരുന്നില്ല. ദൈവഭക്തനും സദ്ഗുണ സമ്പന്നനും ഉദാരമനസ്കനും കൂടിയായിരുന്നു അദ്ദേഹം. അഗതിയായ രാമൻകുട്ടിയെ സ്വന്തം പുത്രനെപ്പോലെ കരുതി വാത്സല്യപൂൎവ്വം അദ്ദേഹം വളർത്തിവന്നു. രാമൻകുട്ടിയിൽ അസാധാരണമായ വൈശിഷ്ട്യങ്ങൾ കണ്ടെത്തുവാൻ ഈശ്വരയ്യർക്കു കഴിഞ്ഞു. കുട്ടിയുടെ സകല ചലനങ്ങളിലും ഒരു പ്രത്യേക ദിവ്യത്വം തെളിഞ്ഞുനിന്നിരുന്നു. നിത്യവും രാവിലെ

ബ്രഹ്മ മുഹൂർത്തത്തിൽ എഴുന്നേററ് അടുത്തുള്ള കോത മംഗല ക്ഷേത്രക്കുളത്തിൽ ചെന്നു കുളിക്കും. കുളികഴിഞ്ഞ ഉടനെ ഭസ്മലേപനം ചെയ്ത് ഏകാഗ്രചിത്തനായി വളരെ നേരം സൂര്യനെ പൂർണ്ണദൃഷ്ടിയോഗത്തിൽ നോക്കുക രാമൻകുട്ടിയുടെ പതിവായിരുന്നു. കുട്ടിയുടെ ഈശ്വര പ്രേമം, ജീവിതശുദ്ധി, സത്യനിഷ്ഠ, ദൃഢതയ എന്നീ സദ് ഗുണങ്ങൾ ഈശ്വരയ്യരുടെ ഹൃദയം കവൎന്നു. അദ്ദേഹം വിശ്രമവേളയിൽ രാമായണം, മഹാഭാരതം, ഭാഗവതം എന്നീ ഗ്രന്ഥങ്ങൾ വായിച്ചാസ്വദിക്കുമ്പോൾ രാമൻ കുട്ടിയും സമീപത്തിരുന്ന് ആ ആനന്ദലഹരിയിൽ പങ്കു ചേർന്നിരുന്നു. ഭഗവൽ ദർശനത്തിന്നുവേണ്ടി ശ്രീഗുരു വായൂരമ്പലത്തിലേക്ക് പോകുമ്പോളെല്ലാം രാമൻകുട്ടി യേയും അദ്ദേഹം കൂടെ കൊണ്ടുപോയിരുന്നു. കുട്ടിക്ക് ഏഴു വയസ്സായപ്പോൾ കുട്ടിയെ സ്കൂളിലേക്കയക്കുവാൻ ഈശ്വര യ്യർ വളരെ ശ്രമിക്കുകയുണ്ടായെങ്കിലും കുട്ടിയുടെ കടുത്ത വിസമ്മതം കാരണം കഴിയാതെ വരികയാണുണ്ടായത്. സൎവ്വവിദ്യകളിലും വെച്ച് പവിത്രവും വരിഷ്ഠവുമായ ''രാജവിദ്യ''യാകുന്ന ''ബ്രഹ്മവിദ്യ''യുടെ ആചാര്യനായ വതരിച്ച ആ മഹാത്മാവിന്ന് സ്കൂളിൽവെച്ച് എന്തു പഠി ക്കുവാനാണ്! പരാവിദ്യയുടെ പ്രഭുവിന്നു് അപരാവിദ്യ കൊണ്ടു് എന്തു് പ്രയോജനം! ആ സത്പുരുഷന്റെ ഗുരു സ്ഥാനം ഉൾക്കൊള്ളാൻ തക്കവിധം മേദുരശുദ്ധനായ ഗുരു ആരാണുള്ളതു് ?

ഈശ്വരയ്യരുടെ വീട്ടിൽ രാമൻകുട്ടി സന്തോഷപൂൎവ്വം വളർന്നുവന്നു. ഈശ്വരയ്യർ തന്റെ സഹപ്രവർത്തകരു മായി കേസ്സുകളെക്കുറിച്ച് ചിന്തിക്കുമ്പോൾ രാമൻകുട്ടി ചർച്ചാവിഷയമായ കേസ്സിന്റെ ഫലപ്രവചനം നടത്തുക പതിവായിരുന്നു. ആ പ്രവചനത്തിന്നനുസൃതമായി വിധി പ്രഖ്യാപനമുണ്ടാകുമ്പോൾ ഈശ്വരയ്യരും കക്ഷികളും നാട്ടു

കാരും രാമൻകുട്ടിയുടെ ബുദ്ധിവൈഭവമോർത്തു വിസ്മയം കൊണ്ടിരുന്നു. ഒരു ദിവസം ജ്യോതിഷ വിദഗ്ദ്ധനായ ഒരു നമ്പൂതിരിപ്പാട് ഈശ്വരയ്യരുടെ വീട്ടിൽ വരികയും രാമൻകുട്ടിയെക്കുറിച്ച് ഗൗരവമായ ചിലകാര്യങ്ങൾ പറയുകയും ചെയ്തു. രാമൻകുട്ടി സാക്ഷാൽ കൈലാസനാഥൻെറ അവതാരമാണെന്നും ഈശ്വരയ്യരുടെ മുജ്ജന്മ സുകൃതത്താലാണ് സാക്ഷാൽ പരമശിവൻ ഈശ്വരയ്യരുടെ കൂടെ താമസിക്കുന്നതെന്നും ജ്യോത്സ്യർ വെളിപ്പെടുത്തി. അതോടെ വാത്സല്യത്തിന്നു പകരം രാമൻകുട്ടിയുടെ നേരെ ഈശ്വരയ്യർക്കു ഭക്ത്യാദരങ്ങൾ വളർന്നു വന്നു. രാമൻകുട്ടിയെ തൻെറ സർവ്വസ്വമായി ഈശ്വരയ്യർ കരുതി. ആ കുട്ടിയുമായുള്ള സംസർഗ്ഗത്തിൽ ഈശ്വരയ്യർക്ക് അനിർവചനീയമായ ആനന്ദവും ശാന്തിയും സിദ്ധിച്ചു.

ആത്മധർമ്മത്തിൻെറ ഉത്തമ ലക്ഷണം സഹാനുഭൂതിയാണല്ലൊ. വയസ്സന്മാർ തലയിൽ ചുമടുമായി ക്ലേശിച്ചു നടക്കുന്നതു കണ്ടാൽ രാമൻകുട്ടി ഓടിച്ചെന്നു് ആ ചുമട് സ്വന്തം തലയിൽ ഏററുവാങ്ങി ഉദ്ദിഷ്ടസ്ഥാനത്തെത്തിച്ചു കൊടുക്കുക പതിവായിരുന്നു. ഭാവിയിൽ ലക്ഷക്കണക്കായ ജീവാത്മാക്കളുടെ പ്രാരബ്ധഭാരം ദൂരീകരിക്കുവാൻ തിരുവവതാരം കൊണ്ട മഹാത്മാവാണ് രാമൻകുട്ടിയെന്നു് അന്നാരും ഓർത്തിരിക്കുകയില്ല. പരോപകാരബുദ്ധി കുട്ടിയിൽ രൂഢമൂലമായിരുന്നു. കുളിക്കാൻ വന്ന സ്ത്രീകളുടെ ആഭരണങ്ങൾ വല്ലതും കുളത്തിൽ നഷ്ടപ്പെട്ടുവെന്നറിഞ്ഞാൽ മതി രാമൻകുട്ടി കുളത്തിലേക്കു ചാടുന്നതും എത്ര ചെറിയ പൊന്നിൻ കഷണമായാലും ആയതു് കൈക്കലാക്കി ഉയർന്നു വരുന്നതും കാണാം. മനുഷ്യർക്കു നഷ്ടപ്പെട്ടു പോകുന്ന ബ്രഹ്മാനന്ദനിധി വീണ്ടെടുത്തു നൽകുവാൻ തിരുവവതാരം ചെയ്ത മഹാത്മാവാണ് ആ കുട്ടിയെന്നു് അന്നാരും കരുതിയിരിക്കയില്ല! താൻ ചെയ്യുന്ന സേവന

ത്തിന്നു് യാതൊരു പ്രതിഫലവും കുട്ടി വാങ്ങിയിരുന്നില്ല. ആരെങ്കിലും നിർബ്ബന്ധിച്ചു വല്ലതും നൽകിയാൽ ആ കാശുകൊണ്ടു് പുല്ലു വാങ്ങി പശുക്കളെ തീററിക്കുകയായിരുന്നു പതിവു്. രാമൻകുട്ടിക്കു പശുക്കളെ വളരെ ഇഷ്ടമാണു്. പശുക്കളെ മേയ്ക്കുവാൻ കുന്നിൻ മുകളിലെത്തിയ രാമൻകുട്ടി പലപ്പോഴും ബാഹ്യബോധമില്ലാതെ കിടക്കുന്നതു കാണാം. മേലുരുട്ടി വിളിച്ചാൽപോലും ഉണർവ്വില്ലാതെ എത്രയോ മണിക്കൂർ കിടക്കും. അത്തരം സന്ദർഭങ്ങളിൽ കുട്ടിയോടു് അനുകമ്പപൂണ്ട ചിലർ ഇളനീർ വായ പൊളിച്ചു ഒഴിച്ചുകൊടുക്കാറുണ്ടായിരുന്നു. ആത്മാരാമനായി ഭാവസമാധിയിൽ പരമശാന്തി അനുഭവിച്ചു കിടക്കുന്ന രാമൻകുട്ടിയുടെ ദിവ്യഭാവത്തെ മനസ്സിലാക്കുവാൻ കഴിഞ്ഞവരാരുണ്ടു്!

ഈശ്വരാജ്ഞ വിചിത്രമെന്നേ പറയാവൂ. രാമൻകുട്ടിക്കു ആത്മപ്രഭാവം പൂർണ്ണമായി പ്രകാശിപ്പിക്കുവാനുള്ള കാലം സമാഗതമായി. ഈശ്വരയ്യക്കു രാമൻകുട്ടിയേയും കൂട്ടി ഉത്തരേന്ത്യയിലെ പുണ്യസ്ഥലങ്ങൾ സന്ദർശിക്കണമെന്ന ആഗ്രഹമുണ്ടായി. അങ്ങനെ ഈശ്വരയ്യർ കാശി, ഹരിദ്വാരം, ഋഷീകേശം തുടങ്ങിയ പുണ്യസ്ഥലങ്ങൾ സന്ദർശിച്ചു. കാശിയിൽ വിശ്വനാഥദർശനം കഴിച്ചശേഷം ഗയയിലും അവിടെനിന്നു് അക്ഷയവതിയിലും എത്തിച്ചേർന്നു. അക്ഷയവതിയിൽ എത്തിച്ചേർന്നപ്പോൾ രാമൻകുട്ടി ഈശ്വരയ്യരോടു് ഇങ്ങനെ പറഞ്ഞു: ''നിങ്ങളോടൊപ്പം നാട്ടിലേക്കു് മടങ്ങുവാൻ ഞാൻ ഉദ്ദേശിക്കുന്നില്ല. നിങ്ങളെ വിട്ടു് പിരിയുകയാണു്. പിന്നീടു് തക്കസമയത്തു് കാണാം'' ഇത്രയും കേട്ടപ്പോൾ ഈശ്വരയ്യർ ഇതികർത്തവ്യതാമൂഢനായി. രാമൻകുട്ടിയെ വിട്ടുപിരിയുകയോ? താൻ പ്രാണതുല്യം സ്നേഹിക്കുന്ന രാമൻകുട്ടിയില്ലാതെ താനെങ്ങനെ നാട്ടിലേക്കു മടങ്ങും എന്ന ദുഃഖത്തി

ലായി ഈശ്വരയ്യർ. രാമൻകുട്ടിയോട് തൻെറ കൂടെ വരുവാൻ ഈശ്വരയ്യർ താണുകേണപേക്ഷിച്ചു. ഫലമുണ്ടായില്ല. ഗത്യന്തരമില്ലാതെ ഈശ്വരയ്യർ രാമൻകുട്ടിയെ ഗാഢാശ്ലേഷം ചെയ്തനുഗ്രഹിച്ചശേഷം ഏകനായി സ്വദേശത്തേക്കു തിരിച്ചു പോയി.

രാമൻകുട്ടി സ്വതന്ത്രനായി. പല പല പുണ്യസ്ഥലങ്ങളും സന്ദർശിച്ചു. സാരനാഥ്, ബുദ്ധഗയ, കേദാർനാഥ്, ബദരീനാഥ് തുടങ്ങിയ സ്ഥലങ്ങൾ സന്ദർശിച്ചശേഷം ഹിമാലയത്തിലെ ഗുഹകളിൽ വിശ്രമിച്ചുകൊണ്ട് ആത്മപ്രഭാവത്തിന്ന് പരിപൂർണ്ണിമ കൈവരുത്തി. പിന്നീട് ഘോരാരണ്യപ്രദേശത്തിലൂടെ ബർമ്മയിലേക്കും സിങ്കപ്പൂരിലേക്കും അവിടെ നിന്ന് കപ്പൽമാർഗ്ഗം സിലോണിലേക്കും സിലോണിൽ നിന്ന് ഇന്ത്യയിലേക്കും യാത്ര ചെയ്തു. പതിനാറാമത്തെ വയസ്സിൽ കൊയിലാണ്ടിയിൽ ഈശ്വരയ്യരുടെ അരികിൽതന്നെ തിരിച്ചെത്തിച്ചേർന്നു. തൻെറ ആരാധനാമൂർത്തിയായ രാമൻകുട്ടിയെ പെട്ടെന്ന് കണ്ടപ്പോൾ അയ്യർ ആനന്ദപരവശനായി. അദ്ദേഹം രാമൻകുട്ടിയെ കെട്ടിപ്പിടിച്ചുകൊണ്ട് ഇങ്ങനെ പറഞ്ഞു: ''രാമാ നീ പരമാനന്ദപ്രാപ്തി നേടി. നീ എനിക്കു വെളിച്ചം നൽകി. നീ ആനന്ദൻ, നിത്യാനന്ദൻ'' അയ്യർ ആനന്ദാശ്രുക്കളിൽ ആറാടി. അന്നുമുതൽ രാമൻകുട്ടി നിത്യാനന്ദനായി. രാമശബ്ദവും ആനന്ദത്തെയാണല്ലോ സൂചിപ്പിക്കുന്നത്. സദ്ഗുരുദേവൻ ഒരവസരം സൂചിപ്പിച്ചതുപോലെ 'നിത്യാനന്ദം'—ഒരു സ്ഥിതിയാണ്, സച്ചിദാനന്ദം.

നിത്യാനന്ദൻ ഈശ്വരയ്യരുടെ കൂടെത്തന്നെ താമസിച്ചു വന്നു. അപ്പോഴേക്കും ഈശ്വരയ്യർ വൃദ്ധനും രോഗഗ്രസ്തനുമായി. പിതൃതുല്യം ആദരിച്ചു വന്ന ഈശ്വരയ്യരെ നിത്യാ

നന്ദൻ പ്രേമപൂർവ്വം ശുശ്രൂഷിച്ചു. നിത്യാനന്ദനുമായുള്ള അഭേദ്യബന്ധത്താൽ ഈശ്വരയ്യർക്കു് മനോദുഃഖമോ മരണ ഭയമോ ഉണ്ടായില്ല. അന്ത്യനിമിഷങ്ങളിൽപ്പോലും അദ്ദേഹത്തിന്റെ മനസ്സ് പരമാത്മപ്രേമത്തിൽ നിർല്ലീനമായിരുന്നു. പ്രാണകല്പനായ നിത്യാനന്ദന്റെ മടിയിൽ തല വെച്ചു തന്നെ ആ ഭക്തോത്തംസം എന്നെന്നേക്കമായി കണ്ണുകളടച്ചു. ഇതിലപ്പുറം മഹാഭാഗ്യം ആ പുണ്യാത്മാവിനു് എന്തുണ്ടു് ലഭിക്കുവാൻ?

ഈശ്വരയ്യരുടെ മരണാനന്തരം നിത്യാനന്ദൻ കൊയിലാണ്ടിവിട്ടു. അപ്പോഴേക്കും രൂപവും ഭാവവുമെല്ലാം മാറിക്കഴിഞ്ഞിരുന്നു. തികഞ്ഞൊരവധൂതനായി പല ലീലകളിലും മുഴകി സഞ്ചരിക്കുവാൻ തുടങ്ങി. പഴനി, മധുര, ചിദംബരം, ശ്രീരംഗം, ഗോകർണ്ണം, ധർമ്മസ്ഥലം, കൊല്ലൂർ മൂകാംബി തുടങ്ങിയ പുണ്യസ്ഥലങ്ങൾ സന്ദർശിച്ചുകൊണ്ടു് ആ യുവസന്യാസി വർഷങ്ങൾ തന്നെ ചെലവഴിച്ചു. ഇതിനിടയിലാണു് ഒന്നാം ലോകമഹായുദ്ധത്തിന്റെ തിരശ്ശീല പൊങ്ങിയതു്. ഒരു ദിവസം മംഗലാപുരത്തുവെച്ചു് നിർബന്ധമായി പട്ടാളത്തിലേക്കെടുക്കുകയും ഒടുവിൽ വൈദ്യപരിശോധനാവേളയിൽ ശരീരത്തിൽ ഹൃദയസ്പന്ദനവും നാഡീമിടിപ്പുമൊന്നും കാണാത്തതിനാൽ ആരോഗ്യവാനല്ലെന്നും പട്ടാളസേവനത്തിന്നു് അയോഗ്യനാണെന്നും ഡോക്ടർ വിധി കല്പിച്ചു് വിട്ടയക്കുകയും ചെയ്തു. ഈ സംഗതി സദ്ഗുരു തന്നെ ഭക്തജനങ്ങളോടു് പറഞ്ഞതാണു്. അതേപോലെ ശ്രീ വിവേകാനന്ദസ്വാമികൾ സമാധിയായ ദിവസം [1902 ജൂലായ് 4] താൻ മദിരാശി പട്ടണത്തിലാണുണ്ടായിരുന്നതെന്നും സദ്ഗുരുദേവൻ വെളിപ്പെടുത്തുകയുണ്ടായി. എന്നാൽ ജന്മവർഷത്തെക്കുറിച്ചോ ജന്മസ്ഥലത്തെക്കുറിച്ചോ മാതാപിതാക്കളെക്കുറിച്ചോ കുട്ടിക്കാലത്തെക്കുറിച്ചോ

സ്വന്തം വയസ്സിനെക്കുറിച്ചോ വ്യക്തമായ യാതൊരു വിവരവും ഭക്തജനങ്ങൾക്ക് സദ്ഗുരുവിൽനിന്നും ലഭിച്ചിരുന്നില്ല. പാൽ വാങ്ങാൻ വരുന്നവൻ പശുവിൻെറ നിറവും വണ്ണവുമൊക്കെ അറിയേണ്ട ആവശ്യമില്ലല്ലോ. സദ്ഗുരുവിൻെറ ജന്മസ്ഥലമന്വേഷിച്ച് വടകരയിലെ പുത്തൂർദേശം സന്ദർശിച്ച ബോംബെഭക്തന്മാരെ ഒരവസരത്തിൽ സദ്ഗുരുദേവൻ ശാസിക്കുകയാണ് ചെയ്തത്. ''എന്തുണ്ടവിടെ? എന്തിനവിടെ പോയി ഭക്തജനങ്ങൾ തന്നെ ബന്ധുക്കൾ'' എന്നാണവിടുന്ന് ഉപദേശിച്ചത്. ''ആരാണ് എൻെറ അമ്മയും സഹോദരന്മാരും ; ദൈവത്തിൻെറ ഇഷ്ടമനുസരിച്ച് ആർ പ്രവർത്തിക്കുന്നുവോ അവരാണ് എൻെറ അമ്മയും സഹോദരന്മാരും'' എന്ന ശ്രീ യേശുദേവൻെറ സാരവാക്യം ഇത്തരുണത്തിൽ ഓർത്തുപോവുകയാണ്. രക്തബന്ധത്തെക്കാൾ ആത്മബന്ധമാണ് സർവ്വപ്രധാനമായിട്ടുള്ളതെന്ന് അവതാരപുരുഷന്മാർ ലോകത്തെ പഠിപ്പിക്കുന്നു.

1919-ൽ പന്തലായിനി (കൊയിലാണ്ടി) യിലെ റെയിൽപാളത്തിന്നടുത്ത് വെറും കൗപീനധാരിയായ ഒരു യുവസന്യാസി ഇരിക്കുന്നതായി ജനങ്ങൾ കണ്ടു. പല ചമൽക്കാരങ്ങളും അദ്ദേഹം കാണിച്ചിരുന്നു. പലരും അദ്ദേഹത്തെ ഒരു ഭ്രാന്തനായി കരുതി. ചുരുക്കം ചിലർ അദ്ദേഹത്തിലുള്ള ദിവ്യത്വം മനസ്സിലാക്കി. ചിലരദ്ദേഹത്തെ പൂജിച്ചു. ചിലർ ദ്രോഹിക്കാനാണ് ശ്രമിച്ചത്.

> ''പാതയിൽ കിടക്കുന്ന കീറത്തുൽത്തുണിചുററി
> ഏതിലും സമഭാവനായ് പുണ്യപാപം വിട്ട്
> ശൂന്യമാം മുറിക്കുള്ളിൽ ശുദ്ധനായ് നിരീഹനായ്
> മാന്യനായവധൂതൻ മേവുന്നു സമരസൻ !
> ധൂളിധൂസരഗാത്രം പൂണ്ടതിമനോജ്ഞനായ്
> ആലോലചേതസ്സിൽ നിന്നകലെ നില്പവനായ്

എപ്പോഴും തത്ത്വചിന്ത കൈക്കൊണ്ടുമന്യവൃത്തി
ഉൾപ്പൂവിലണയാതെയഹങ്കാരാദിയറേറാൻ
ആരെയും ദ്രോഹിക്കയില്ലായവൻ കൃപാനിധി
ആരിലും ക്ഷമയുള്ളോൻ സത്യവാൻ ദോഷഹീനൻ

ഈ നിലയിലുള്ള ഒരവധൂതനെ അജ്ഞതമൂലം ലോകം ഭ്രാന്തനായിക്കരുതുന്നു. എന്നാൽ അധികം താമസിയാതെ ആ ഭ്രാന്തൻ മററാരുമല്ലെന്നും കൊയിലാണ്ടിയിൽ ഈശ്വരയ്യരുടെ കൂടെയുണ്ടായിരുന്ന നിത്യാനന്ദനാണെന്നും എല്ലാവർക്കും മനസ്സിലായി. അങ്ങനെ നിത്യാനന്ദൻ നിത്യാനന്ദ സ്വാമികളായി. സ്വാമികളുടെ പിന്നീടുള്ള യാത്ര വടക്കോട്ടേക്കായിരുന്നു. കോഴിക്കോട്ട്, തലശ്ശേരി, കണ്ണൂർ തുടങ്ങിയ സ്ഥലങ്ങളിൽ വിശ്രമിച്ച ശേഷം നീലേശ്വരം, കാഞ്ഞങ്ങാട്ട്, കുമ്പള, മഞ്ചേശ്വരം, മംഗലാപുരം, മുൽക്കി, ഉഡുപ്പി, മൂകാംബി തുടങ്ങിയ സ്ഥലങ്ങളിൽ അവധൂതവൃത്തിയിൽ സഞ്ചരിക്കുകയും നിരവധി ദിവ്യ ലീലകളിൽ മുഴുകി ആനന്ദിക്കുകയും ചെയ്തു. 1920-21 ലാണ് സ്വാമികൾ ഉഡുപ്പിയിൽ എത്തിയത്. ഉഡുപ്പിയിൽ ശ്രീകൃഷ്ണക്ഷേത്രത്തിന്നടുത്തുള്ള ആനന്ദേശ്വര ക്ഷേത്രത്തിലായിരുന്നു സ്വാമിജി വിശ്രമിച്ചിരുന്നത്. ചിലപ്പോൾ വെറും ലെങ്കോട്ടി ധരിച്ച് മൗനാവലംബിയായി ഭ്രാന്തനെപ്പോലെ ഉഡുപ്പി നഗരത്തിൽക്കൂടി ചുററിത്തിരിയും. മററുചിലപ്പോൾ ഉഡുപ്പിയിലെ പ്രസിദ്ധ ഡോക്ടർ കോമ്പർബയിലിൻെറ വീട്ടിലായിരുന്നു സ്വാമികൾ വിശ്രമിച്ചിരുന്നത്. വളരെക്കാലം മൗനാവലംബിയായി കഴിഞ്ഞതിനാൽ വാക്കുകളുച്ചരിക്കുവാൻ തനിക്ക് വിഷമമുണ്ടെന്ന് സദ്ഗുരുദേവൻ ആംഗ്യരൂപേണ ഡാക്ടരെ അറിയിച്ചു. അവിടെ വെച്ചുതന്നെ വളരെക്കാലങ്ങൾക്കുശേഷം സ്വന്തം കൈകൊണ്ടു ഇലയിൽ ഭക്ഷണം കഴിക്കുകയും ചെയ്തു. എത്രയോ വർഷങ്ങൾ ചെറുകുട്ടികളെപ്പോലെ വല്ലവരും ഭക്ഷണം വായിലിട്ടുകൊടുത്താലേ

സ്വാമികരം ഭക്ഷിക്കാറുള്ളു. പരിപൂർണ്ണമൗനവും ആഹാരമില്ലാത്ത അവസ്ഥയും ശ്രീ ശുകമഹർഷിയെപ്പോലെ ലങ്കോട്ടിപോലുമില്ലാതെ ദിഗംബരനായി പരിപൂർണ്ണസമാധിയിൽ ലയിച്ചുകിടക്കുന്ന മഹാമുനിയുടെ നിലയും അക്കാലത്തു പതിവായിരുന്നു. ദിവ്യനായ ഒരുമാനുഷനാണ് സ്വാമിജിയെന്നു് പലർക്കും അനുഭവപ്പെട്ടു. ഭഗവാൻെറ വായുവേഗത്തിലുള്ള സഞ്ചാരം കണ്ടു് അവർ വിസ്മയിച്ചു. രാവിലെ ഉഡുപ്പിയിലാണെങ്കിൽ കുറച്ചു നേരത്തിന്നകം മംഗലാപുരത്തുണ്ടാകും. താമസിയാതെ വീണ്ടും ഉഡുപ്പിയിൽത്തന്നെ പ്രത്യക്ഷമാകും. ഒരേസമയത്തു് പലസ്ഥലങ്ങളിലും പ്രത്യക്ഷപ്പെട്ട അനുഭവങ്ങളുമുണ്ടു്.

സദ്ഗുരുദേവൻെറ പടമെടുക്കാൻ വേണ്ട സമ്മതത്തിന്നായി സമീപിച്ച ഒരു ഫോട്ടോഗ്രാഫറോടു് ഗുരുദേവൻ പറഞ്ഞ വാക്യം അത്യന്തം ശ്രദ്ധേയമാണു്. ''പ്രപഞ്ചത്തെ മുഴുവൻ ഫോട്ടോ എടുക്കാനാവുമോ ? ഞാൻ ഈ പ്രപഞ്ചമാണു്. ഞാനില്ലാത്ത ഒരിടം കാണിക്കാനാവുമോ ? ഞാൻ എല്ലാററിലും എല്ലായിടത്തും ഉണ്ടു്.''

''സർവ്വം ഖല്വിദം ബ്രഹ്മ:'' എന്ന ഋഷിമന്ത്രത്തിൻെറ മറെറാരു പ്രതിധ്വനി; ''ആത്മൈവേദം സർവം'' എന്ന അദ്വൈത സത്യത്തിൻെറ സുന്ദരപ്രകാശനം. ഈ പാരമാർത്ഥ്യം ലോകം എന്നാണു് മനസ്സിലാക്കുക ? സർവ്വവ്യാപിത്വത്തെപ്പോലെത്തന്നെ സർവ്വാന്തര്യാമിത്വവും സ്വാമിജിയുടെ ദിവ്യവിഭൂതിയായിരുന്നു. വല്ല ഭക്തന്മാരും ഹൃദയം നൊന്തു് വിളിച്ചാൽ എത്ര നാഴിക ദൂരത്തായാലും ആപത്ബാന്ധവനായ സദ്ഗുരു ആ ഭക്തൻെറ സമീപത്തെത്തും.

മംഗലാപുരത്തുനിന്നും 18 നാഴിക അകലെയുള്ള മുൽക്കി ഗ്രാമത്തിലെ ശ്രീ വെങ്കിടറാവു വലിയ ധനാഢ്യനും

പ്രമാണിയുമായിരുന്നു. അദ്ദേഹത്തിന്റെ മകളുടെ മകനായ രമേശറാവുവിന്നു് $2\frac{1}{2}$ വയസ്സു് പ്രായമായിരുന്നപ്പോഠം കഠിനമായ ഒരതിസാരരോഗം പിടിപെട്ടു. മാസങ്ങളോളം പല ചികിത്സകളും നടത്തിയെങ്കിലും രോഗശമനമുണ്ടായില്ല. ഡോക്ടർമാരും വൈദ്യന്മാരുമെല്ലാം നിസ്സഹായരായി കൈമലത്തി. ഏതു നിമിഷവും തങ്ങഠംക്കു് കുട്ടി നഷ്ടമാകുമെന്നോർത്തു് ശ്രീ റാവുവും കുടുംബവും ദുഃഖത്തിലാണ്ടു. ഒരു ദിവസം രാത്രി ശ്രീ റാവു ഹൃദയംനൊന്തു് ഇങ്ങനെ പറഞ്ഞു: ''നിത്യാനന്ദസ്വാമികഠം മംഗലാപുരത്തുണ്ടെന്നു് കേഠംക്കുന്നു. സ്വാമികളുടെ സമീപത്തു് കുട്ടിയെ കൊണ്ടുപോയെങ്കിൽ കുട്ടി രക്ഷപ്പെടുമായിരുന്നു'' ശ്രീ റാവു വാതിലുകളടച്ചു ഉറങ്ങാൻ കിടന്നു. പതിവുപോലെ ശ്രീ റാവു വാതിൽ തുറന്നു് വരാന്തയിൽ വന്നപ്പോഠം കാണപ്പെട്ട കാഴ്ച അത്യത്ഭുതകരമായ ഒന്നായിരുന്നു. വരാന്തയിലുള്ള ഒരു ബെഞ്ചിന്റെ അററത്തു് കറുത്തു നീണ്ടു മെലിഞ്ഞ ഒരവധൂതനിരിക്കുന്നു—ശ്രീ നിത്യാനന്ദസ്വാമികഠം. താൻ കാണുന്ന ദൃശ്യം സത്യം തന്നെയാണോ എന്നു ശ്രീ റാവുവിന്നു് സംശയം തോന്നി. ശ്രീ നിത്യാനന്ദസ്വാമികളുടെ അത്ഭുതസിദ്ധികളെക്കുറിച്ചു് പൂർണ്ണ ബോധമുള്ള ശ്രീ റാവു സ്വാമിജിയെ കണ്ടതും അതിരററ ആഹ്ലാദത്തോടെ അകത്തു ചെന്നു ആസന്നനിലയിൽ കിടക്കുന്ന കുട്ടിയെ എടുത്തു സ്വാമിജിയുടെ സമീപത്തെത്തി. സ്വാമികഠം കുട്ടിയെ എടുത്തു് മടിയിലിരുത്തി. കുറച്ചു നേരം കുട്ടിയെ നല്ലപോലെ തൃക്കൈകഠംകൊണ്ടു തടവി. കുട്ടിക്കു എന്താണു് സംഭവിക്കാൻ പോകുന്നതെന്നറിയുവാൻ വീട്ടിലുള്ളവരെല്ലാം ആകാംക്ഷയോടെ ആ രംഗം വീക്ഷിച്ചു നിന്നു. പൊടുന്നനവെ കുട്ടിയുടെ വയററിൽ നിന്നും ധാരാളം കേടു മലം പുറത്തുവന്നു. കുട്ടിയുടെ ക്ഷീണം മാറിത്തുടങ്ങി. സ്വാമിജിയുടെ മടിയിലും

ദേഹത്തിലുമെല്ലാം മലം. ശ്രീ റാവുവിന്നു ഇതു കണ്ടു മനോവേദനയുണ്ടായി. അദ്ദേഹം സ്വാമികളെ കുളിപ്പിച്ചു വൃത്തിയാക്കി. ധനാഢ്യനായ ശ്രീ റാവുവോടു് സ്വാമികൾ ഇങ്ങനെ കല്പിച്ചു: ''കുറേ ആളുകൾക്കു ഇന്നു വിഭവസമൃദ്ധമായ ഭക്ഷണം കൊടുക്കണം'' ശ്രീ: റാവു ഉടനെ സദ്യക്കുള്ള വട്ടം കൂട്ടി. നിത്യാനന്ദസ്വാമികൾ റാവുവിൻെറ വീട്ടിലുണ്ടെന്ന വാർത്ത മുൽകി ഗ്രാമം മുഴുവൻ പരന്നു. ആയിരക്കണക്കിനാളുകൾ ശ്രീ റാവുവിൻെറ വസതിയിലെത്തി സ്വാമിജിയെ ദർശിക്കുവാനുള്ള തിക്കും തിരക്കുമായി. അതോടെ റാവുവിന്നു സംശയവും പരിഭ്രമവും ഉണ്ടാകാൻ തുടങ്ങി. തയ്യാറാക്കിയ ഭക്ഷണം അവിടെയുള്ള ജനങ്ങൾക്കു മതിയാവുമോ എന്നായരുന്നു അദ്ദേഹത്തിൻെറ സംശയം. ആ സംഗതി ശ്രീ: റാവു സ്വാമിജിയുടെ ശ്രദ്ധയിൽ പെടുത്തി. കരുണാമയനായ ഭഗവാൻ ഉടനെ കലവറയിൽ ചെന്നു് പാകപ്പെടുത്തി വെച്ച സാധനങ്ങൾ ഓരോ പ്രാവശ്യം ഇളക്കിക്കൊണ്ടു് ശ്രീ: റാവുവോടു് ഇങ്ങനെ പറഞ്ഞു: ''ഒട്ടും ഭയപ്പെടേണ്ട. ധാരാളമുണ്ടു്. വേണ്ടത്ര കൊടുത്തോളു'' സ്വാമിജിയുടെ ദിവ്യവിഭൂതികളിൽ പരിപൂർണ്ണവിശ്വാസമുള്ള റാവുവിന്നു നല്ല ധൈര്യമുണ്ടായി പന്തിയിലിരുന്നവർക്കൊക്കെ മൃഷ്ടാന്നം വിളമ്പിയിട്ടും അത്യത്ഭുതമെന്നേ പറയേണ്ടു, പാത്രത്തിൽ നിന്നെടുത്തത്രതന്നെ പാത്രത്തിൽ പിന്നെയും ശേഷിപ്പുണ്ടായിരുന്നു. പായസംവരെയുള്ള വിഭവങ്ങൾ ആ ജനക്കൂട്ടം സംതൃപ്തിയോടെ ഭുജിച്ചാസ്വാദിച്ചു. ശ്രീ യേശുദേവൻ അഞ്ചപ്പവും രണ്ടു മത്സ്യവും കൊണ്ടു അയ്യായിരം ആളുകൾക്കു് വിരുന്നുസൽക്കാരം നൽകിയതിനെക്കുറിച്ചു് ഓർത്തുപോവുകയാണു്. കുട്ടിയുടെ രോഗം നിശ്ശേഷം മാറി. ഇപ്പോൾ ദി ഓറിയൻറൽ ഫയർ & ജനറൽ ഇൻഷൂറൻസിൻെറ മാനേജരായി ഉദ്യോഗത്തിലിരിക്കുന്ന

ശ്രീ: രാമശരാവുവാണ് സദ്ഗുരുഭഗവാന്റെ കൃപാകടാക്ഷത്തിന്ന് പാത്രമായ ആ കുട്ടി. ശ്രീ: റാവുവിന്ന് ഇതേപോലെ മറെറാരു ദിവ്യാനുഭവവും ഉണ്ടായി. സ്വന്തം കമ്പനി ഓഫീസ്മുറിയിലിരിക്കുമ്പോഠം 1961 ആഗസ്റ്റ് 8—ാം തീയതി സദ്ഗുരുദേവന്റെ രൂപദശ്നം കുറേനേരത്തേക്ക് കാണുവാനിടയായി. ഈ അപൂവ് കാഴ്ച കണ്ടു അദ്ദേഹം അശ്ചര്യഭരിതനായി. അതിന്റെ പ്രാധാന്യവും ഗൗരവവും എന്താണെന്നറിയാതെ ചിന്താനിമഗ്നനായി. പിറേറന്ന് വത്തമാനപത്രത്തിൽ ''ശ്രീ നിത്യാനന്ദസ്വാമികഠം സമാധിയായി'' എന്ന വാത്ത വായിച്ചപ്പോളാണ് തനിക്കു തലേന്നുണ്ടായ ദിവ്യദശ്നത്തിന്റെ പൊരുളോത്തു അദ്ദേഹം പുളകംകൊണ്ടുപോയതു്. ഭക്തവത്സലനായ, കരുണാനിധിയായ ശ്രീ നിത്യാനന്ദഭഗവാന്റെ ദിവ്യലീലകഠം അസംഖ്യം! അനന്തം!! അവണ്ണനീയം!!!

ഉഡുപ്പിയിൽ വിശ്രമിക്കുമ്പോഠം സ്വാമിജിയെ കൊലചെയ്യുവാൻ ഒരു ശ്രമം നടന്നു. താണ ജാതിക്കാക്കും പാവപ്പെട്ടവർക്കും ഭോജനം നൽകുക—ഇതായിരുന്നു പലതിന്നും പ്രതിവിധിയായി സ്വാമിജിയുടെ കൽപന. ഇങ്ങനെ ഭോജനസേവ ചെയ്യുവാൻ സദ്ഗുരുഭക്തന്മാരായി പലരും മുമ്പോട്ടുവരികയുണ്ടായി. അവരിൽ ഒരു ആഢ്യൻ ജന്മിയുടെ മകനുമുണ്ടായിരുന്നു. ആ കുട്ടി അച്ഛനിൽ നിന്നു് കിട്ടുന്ന പണം മുഴവൻ സ്വാമിജിയുടെ നിദ്ദേശാനുസരണം പാവങ്ങഠക്ക് ഭക്ഷണം നൽകുന്നതിന്നായി വിനിയോഗിച്ചു. കുട്ടി സദാ സ്വാമിജിയുടെ ആരാധകനും സേവകനുമായി മാറി. ഇതു കണ്ടു കുപിതനായ അച്ഛൻ സ്വന്തം ധനവും സ്വാധീനവും ഉപയോഗിച്ച് സ്വാമിജിയെ കൊലചെയ്യുവാൻ പരിപാടി ഇട്ടു. രണ്ടു പേരെ അതിന്നുവേണ്ടി തയ്യാറാക്കി. അവർ സ്വാമിജി വിശ്രമിക്കുന്ന സ്ഥലത്തെത്തി. അവരെത്തിയതും

സ്വാമിജി പുഞ്ചിരിച്ചുകൊണ്ടു അവരുടെ നേർക്കു നടന്നു. ഉടനെ അവരിൽ ഒരാരം സ്വാമിജിയെ പിടിച്ചു. മറേറ ആരം കത്തിയൂരി സ്വാമിജിയെ കുത്തുവാൻ ഒരുമ്പെട്ടു. കത്തി ഊരിയതും അയാളുടെ കൈ ഉയർത്തപ്പെട്ട നിലയിൽ സ്തംഭിച്ചുപോയി. ഇതു കണ്ടു ഓടിവന്ന ഭക്തജനങ്ങളെ കണ്ടു അതിലൊരാരം ഓടി രക്ഷപ്പെട്ടു. മററെയാരം കത്തിയുമായി കൈപൊക്കിയ നിലയിൽ അങ്ങനെ ത്തന്നെ നിൽക്കുന്നു. കൈ താഴ്ത്തുവാൻ കഴിയാതെ കുഴങ്ങുകയാണദ്ദേഹം. ഉടനെ പോലീസ്സ് സ്ഥലത്തെത്തുകയും അദ്ദേഹത്തെ അറസ്ററുചെയ്തു ലോക്കപ്പിലാക്കുകയും ചെയ്തു. കൈ താഴ്ത്തുവാൻ കഴിയുന്നില്ലെന്നു് ആവലാതിപ്പെട്ടപ്പോരം കരുണാനിധിയായ ഭഗവാൻ അദ്ദേഹത്തിൻെറ കൈ തൊടുകയും കൈ അതോടെ മുൻനിലയിലാവുകയും ചെയ്തു. പോലീസ്സ് കൊലക്കുററത്തിന്നു് നടപടി കൈക്കൊണ്ടു. എന്നാൽ സദ്ഗുരുദേവൻ പോലീസ്സ്റ്റേഷനിൽ പോയി അദ്ദേഹത്തിൻെറ പേരിൽ കേസ്സെടുക്കേണ്ടതില്ലെന്നും മററാരാളുടെ പ്രേരണമൂലം ഈ ദുഷ്കൃത്യം ചെയ്യുവാൻ നിർബ്ബന്ധിതനായതാണെന്നും അതിനാൽ അദ്ദേഹത്തെ വിട്ടയക്കണമെന്നും നിർബ്ബന്ധിച്ചു. അങ്ങനെ അദ്ദേഹം സ്വതന്ത്രനായി. ഒരു മുസ്ലീമായ അദ്ദേഹം പിന്നീടു് നിത്യാനന്ദഭക്തനായിത്തീൻ. കൊല്ലുവാനായി മുതിൎന്ന ഒരു നിഷ്ഠുരൻെറ നേരെ ആ കാരുണ്യവാരിധിചൊരിഞ്ഞ പിയൂഷവർഷം ആരെയാണു് രോമാഞ്ചം കൊള്ളിക്കാതിരിക്കുക! "പിതാവേ, ഇവർക്കു മാപ്പു് കൊടുക്കേണമേ. അവർ ചെയ്യുന്നതെന്താണെന്നു് അവക്കു് തന്നെ നിശ്ചയമില്ല" എന്ന ക്രൂശിതനായ യേശുദേവൻെറ വചനം ഓർത്തു പോകുന്നു. ഇത്തരം സത്പുരുഷന്മാർക്കു് ആരോടും വിദ്വേഷമോ വെറുപ്പോ ഇല്ല. സർവ്വരോടും പ്രേമരസം പ്രകടിപ്പിക്കുന്നു.

മഞ്ചേശ്വരത്തുവെച്ച് മറെറാരു സംഭവമുണ്ടായി. ശ്രീ എം. എ. കെ. റാവുവിൻെറ വീട്ടിൽ വെച്ചായിരുന്നു സംഭവം. അദ്ദേഹത്തിൻെറ വീട്ടിൽ ഒരു വിവാഹം നടക്കുന്നു ശ്രീ നിത്യാനന്ദസ്വാമികളെ വിവാഹമണ്ഡപത്തിന്നു മുമ്പിൽ ആസനസ്ഥനാക്കണമെന്നും വധൂവരന്മാരെ സ്വാമികളുടെ അനുഗ്രഹത്തിന്നു് പാത്രമാക്കണമെന്നും നിത്യാനന്ദ ഭക്തനായ ശ്രീ. റാവുവും കുടുംബവും ആഗ്രഹിച്ചു. അവരുടെ ആഗ്രഹം സഫലമായി. സ്വാമികൾ വിവാഹ മണ്ഡപത്തിന്ന മുമ്പിലിരുന്നു് വധൂവരന്മാരെ അനുഗ്രഹിച്ചു. അപ്പോളാണ് സുപ്രസിദ്ധ മാന്ത്രികനും താന്ത്രികനുമായ ശ്രീ. അപ്പയ്യ അൽവ അവിടെ കയറിച്ചെന്നതു്. തെക്കൻ കർണ്ണാടകത്തിൽ അപ്പയ്യയെ അറിയാത്തവർ ചുരുങ്ങും. മാന്ത്രികശക്തികൊണ്ടു് പല അത്ഭുത കൃത്യങ്ങളും ചെയ്യുന്ന ആളായിരുന്നു അപ്പയ്യ. ഏതു സാധനങ്ങളും ശൂന്യതയിലൂടെ വരുത്തുക അദ്ദേഹത്തിൻെറ ഒരു സിദ്ധിയായിരുന്നു. ഏതു ചടങ്ങുകളിലും അപ്പയ്യക്കു് മുൻസ്ഥാനം ലഭിച്ചിരുന്നു. അദ്ദേഹത്തിനെ ആദരിച്ചു് സ്വീകരിച്ചില്ലെങ്കിൽ ഒരു ചടങ്ങും മംഗളമായി പര്യവസാനിക്കില്ല. ഒരിക്കൽ മംഗലാപുരത്തു് ഒരു സംഗീത സദസ്സു് സംഘടിപ്പിക്കപ്പെടുകയുണ്ടായി. ബങ്കളൂരിൽ നിന്നു് കേളികേട്ട ഒരു ഗായകനുമെത്തി. എല്ലാ ഒരുക്കങ്ങളും പൂർത്തിയായി. മംഗലാപുരത്തുണ്ടായിരുന്ന അപ്പയ്യ ആ സംഗീതം കേൾക്കണമെന്ന ആഗ്രഹത്തോടെ ആ സ്ഥലത്തേയ്ക്കു ചെന്നു. അപ്പയ്യയെ തിരിച്ചറിയാനാവാത്ത ഒരാൾ ഗെയിററിൽവെച്ചു് തടഞ്ഞു. അപ്പയ്യ ശുണ്ഠിയോടെ തിരിച്ചുപോയി. ഫലം എന്തെന്നോ? അന്നു സംഗീത കച്ചേരി നടന്നില്ല. ഗായകന്നു് അന്നു് പാടുവാനേ കഴിഞ്ഞില്ല. എന്നതാണ് കാരണം. ഇങ്ങനെ ചില കഴിവുകളുള്ള ആളാണ് അപ്പയ്യ. അപ്പയ്യ നിത്യാനന്ദ സ്വാമികളെ

കുറിച്ച് ധാരാളം കേട്ടിരുന്നു. അദ്ദേഹം പല അത്ഭുത സിദ്ധികളും കാണിക്കുന്നുണ്ടെന്നും ധാരാളം ഭക്തജനങ്ങൾ ആരാധകരായിട്ടുണ്ടെന്നും കേട്ടിരുന്നു. അതൊക്കെ ഒരു തട്ടിപ്പാണെന്നും സ്വാമിജിക്ക് ദിവ്യത്വമൊന്നും ഉണ്ടാവില്ലെന്നും തൻെറ മുമ്പിൽ സ്വാമിജി ഒരു നിസ്സാരനായിരിക്കുമെന്നും അപ്പയ്യ കരുതിയിരുന്നു. ആയിടക്കാണ് നിത്യാനന്ദ സ്വാമികൾ ശ്രീ റാവുവിൻെറ വീട്ടിൽ വിവാഹകർമ്മത്തിൽ പങ്കെടുക്കുന്നുണ്ടെന്ന് അറിയാൻ കഴിഞ്ഞത്. അപ്പയ്യ ചില കൂട്ടുകാരോടുകൂടി സ്വാമികളെ നേരിട്ടു കാണുവാൻ അവിടെ കയറിച്ചെന്നു. അപ്പയ്യ സ്വാമികളെ വെല്ലുവിളിച്ചു. സ്വാമി അത്ര ശക്തനാണെങ്കിൽ താൻ നൽകുന്ന പുകയില ചവച്ചിറക്കണമെന്നു അപ്പയ്യ നിർബന്ധിച്ചു. വേണ്ടെന്നു് പലതവണ സ്വാമികൾ പറഞ്ഞു. അത്തരത്തിൽ ചെയ്യരുതെന്ന് ഗൃഹനായകനായ റാവുവും അപ്പയ്യയോട് താണുകേണപേക്ഷിച്ചു. ദുരഹങ്കാരിയായ അപ്പയ്യ അതൊന്നും ചെവിക്കൊണ്ടില്ല. ഒടുവിൽ അപ്പയ്യ വിഷലിപ്തമായ ആ പുകയില സ്വാമികളുടെ വായിൽ തിരിച്ചു കയററി. സ്വാമികൾ യാതൊരു ഭാവഭേദവുമില്ലാതെ ആ പുകയില ചവച്ചിറക്കി. സ്വാമികൾക്ക് സ്വല്പം വിയർത്തതല്ലാതെ മററൊന്നും സംഭവിച്ചില്ല. എന്നാൽ അപ്പയ്യക്ക് കഠിനമായ വയർവേദന തുടങ്ങി. ക്ഷീണിതനായി അദ്ദേഹം ബോധമററു വീണു. കൂട്ടുകാർ അദ്ദേഹത്തെ മംഗലാപുരത്തുള്ള വെൻലോക്ക് ആശുപത്രിയിൽ എത്തിച്ചു, മൂന്നു ദിവസത്തിനുശേഷം അപ്പയ്യ ആശുപത്രിയിൽ വെച്ച് മരിച്ചു. ഈ സംഭവത്തെക്കുറിച്ച് 1953ൽ ചില ഭക്തന്മാർ ഓർമ്മിപ്പിച്ചപ്പോൾ സദ്ഗുരുദേവൻ ''സമയം, സന്ദർഭം, നിമിത്തം അത്രമാത്രം'' എന്നു മാത്രമാണ് പറഞ്ഞതു്. തന്നെ കൊല്ലാൻ മുതിർന്ന വ്യക്തിയെ പോലീസ്സു ലോക്കപ്പിൽനിന്നും കേസ്സിൽനിന്നും നിർബന്ധമായി

മോചിപ്പിച്ച സദ്ഗുരുദേവന് പ്രതികാരബുദ്ധിയില്ലെന്ന കാര്യം തീർച്ചയാണ്. ഒരു സന്യാസിയും ഒരിക്കലും ശത്രുതയോടെ പകരം വീട്ടില്ല; പ്രത്യേകിച്ചും അവതാര പുരുഷനായ സദ്ഗുരുദേവൻ. എന്നാൽ പ്രപഞ്ചനിയമത്തെ ആർക്കും അനുസരിച്ചേ മതിയാവൂ. ഉപ്പു തിന്നവൻ വെള്ളം കുടിക്കുകതന്നെ ചെയ്യും. ''ധർമ്മ ഏവ ഹതോ ഹന്തി'' എന്നാണല്ലോ ആപ്തവചനം. ധർമ്മത്തെ ഹനിച്ചാൽ ധർമ്മം ഹനിക്കും. സംശയമില്ല. മന്ത്രതന്ത്രാദികൾ അവതാര പ്രതിഭയുടെ മുമ്പിൽ നിഷ്പ്രഭവും നിസ്സാരവുമാണ്. പരമാത്മ ചൈതന്യവുമായി അഭേദാവസ്ഥ നേടി വിരാജിക്കുന്ന സത് പുരുഷന്മാരായ അവധൂത മഹാത്മാക്കളെ വെല്ലുവിളിക്കുക എത്രമാത്രം പരിഹാസ്യം ! അർത്ഥശൂന്യം !! ആപൽക്കരം !!

''യദ്യദ്വിഭൂതിമത്സത്ത്വം
ശ്രീമദൂർജിതമേവ വാ
തത്തദേവാവഗച്ഛ ത്വം
മമ തേജോംശസംഭവം''

[ശ്രീമദ് ഭഗവദ്ഗീത 10/41]

[വെളിയിലുള്ള മനുഷ്യൻ എവിടെയെങ്കിലും അസാമാന്യമായ ആദ്ധ്യാത്മിക ശക്തി പ്രകാശിപ്പിച്ചാൽ അവിടെ ഞാനുണ്ടെന്നു് അറിഞ്ഞുകൊള്ളുക. എന്നിൽനിന്നാണ് ആ പ്രകാശമുണ്ടാകുന്നതു്.] ശ്രീകൃഷ്ണ ഭഗവാൻെറ ഈ ഉപദേശതത്ത്വം ലോകം മനസ്സിലാക്കുന്നില്ല.

സ്വാമിജി ഒരിക്കൽ തീവണ്ടിയിൽ യാത്ര ചെയ്യുകയായിരുന്നു. നീലേശ്വരത്തിനും കാഞ്ഞങ്ങാട്ടിനും ഇടക്കുവെച്ച് ടിക്കററു കലക്ടർ പരിശോധനക്കായി വന്നു. സ്വാമിജിയോട് ടിക്കററാവശ്യപ്പെട്ടു. ടിക്കററില്ലാത്ത സ്വാമിജി വണ്ടിയിൽ നിന്നും പുറത്തിറക്കപ്പെട്ടു.

സ്വാമിജി പ്ലേററുഫോമിൻെറ ഒരു മൂലയിൽ ചെന്നിരുന്നു. തീവണ്ടി പുറപ്പെടാൻ നേരമായി. ഗാർഡ് വിസിലൂതുകയും പച്ചക്കൊടി വീശുകയും ചെയ്തു. വണ്ടി ഒരിഞ്ചു പോലും മുന്നോട്ട നീങ്ങിയില്ല. ഡ്രൈവർ ആവതും ശ്രമിച്ചു. ഇതെന്തു മറിമായം! അപ്പോളാണ് വണ്ടിയിൽ നിന്നും നിർബ്ബന്ധപൂർവ്വം പിടിച്ചിറക്കപ്പെട്ട സ്വാമിജിയുടെ കാര്യം ചിലരുടെ മനോവേദിയിൽ എത്തിച്ചേർന്നത്. ഗാർഡും ഡ്രൈവറും സ്റ്റേഷൻമാസ്റ്ററുമെല്ലാം സദ്ഗുരുദേവനെ സമീപിച്ച് വണ്ടിയിൽ കയറണമെന്നു താന്നുകേണപേക്ഷിച്ചു. സ്വാമിജി വണ്ടിയിൽ കയറിയതും വണ്ടി ചലിക്കുവാൻ തുടങ്ങി. അതിനുശേഷം സ്വാമിജിയെ എവിടെ കണ്ടാലും എഞ്ചിൻമുറിയിൽപ്പോലും ആദരിച്ചു കയററിയിരുന്നു. ഈ സംഭവത്തെക്കുറിച്ച് പിന്നീട് സ്വാമിജിയോട് ചോദിച്ച ഒരു ഭക്തനോട് സദ്ഗുരുദേവൻെറ മറുപടി ഇതായിരുന്നു: ''വണ്ടിയെ ഒന്നും ചെയ്തില്ല. ഡ്രൈവറുടെ മനസ്സിനെ പിടിച്ചു; അത്രമാത്രം'' വ്യഷ്ടി മനസ്സ് സമഷ്ടി മനസ്സിന്നു കീഴടങ്ങുക സ്വാഭാവികമാണല്ലൊ. മറെറാരവസരത്തിൽ ഇന്ത്യയിലെ വിവിധ സ്റ്റേഷനുകളിലേക്കുള്ള ടിക്കററുകാം ഒരുപോലെ സ്വാമിജിയുടെ കഴുത്തിൽ തൂങ്ങുന്നതായി അനുഭവസ്ഥന്മാർ വെളിവാക്കുകയുണ്ടായി. ഈ മഹാവിശ്വംപോലും ഭഗവാൻെറ സങ്കല്പസൃഷ്ടിയാണെന്നാണല്ലോ അറിവുള്ളവർ പറയുന്നതു്.

സദ്ഗുരുദേവൻ മംഗലാപുരത്ത് അവധൂത വൃത്തിയിൽ കഴിയുന്ന കാലം. അതേ കാലത്തുതന്നെ സിദ്ധസമാജ സ്ഥാപകനായ ശ്രീ ശിവാനന്ദ പരമഹംസരും സിദ്ധവിദ്യാ പ്രചാരണാർത്ഥം മംഗലാപുരത്ത് താമസിക്കുന്നുണ്ടായിരുന്നു. ഭക്തജനങ്ങളുടെ ഇടയിൽ, ശിവാനന്ദ ഭക്തന്മാരും നിത്യാനന്ദ ഭക്തന്മാരുംതമ്മിൽ ചെറിയൊരു

മത്സരം ! അങ്ങിനെ ഒരു ദിവസം ശിവാനന്ദ ഭക്തനായ ഒരു വക്കീലിന്റെ മകൻ നിത്യാനന്ദ സദ്ഗുരുവെ പരീക്ഷിക്കുവാനായി കാലിൽ ഒരു മാറാവ്രണമുണ്ടെന്ന വ്യാജേന കാലിൽ ഒരു കെട്ടുമായി നിത്യാനന്ദ ഭഗവാനെ സമീപിച്ചു ഇങ്ങനെ പറഞ്ഞു. ''സ്വാമിജി, നിങ്ങൾക്കു പല സിദ്ധികളുമുണ്ടെന്നു കേട്ടു വന്നതാണ്. എന്റെ കാലിൽ ഒരു വ്രണമുണ്ട്. പല ചികിത്സകളെടുത്തിട്ടും മാറുന്നില്ല. അതുകൊണ്ട് സ്വാമിജിയെ ദർശിക്കാൻ വന്നതാണ്.'' സർവ്വജ്ഞനും സർവ്വാന്തര്യാമിയുമായ സദ്ഗുരുദേവൻ ഇങ്ങനെ മറുപടി പറഞ്ഞു. ''കുട്ടീ, ആ വ്രണം മാറില്ല. പോയ്ക്കോളൂ.'' താൻ സ്വാമിജിയെ ശരിക്കും കബളിപ്പിച്ചുവെന്ന അഹന്തയിലും നിത്യാനന്ദ സ്വാമികളുടെ കപടസിദ്ധിയെ വെളിച്ചത്താക്കിയെന്ന അഭിമാനത്തിലും ആ സംഗതി കൊട്ടിഘോഷിക്കണമെന്നുള്ള തിടുക്കത്തിലുമായി ആ പയ്യൻ. എന്നാൽ കാലിലെ കെട്ട് കഴിച്ചപ്പോൾ അവിടെ ഒരു വ്രണം ! കുട്ടി അമ്പരുന്നു. മഹർഷിമാരെ പരിശോധിക്കാനായി യാദവകുമാരന്മാർ സാംബനെ സ്ത്രീവേഷം കെട്ടിച്ചു ഗർഭിണിയുടെ നിലയിൽ മഹർഷിമാരെ സമീപിച്ചതും ''നിങ്ങളുടെ കുലത്തെ നശിപ്പിക്കാനുള്ള ഒരു ഉലക്കയെ ഇവൾ പ്രസവിക്കും'' എന്ന ശാപം നേടിവന്നതും അതുപോലെത്തന്നെ യാദവവംശം നശിച്ചതും ഇത്തരുണത്തിൽ ഓക്കുക. കുട്ടിയുടെ അച്ഛൻ ഈ സംഗതി അറിഞ്ഞ ഉടൻ ശിവാനന്ദ സ്വാമികളുടെ സമീപമെത്തി മകന്റെ കാലിൽ വ്രണമുണ്ടായ സംഭവം ശ്രദ്ധയിൽ പെടുത്തി. അപ്പോൾ കുപിതനായ ശിവാനന്ദ സ്വാമികൾ ഇങ്ങനെ പറഞ്ഞു— ''ഓഹോ—കണ്ടോളൂ— ആ രാമനെ ഞാൻ വട്ടപ്പൂജ്യമാക്കും, തീർച്ച.'' ഈ വാക്കുകൾ കേട്ട ഒരു നിത്യാനന്ദഭക്ത വല്ലാതെ പരിഭ്രമിച്ചു. നിത്യാനന്ദ സ്വാമികൾക്കു വലിയൊരാപത്ത് വരാനിരി

ക്കുന്ന എന്നോർത്തു ഭയപ്പെട്ടു. ഇക്കാര്യം ഉടനെ സദ്ഗുരു ദേവൻെറ ശ്രദ്ധയിൽ പെടുത്തണമെന്ന ആഗ്രഹത്തിൽ ആ ഭക്ത സദ്ഗുരുദേവനെ സമീപിച്ച് സംഗതികളെല്ലാം ധരിപ്പിച്ചു. അതുകേട്ട ഉടൻ സദ്ഗുരുദേവൻ, ''ഓഹോ. എന്നാൽ വരു. ഇപ്പോഴുംത്തന്നെ ശിവാനന്ദസ്വാമികളുടെ സമീപം പോകാം. പൂജ്യമാകുന്നതു് കാണാമല്ലോ'' എന്നു പറഞ്ഞു് ശിവാനന്ദ സ്വാമികളുടെ സമീപത്തേക്കു യാത്ര യായി. ശിവാനന്ദ സ്വാമികൾ സദ്ഗുരു ദേവനെ കണ്ടതും പ്രേമാദരപൂർവ്വം സ്വീകരിക്കുകയാണുണ്ടായതു്! പൂജ്യമാകു ന്നതിനു പകരം സംപൂജ്യനായി!! ആ സന്ദർഭത്തിൽ ഒരു പടവും എടുക്കുകയുണ്ടായി. ശി വാ ന ന്ദ സ്വാമികളുടെ മടിയിൽ ആത്മാരാമനായി ബ്രഹ്മാനന്ദ ലഹരിയിലിരി ക്കുന്ന ഒരവധൂത ഭഗവാനെ ആ പടത്തിൽ കാണാവുന്ന താണ്.

മംഗലാപുരത്തുവെച്ച് സ്വാമിജിയുടെ ആദ്യത്തെ സമാധി നടന്നു. സ്വാമികൾക്കു മുപ്പതിലധികം പ്രായമു ണ്ടായിരുന്നില്ല. ഇതിനകം സ്വാമികൾ ഒരവതാരപുരു ഷനാണെന്ന വിശ്വാസം ജനഹൃദയങ്ങളിൽ ആഴത്തിൽ വേരൂന്നിത്തുടങ്ങിയിരുന്നു. മംഗലാപുരത്തും പരിസര ങ്ങളിലും സ്വാമികളെ ഈശ്വരതുല്യം ആദരിച്ചാരാധി ക്കുന്ന നിരവധി ഭക്തജനങ്ങളുണ്ടായി. ഒരു ദിവസം സ്വാമികൾ ഉച്ചക്കുശേഷം ഒരു ഭക്തയുടെ വീട്ടിൽ കയറി ച്ചെന്നു. സന്ധ്യയായപ്പോൾ അവിടെങ്ങും ഒരു വാർത്ത പരന്നു. നിത്യാനന്ദസ്വാമികൾ മിസ്സിസ്സ് എം. ൻെറ വീട്ടിൽ സമാധിയായിരിക്കുന്നു. നിരവധി ഭക്തജന ങ്ങളും മററും ഓടിയെത്തി. വീരപത്മാസനസ്ഥനായി ട്ടുള്ള സ്വാമിജിയെയാണ് വന്നവരൊക്കെ കണ്ടതു്. ജീവനുണ്ടോ എന്നറിയാൻ പരുത്തിയുടെയും കണ്ണാടിയു ടേയും പരീക്ഷണങ്ങൾ നോക്കി. യാതൊരു ലക്ഷണവും

കണ്ടില്ല. മരിച്ചുവെന്നുതന്നെ ജനങ്ങൾ വിധി കല്പിച്ചു. ഗൃഹനായിക നടന്ന സംഭവം വിവരിച്ചു കൊടുത്തു. സ്വാമികൾ വൈകുന്നേരം വീരപത്മാസനസ്ഥനാവുന്നതായും അല്പമൊന്നു സാഹസപ്പെടുന്നതായും കാണപ്പെട്ടു. പൊടുന്നനവെ സ്വാമികൾക്ക് പിന്നിലുള്ള ചുമരിന്മേൽ ഒരു ദിവ്യപ്രകാശം കാണപ്പെടുകയും സ്വാമിജിയുടെ ദേഹം മരവിച്ചപോലെയാവുകയും ചെയ്തു. ഭക്തജനങ്ങളെല്ലാം ദുഃഖാർത്തരായി. പലരും അതൊരന്ത്യദർശനമാണെന്നുതന്നെ വിശ്വസിച്ചു അവരെല്ലാം സന്താപത്തോടെ വീട്ടിലേക്കു മടങ്ങി. ചിലർ ഇനി ശരീരം കാത്തുസൂക്ഷിക്കേണ്ടതില്ലെന്നും അന്ത്യകർമ്മങ്ങൾക്കു ഉടനെ വിധേയമാക്കണമെന്നും അഭിപ്രായപ്പെട്ടു. ഗൃഹനായികയും മററു ചില ഭക്തന്മാരും ''ഇതു നിത്യാനന്ദസ്വാമികളാണ്. നമുക്കു രണ്ടു മൂന്നു ദിവസം കാക്കാം. വല്ലതും അപ്പോൾ സംഭവിക്കും; തീർച്ച'' എന്നിങ്ങനെ ബലമായി പറഞ്ഞു. അവരുടെ വിശ്വാസംപോലെത്തന്നെ സംഗതികൾ നടന്നു. മൂന്നാം ദിവസം ഉച്ചക്കുശേഷം സ്വാമികളുടെ ശരീരത്തിൽ അല്പം ചലനം കണ്ടുതുടങ്ങി. കുറച്ചു കഴിഞ്ഞപ്പോൾ പൂർണ്ണമായ ബാഹ്യബോധമുളവായി. ഇതു കണ്ടപ്പോൾ ഗൃഹനായികയുടെയും മററു ഭക്തജനങ്ങളുടെയും ആനന്ദം സീമാതീതമായിരുന്നു. സ്വാമികൾ കണ്ണു തുറന്നപ്പോൾ അല്പസമയത്തേക്ക് ഒരു പ്രത്യേക ഭാവവും വീക്ഷണവുമായിരുന്നു ആ മുഖകമലത്തിൽ കാണപ്പെട്ടതു്. പെട്ടെന്നു് ആരെയും തിരിച്ചറിയാൻ കഴിഞ്ഞില്ല. കുറച്ചു മണിക്കൂറുകൾ വിശ്രമിച്ചതിന്നുശേഷം അവിടെയുള്ള ഭക്തജനങ്ങളുടെ തുടരെത്തുടരെയുള്ള അന്വേഷണഫലമായി സദ്ഗുരുദേവൻ ഇങ്ങനെ പറഞ്ഞു. ''പോയതു് നല്ല കാര്യത്തിനാണ്. അഞ്ചു സിദ്ധപുരുഷന്മാരെ ദർശിച്ചു. അവരെല്ലാം താൻ ഉടനെ

മടങ്ങിപ്പോകണമെന്നു് നിർബ്ബന്ധിച്ചു.'' ശ്രീരാമകൃഷ്ണപരമഹംസർ, ശ്രീ : വിവേകാനന്ദസ്വാമികൾ, സ്വാമിരാമതീർത്ഥർ എന്നിവരുടെ പേരുകൾ പ്രത്യേകം എടുത്തുപറയുകയുണ്ടായി. പിന്നീടൊരിക്കലും ആ വിഷയത്തെക്കുറിച്ചു് സ്വാമിജി സ്പർശിക്കുകയുണ്ടായില്ല. ഷിർദ്ദി സായിബാബയും ഇതേ തരത്തിൽ 1886 ൽ ഷിർദ്ദിയിൽവെച്ചു സമാധിയാവുകയും മൂന്നു ദിവസത്തിന്നുശേഷം ഉയിർത്തെഴുന്നേൽക്കുകയും ചെയ്ത സംഭവം ഇത്തരുണത്തിൽ ഓർക്കുന്നതു നന്നായിരിക്കും. തനിക്കു് ഋണാനുബന്ധത്താൽ അസംഖ്യം ഭക്തന്മാരെ ഉദ്ധരിക്കുവാനുണ്ടെന്നും ധർമ്മസംസ്ഥാപനത്തിന്നുവേണ്ടിയാണു് തന്റെ അവതാരമെന്നും അതിനാലാണു് 1886 ൽ സമാധിക്കുശേഷം വീണ്ടും താൻ ശരീരത്തിലേക്കു വന്നതെന്നും ബാബ വിശദീകരിക്കുകയുണ്ടായി. സദ്ഗുരു നിത്യാനന്ദസ്വാമികളെക്കുറിച്ചും ബാബയുടെ വാക്കുകൾ തുലോം അന്വർത്ഥമാണു്. ജനലക്ഷങ്ങളെ ത്രിവിധങ്ങളായ ദുഃഖങ്ങളിൽ നിന്നും മുക്തരാക്കുവാനുള്ള ദൌത്യത്തോടെ അവതരിപ്പിച്ച സദ്ഗുരുദേവനു് അകാലവിയോഗം സംഭവ്യമല്ല; അനുയോജ്യവുമല്ല.

സദ്ഗുരുദേവൻ ഗ്രന്ഥരചനയിലോ പ്രഭാഷണപരമ്പരയിലോ മുഴുകിയിരുന്നില്ല. ഭജനഗീതങ്ങൾ ആലപിക്കുകയും ചെയ്തില്ല.

''ഗുരോസ്തു മൌനം വ്യാഖ്യാനം
ശിഷ്യാസ്തു ഛിന്ന സംശയാ:''

[മൌനമായിരുന്നു വ്യാഖ്യാനരീതി. ശിഷ്യന്റെ സംശയങ്ങൾ എന്നേക്കും മറഞ്ഞു] എന്നു ആദിഗുരു ശ്രീ ദക്ഷിണാമൂർത്തിയെക്കുറിച്ചു് വെളിവാക്കിയതു പോലെ സദ്ഗുരു സദാ മൌനാവലംബിയായിരുന്നു. എന്നാൽ ആ മൌനം ശാശ്വതഭാഷയായിരുന്നുവെന്നു് പലർക്കും അനുഭവമായി.

ലക്ഷ്യോപലക്ഷം ജീവാത്മാക്കളെ ധർമ്മബന്ധുക്കളാക്കു വാനും ഈശ്വരാഭിമുഖരായി ശ്രദ്ധാലുക്കളാക്കുവാനും സദ്ഗുരുദേവനു് സാധിച്ചു. നിത്യാനന്ദഭഗവാൻ മംഗലാപുരത്തുണ്ടായിരുന്നപ്പോഴത്തെ ഭക്തന്മാരോട് പറയാറുള്ള വാക്കുകൾ ഓർത്തുപോവുകയാണ്. ''നിങ്ങളെ കൂർമ്മദൃഷ്ടികൊണ്ടു ശ്രദ്ധിക്കുന്നതാണ്'' എന്നു് പൂജ്യതൃപ്പാദങ്ങൾ പറഞ്ഞു. ആമ ഏകാഗ്ര ദൃഷ്ടിയോടെ വിദൂരത്തുള്ള മുട്ട വിരിക്കുന്ന സമ്പ്രദായത്തെയാണ് ഗുരുദേവൻ സൂചിപ്പിച്ചതു്. സദ്ഗുരുക്കന്മാരുടെ മഹാമഹിമയാണിതു്. എന്നാൽ അപൂർവ്വം ചില സന്ദർഭങ്ങളിൽ ശ്രദ്ധാലുക്കളായ ഭക്തന്മാരോടു് ഉപദേശരൂപേണ ഇങ്ങനെ പറയും ''പുസ്തകജ്ഞാനംകൊണ്ടു പ്രയോജനമില്ല. മസ്തകജ്ഞാനമാണ് മുഖ്യം. അനുഭവജ്ഞാനമാണു് പരമപ്രധാനം'' പാണ്ഡിത്യധംഭോടെ ദർശനത്തിന്നു വരുന്നവരോടു് പറയും ''വിവേകാനന്ദസ്വാമി പറയുവാൻ ഒന്നും ബാക്കി വെച്ചില്ല. എല്ലാം പറഞ്ഞിട്ടുണ്ട്. അതൊക്കെ മനസ്സിലാക്കൂ.'' ആത്മാർത്ഥതയുള്ള ഭക്തന്മാരോടു് പറയും ''ഗീത വായിക്കൂ. ഗീത—ത്യാഗി—ശ്രദ്ധ—ശുദ്ധഭാവന—അത്തുമതി. —ശരിക്കുധ്യാനിക്കൂ—ഒക്കെ ശരിയാകും.'' എന്നാൽ സദ്ഗുരുവിന്റെ പേരിൽ ഒരമൂല്യഗ്രന്ഥം സത്യാന്വേഷികൾക്ക് ലഭിച്ചിട്ടുണ്ടു്. അതാണു് ''ചിദാകാശഗീത'' എന്ന ഗ്രന്ഥം. സദ്ഗുരുവിന്നു് 20 വയസ്സ് പ്രായമായി അന്ന കാലം പൂർണ്ണമായ ആത്മപ്രഭാവം ആ മഹാപുരുഷനിൽ നിറഞ്ഞുനിന്നിരുന്നു. മംഗലാപുരത്തു് അവധൂതവൃത്തിയിൽ കഴിയുകയായിരുന്നു. ചിലപ്പോഴെല്ലാം ഭാവസമാധിയിൽ ലയിക്കുന്നതു കാണാം. അങ്ങനെ അഭൗമമായ ആത്മപ്രഭാവത്തിൽ വിരാജിച്ചുകൊണ്ടു'' അജ്ജുനമാമാ (അമ്മാമാ) വരൂ, കൃഷ്ണഅജ്ജാ (അപ്പൂപ്പൻ) പറയുന്നതു കേൾക്കൂ'' എന്നിങ്ങനെ രണ്ടുമൂന്നു തവണ അവർ

ത്തിച്ചു പറയുമായിരുന്നു. പറഞ്ഞു തീൎന്നതും സദ്ഗുരുദേവ നിൽനിന്നും അനഘങ്ങളായ ആത്മതത്ത്വരത്നങ്ങളും അനൎഗ്ഗളം ബഹിൎഗ്ഗമിച്ചുതുടങ്ങും. അപ്പോൾ പരമ ഭക്തയും തപസ്വിനിയുമായ തുളസിയമ്മ അവക്കു സാധിക്കുംവിധം അവയെല്ലാം കുറിച്ചെടുത്തു. ആ സാരോപദേശരത്നങ്ങളെല്ലാം ശേഖരിച്ച് ഒരു പുസ്തകരൂപത്തിലാക്കി സദ്ഗുരുദേവൻെറ അനുമതി പ്രകാരം പ്രസിദ്ധീകരിക്കുകയുണ്ടായി. സ്വാമികൾ എന്താണിങ്ങനെ പറയുന്നതെന്നു ചോദിച്ചപ്പോൾ അതു് ചിദാകാശഗീതയാണെന്നു് സദ്ഗുരുദേവൻ മറുപടി പറഞ്ഞിട്ടുണ്ടായിരിക്കും. ചിദാകാശത്തിൽനിന്നും ഊറിവന്ന ഗീതയെന്നു സാരം. ചിദാകാശമാണല്ലോ പരമാത്മവിലാസം. അങ്ങനെ ''ചിദാകാശഗീത'' എന്ന ഗ്രന്ഥമുണ്ടായി. കൎണ്ണാടകത്തിലാണ് ആദ്യമായി തുളസിയമ്മ ചിദാകാശഗീത പ്രസിദ്ധീകരിച്ചതു്. അതിന്നു് ഇംഗ്ലീഷിൽ രണ്ടു തൎജ്ജമകളുണ്ടു്. സദ്ഗുരുഭക്തനായ ശ്രീ ഹതൻഗഡി ഇംഗ്ലീഷിൽ വ്യാഖ്യാനസഹിതം മറ്റൊന്നു് പ്രസിദ്ധീകരിക്കുന്നുണ്ടു്. തമിഴിലും ഹിന്ദിയിലും മലയാളത്തിലും മറാത്തിയിലും ഈ വരിഷ്ഠഗ്രന്ഥത്തിന്നു് തൎജ്ജമകളുണ്ടു്. ''ഭേദബുദ്ധി ഉപേക്ഷിച്ച് എല്ലാററിലും ഒരേയൊരു പരമാത്മാവിനെ ദൎശിക്കണമെന്നും ഈശ്വരൻ എല്ലാററിലും അന്തൎയ്യാമിയായി വിലസുന്നുണ്ടെന്നും ''സദ്ഗുരുദേവൻ ഉപദേശിച്ചു. നീ അനശ്വരമായ ആത്മാവല്ലാതെ മറെറാന്നുമല്ലെന്ന സത്യത്തെ സ്വാനുഭവപ്പെടുത്തി നിത്യാനന്ദപദം പൂകുക'' ''രാജയോഗസാധനയിലൂടെ ആത്മധ്യാനനിരതനായി കൈവല്യപദം പൂകുക'' എന്നിവ സദ്ഗുരുദേവൻെറ അമൃതവാണികളായിരുന്നു. 20 വയസ്സുമാത്രം പ്രായമുള്ള നിരക്ഷരനായ ഒരാളിൽനിന്നാണ് അനഘങ്ങളായ തത്വജ്ഞാനം തെളിഞ്ഞുവന്നതെന്നോൎക്കുമ്പോൾ നാം ശ്രീരാമകൃഷ്ണ

നേയും ഷിർദ്ദിസായിബാബയേയും രമണമഹർഷിയേയും ഭഗവാൻ ശ്രീ സത്യസായിബാബയേയും ഓർമ്മിച്ചുപോവുകയാണ്. അവരാരുംതന്നെ ബിരുദധാരികളോ വേദ പണ്ഡിതന്മാരോ ആയിരുന്നില്ല. എങ്കിലും അവരുടെ ജ്ഞാന പ്രതിഭക്കുമുമ്പിൽ സകലരും നമ്രശിരസ്ക്കരാകുന്നു.

സ്വാമികൾ പിന്നീട് കാഞ്ഞങ്ങാട്ടെത്തി പല ലീലകളിലും മുഴുകി. കാഞ്ഞങ്ങാട്ടെ സുപ്രസിദ്ധവും രമ്യവുമായ ഗുഹകൾ സ്വാമിജിയുടെ നിത്യസ്മാരകങ്ങളായി നിലനിന്നു വരുന്നു. ഈ ഗുഹകളിൽ ഒരു കാലത്തു സിദ്ധയോഗികൾ വിശ്രമിക്കുമെന്നും സനാതനധർമ്മപരിപാലനത്തിന്നുള്ള പ്രചോദനം ഇവിടങ്ങളിൽനിന്നുയർന്നു വരുമെന്നും സദ്ഗുരുദേവൻ പ്രവചിക്കുകയുണ്ടായി. 1931 ലാണ് ഈ ഗുഹകൾ നിർമ്മിച്ചത്. ഇപ്പോൾ കാഞ്ഞങ്ങാട്ടെ ആശ്രമാധിപതിയായ സ്വാമി ജനാനന്ദജി ഗുഹ പണിയുമ്പോൾ സദ്ഗുരുവോടൊന്നിച്ചുണ്ടായിരുന്നു. കനത്ത ചെങ്കൽപ്പാറ തുരന്നുണ്ടാക്കിയ കലാമോഹനമായ 45 ഗുഹകൾ കൗപീനധാരിയായ ഒരവധൂതസന്യാസിയുടെ കർമ്മഫലമാണോ, സൃഷ്ടിയാണോ എന്ന് ആരും സംശയിച്ചു പോകും. ഒരിഞ്ചിനിയരിൽ നിന്നു പ്ലാൻ വാങ്ങാതെയും ആരിൽ നിന്നും സംഭാവനകൾ കൈപ്പററാതെയുമാണ് ഈ മഹാകാര്യം സാധിച്ചതെന്നോക്കുമ്പോൾ ആരാണ് ആത്ഭുതസ്തബ്ധരാകാതിരിക്കുക !! ആയിരമായിരം വർഷങ്ങൾക്കപ്പുറം പരിത്യാഗധനരായ ബുദ്ധഭിക്ഷുക്കൾ നിർമ്മിച്ച അജന്തയും എല്ലോറയും നാം ഓർമ്മിച്ചുപോകുന്നു. ഇപ്പോൾ ആ ഗുഹകളുടെ മുകളിലായി ഒരു കമനീയ ക്ഷേത്രം ചരിത്രപ്രസിദ്ധമായ സോമനാഥക്ഷേത്ര മാതൃകയിൽ സദ്ഗുരു നിത്യാനന്ദസ്വാമികളുടെ അഭയമുദ്രാഞ്ചിതവും പഞ്ചലോഹ നിർമ്മിതവുമായ ഭീമകായ പ്രതി

മയോടുകൂടി ഉയർന്നുവന്നിരിക്കുന്നു. 1963–ലാണ് ഇതിന്റെ പ്രതിഷ്ഠാമഹോത്സവം കാഞ്ഞങ്ങാട്ടുവെച്ചു നടന്നത്. ബോംബെയിലെ ശ്രീ ബാബുഭായ് മേത്ത യെന്ന സദ്ഗുരു ഭക്തനാണ് ശ്രീ നിത്യാനന്ദക്ഷേത്രം നിർമ്മിച്ചത്. ബോംബെയിൽനിന്നും കപ്പൽമാർഗ്ഗം മംഗലാപുരം വഴിയാണ് പ്രതിമ കൊണ്ടുവന്നത്. ഏകദേശം ഒരു ടൺ തൂക്കമുള്ള വിഗ്രഹം യാത്രാമദ്ധ്യേ ഉടവു തട്ടാതിരിക്കുവാൻ ഭദ്രമായി ഒരു പെട്ടിയിൽ അടക്കം ചെയ്താണ് കപ്പലിൽ കയററിയത്. അപ്രതീക്ഷിതമായി ഒരു ഭജനസംഘം യാത്രക്കാരായി കപ്പലിൽ ഉണ്ടായിരുന്നു. പെട്ടിയിലുള്ള അനർഘവസ്തുവെക്കുറിച്ചറിഞ്ഞപ്പോൾ അവർ മധുരമായ ഭജനാവലികൊണ്ടു് അതിനെ ആരാധിക്കുവാൻ തുടങ്ങി. പെട്ടി തുറന്നു നോക്കിയപ്പോൾ പ്രതിമക്കു പുറമെ പുഷ്പങ്ങളും നാളികേരങ്ങളും പഴങ്ങളും മററും കാണപ്പെട്ടു് ഭക്തജനങ്ങൾ സദ്ഗുരു ലീലയോർത്തു രോമഹർഷം കൊള്ളുകയുണ്ടായി.

കാഞ്ഞങ്ങാട്ടെ നിത്യാനന്ദാശ്രമവും ഗുഹകളും പണിയുമ്പോൾ സ്വാമിജി ദിവസവും ലങ്കോട്ടിയിൽ നൂറു കണക്കിൽ പുത്തൻ നോട്ടുകളെടുത്തു് പ്രവൃർത്തിക്കാർക്കു കൂലി കൊടുക്കുന്നുണ്ടായിരുന്നു. ഇതറിഞ്ഞ പോലീസ്സുദ്യോഗസ്ഥന്മാർ എവിടെനിന്നാണ് ഇത്രയധികം പണം സ്വാമിജിക്കു ലഭിക്കുന്നതെന്നറിയാൻ പരിശോധന നടത്തി. എന്തോ വഞ്ചനയുണ്ടെന്നു് അവർ സംശയിച്ചു. ശ്രീ സദ്ഗുരുദേവൻ അന്വേഷണത്തിനു വന്ന പോലീസ്സു സംഘത്തെ അടുത്തുള്ള ഒരു ജലശേഖരത്തിന്നരികെ കൊണ്ടുവരികയും സ്വാമിജി അതിൽ മുങ്ങി കെട്ടുകെട്ടുകളായുള്ള പുതുനോട്ടുകളുമായി പൊന്തിവന്നു ഇതാ ഇവിടെയാണ് എന്റെ പ്രസ്സ്് വരൂ, വന്നു നോക്കൂ എന്നു പറയു

കയും ചെയ്തു. പോലീസ്സസംഘം ഇതുകണ്ടു അമ്പരന്നു. ഒന്നാ അവരെല്ലാം വിനയപൂർവ്വം കുമ്പിട്ടു മടങ്ങുകയാണു ണ്ടായത്. ചിലപ്പോൾ സ്വാമിജി ആയിരക്കണക്കിനാളുകൾക്ക് അന്നദാനം നടത്തും. മധുരപലഹാരങ്ങൾ വിതരണം ചെയ്യും. എവിടെനിന്നാണ് അവയെല്ലാം വരുന്നതെന്നും ആരാണത് ഉണ്ടാക്കിയതെന്നും ആർക്കും ഒരു പിടിയും കാണുകയില്ല. എല്ലാം അജ്ഞാത സംഗതികൾ ! ഈശ്വരനും ഋഷിമാർക്കും യാതൊരു ബാഹ്യസാമഗ്രികളുടേയും സഹായം കൂടാതെ കേവലം അഭിധ്യാനം കൊണ്ട് നാനാവസ്തുക്കളെ സൃഷ്ടിയ്ക്കാൻ കഴിയുമെന്നു് പറയപ്പെടുന്നു. ''ദേവാദിവദപി ലോകേ'' എന്ന ബ്രഹ്മസൂത്രം (2/1–25) അതാണ് വെളിവാക്കുന്നതു്. (ഭാരതീയദർശനം)

കാഞ്ഞങ്ങാട്ടെ പുതിയ കോട്ടക്കടുത്തുകൂടി നിത്യാനന്ദാശ്രമത്തിലേക്കു പോകുന്ന നിരത്തിൻെറ പേർ ''ഗോൺ റോഡ്'' എന്നാണ്. ഭഗവാൻ തന്നെ നൽകിയ പേരാണതു്. അതിൻെറ ചരിത്രം ബഹു രസമാണ്. ഭ്രാന്തനെപ്പോലെയുള്ള ഒരു സ്വാമി ഗവൺമെൻറിൻെറ പുറം പോക്കുസ്ഥലത്തു് റോഡുണ്ടാക്കുകയും ഗുഹകൾ നിർമ്മിക്കുകയും ചെയ്യുന്നതു് അനുവദനീയമാണോ? അതു തടയുവാൻ ശ്രമിച്ച റവന്യൂ ഉദ്യോഗസ്ഥന്മാരേയും പോലീസ്സുദ്യോഗസ്ഥന്മാരേയും സ്വാമി ഒട്ടുംതന്നെ വകവെക്കുന്നില്ലെന്നും അവരുടെ ശ്രമങ്ങളെല്ലാം പരാജയപ്പെട്ടുവെന്നുമുള്ള പരാതി ഒടുവിൽ തെക്കൻ കർണ്ണാടകത്തിലെ അന്നത്തെ കലക്ടരായ ഗോൺസായ്പിൻെറ സമക്ഷം എത്തിച്ചേർന്നു. എന്നാൽ അതൊന്നു കാണണം എന്ന ഗൗരവത്തിൽ സായ്പ് കാഞ്ഞങ്ങാട്ടുള്ള സ്വാമിജിയുടെ സന്നിധിയിലെത്തി. ഗുഹയിൽ വിശ്രമിക്കുന്ന സ്വാമിജിയുമായി വളരെ നേരം ഇംഗ്ലീഷിൽ സംഭാഷണം നടത്തിയശേഷം സ്വാമിജി ഒരു

സാധാരണ വ്യക്തിയാണെന്നും സ്വാമിജിയുടെ പ്രവൃത്തിയിൽ ആരും തന്നെ ഇടപെടരുതെന്നും തടസ്സമുണ്ടാക്കരുതെന്നും കലക്ടർ ഉത്തരവിട്ടു. ത്രിവിധകരണങ്ങളാലും സദ്ഗുരുവെ വന്ദിച്ചശേഷം സായ്പ് തിരിച്ചുപോയി. ഈ സംഭവത്തെ അനുസ്മരിച്ചുകൊണ്ടാണ് സദ്ഗുരുദേവൻ ആ റോഡിന് ഗോൺ റോഡ് എന്നു നാമകരണം ചെയ്തത്.

''യോഗൈ മൽഭാവമാപന്ന
ഈശിതുർവ്വിശിതു പുമാൻ
കുതശ്ചിന്ന വിഹന്യേത
യസ്യ ചാജ്ഞാ യഥാ മമ''

[സർവ്വനിയന്താവും സ്വതന്ത്രനുമായിരിക്കുന്ന എന്നിൽ ധ്യാനവിശേഷത്താൽ അഭേദം പ്രാപിച്ചിരിക്കുന്ന പുരുഷനെ തടസ്സപ്പെടുത്തുവാൻ യാതൊന്നിനും സാദ്ധ്യമല്ല. അവന്റെ ആജ്ഞ എന്റേതുപോലെത്തന്നെയാണ്. അവൻ സങ്കല്പിക്കുന്നതെന്തായാലും അവന്നു് അതനുഭവമായിവരും] എന്നുള്ള ശ്രീ മഹാഭാഗവതസാരം എത്രമാത്രം അന്വർത്ഥമല്ല !

കാഞ്ഞങ്ങാട്ടു ശ്രീ നിത്യാനന്ദാശ്രമത്തിൽ നിന്നും മൂന്നു നാഴിക ദൂരത്തിൽ സ്ഥിതിചെയ്യുന്ന ''ഗുരുവനം'' ഒരു തപോവനം തന്നെയാണ്. അവിടെയുള്ള ഗുഹയിൽ സദ്ഗുരുദേവൻ ആത്മാരാമനായി വിശ്രമിച്ചതായറിയുന്നു. സ്വാമിജിയുടെ ദിവ്യശക്തിയാൽ ആ ഗുഹയിൽക്കൂടി പരിപാവനമായ ഗംഗാജലം ഒഴുകി വന്നു; ഇന്നും ഒഴുകിക്കൊണ്ടിരിക്കുകയും ചെയ്യുന്നു. പരമശിവനുള്ളിടത്തു പാപനാശിനിയായ ഗംഗയും ഉണ്ടാകുമല്ലോ. ഗുരുവനത്തിൽ എട്ടു വലിയ കല്ലുകൾ ഒരിടത്തു വെച്ചതായിക്കാണാം. അവ അഷ്ടസിദ്ധികളുടെ പ്രതീകങ്ങളാണെന്നു് വിശ്വസിച്ചു വരുന്നു. ഇപ്പോൾ ഗുരുവനത്തിലും കമനീയ ഒരു നിത്യാനന്ദക്ഷേത്രം സ്ഥാപിതമാ

യിരിക്കുന്നു. കൂടാതെ ശ്രീ ജനാനന്ദസ്വാമികൾ ഗുരുവനത്തിൽ ഭക്തന്മാർക്കും സാധുക്കൾക്കും വിശ്രമിക്കുവാനുള്ള ധർമ്മശാലയും നിർമ്മിച്ചിരിക്കുന്നു.

ഭഗവാൻെറ കൂടെ എപ്പോഴും നിരവധി കുട്ടികളുണ്ടായിരിക്കും. അവർക്കെല്ലാം ഗുരുദേവൻ അതീവ പ്രിയംകരനായിരുന്നു. മിഠായിയും ലഡ്ഡുവും മററു ഭക്ഷണപദാർത്ഥങ്ങളും വസ്ത്രങ്ങളും പുസ്തകങ്ങളും ഭഗവാനിൽനിന്നു് സമ്മാനമായി സദാ കുട്ടികൾക്കു് ലഭിച്ചിരുന്നു. ഹരിജൻ കുട്ടികളോടും മററും ഭഗവാൻ കാണിച്ച പ്രേമവാത്സല്യം സീമാതീതമായിരുന്നു. അവരോടൊപ്പം ഭഗവാൻ കളിക്കുകയും കുളിക്കുകയും രസിക്കുകയും ചെയ്യുന്ന കാഴ്ച ആരെയും കോൾമയിർ കൊള്ളിക്കും. ഭഗവാന്നു് അവരെല്ലാം അമൃതാനന്ദത്തിൻെറ അരുമക്കിടാങ്ങളാണെന്നറിയാം. ഭഗവാൻെറ ഉത്തരവനുസരിച്ചു കാഞ്ഞങ്ങാട്ടും ഗണേശ്പുരിയിലും വിപുലമായ തോതിൽ കുട്ടികൾക്കു ബാലഭോജനത്തിന്നുള്ള ഏർപ്പാടുകൾ ചെയ്തിട്ടുണ്ടു്. ഇന്നും ആ പുണ്യകർമ്മം സദ്ഗുരു കൃപയാൽ തുടർന്നുവരുന്നുണ്ടു്.

ഭഗവാൻെറ ആത്മപ്രഭാവവും ദിവ്യവിഭൂതികളും അനുഭവത്തിൽക്കൂടി ഗ്രഹിച്ച അസംഖ്യം പേർ ഇന്നും കേരളത്തിലും കർണ്ണാടകത്തിലും മഹാരാഷ്ട്രത്തിലും മററും ജീവിച്ചിരിപ്പുണ്ടു്. അക്ഷന്തവ്യമായ മനോമാലിന്യമുള്ള ഏതൊരാളും ഗുരുദേവനെ സമീപിക്കുവാൻ തെല്ലൊന്നു മടിക്കും. ആ സന്നിധിയിലെത്തിയാൽ അത്തരക്കാരോടുള്ള സ്വാമിജിയുടെ ശാസന സിംഹഗർജ്ജനംപോലെ ഭയജനകമായിരിക്കും. എത്രയെത്ര പേർ ഗുരുദേവദർശനം കൊണ്ടു് പശ്ചാത്തപിക്കുകയും മാനസാന്തരപ്പെടുകയും സദ്ഗുണവിഭവരാകുകയും ചെയ്തിട്ടില്ല !! കപടസന്യാസവേഷം ധരിച്ചു് ഉദരപൂരണമാത്രമോഹികളായി കഴിഞ്ഞി

രുന്ന വ്യക്തികാം ഗുരുദേവദർശനത്തിന്നുശേഷം മടങ്ങി വരുന്നതു് ഒരു പുതുജന്മമെടുത്തിട്ടായിരിക്കും. അവരെല്ലാം ഭഗവാൻെറ കരുണാദൃഷ്ടികാം ഭക്ത്യാദരപുരസ്സരമാണ് സ്മരിക്കുന്നതു്. സദ്ഗുരുദേവൻ സാധുക്കളെ ചക്കപ്പഴത്തോടു് ഉപമിച്ചിട്ടുണ്ടു്. അതിൻെറ പരുപരുത്ത പുറവും തടിച്ച തൊലിയും അതിന്നുള്ളിലെ പശപശയായ മുളഞ്ഞയുമെല്ലാം കഴിഞ്ഞ് ഉള്ളോട്ടെത്തിയാൽ ലഭിക്കുന്നതോ അത്യന്തമധുരമായ തേൻപോലുള്ള ചുള. അതുപോലെ സാധുക്കളുടെ ബാഹ്യഭാവം പരുഷമായി തോന്നുമെങ്കിലും ക്ഷമയും ശ്രദ്ധയുമുണ്ടെങ്കിൽ ഭക്തന്മാർക്കു സാധുക്കളുടെ പ്രേമമസൃണമായ ഹൃദയസൗരഭ്യത്തെ ആസ്വദിക്കുവാൻ സംഗതി വരുമെന്നു് ഗുരുദേവൻ പറയാറുണ്ടു്. നല്ല ശകാരവും പ്രഹരവും കിട്ടിയ ഒരു സന്യാസിയെ ഒടുവിൽ അരികിലേക്കു വിളിച്ചു് സദ്ഗുരുദേവൻ ഇങ്ങനെ പറയുകയുണ്ടായി. "ചെമ്പുപാത്രം ആരുണ്ടാക്കുന്നു? ചെമ്പോട്ടി. അതിന്നൊടിവു് പററിയാൽ ചെമ്പോട്ടി എന്താണ് ചെയ്യുന്നതു്? പാത്രം നല്ലപോലെ തട്ടിമുട്ടി വൃത്തിയാക്കുന്നു." സദ്ഗുരുദേവൻെറ പ്രഹരമേററു് എത്രയെത്ര പൊട്ടപ്പാത്രങ്ങാം നല്ലവയായില്ല!! സദ്ഗുരുദേവൻെറ ആജ്ഞാനുസൃതം ഇന്ത്യയിൽ പല ദിക്കുകളിലും ഗുഹകളിലും ആശ്രമങ്ങളിലും ഏകാന്തധ്യാനനിരതരായി എത്രയോ വിരക്ത ഭക്തന്മാർ കഴിഞ്ഞുവരുന്നുണ്ടു്.

സ്വാമിജി കാഞ്ഞങ്ങാടു് വിട്ടു ഉത്തരേന്ത്യയിലേക്കു് യാത്രയായി. കാശി, അയോദ്ധ്യ, പ്രയാഗ്, ഹരിദ്വാർ, ഋഷികേശ്, ബദരീനാഥ്, കേദാർനാഥ്, മഥുര, വൃന്ദാവനം, പുഷ്കർ, ദ്വാരക, നാസിക്ക്, ത്രിംബകേശ്വർ, പണ്ഡർപൂർ, അളന്തി തുടങ്ങിയ പുണ്യസ്ഥലങ്ങളെല്ലാം സന്ദർശിച്ചശേഷം സ്വാമിജി ബോംബെയിൽ എത്തിച്ചേർന്നു. കുർലയിലും ചിലപ്പോാം ആഗ്രാനിരത്തിന്നടു

ത്തുള്ള വിക്രോളിയിലും വിശ്രമിച്ചു. പലപ്പോഴും കർലയിൽ വെള്ളക്കഴലുകറംക്കമീതെ സമാധി ഭാവത്തിൽ ലയിച്ചു കിടക്കുന്നതായി കാണാറുണ്ട്. അവിടെ നിന്നാണ് സ്വാമികറം ബോംബെയിലെ താന ജില്ലയിലെ "വജ്രേശ്വരി"യിൽ എത്തിയത്. യോഗിവര്യന്മാരായ മച്ഛേന്ദ്രനാഥിൻേറയും ഗോരക്നാഥിൻേറയും പാദസ്പർശത്താലും തപശ്ചര്യയാലും പരിപൂതമായ ഭൂവിഭാഗമാണ് വജ്രേശ്വരി. അവിടെയുള്ള സുപ്രസിദ്ധമായ വജ്രേശ്വരി ക്ഷേത്രത്തിലാണ് സ്വാമികറം ആദ്യമായി വിശ്രമിച്ചത്. പേഷ്വരാജാവായ ശ്രീ ചിമ്മാറജി അപ്പയാണ് 1742ൽ വജ്രേശ്വരിക്ഷേത്രം പുതുക്കിപ്പണിയിച്ചത്. അദ്ദേഹം വജ്രേശ്വരിദേവിയെ പൂജിച്ചുവന്നിരുന്നു. ബസ്സയിനിൽ വെച്ച് പോർച്ചുഗീസ്സുമായുള്ള യുദ്ധത്തിൽ ചിമ്മാറജി വിജയിച്ചത് വജ്രേശ്വരിദേവിയുടെ അനുഗ്രഹം കൊണ്ടാണെന്നു് അദ്ദേഹം വിശ്വസിച്ചിരുന്നു. ഈ മാഹാത്മ്യ സങ്കേതത്തിലാണ് സ്വാമിജി വിശ്രമിച്ചതും രണ്ടു ധർമ്മശാലകളും ചെറിയൊരു ഭോജനശാലയും ഒരു കിണറും ഒരാശുപത്രിയും ഒരു പ്രസവാലയവും ഒരു വിദ്യാലയവും തദ്ദേശവാസികറംക്കായി നിർമ്മിച്ചുകൊടുത്തതും. വജ്രേശ്വരിക്കടുത്തുള്ള അക്രോളിയിലും ഒരു വിശ്രമകേന്ദ്രവും കിണറും സദ്ഗുരു തീർപ്പിക്കുകയുണ്ടായി. കൂടാതെ അവിടെയുള്ള ഹോട്ട്സ്പ്രിങ്ങ് (രാമകുണ്ഡം) സ്വാമിജി പുതുക്കിപ്പണിതു് ജനങ്ങറംക്ക് ഉപയോഗപ്രദമാക്കുകയുണ്ടായി. സദ്ഗുരുദേവൻെറ മഹാമഹിമയെക്കുറിച്ചു ബോധവാന്മാരായ ഭക്തന്മാർ ഗുരുദേവദർശനത്തിന്നായി വജ്രേശ്വരിയിൽ വന്നു തുടങ്ങി. പിന്നീടു് സ്വാമിജി വജ്രേശ്വരിക്കടുത്തുള്ള ഗണേശ്പുരിയിൽ സ്ഥിരമായി താമസിച്ചു. പുരാതനമായ ഭീമേശ്വർക്ഷേത്ര സമീപത്തും സമീപത്തുള്ള നദീതീരത്തും കാടുകളിലും ഒടുവിൽ വൈകുണ്ഠാശ്രമത്തിലും

കൈലാസ ഭവനത്തിലും ഗുരുദേവൻ വിശ്രമിച്ചു. 1961ൽ മഹാസമാധി പൂകുന്നതുവരെ 30 വർഷത്തോളം ഭഗവാൻെറ ദിവ്യസങ്കേതം ഗണേശ്പുരി തന്നെയായിരുന്നു. പുരാണ വരിഷ്ഠമാണ് ഗണേശ്പുരി. ത്രേതായുഗത്തിൽ വസിഷ്ഠ മഹർഷി ഇവിടെവെച്ചാണ് രുദ്രന്തിയാഗം നടത്തിയതെന്നറിയുന്നു. സൂര്യകുണ്ഡം, ചന്ദ്രകുണ്ഡം, ലക്ഷ്മീകുണ്ഡം തുടങ്ങിയ ചൂടുള്ള നീരൊഴുക്കുകൾ ഈ സ്ഥലത്തു സ്ഥിതി ചെയ്യുന്നു. സദാ നല്ല ചൂടും ഔഷധവീര്യവുമുള്ള പുണ്യതീർത്ഥങ്ങളാണവ. ഗണേശ്പുരിയിലെത്തുന്ന ഭക്തജനങ്ങൾക്കുവേണ്ടി സ്വാമിജി ഭീമേശ്വർ ക്ഷേത്രത്തിനു തൊട്ട് ചെറിയ ചെറിയ കുളങ്ങൾ കെട്ടിവെച്ചിട്ടുണ്ട്. ഭക്തജനങ്ങൾക്ക വലിയൊരനുഗ്രഹമാണ് ആ പുണ്യതീർത്ഥങ്ങൾ നൽകുന്നതു്. ദർശനാർത്ഥിനായി വന്നുചേരുന്ന ഭക്തജനങ്ങളോട് ''ചൂടുവെള്ളത്തിൽ കുളിച്ചോ, ഇല്ലെങ്കിൽ കുളത്തിൽപോയി കുളിച്ചുവരൂ'' എന്നിങ്ങനെ പ്രേമപുരസ്സരം ഗുരുദേവൻ ഉപദേശിക്കുന്നതു കേൾക്കാമായിരുന്നു. ഈ പുണ്യ തീർത്ഥങ്ങളുടേയും ഭഗവാൻ നിത്യാനന്ദൻേറയും അത്യന്ത വരിഷ്ഠമായ സാന്നിദ്ധ്യം അജ്ഞാതമായ ആ വന പ്രദേശത്തെ—ഗ ണേ ശ് പു രി യെ—ലോകപ്രസിദ്ധമായ നിത്യാനന്ദപുരിയാക്കി മാററിയിരിക്കുന്നു. ഇന്ത്യയിൽ നിന്നും വിദേശങ്ങളിൽനിന്നും ലക്ഷക്കണക്കിനു് തീർത്ഥാടകർ ഇന്നു ഗണേശപുരി സന്ദർശിച്ച് ചരിതാർത്ഥരാവുന്നു. ഗണേശപുരിക്കടുത്തുള്ള മന്ദാകിനിപർവ്വതവും ഒരു ദിവ്യ സ്ഥാനമാണ്. പല ദേവന്മാരുടേയും സിദ്ധന്മാരുടേയും ആവാസ കേന്ദ്രമാണ് മന്ദാകിനിയെന്നു് സദ്ഗുരുദേവൻ തന്നെ വെളിപ്പെടുത്തിയിട്ടുണ്ട്. പ്രഭാതത്തിൽ അസാധാരണരൂപമുള്ള ചിലർ ഭഗവാൻെറ ചൂടുവെള്ളക്കുളത്തിൽ നിന്നും കുളിച്ചുപോകുന്നതു കണ്ട ചില ഭക്തന്മാർ ആ

സംഗതി ഭഗവാന്റെ ശ്രദ്ധയിൽപെടുത്തിയപ്പോൾ ഗുരുദേവൻ ഇങ്ങനെ പറയുകയുണ്ടായി: ''അങ്ങനെ പല ദിവ്യന്മാരും ഇവിടെ വന്നുപോകുന്നുണ്ട്. കണ്ടതു് ഭാഗ്യം.'' ഗണേശ്പുരിയിലെ ഭീമേശ്വർ ക്ഷേത്രത്തെ കുറിച്ച് സൂചിപ്പിച്ചുവല്ലൊ. ഭഗവാൻ ഗണേശ്പുരിയിലെത്തിയ കാലം വാഹന സൗകര്യമില്ല; ജനബാഹുല്യമില്ല; താമസ സൗകര്യമില്ല. കുടിക്കുവാനുള്ള ശുദ്ധജലം പോലുമില്ല. കാട്ടിലെ പുഷ്പങ്ങളിലും വണ്ടുകളെത്തി തേൻ നുകരുന്നതു പോലെ ചുരുക്കം ചില ഭക്തന്മാർ ഭഗവാനെ തേടിത്തേടി അക്കാലത്തും ഗണേശ്പുരിയിലെത്തിയിരുന്നു. അങ്ങനെ ഭഗവൽ ദർശനത്തിന്നായി മംഗലാപുരത്തുനിന്നും വന്ന ഒരു ഭക്തൻ നദിക്കരികിലും കാട്ടിലുമെല്ലാം ഭഗവാനെ തിരഞ്ഞു കാണാഞ്ഞു് നിരാശനായി മടങ്ങാൻ ഭാവിക്കുകയായിരുന്നു. അപ്പോൾ ഭീമേശ്വർ ക്ഷേത്രത്തിൽ തൊഴുതു പോമ്പോൾ മടങ്ങാമെന്നു് അദ്ദേഹത്തിന്നു തോന്നി. ആ ഭക്തനു് ക്ഷേത്രത്തിന്നുള്ളിൽ കാണുവാൻ കഴിഞ്ഞ കാഴ്ച വിസ്മയജനകമായിരുന്നു. സദ്ഗുരു നിത്യാനന്ദ ഭഗവാൻ ശിവലിംഗത്തിന്മേൽ ഒരു തൃപ്പാദം വെച്ചു കൊണ്ടുനിൽക്കുന്ന തേജോമയമായ കാഴ്ച ! മറ്റൊരവസരത്തിൽ ഒരു ശിവരാത്രി ദിവസവും ഇതേതരത്തിൽ ഭഗവാനെ ദർശിച്ചവരുണ്ട്. ശിവലിംഗത്തിന്മേൽ കാൽ വെച്ചു കിടക്കുന്നതുകണ്ടു് കുപിതനായ നാമദേവിനോട് യോഗിവര്യനായ വിസോബാകേചര ''ഉണ്ണീ എന്നാൽ കാലൊന്നു മാററിവെച്ചേക്കു'' എന്നു പറഞ്ഞതും മാററി വെച്ച ദിക്കുകളിലെല്ലാം ശിവലിംഗം ഉയർന്നുവന്നതും ''ഇനി എവിടെയാണ്കുട്ടീ കാലു വെക്കേണ്ടതു്?'' എന്നു പറഞ്ഞു് മഹത്തായ തത്വം പഠിപ്പിച്ചതും ഇത്തരുണത്തിൽ ഓർത്തുപോവുകയാണ്. അല്ലെങ്കിൽ, നിത്യാനന്ദ ഭഗവാന്റെ തൃപ്പാദം ശിവലിംഗത്തെ സ്പർശിക്കുന്നവെ

ങ്കിൽ അതിൽ യാതൊരസാംഗത്യവും ഇല്ല. ശിവാവതാരമായ സദ്ഗുരുദേവൻെറ പാദകമല സ്പർശത്താൽ ശിവലിംഗത്തിന്നു തേജസ്സും പരിശുദ്ധിയും കൂടുകയേ ഉള്ളൂ. സദ്ഗുരു നിത്യാനന്ദ ഭഗവാൻ ഗണേശ്പുരിയിൽ വിശ്രമിക്കുവാൻ തുടങ്ങിയതുമുതൽ ഭീമേശ്വർ ക്ഷേത്രത്തിൻെറ മച്ചിൽനിന്നും രാപ്പകൽ ഇടതടവില്ലാതെ എല്ലാ കാലത്തും തീർത്ഥം ഇററിററു ശിവലിംഗത്തിൽ വീഴാറുണ്ട്. പലരും ഇതിൻെറ രഹസ്യവും മഹത്ത്വവും അറിയാൻ ചുഴിഞ്ഞു ചിന്തിച്ചിട്ട് നിരാശരാകുകയാണ് ചെയ്തത്. സദ്ഗുരുഭഗവാൻ മഹാസമാധി പൂകിയതോടെ തീർത്ഥപതനം നിന്നുപോകുകയാണുണ്ടായത്. പരമശിവൻ ഉള്ളപ്പോഴല്ലേ ഗംഗാദേവിയുടേയും സാന്നിദ്ധ്യമുണ്ടാകൂ.

മറെറാരവസരം ഒരു ഭക്തൻ സത്യനാരായണപൂജയും കഴിഞ്ഞു പ്രസാദവുമായി ഭഗവാൻെറ സമീപത്തേക്കു വരികയാണ്. ''ആരാവിടെ'' എന്നുള്ള സ്വാമിജിയുടെ ചോദ്യം കേട്ട ആ ഭക്തൻ ഇങ്ങനെ മറുപടി പറഞ്ഞു. ''ഞാനാണ്. ഞാൻ അല്പം സത്യനാരായണപ്രസാദം കൊണ്ടു വന്നിട്ടുണ്ട്.'' അപ്പോഠം സദ്ഗുരുഭഗവാൻ ഗൗരവസ്വരത്തിൽ ഇങ്ങനെ പറയുകയുണ്ടായി. ''ആരുടെ പ്രസാദം, ആക്ക്? ഈ സ്ഥലത്തെക്കുറിച്ച് വല്ലതും മനസ്സിലാക്കീട്ടുണ്ടോ?'' ഭക്തന്മാർക്കാണ് പ്രസാദത്തിൻെറ ആവശ്യം. ഭഗവാന്നു ഭഗവൽപ്രസാദം കൊടുക്കുകയോ?

1944 ൻെറ ആരംഭത്തിൽ ഭഗവാൻ വൈകുണ്ഠാശ്രമത്തിൽ വിശ്രമിക്കുന്ന കാലം. നാലു നിത്യാനന്ദഭക്തന്മാർ ദർശനത്തിന്നായി അവിടെ എത്തി ഒരു മുറിയിൽ താമസിക്കുന്നു. എവിടെയും നിതാന്തനിശ്ശബ്ദത കണ്ട് ഒരു ഭക്തൻ ഇങ്ങനെ പറഞ്ഞു. ''ഒരു ശബ്ദവുമില്ല.

എന്താ, അദ്ദേഹം ഇങ്ങനെ മൗനമായിരിക്കുന്നേതു് ?'' മറ്റൊരു ഭക്തൻ അപ്പോരം പറഞ്ഞു ''സ്വാമികരം ധ്യാനിക്കുകയായിരിക്കും'' ഇത്രയും കേട്ട പാടേ പെട്ടെന്നു് സദ്ഗുരുവിൽ നിന്നും ലഭിച്ച മറുപടി ഇതായിരുന്നു ''അതൊക്കെ അമ്മയുടെ വയററിൽ വെച്ചു കഴിഞ്ഞു'' എത്രമാത്രം സാരഗർഭമായ വാക്കുകരം! സദ്ഗുരുഭഗവാൻ അവതരിച്ചതേ അവധൂത സ്ഥിതപ്രജ്ഞഭാവത്തിലാണു്. അവിടത്തേക്കു് ധാരണയും ധ്യാനവും ഗുരൂപദേശവുമൊന്നും ആവശ്യമില്ല. ലോകം ഈ സത്യമൊന്നും അറിയുന്നില്ല.

ഒരിക്കൽ ഒരു ഭക്തൻ ഗണേശ്പുരിയിലെത്തി ഭഗവൽ ദർശനം ചെയ്തുകൊണ്ടിരുന്നു. പിന്നീടു് കുറേ നാരം അദ്ദേഹത്തെപ്പററി യാതൊരു വിവരവും ഉണ്ടായിരുന്നില്ല. പിന്നീടു് വീണ്ടും ദർശനത്തിന്നു വന്നപ്പോരം ''ഇത്രനാളും എവിടെയായിരുന്നു''വെന്നു് സദ്ഗുരുദേവൻ അന്വേഷിച്ചു. ''ഞാൻ സാധന ചെയ്യുന്നതിൽ മുഴുകിയതായിരുന്നു'' എന്നുള്ള മറുപടി കേട്ടപ്പോരം ഇവിടെയും നിനക്കു സാധന ആവശ്യമുണ്ടോ എന്നായിരുന്നു സദ്ഗുരുദേവൻ പറഞ്ഞതു്. ശ്രീരാമകൃഷ്ണദേവൻ പറയാറുണ്ടു്: ''സർക്കാർ കാററു് വീശിത്തുടങ്ങിയാൽപ്പിന്നെ വീശേണ്ട ആവശ്യമില്ല'' സദ്ഗുരു കാരുണ്യം ഉണ്ടായാൽപ്പിന്നെ സാധന ഭജനരൂപിയായ വിശറി ആവശ്യമില്ലെന്നുസാരം. ശ്രീരാമകൃഷ്ണദേവൻ തൻെറ ഭക്തനും മഹാതപസ്വിയും ആയിരുന്ന ഹമ്പ്രയോടു് പറഞ്ഞ വാക്കുകരം അത്യന്തം ശ്രദ്ധേയമാണു്: ''ഇവിടെ വന്നുകിട്ടിയില്ലേ, അതുമതി മൂന്നു ഞൊടിക്കുള്ളിൽ സർവ്വതും സിദ്ധമാവും.'' മറെറാരവസരത്തിൽ ശ്രീരാമകൃഷ്ണൻ തൻെറ സേവകനായ ഹരീശ് ധ്യാനിച്ചിരിക്കുമ്പോരം അദ്ദേഹത്തിൻെറ സമീപത്തെത്തി ധ്യാനത്തിൽ നിന്നുണർത്തി ചിരിച്ചും കൊണ്ടു പറഞ്ഞ

വാക്യം ഇതായിരുന്നു. ''എടോ ആരെയാണ് നീ ധ്യാനിക്കുന്നത്? വരൂ, എന്റെ കൂടെ വരൂ. നല്ല പാകം വന്ന പഴുത്ത മാങ്ങ തിന്നാം.'' സാക്ഷാൽ ഭഗവാന്മാർക്കല്ലാതെ മററാർക്കു പറയുവാനാകും ഇത്തരം വിചിത്ര വാക്കുകൾ? ചില ഭക്തന്മാരോട് സദ്ഗുരുഭഗവാൻ പറഞ്ഞ വാക്കുകൾ നല്ലപോലെ ശ്രദ്ധിക്കത്തക്കതാണ്; ആലോചിക്കുന്തോറും അമൃതദായികളാണ് ആ വചോധാര. ''സാധനയൊന്നും ഇപ്പോൾ വേണ്ട. ''ചിന്തന''മാത്രം മതി. ബാക്കിയൊക്കെ തനിയെ വന്നു ചേരും''. സദ്ഗുരുവെ സദാ സ്മരിക്കുക. അതുവഴി സകല വിഭൂതികളും അനുഭൂതികളും തനിയെ ഉണ്ടായിക്കൊള്ളും എന്നാണ് ഈ വാണീമഞ്ജരിയുടെ മാധുര്യസാരം. ശ്രീഷിർദ്ദിസായി ബാബ ഒരു ഭക്തനു നൽകിയ അന്തിമാദേശം ഇതായിരുന്നു: ''എന്നെമാത്രം ചിന്തക്കു വിഷയമാക്കുക. ഏകാഗ്രമായി എന്നെ സ്മരിക്കുക. സദ്ഗുരുവിൽ—എന്നിൽ—വിശ്വാസമർപ്പിക്കുക. അതുമാത്രം മതി. നിനക്കു പരമാത്മസാക്ഷാത്കാരമുണ്ടാകും.''

1960 ൽ നടന്ന ഒരു സംഗതി വെളിവാക്കട്ടെ. ഒരു ദിവസം നിത്യാനന്ദഭഗവാൻ ഏകനായി ഇരിക്കുന്ന സന്ദർഭം നോക്കി നാല്പതു് വർഷത്തോളം ഭഗവാനെ ഭക്ത്യാദരപൂർവ്വം ആരാധിച്ചു വന്ന രണ്ടു ഭക്തന്മാർ ഭഗവാനെ സമീപിച്ച് അവരുടെ ഭാവി എന്തായിരിക്കുമെന്നറിയാനുള്ള ഉൽകണ്ഠയോടെ ഇങ്ങനെ ചോദിച്ചു ''ഭഗവാനെ, ഞങ്ങളുടെ ഗതി എന്തായിരിക്കും?'' അവർക്കു ലഭിച്ച മറുപടി ഇതായിരുന്നു. ''നിങ്ങളെല്ലാം ഇവിടേക്കു വരും; (തന്നെ ചൂണ്ടിക്കാണിച്ചുകൊണ്ടു്! നിങ്ങൾ മറെറവിടേക്കു പോകും?'') അതെത്രയും പരമാർത്ഥംതന്നെ. നിത്യാനന്ദഭക്തന്മാരായ പലരേയും അന്ത്യനിമിഷത്തിൽ, മരണസമയത്ത് ഭഗവാൻ ദർശനം നൽകി അനു

ഗ്രഹിച്ചിട്ടുണ്ട്. അവർ അവരുടെ ബന്ധുക്കളോട് ഇങ്ങനെ പറയുകയുണ്ടായി. ''നോക്കൂ—സദ്ഗുരുദേവൻ എന്നെ കൊണ്ടു പോകാനായി വന്നിരിക്കുന്നു. ഡോക്ടരെ ഇനി അലട്ടേണ്ടതില്ല.'' ഇതാണ് സദ്ഗുരുഭക്തന്മാരുടെ മഹാമഹിമ. ശ്രീരാമകൃഷ്ണപരമഹംസരും ശ്രീ ഷിർദ്ദി സായിബാബയും ഭഗവാൻ രമണമഹർഷിയും ഇതേതരത്തിൽ ഭക്തന്മാർക്കു ദർശനം നല്കി അനുഗ്രഹിച്ചിട്ടുണ്ട്—ഭക്തന്മാരെ സ്വീകരിച്ചു മുക്തരാക്കുന്നു! ഷിർദ്ദിബാബ പലപ്പോഴും മസ്ജിദിൽ വെച്ചു പറഞ്ഞതുപോലെ.

''സർവ്വവും എന്നിൽ സമർപ്പിച്ച് എന്നെ സ്മരിക്കുന്നവനോട് ഞാൻ സ്വയം കടപ്പെട്ടവനായി കരുതുന്നു. ഞാൻ അവൻെറ കടം വീട്ടുന്നതു് അവന്നു് മുക്തിപ്രദാനം ചെയ്തിട്ടാണ്. അവൻ ഞാനുമായി താദാത്മ്യം പ്രാപിച്ച് ഐക്യം സംഭവിച്ച് നദി സമുദ്രത്തിൽ ലയിക്കുന്നതുപോലെ എന്നിൽ ലയിക്കുന്നു.'' ശ്രീകൃഷ്ണ ഭഗവാൻെറ ദിവ്യ പ്രതിജ്ഞയുമതാണല്ലോ.

''അനന്യാശ്ചിന്തയന്തോ മാംയേജനാഃ പര്യുപാസതേ
തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം വഹാ
മ്യഹം.''

''സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണംവ്രജ
അഹം ത്വാ സർവ്വ പാപേഭ്യോ മോക്ഷയിഷ്യാമി
മാ ശുചഃ''

(ശ്രീമദ്ഭഗവദ്ഗീത—9/22 ; 18/66 ;)

ഒരു ജന്മാഷ്ടമിനാളിൽ സദ്ഗുരുഭക്തന്മാർ ഗണേശ് പുരിയിൽ ഭഗവാൻെറ സമീപത്തിരുന്നു് ഭാഗവതപാരായണത്തിലും മററും മുഴുകുകയും മധുരപലഹാരങ്ങളും മററുമുണ്ടാക്കുകയും ചെയ്യുകയായിരുന്നു. അപ്പോൾ സദ്ഗുരുഭഗവാൻ ഇങ്ങനെ അവരോട് പറയുകയുണ്ടായി ''നോക്കൂ, കൃഷ്ണൻ അങ്ങോട്ടും ഇങ്ങോട്ടും നടക്കുകയാണ്.''

''സ്വയം ബ്രഹ്മാ സ്വയം വിഷ്ണുഃ
സ്വയമിന്ദ്രഃ സ്വയം ശിവഃ
സ്വയം വിശ്വമിദം സർവ്വം
സ്വസ്മാദന്യന്ന കിഞ്ചന''

[വിവേകചൂഡാമണി]

[താൻ തന്നെ ബ്രഹ്മാവ്, താൻ തന്നെ വിഷ്ണുവും. ഇന്ദ്രനും ശിവനും താൻ തന്നെ. ഈ വിശ്വം മുഴുവനും താൻ തന്നെ. തന്നിൽ നിന്നന്യമായിട്ട ഒന്നുമില്ല.]

ലോക കല്യാണത്തിന്നുവേണ്ടിയാണ് സദ്ഗുരു നിത്യാനന്ദ ഭഗവാനെപ്പോലെയുള്ള സത്പുരുഷന്മാർ തിരുവവതാരം കൊള്ളുന്നത്. സ്വാർത്ഥം സമ്പൂർണ്ണമായി പരിത്യജിച്ച് സർവ്വഭൂതഹിതരതന്മാരായി ആ മഹാത്മാക്കൾ ജീവിക്കുന്നു. ഭഗവാൻ നിത്യാനന്ദൻ ഗണേശ്പുരിയിൽ വന്നകാലത്ത് മലമ്പനിയും കാട്ടുമൃഗങ്ങളും കൊള്ളക്കാരായ ആദിവാസികളും നിറഞ്ഞ വനപ്രദേശമായിരുന്നു ഗണേശ്പുരി. സ്വാമിജി അവിടെ വിശ്രമം തുടങ്ങിയതോടെ അതൊരു സന്ദർശക സങ്കേതമായി മാറി. ക്രമേണ വലിയൊരു തീർത്ഥാടക കേന്ദ്രമായി വളരാൻ തുടങ്ങി. ചെറിയൊരു നഗരംതന്നെ അവിടെ ഉയർന്നുവന്നു. ഗണേശ്പുരിയിലെ ഭീമേശ്വർ മഹാദേവക്ഷേത്രത്തിന്നു സമീപം മുപ്പതുവർഷത്തോളം സ്വാമിജി സ്ഥിരതാമസമാക്കുകയും തൻെറ അവതാരോദ്ദേശത്തിന്നുള്ള ദിവ്യകേന്ദ്രമായി ഗണേശ്പുരിയെ രൂപാന്തരപ്പെടുത്തുകയും ചെയ്തു. വിഷ്ണുദേവന്നു് വൈകുണ്ഠം പോലെയും പരമശിവന്നു കൈലാസം പോലെയും ശ്രീ സദ്ഗുരുദേവന്നു് ഗണേശ്പുരി വിശ്രമസ്ഥാനമായിത്തീർന്നു. ഗണേശ്പുരി ഒരു പുണ്യഭൂവാണ്. ഇതിന്നടുത്തുകൂടിയാണ് തേജസാനദി ചൂടുവെള്ള സ്രോതസ്സുകളോടുകൂടി ഒഴുകിപ്പോകുന്നത്. വസിഷ്ഠമഹർഷി ഈ പുണ്യഭൂവിൽ ഒരു യജ്ഞം കഴിച്ചി

രുന്നുവെന്നും അപ്പോൾ ഒരു ഗണേശ വിഗ്രഹം അവിടെ സ്ഥാപിക്കുകയുണ്ടായെന്നും ആ വഴിക്കാണ് ഗണേശ് പുരി എന്ന പേരു വന്നതെന്നും വിശ്വസിക്കപ്പെട്ടു വരുന്നു. ശ്രീ സദ്ഗുരുദേവൻെറ ആഗമനത്തോടെ മലമ്പനിയും കൊലയും പാതകവും കൊള്ളയും മററും കേവലം വിസ്മൃത കഥകളായി മാറി. സംസ്ക്കാരശൂന്യരും രോഗികളുമായി കഴിഞ്ഞ ജനങ്ങൾക്കു നഗരത്തിലെ സുഖസൗകര്യങ്ങൾ കൈവന്നു. അവരിൽ ഭൗതിക സൗഭാഗ്യങ്ങൾ നാമ്പിട്ടു. വെറും തപോബലവും പ്രേമപാരവശ്യവും മാത്രമായിരുന്നു സ്വാമിജിയുടെ അവലംബം. ആശുപത്രി, സത്രങ്ങൾ, നിരത്തുകൾ, കിണറുകൾ, സ്കൂളുകൾ, ബാലഭോജന മന്ദിരങ്ങൾ, വൈദ്യുതദീപങ്ങൾ, യാത്രാസൗകര്യങ്ങൾ എന്നിവയെല്ലാം ഗണേശ്പുരിയിൽ ഉയർന്നുവന്നു എന്തിനധികം പറയുന്നു, ഇപ്പോൾ പോലീസ് സ്റേറഷനും ബേങ്കുകളും കൂടി അവിടെ പ്രവർത്തിച്ചു വരുന്നുണ്ട്. ആദിവാസികൾക്കായി ഒരു ''നിത്യാനന്ദനഗർ'' തന്നെ അവിടെ നിർമ്മിതമായിരിക്കുന്നു. ബോമ്പെയിൽനിന്നും 56 നാഴിക അകലെയുള്ള ഗണേശ്പുരി ദിവ്യവും ശ്രേഷ്ഠവുമായ ഒരു തീർത്ഥാടന കേന്ദ്രമായി ഇന്നു പ്രശോഭിക്കുന്നു. ആത്മീയാനുഭൂതിയിൽ ഉത്തുംഗമായ ഒരു പദം പ്രാപിച്ചു കഴിഞ്ഞാൽ ഭൗതിക ലോകവുമായുള്ള സകലബന്ധവും വിട്ടുർത്തി ലോകരിൽനിന്നും ലോകത്തിൽനിന്നും സദാ അകന്നു് സമാധിയിലും ആത്മാനന്ദാനുഭൂതിയിലും ലയിച്ചു ജീവന്മുക്തരായി കഴിയുന്ന എത്രയോ സന്യാസിമാർ ഈ ലോകത്തിൽ ഉണ്ടായിട്ടുണ്ട്. എന്നാൽ ഗണേശ്പുരിയിൽ നാം കാണുന്ന യതിവര്യൻ വിവിധമുഖ വ്യക്തിത്വത്തിൻെറ അവകാശിയാണ്. അസുലഭവും അവർണ്ണനീയവുമായ ആത്മപ്രഭാവത്തിൻെറ അത്യുന്നതപദം അലങ്കരിച്ച സത്പുരുഷൻ, ബഹുജനങ്ങൾക്കിടയിൽ ജീവിച്ചു് അനു

ഭൃതികളും വിഭൃതികളും അന്യർക്ക് പകരുകയും ദൈനന്ദിന ജീവിതത്തിൽ സഹായിക്കുകയും കഷ്ടപ്പെടുന്നവരുടെ കണ്ണീർ തുടക്കുകയും ചെയ്ത കാരുണ്യത്തിടമ്പ്, ദരിദ്രന്മാരുടെ വയറു നിറച്ചും രോഗികളെ സാന്ത്വനപ്പെടുത്തിയും കഴിഞ്ഞ പതിതബന്ധു, കുട്ടികാംക്ക് ഭക്ഷണവും മധുര പദാത്ഥങ്ങളും വസ്ത്രങ്ങളും പുസ്തകങ്ങളും നൽകിയ പ്രേമ സ്വരൂപം, സർവ്വോപരി തന്നോട് സമ്പക്മായിട്ടുള്ളവരെയെല്ലാം ധമ്മബന്ധുക്കളും ആത്മീയ സംസ്കൃതരുമാക്കി മാററിയ യോഗേശ്വരൻ എന്നിങ്ങനെ വിവിധ ഭാവങ്ങളിൽ നമ്മുടെ സദ്ഗുരുവെ കണ്ടെത്താവുന്നതാണ്.

> ''അന്യക്ക ഗുണം ചെയ്വതിന്നായുസ്സുവപുസ്സും
> ധന്യത്വമൊടങ്ങാത്മ തപസ്സും ബലിചെയ്വൂ
> സന്യാസികളില്ലിങ്ങനെയില്ലില്ലമിയന്നോർ
> വന്യാശ്രമമിയലുന്നവരും ശ്രീ ഗുരുമൂർത്തേ''

എന്ന ശ്രീനാരായണ ഗുരുദേവരെക്കുറിച്ചുള്ള ശ്രീ കുമാരനാശാൻെറ ശ്ലോകം സദ്ഗുരുവെ സംബന്ധിച്ച് തികച്ചും അന്വത്ഥമാണ്.

ഒരു ഭക്തൻെറ അനുഭവം ഇവിടെ വെളിവാക്കട്ടെ. ദാരിദ്ര്യം നിമിത്തം ആത്മഹത്യക്കു തുനിഞ്ഞ ഒരു ഭക്തനെ ഭക്തവത്സലനായ സദ്ഗുരുഭഗവാൻ രക്ഷിച്ച അത്ഭുതകരമായ കഥ ആ ഭക്തനിൽനിന്നുതന്നെ കേട്ടതു് ഇവിടെ രേഖപ്പെടുത്തട്ടെ. മാണിക്കോത്തു് കണാരൻ എന്നാണ് ആ ഭക്തൻെറ പേർ. വളരെ കാലം ബോമ്പെയിൽ നല്ല നിലയിൽ ഒരു ഹോട്ടൽ നടത്തിവരികയായിരുന്നു അദ്ദേഹം. ഇടക്കിടെ ഗണേശ്പുരിയിൽ ചെന്നു് ഭഗവൽ ദശ്നം നടത്തിയിരുന്നു. ഒരിക്കൽ ദശ്നത്തിന്നുപോയപ്പോാം സദ്ഗുരുഭഗവാൻെറ ഉത്തരവ് ഇതായിരുന്നു: ''ഹോട്ടൽ ഉടനെ പൂട്ടിയിടുക. വല്ലവക്കും കൊടുത്തു സ്വ

സ്ഥനായിരിക്കുക'' നല്ല വരുമാനമുള്ള ഹോട്ടൽ പൂട്ടിയിട്ടുകയോ? സ്വാത്ഥബുദ്ധിമൂലം കണാരൻ സൗകര്യപൂവ്വം ഭഗവാൻെറ ആജ്ഞകൾനേരെ കണ്ണടച്ചു. അധികം താമസിയാതെ ഹോട്ടൽ നഷ്ടത്തിലാകാൻ തുടങ്ങി. പിരിഞ്ഞുകിട്ടുവാനുള്ള തുക കിട്ടാതെയായി. പ്രതികൂലമായി പലതും വഴിക്കുവഴി സംഭവിച്ചു. കൊടുക്കാനുള്ള തുകകൾ ജപ്തിനടന്നു. ഹോട്ടൽ പൂട്ടിയിടാൻതന്നെ കണാരൻ നിബ്ബന്ധിതനായി. അദ്ദേഹം പാപ്പരായി. സ്നേഹിതന്മാർ അപരിചിതരും ശത്രുക്കളുമായി മാറി. ഒരു നേരത്തെ ഭക്ഷണത്തിന്നുപോലും യാചിക്കേണ്ട നിലയിലായി അദ്ദേഹം. നാളുകൾ കുറേ കഴിഞ്ഞു. പ്രതീക്ഷകളെല്ലാം തകന്നു. ജീവിതത്തോടുതന്നെ നിരാശയും വെറുപ്പും തോന്നിത്തുടങ്ങി. പരിചിതനായ ഒരു ഡ്രൈവറുടെ സന്മനസ്സുകൊണ്ടു മാത്രം അദ്ദേഹത്തിൻെറ വാടകമുറിയുടെ ഒരു ഭാഗം സൗജന്യമായി കിട്ടിയതിനാൽ രാത്രി കിടന്നുറങ്ങാൻ കഴിഞ്ഞു. മുറിയുടെ രണ്ടു താക്കോലുകളിൽ ഒന്നു് കണാരൻെറ കൈയിലാണു്. ഒരു ദിവസം കണാരൻ തീരുമാനിച്ചു: ''ഇനി എന്തിനു് ജീവിക്കണം? എല്ലാം നഷ്ടമായി. ശരീരവും ദുബ്ബലമായി വരുന്നു. യാചിച്ചു ജീവിക്കുന്നതിലും ഭേദം ശരീരം ഉപേക്ഷിക്കുന്നതാണു്''. ഒരു ദിവസം വൈകുന്നേരം കണാരൻ മുറി പൂട്ടി പുറത്തിറങ്ങി. താക്കോൽ എങ്ങോട്ടോ വലിച്ചെറിഞ്ഞു. അദ്ദേഹം നേരെപോയതു് കടപ്പുറത്തേക്കാണു്. നേരം സന്ധ്യയായി. കടപ്പുറത്തുള്ളവരെല്ലാം ഒഴിഞ്ഞു പോയി. കണാരൻ കടലിലേക്കിറങ്ങി. അടിച്ചുകയറുന്ന തിരമാലയെ മുറിച്ചു്കൊണ്ടു അദ്ദേഹം മുന്നോട്ടുപോയി. അപ്പോഴതാ ഒരാൾ ഓടിവന്നു് പിന്നിൽനിന്നു് കണാരൻെറ വലത്തുകൈ പിടിച്ചു വലിക്കുന്നു. കണാരൻ തിരിഞ്ഞുനോക്കി. ചിരപരിചിതനും അടുത്ത സുഹൃത്തുമായ സേട്ടു മുമ്പിൽ നില്ക്കുന്നു. സേട്ടു

കണാരനെ പിടിച്ച് കരക്ക കൊണ്ടുവന്നു ഇത്തരത്തി ലൊന്നും ചെയ്യരുതെന്നുപദേശിച്ചു. രണ്ടുപേരും പിന്നീട് കണാരന്റെ മുറിയിലേക്ക പോകുവാൻ തീരുമാനിച്ചപ്പോഠം കണാരൻ പറഞ്ഞു: ''മുറിയുടെ താക്കോൽ ഇല്ല. ഞാൻ വലിച്ചെറിഞ്ഞുകളഞ്ഞു''. അപ്പോഠം സേട്ടു താക്കോൽ തന്റെ കൈയിലുണ്ടെന്നു് പറഞ്ഞു. മുറി തുറന്നു. കണാരന്നു് പരിഭ്രമമായി. സേട്ടു അടുത്തുള്ള ഒരു ഹോട്ടലിൽനിന്നു് രണ്ടുപ്ലേററു ബിരിയാണി വരുത്തി. ഒരെണ്ണം കണാരനോടു് കഴിക്കുവാൻ പറയുകയും അര മണിക്കൂറിന്നുള്ളിൽ താൻ വരുമെന്നും വന്നില്ലെങ്കിൽ മറേറ ബിരിയാണിയും കണാരൻതന്നെ കഴിക്കണമെന്നും ഉപദേശിക്കുകയും ചെയ്തശേഷം സ്ഥലം വിട്ടു. കണാരന്നു് നല്ല വിശപ്പുണ്ടായിരുന്നു. കണാരൻ സ്നേഹിതനായ സേട്ടുവിനെ കാത്തിരുന്നു. ½ മണിക്കൂർ കഴിഞ്ഞിട്ടും കാണാത്തതിനാൽ മറേറ ബിരിയാണിയും കഴിച്ച് ഉന്മേഷവാനായി. ഉറക്കം വന്നു് മുറിയിൽത്തന്നെ അദ്ദേഹം ഗാഢനിദ്രയിലാണ്ടു. പിറേറ ദിവസം രാവിലെ എഴുന്നേററപ്പോഠം തലേന്നു കഴിഞ്ഞതെല്ലാം ഒരു സ്വപ്നംപോലെ തോന്നി. ആത്മഹത്യക്ക തുനിഞ്ഞതും താക്കോലെറിഞ്ഞതും സേട്ടു വന്നു രക്ഷിച്ചതും ബിരിയാണി കഴിച്ചതും എറിഞ്ഞ താക്കോൽ സേട്ടു തന്നതും സേട്ടു മടങ്ങിവരാത്തതുമൊക്കെ ഓർത്തു വിസ്മയം പൂണ്ടു. അപ്പോഴാണു് പരമഗുരു നിത്യാനന്ദഭഗവാന്റെ സ്മരണ ഉണ്ടായതു്. ഉടനെ ഗണേശ്പുരിയിലെത്തി. ഭഗവാനെ ദർശിക്കുവാൻ സന്നിധിയിലെത്തിയതും കണാരൻ കേട്ടതു് ഇതായിരുന്നു ''ആ സേട്ടു എവിടെ? മടങ്ങിവന്നില്ല, അല്ലേ? ഇനി ആത്മഹത്യക്കു തുനിയരുതു്. അതു പരിഹാരമല്ല. ഇനി എല്ലാം ശരിപ്പെടും'' അപ്പോഴാണു് സേട്ടുവായി വന്നു് രക്ഷിച്ചതു് മററാരുമല്ല, സദ്ഗുരുനിത്യാനന്ദഭഗ

വാൻ മാത്രമാണെന്നു് ബോദ്ധ്യമായതു്. കണാരൻ സന്തോഷാശ്രുക്കരം പൊഴിച്ചു. ഭഗവൽ ലീലയോർത്തു പുളകം കൊണ്ടു. ആ പ ൽ ബാ ന്ധ വ നാ യ സദ്ഗുരു നിത്യാനന്ദഭഗവാൻ ഇങ്ങനെ എത്രയെത്ര കണാരന്മാരെ രക്ഷിച്ചിരിക്കില്ല!! ഉദ്ധരിച്ചിരിക്കില്ല!!

''അനന്തമജ്ഞാതമവർണ്ണനീയം
ഈ ലോകഗോളം തിരിയുന്നമാർഗ്ഗം.
അതിങ്കലെങ്ങാണ്ടൊരിടത്തിരുന്നു
നോക്കുന്ന മർത്ത്യൻ കഥയെന്തു കണ്ടു.''

മറെറാരു വ്യക്തിയുടെ അനുഭവംകൂടി ഇവിടെ വ്യക്തമാക്കട്ടെ. ബോംബെയിൽ ഒരു ടക്സ്ടയിൽ മില്ലിലെ ഒരുദ്യോഗസ്ഥൻ. അദ്ദേഹത്തിനുണ്ടായ ഓമന കുഞ്ഞു ശബ്ദിക്കുന്നില്ല. നല്ല ഉണർവ്വുമില്ല. മുലപ്പാൽ കഴിക്കുന്നതുമില്ല. ബോം ബെ യി ലെ പ്രധാനികളായ ഡാക്ടർമാരെയെല്ലാം സമീപിച്ചു. യാതൊരു ഫലവും ഉണ്ടായില്ല. ധനനഷ്ടം മാത്രമല്ല കുഞ്ഞുപോലും നഷ്ടപ്പെടും എന്ന നിലക്കെത്തി. അപ്പോഴാണു് സഹൃദയനായ ഒരു ഡാക്ടർ അദ്ദേഹത്തോടു് ഇങ്ങനെ പറഞ്ഞതു്: ''ഞങ്ങരംക്കിനി ചെയ്യുവാനൊന്നുമില്ല. നിങ്ങരം ഒരു കാര്യം ചെയ്യൂ. ഗണേശ്പുരിയിൽ ഒരു മഹാത്മാവുണ്ടു്; സദ്ഗുരുനിത്യാനന്ദഭഗവാൻ. ഉടനെ അവിടെ ശരണം പ്രാപിക്കു'' ഇതു കേട്ടതും ദുഃഖിതരായ മാതാപിതാക്കരം ഗണേശ്പുരിക്കു പുറപ്പെട്ടു. പതിവുപോലെ കുഞ്ഞിനെയും കൈയിലേന്തി ദർശനത്തിന്നായി ക്യൂവിൽ നിന്നു. ''വ്യസനിക്കേണ്ട, ചൂടുവെള്ളത്തിൽ 14 ദിവസം കുളിപ്പിക്കു'' ഭ ഗ വ ൽസ ന്നി ധി യി ലെത്തിയപ്പോരം കേട്ടതു് ഇപ്രകാരമായിരുന്നു. സദ്ഗുരുവിൻെറ ആജ്ഞ പ്രകാരം അവർ ഗണേശ്പുരിയിൽ താമസിച്ചു്. നിത്യ

വും ചൂടുവെള്ളത്തിൽ കുട്ടിയെ കുളിപ്പിക്കാൻ തുടങ്ങി. 13 ദിവസം കഴിഞ്ഞു. യാതൊരു ഭേദവുമില്ല. നില പഴയതുതന്നെ. 14—ാം ദിവസം കുട്ടിയേയും കുളിപ്പിച്ചു ഭഗവൽ ദർശനത്തിനായി കൃവിൽനിന്നു. സദ്ഗുരുഭഗവാൻെറ മുമ്പിലെത്തിയതും ആ ഓമനക്കുഞ്ഞു് ആദ്യമായി ശബ്ദിച്ചു. ''ഉം മുലപ്പാൽ കൊടുക്കു'' എന്നു ഭഗവാൻ ആജ്ഞാപിച്ചതും കുഞ്ഞിൻെറ മാതാവു് അതിരററ ആഹ്ലാദത്തോടെ മുലപ്പാൽ നൽകിയതും ഒന്നിച്ചായിരുന്നു. അപ്പോഠം ആ മാതാപിതാക്കളുടെ ആനന്ദം അളവററതായിരുന്നു. ഇങ്ങനെ എത്രയെത്ര ജീവാത്മാക്കളുടെ ത്രിവിധങ്ങളായ ദുഃഖങ്ങഠം ആ സദ്ഗുരുസന്നിധിയിൽ വെച്ചു് പരിഹരിക്കപ്പെട്ടിട്ടില്ല !!

ബർമ്മയിലെ പട്ടാള വിപ്ളവത്തിൽ എല്ലാ സ്വത്തുക്കളും പട്ടാളക്കാരുടെ അധീനത്തിലായതോടെ മററു വഴികളൊന്നുമില്ലാത്ത അവസ്ഥയിലായ ഒരു ഇന്ത്യൻ കച്ചവടക്കാരൻ ശ്രീ ജമ്നാദാസ് താൻ സദ്ഗുരു ഭക്തനായിത്തീർന്ന കഥ ഈ ലേഖകനോടു് വിവരിക്കുകയുണ്ടായി. എല്ലാ വ്യാഴാഴ്ചയും ബോംബായിൽനിന്നു് ഒരു നിത്യാനന്ദ ഭക്തൻ ഗണേശ്പുരിയിൽ പോകുന്നതു് ജമ്നാദാസ് ശ്രദ്ധിച്ചിരുന്നു. അതിനെക്കുറിച്ചു് അന്വേഷിച്ചപ്പോഠം താൻ സദ്ഗുരു നിത്യാനന്ദഭഗവാനെ ദർശിക്കുവാനാണ് എല്ലാ വ്യാഴാഴ്ചയും പോകുന്നതെന്നു് പറഞ്ഞപ്പോഠം താനും അടുത്ത ആഴ്ച വരട്ടയോ എന്നന്വേഷിക്കുകയുണ്ടായി. ''ഓ വളരെ സന്തോഷം. വന്നോളൂ. പക്ഷേ ഒരു കാര്യം—ഭഗവാനെ ദർശിക്കാൻ മാത്രമേ ഞാൻ പോകാറുള്ളു. സദ്ഗുരുനാഥൻെറ സന്നിധിയിൽ വല്ല ആവലാതികളും പറയാനുണ്ടെങ്കിൽ ദയചെയ്തു വരാതിരിക്കണം. ദർശനംകൊണ്ടു മാത്രം സംതൃപ്തനാകുമെങ്കിൽ കൂടെ വരുന്നതിൽ ഒരു വിരോധവുമില്ല'' എന്നിങ്ങനെയുള്ള മറുപടി

കേട്ടപ്പോഠം ജമ്നാദാസ് അങ്ങനെത്തന്നെ എന്ന മറുപടി നൽകി. അതനുസരിച്ച ഒരു വ്യാഴാഴ്ച അവർ ഗണേശ് പുരിയിൽ എത്തി. അവർ ദർശനാർത്ഥികളായി ക്യൂവിൽ നിന്നു. സദ്ഗുരുഭഗവാൻെറ സന്നിധിയിൽ എത്തിയതും ഭഗവാൻ ഇങ്ങനെ പറയുന്നതു കേട്ടു : ''എല്ലാം പട്ടാളക്കാർ പിടിച്ചെടുത്തു അല്ലേ? വ്യസനിക്കേണ്ട, ഉടനടി എല്ലാം വിട്ടുകിട്ടും. എന്താ പോരേ?'' ഇതു കേട്ടു ജമ്നാദാസ് പൊട്ടിക്കരഞ്ഞുപോയി. സദ്ഗുരുനാഥനെ വന്ദിച്ച ബോംബേക്ക മടങ്ങി. സർവ്വവ്യാപിയും സർവ്വാന്തര്യാമിയു മായ ഭഗവാന്ന് അറിയാത്തതെന്താണ്? സാധിക്കാത്ത തെന്താണ്? ഒരാഴ്ചക്കകം സദ്ഗുരുനാഥൻ പറഞ്ഞതു തന്നെ സംഭവിച്ചു. പട്ടാളക്കാർ തൻെറ സ്വത്തുകഠം മുഴ വനം തിരികെ കൊടുത്തുവെന്ന വിവരം ജമ്നാദാസിനു ലഭിച്ചു. വലിയ ആശ്വാസമായി. മുൻനില അദ്ദേഹം വീണ്ടെടുക്കുകയും ചെയ്തു. ഈ ലോകഗോളം തിരിക്കുന്ന ശക്തിക്ക് ഇതും ഇതിലപ്പുറവും ആകാമല്ലോ. ഇത്തരത്തി ലുള്ള ആയിരമായിരം അനുഭവങ്ങഠം ഭക്തന്മാർക്കുണ്ട്. ഗ്രന്ഥവിസ്താരം ഭയന്നു് അവയൊന്നും രേഖപ്പെടുത്തുന്നില്ല. സദ്ഗുരുഭഗവാൻെറ നിത്യാനന്ദലീലകഠം അവർണ്ണനീയ മാണെന്നേ പറയാനാവൂ. ഇതെല്ലാം ഭാഗ്യവശാൽ അറി ഞ്ഞവ. അറിയപ്പെടാത്ത വിഭൂതികഠം എത്രയെത്രയു ണ്ടാവും !!

സദ്ഗുരുദേവനെ വീട്ടിലേക്ക് ക്ഷണിച്ചു കൊണ്ടു പോയ ഒരു സഹൃദയൻെറ അനുഭവംകൂടി വിവരിക്കട്ടെ.

കാഴ്ചക്ക ഒരു മഹാത്മാവായി തോന്നിയതിനാ ലാണ് അദ്ദേഹം സ്വാമികളെ വീട്ടിലേക്ക് ക്ഷണിച്ചതു്. നിത്യാനന്ദസ്വാമികളാണെന്നു് അദ്ദേഹത്തിന്നു് അറിഞ്ഞു കൂടായിരുന്നു. വീട്ടിൽ എത്തി. രാത്രി ഉറങ്ങുവാൻ പുറത്തു

ള്ള ഒരു മുറിയിൽ സൗകര്യമുണ്ടാക്കിക്കൊടുത്തു. അപ്പോൾ അതിഥി ഒരു നേരിയ ചരട് കൊണ്ടുതരാമോ എന്നു ചോദിച്ചു. ആ സഹൃദയൻ നീണ്ട ഒരു ചരടു കൊണ്ടുക്കൊടുത്തു. ഉദ്ദേശ്യം മനസ്സിലാകാത്തതിനാൽ ആ സഹൃദയനും അതേ മുറിയിൽത്തന്നെ കിടക്കുവാൻ തീരുമാനിച്ചു. സ്വാമിജി ആ ചരട് രണ്ടു ജനാലകൾക്കും ഇടയിലായി കെട്ടി. കുറച്ചു കഴിഞ്ഞപ്പോൾ സഹൃദയൻ കണ്ട കാഴ്ച വിസ്മയജനകമായിരുന്നു. ആ ചരടിന്മേൽ സ്വാമിജി സുഖമായി കിടന്നുറങ്ങുന്നു. സാധാരണപോലെ തിരിഞ്ഞും മറിഞ്ഞും കിടക്കുന്നു. അഥിതി ഒരസാമാന്യ വ്യക്തിയാണെന്ന് അപ്പോഴാണ് ആ സഹൃദയൻ ഓർത്തത്. വീട്ടിലുള്ള മററംഗങ്ങളെ വിളിച്ച് ഈ അപൂർവ്വദൃശ്യം കാണിക്കണമെന്ന് അദ്ദേഹത്തിന്നു തോന്നി. കിടന്ന കിടക്കയിൽ നിന്നെഴുന്നേൽക്കാൻ ശ്രമിച്ചപ്പോൾ പരാജയപ്പെട്ടു. പാടുപെട്ടിട്ടും എഴുന്നേൽക്കുവാൻ കഴിഞ്ഞില്ല. കിടക്കയിൽ കിടന്ന നിലയിൽത്തന്നെ കിടന്നു. ഇതെന്തു മറിമായം എന്നായി അദ്ദേഹത്തിൻെറ ചിന്ത. പുലർച്ചെ സ്വാമികൾ താഴോട്ടിറങ്ങി കാഞ്ഞങ്ങാട്ടുള്ള വണ്ടിയുടെ സമയമായി എന്നു പറഞ്ഞുകൊണ്ടു മുറിക്കു പുറത്തുപോയി. റെയിൽവെ സ്റ്റേഷനടുത്തും റെയിൽപ്പാളത്തിന്നടുത്തുമായിരുന്നു ആ വീട്. വണ്ടി കുഴലൂതിക്കൊണ്ടു വടക്കോട്ടുപോയപ്പോഴാണ് സഹൃദയന്നു് കിടക്കയിൽ നിന്ന് എഴുന്നേൽക്കാൻ സാധിച്ചതു്. എഴുന്നേററളും നടന്ന സംഗതികളെല്ലാം അത്ഭുതത്തോടെ വീട്ടിലുള്ളവർക്കു വിവരിച്ചു കൊടുത്തു. കാഞ്ഞങ്ങാട്ടെ നിത്യാനന്ദസ്വാമിയാണ് തങ്ങളുടെ അഥിതിയായി അവിടെ ഉണ്ടായിരുന്നതെന്ന കാര്യം അപ്പോഴാണ് അവരെല്ലാം ഊഹിച്ചു മനസ്സിലാക്കിയതു്. സ്വാമികളെ ശരിയായി ദർശിക്കുവാനും സേവിക്കുവാനും സാധിച്ചില്ലല്ലൊ

എന്നോർത്തു എല്ലാവരും പശ്ചാത്തപിച്ചു. ഷിർദ്ദിസായി ബാബയും ഇതേതരത്തിൽ നേരിയ പഴയതുണിക്കഷണങ്ങൾ കെട്ടിത്തൂക്കി അതിന്മേൽ ഉറങ്ങാറുണ്ടായിരുന്നുവെന്ന് ''സായിസത്ചരിത''ത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. സത്പുരുഷന്മാരുടെ പല ലീലകൾക്കും സാദൃശ്യം കാണാവുന്നതാണ്. പുരാണങ്ങളിൽ ശ്രീരാമൻേറയും ശ്രീകൃഷ്ണൻേറയും ലീലകളെക്കുറിച്ച് വായിച്ചു കേട്ടിട്ടേ ഉള്ളു. എന്നാൽ ഇന്നു നമുക്കവ ഇത്തരം സത്പുരുഷന്മാരിലൂടെ കാണുവാൻ സാധിക്കുന്നു. ഒരു ഭക്തൻെറ ആഗ്രഹമനുസരിച്ച് വേനൽക്കാലത്തു് മഴ പെയ്യിക്കുന്നു. മററൊരു ഭക്തനെ മരണസമയത്തു രക്ഷിച്ച് അദ്ദേഹത്തിനു് ആയുസ്സ് നീട്ടിക്കൊടുക്കുന്നു. അന്ധന്മാർക്കു് കാഴ്ച നൽകുന്നു. ഇങ്ങനെ എത്രയെത്ര വിഭൂതികൾ ആ സദ്ഗുരുദേവൻ കാണിച്ചില്ല !

സദ്ഗുരുവിൽ അചഞ്ചലവിശ്വാസവും ശ്രദ്ധയും ഉണ്ടായിരിക്കണമെന്ന് നിത്യാനന്ദഭഗവാൻ ഭക്തജനങ്ങളെ ഓർമ്മിപ്പിച്ചു. ഒരു സദ്ഗുരുവിനെ സ്വീകരിക്കുവാൻ ഭാഗ്യമുണ്ടായാൽ ആ ഗുരുവിൽത്തന്നെ ശ്രദ്ധ കേന്ദ്രീകരിക്കണമെന്ന് എല്ലാ ആചാര്യന്മാരും ഉപദേശിക്കുകയുണ്ടായി. ഒരു ദിക്കിൽത്തന്നെ കുഴിച്ചാലല്ലേ വെള്ളം കാണുകയുള്ളു. ഗുരുനാഥന്മാരെ മാറി മാറി സ്വീകരിച്ചാൽ സാധനയിൽ പുരോഗതിയോ ജീവിതലക്ഷ്യലബ്ധിയോ കൈവരിക്കാൻ കഴിയാതെ ജീവിതം വ്യർത്ഥമായിപ്പോകുമെന്ന് അവർ നമ്മെ ഉപദേശിക്കുന്നു. അതേസമയം എല്ലാ ആചാര്യന്മാരും ഗുരുനാഥന്മാരും ആരാധ്യരും മഹാത്മാക്കളുമാണെന്ന് നിത്യാനന്ദഭഗവാൻ ഭക്തന്മാരെ ബോദ്ധ്യപ്പെടുത്തുകയുണ്ടായി. നിത്യാനന്ദസദ്ഗുരുവെയല്ലാതെ മററാരെയും നമിക്കുകയില്ലെന്നു തീരുമാനിച്ച ഒരു ഭക്തയോട് സിദ്ധാരൂഢസ്വാമിയെ ചെന്നു

കണ്ടുവന്ദിക്കുവാൻ കല്പിക്കുകയുണ്ടായി. വീണ്ടും വീണ്ടും ഭഗവാൻ ഓമ്മിപ്പിച്ചിട്ടും ആ ഭക്ത അക്കാര്യം കാര്യമായെടുത്തില്ല. ഒരു മാസം കഴിഞ്ഞപ്പോഠം ആകസ്മികമായി ഹുബ്ലിയിൽ സിദ്ധാരൂഢസ്വാമിജിയുടെ സന്നിധിയിൽ അവരെത്തിച്ചേർന്നു. തന്റെ സഹോദരിയുടെ നിർബ്ബന്ധപ്രകാരം സിദ്ധാരൂഢസ്വാമിജിയിൽനിന്നും ഉപദേശം ഗ്രഹിക്കണമെന്നു് കരുതി സമീപിച്ച ആ ഭക്തയോടു് ''നിനക്കു എന്തുപദേശമാണാവശ്യം? നിനക്കു് വലിയൊരു ഗുരുവുണ്ടല്ലൊ'' എന്നു് സിദ്ധാരൂഢസ്വാമിജി പറഞ്ഞപ്പോളാണു് മഹാത്മാക്കളുടെ മാഹാത്മ്യ ഗരിമയെപ്പററി ആ ഭക്തക്കു ബോദ്ധ്യം വന്നതു്. എല്ലാ ഗുരുക്കന്മാരും ആരാദ്ധ്യരായ അവതാര പുരുഷന്മാരാണെന്ന സത്യം അപ്പോഴേ അവക്കു സ്ഫടിക സങ്കാശം വ്യക്തമായുള്ളു.

ഭഗവാൻ നിത്യാനന്ദനെപ്പോലുള്ള അവധൂത ഗുരുക്കന്മാർ കൂടുതൽ സംസാരിക്കുകയില്ല. വല്ലതും പറഞ്ഞാൽ ത്തന്നെ ആ വാക്കുകളുടെ നിഗൂഢതയും പൊരുളും ഗ്രഹിക്കുവാൻ അല്പബുദ്ധികഠംക്കു പ്രയാസമായിരിക്കും. ഷിർദ്ദി ബാബയുടെ ഭക്തയായ ഒരു പാർസി സ്ത്രീ ഒരിക്കൽ നിത്യാനന്ദഭഗവാനെ ദർശിക്കുവാൻ ഗണേശ്പുരിയിലെത്തുകയുണ്ടായി. നിരവധി ഭക്തജനങ്ങഠം സദ്ഗുരു സന്നിധിയിൽ ഉണ്ടായിരുന്നു. ആ ഭക്ത അവർക്കിടിയിൽ ചെന്നിരിക്കുകയും സായിറാം സായിറാം എന്ന ബാബ നാമം ജപിക്കുകയും ചെയ്തു. സർവ്വന്തര്യാമിയായ ശ്രീ ഗുരുദേവൻ അപ്പോഠം ആരോടെന്നില്ലാതെ രണ്ടു മൂന്നു തവണ ഇങ്ങനെ പറഞ്ഞു : ''ഇവിടെ ഉറുപ്പികക്കു 12ണ മാത്രമാണോ ?'' ആക്കും ഒന്നും മനസ്സിലായില്ല. പാർസി ഭക്തക്കു തെല്ലൊരു പരുങ്ങലുണ്ടായി. തന്നോടായിരിക്കുമോ ഇതു പറഞ്ഞതെന്ന നേരിയൊരു സംശയം. കുറച്ചു നാഠം കഴിഞ്ഞു്. ആ ഭക്ത നിത്യാനന്ദ സന്നിധിയി

ലെത്തി സായിനാമം ജപിക്കുവാൻ തുടങ്ങി. അപ്പോഴും സദ്ഗുരുദേവൻ ''ഇവിടെ ഉറുപ്പികക്ക് 12ണ മാത്ര മാണോ'' എന്നു ആത്മഗതമായി പറയുകയുണ്ടായി. ആ ഭക്ത അപ്പോഴും ആ വാക്കുകരം ശ്രദ്ധിച്ചു. കുറച്ചുനാരം കഴിഞ്ഞു് ആ ഭക്ത ഷിർദ്ദിയിൽ സായിബാബാ മന്ദിര ത്തിൽ പോകുവാൻ ഇടയായി. ബാബയുടെ വിഗ്രഹ ത്തിന്നുമുമ്പിൽ വണങ്ങിയപ്പോരം അവിടെ ദർശനീയമാ യതു് സായിബാബയ്ക്കു പകരം നിത്യാനന്ദ സദ്ഗുരുവാ യിരുന്നു. അതൊരു മിത്ഥ്യാബോധമായിരുന്നില്ലെന്നു് നല്ല നിശ്ചയമുണ്ടായിരുന്നു. അല്പനിമിഷങ്ങരംക്കു ശേഷം ബാബാവിഗ്രഹംതന്നെ കാണുകയും ചെയ്തു. അപ്പോഴാണു് ''ഇവിടെ ഉറുപ്പികക്കു 12ണ മാത്രമാണോ'' എന്നു നിത്യാ നന്ദ ഗുരുദേവരുടെ വാക്യമാണിക്യത്തിന്റെ മഹിമ ആ ഭക്തയുടെ ഓമ്മയിലെത്തിയതു്. ബോംബെയിലെ ത്തിയ ഉടനെ ഗണേശ്പുരിയിലെത്തി നിത്യാനന്ദ ഗുരു ദേവരെ ദർശിച്ചപ്പോരം ''ഇവിടെ ഉറുപ്പികക്കു് 16ണ തന്നെയാണെന്നു് ഇപ്പോരം ബോദ്ധ്യമായോ'' എന്നു് നിത്യാനന്ദഭഗവാൻ ചോദിച്ചതും ഭക്തിവിനയഭാരം കൊണ്ടു തല കുനിച്ചതും ഒന്നിച്ചായിരുന്നു.

സദ്ഗുരു നിത്യാനന്ദഭഗവാന്റെ മഹാ സമാധിക്കു് അല്പദിവസങ്ങരംക്കുമുമ്പ് ഒരു അമേരിക്കൻ വനിത ഭഗ വാനെ ദർശിക്കുകയും സദ്ഗുരുഭക്തയായി സ്വീകരിക്ക ണമെന്നു് അഭ്യർത്ഥിക്കുകയും ചെയ്തു. അപ്പോരം സദ്ഗുരു ദേവൻ ആ വനിതയോടു പറഞ്ഞ വാക്യം ശ്രദ്ധേയമാണു്. ''ഇവിടെയല്ല നിങ്ങളുടെ ഗുരുസ്ഥാനം. നിങ്ങളുടെ ഗുരു നിങ്ങളേയും കാത്തിരിക്കുന്നുണ്ടു്.'' അങ്ങനെ പറഞ്ഞ തിന്നുശേഷം ആ ഗുരു ആരാണെന്നു് മനസ്സിലാക്കുവാനുള്ള സൂചനയെന്നോണം ''ധാരാളം തലമുടിയുള്ള ആളാ

ണെന്ന'' അർത്ഥത്തിൽ ആംഗ്യരൂപേണ വെളിവാക്കി. അമേരിക്കൻ വനിതകൾ ആരെക്കുറിച്ചാണ് അങ്ങനെ സൂചിപ്പിച്ചതെന്ന് ചിന്തയായി. അവിടെയുണ്ടായിരുന്ന ഭക്തന്മാർ സദ്ഗുരുദേവൻ സൂചിപ്പിച്ച ഗുരു ശ്രീ സത്യ സായിബാബയാണെന്ന് അമേരിക്കൻ വനിതയോടു പറഞ്ഞു. ബാബക്കാണല്ലോ ആകർഷണീയമായ ധാരാളം മുടിയുള്ളതു്. അങ്ങനെ ആ സ്ത്രീ ശ്രീ സത്യസായിബാബ യുടെ സമീപത്തേക്ക് പോവുകയുണ്ടായി. ബാബ ആ വനിത അവിടെ എത്തുന്നതിന്നുമുമ്പുതന്നെ ഇങ്ങനെ ഒരു വനിത വരുമെന്നും എത്തിയ ഉടനെ അവരെ തൻെറ സമീ പത്തേക്കു കൊണ്ടുവരണമെന്നും നിർദ്ദേശം നൽകിയിരുന്നു. അങ്ങനെത്തന്നെ സംഭവിച്ചു. ആ വനിതയെ കണ്ട ഉടനെ ബാബ പറഞ്ഞ വാക്യങ്ങൾ ഇത്രയുമായിരുന്നു. ''എനിക്കു സദ്പുരുഷൻെറ സന്ദേശം ലഭിച്ചിട്ടുണ്ട്. അതിനാൽ ഒന്നും തന്നെ പറയേണ്ടതില്ല'' ദിവ്യാവതാരങ്ങളുടെ ബന്ധവും അവരുടെ ലീലകളും സാമാന്യബുദ്ധിക്ക് എത്ര മാത്രം ദുരൂഹമല്ല.

ഭഗവാൻ നിത്യാനന്ദൻെറ ദിവ്യവിഗ്രഹം എത്രയും സമാകർഷകമാണ്. ഒരു നോക്കു കണ്ടവർ പിന്നീടു് ആ രൂപം മറക്കുകയില്ല. ജ്വലിക്കുന്ന നേത്രങ്ങൾ, നീണ്ട കൈകൾ, വിരിഞ്ഞ മാറിടം, ദീർഘ ശരീരം എന്നിങ്ങനെ തപോബലത്തിൻെറ പ്രത്യക്ഷ പ്രതിരൂപമെന്നോണം പ്രശോഭിക്കുന്നതായിരുന്നു ആ കനകവിഗ്രഹം. ഭഗവാനെ ഒരു നോക്കു കാണുവാനും ആ തിരുമൊഴികൾ കേൾക്കു വാനും ഭക്തജനങ്ങൾ പ്രദർശിപ്പിക്കാറുള്ള ഭക്തിപാരമ്യം രോമഹർഷദായകമായിരുന്നു. ദർശനത്തിന്നു വാതിൽ തുറന്നുവെന്നറിയുമ്പോൾ ഗണേശ്പുരിയിൽ ഉണ്ടാകാറുള്ള തിക്കും തിരക്കും ഏതൊരനുഭവസ്ഥൻെറ ഹൃദയത്തിലും ഹരിതഭംഗി പകർന്നു വിരാജിക്കുന്നതാണ്. ദേശീയോദ്

ഗ്രന്ഥനത്തിൻെറ സാക്ഷാത്ക്കാരമന്ദിരമാണ് ഇത്തരം സദ്ഗുരുനാഥന്മാരുടെ ആവാസ സ്ഥാനങ്ങൾ. ഹിന്ദുവും മുസ്ളീമും ക്രിസ്ത്യാനിയും പാർസിയുമെല്ലാം ഒരേ ഒരു കുടുംബത്തിലെ അംഗങ്ങളെപ്പോലെ പെരുമാറുകയും എല്ലാവരും അവരുടെ സർവ്വസ്വമായ സദ്ഗുരു നിത്യാനന്ദ ഭഗവാനെ ഒരു നോക്കു കാണുവാൻ ആവേശപൂർവ്വം ക്യൂവിൽ നിൽക്കുകയും ചെയ്യുന്ന കാഴ്ച കോരിത്തരിപ്പിക്കുന്ന ഒന്നാണ്. അതേ, ഭഗവാനുള്ളപ്പോൾ ഗണേശ്പുരിയിൽ ഒരു മഹോത്സവമായിരുന്നു. ''ശുദ്ധഭാവന''യും ''ശ്രദ്ധ'' യുമുണ്ടെങ്കിൽ ജീവിത ലക്ഷ്യം എളുപ്പത്തിൽ കൈവരി ക്കാമെന്ന സദ്ഗുരൂപദേശം കേട്ടുകൊണ്ടു ആ സ്ഥിത പ്രജ്ഞൻെറ മുമ്പിൽനിന്നും വിടവാങ്ങുന്ന ഭക്തജനങ്ങളുടെ ഹൃദയകമലത്തിൽ ''വീണ്ടും ഒന്നു കാണുവാനാഗ്രഹിക്കേ ണമേ'' എന്ന പ്രാർത്ഥനയാണ് എന്നുമെന്നും നിറഞ്ഞു നിന്നിരുന്നതു്. ഭഗവാനെ എത്ര തവണ ദർശിച്ചാലും ആ ദിവ്യരൂപം കാണുവാനുള്ള ആഗ്രഹം പിന്നെയും പിന്നെയും നിലനിൽക്കുമായിരുന്നു.

മഹാകവി കുമാരനാശാൻ ശ്രീനാരായണ ഗുരുദേവനെ കുറിച്ചു രചിച്ച

''മോഹാകുലരാം ഞങ്ങളെയങ്ങേടെയടിപ്പൂ
സ്നേഹാത്മകമാം പാശമതിൽ കെട്ടിയിഴപ്പൂ
ആഹാ ബഹുലക്ഷം ജനമങ്ങേത്തിരുനാമ
വ്യാഹാരബലത്താൽ വിജയിപ്പൂ ഗുരുമൂർത്തേ''

എന്ന വരികൾ നിത്യാനന്ദസദ്ഗുരുവെ സംബന്ധിച്ചിട ത്തോളവും തികച്ചും അന്വർത്ഥമാണ്.

ശ്രീ വൈ. ജി. കൃഷ്ണമൂർത്തി തൻെറ ''നിത്യാനന്ദ'' എന്ന ഗ്രന്ഥത്തിൽ ഇങ്ങനെ പ്രസ്താവിച്ചിരിക്കുന്നു. ''നിത്യാനന്ദനെപ്പോലെ പൂർണ്ണപ്രഭാവം കൈവരിച്ച ഒരു

സാധു മഹാപുരുഷനാണ്. ലോകം വെറുമൊരു ടെലിവിഷൻ തിരശ്ശീലമാത്രമാണ് അത്തരമൊരു സാധുവിന്നു്. നിത്യാനന്ദന്റെ ഒരൊററ ദർശനം മതി തങ്ങളിലെ അഹംഭാവത്തെ സമ്പൂർണ്ണമായും നശിപ്പിക്കുവാനെന്നു് പലക്കും അനുഭവപ്പെട്ടിട്ടുണ്ടു്. പരീക്ഷിക്കാൻ വന്നവരെല്ലാം ആ ദിവ്യ ജ്യോതിസ്സിൽ നിഷ്പ്രഭരായി കമ്പിട്ടുകൊണ്ടു് തിരിച്ചു പോവുകയാണ് പതിവു്.''

ചൈനക്കാരനായ ഒരു സാധു ഇങ്ങനെ അഭിപ്രായപ്പെട്ടു: ''എന്റെ അല്ലലിനെല്ലാം ഒരു കോടാലിയാണദ്ദേഹം.'' ഒരിക്കൽ ഒരു കോടീശ്വരി ഇങ്ങനെ ആശ്ചര്യപ്പെട്ടു ''ശാന്തിയുടെ എന്തൊരു കലവറ'' ഒരു ജർമ്മൻ ഡാക്ടർ അത്യത്ഭുതത്തോടെ പറഞ്ഞതിങ്ങനെയാണ്: ''കാന്തി ചിതറുന്ന ഒരു ശരീരമാണതു്. ആ ആകാരം ഉത്തരക്ഷണത്തിൽ തിരോഭൂതമായേക്കും. എങ്കിലും ആ തിളങ്ങിക്കൊണ്ടിരിക്കുന്ന കണ്ണുകൾ അങ്ങനെത്തന്നെ നിലനിൽക്കും.''

ഭാരതത്തിന്റെ വിശ്വവിഖ്യാതമായ ''തത്ത്വമസി'' ''അഹംബ്രഹ്മാസ്മി'' ''അയമാത്മ ബ്രഹ്മ'' ''പ്രജ്ഞാനം ബ്രഹ്മ'' എന്നീ മഹാവാക്യങ്ങളുടെ മാറെറാലിയാണ് നിത്യാനന്ദഭഗവാന്റെ ഉജ്ജ്വലനേത്രങ്ങളുടെ പിറകിൽ നിന്നു് സദാ മുഴങ്ങിയതു്. ''ഗുരുഗീത'' യിലെ

''യസ്യ ദർശനമാത്രേണ
മനസഃസ്യാൽ പ്രസന്നത
സ്വയം ഭൂയാൽ ധൃതിശ്ശാന്തി
സംഭവേൽ പരമോ ഗുരു''

എന്ന ശ്ലോകം സദ്ഗുരുദേവനെ സംബന്ധിച്ചിടത്തോളം അത്യന്തം അന്വർത്ഥമാണ്.

''ഏകം സത് വിപ്രാ ബഹുധാ വദന്തി'' എന്നു പുരാതനമുനി ഉച്ചൈസ്തരം ഉദ്ഘോഷിച്ചു. ഉണ്മയായിട്ടുള്ളതു് ഒന്നു മാത്രമാണ്. ജ്ഞാനികൾ വിവിധനാമധേയങ്ങളിൽ ആയതിനെ വാഴ്ത്തുന്നു. എല്ലാ ആചാര്യന്മാരും തങ്ങളുടെ തത്ത്വദർശനങ്ങളിലൂടെയും ധന്യജീവിതത്തിലൂടെയും ചൂണ്ടിക്കാണിക്കുന്ന സത്യം അഥവാ ലക്ഷ്യം ഏകമാണ്. തത്ത്വപ്രതിപാദനരീതികൊണ്ടും അനുഷ്ഠാനകർമ്മം കൊണ്ടും ഓരോരുത്തരിലും നാം വ്യത്യസ്തത ദർശിക്കുന്നു എന്നുമാത്രം. ശ്രീമദ് ചിന്മയാനന്ദജി ''സദ്ഗുരു നിത്യാനന്ദമഹിമ'' എന്ന പ്രഭാഷണത്തിൽ ഈ സത്യം അവക്രമധുരമായി വെളിപ്പെടുത്തുകയുണ്ടായി. സ്വാമിജി പറയുന്നതു ശ്രദ്ധിക്കുക :—

''ചില ആചാര്യന്മാർ അവരുടെ അജയ്യമായ ബുദ്ധിവൈഭവത്താൽ മനുഷ്യനെ നിത്യസത്യത്തിലേക്കാകർഷിക്കുന്നു. ശ്രീ ശങ്കരാചാര്യരും അരവിന്ദമഹർഷിയും വിവേകാനന്ദസ്വാമികളും സ്വാമി രാമതീർത്ഥരും അത്തരക്കാരായിരുന്നു. ചിലർ ആനന്ദകരവും ഹൃദയാവർജ്ജകവുമായ ഭക്തിഗീതങ്ങൾവഴി സഹൃദയലോകത്തെ പരമാത്മചൈതന്യത്തിലേക്കാനയിക്കുന്നു. ശ്രീ മീരാഭായിയും ശ്രീ തുക്കാറാമും ശ്രീ തുളസീദാസും ശ്രീ സൂർദാസും ശ്രീ കബീർദാസും അത്തരത്തിലുള്ള പുണ്യാവതാരങ്ങളായിരുന്നു. മററു ചില സദ്ഗുരുക്കന്മാരുണ്ട്. അവർ ഒരൊററ നോട്ടംകൊണ്ടു് മനുഷ്യനിൽ സത്യാന്വേഷണവാസന അങ്കുരിപ്പിക്കുകയും അവരെ പരമാത്മാഭിമുഖരാക്കുകയും ചെയ്യുന്നു. ശ്രീ രമണമഹർഷിയും സദ്ഗുരു നിത്യാനന്ദഭഗവാനും ഷിർദ്ദിസായിബാബയും അത്തരം സവിശേഷസിദ്ധിയോടുകൂടിയവരായിരുന്നു. അങ്ങനെ എല്ലാ ആചാര്യന്മാരും ബഹുവിധങ്ങളായ മാർഗ്ഗങ്ങളിൽ

കൂടി മനുഷ്യരാശിയെ ഈശ്വരനെന്ന ഏകവും നിത്യവു മായ മൂലസത്യത്തിലേക്ക് തിരിച്ചു വിടുകയാണ് ചെയ്യുന്നതു്.''

ഒരു നാഡിഗ്രന്ഥത്തിൽ സദ്ഗുരുദേവനെക്കുറിച്ച് രേഖപ്പെടുത്തിയത് താഴെപ്പറയും വിധമാണ്:

''ദുർല്ലഭമായേ അത്തരത്തിലുള്ള ഒരു ഗുരുവെ ദശിക്കാ നാവൂ. കേവല പരമാത്മ അവതാരമാണു്. ഭക്തന്മാക്ക വേണ്ടിമാത്രം കീഴ്പ്പോട്ടു് വന്നതാണു്. പരമസാക്ഷാത് കാരയോഗി—മഹാൻ യോഗി—സമത്ഥ ഈശ്വര അവതാരം. ജനനത്തെക്കുറിച്ചോ പ്രായത്തെക്കുറിച്ചോ വ്യക്തമായ ഒര റിവുമില്ല. ഗുരു മഹാ സമത്ഥ സദ്ഗുരു. മഹാ അവധൂത പുരുഷ ദത്തശിവാനന്ദ പരബ്രഹ്മ പൂണ്ണം. അന്നദാന പ്രിയൻ. ആയിരമായിരം സന്യാസിമാക്കും ദിഗംബര ന്മാക്കും സാധുക്കൾക്കും കുംഭമേളവേളയിൽ ത്രിവേണി യിൽ വെച്ചും മററു പുണ്യതീത്ഥങ്ങളിൽ വെച്ചും ഭണ്ഡാരം നൽകിയിട്ടുണ്ടു്. സാക്ഷാൽ അന്നപൂണ്ണേശ്വരി അധീ നത്തിൽ.

സതതസമാധിയിൽ —പക്ഷേ സംസാരിക്കും— ആത്മാരാമനായിരിക്കും- ശരീര ചിന്തയേ ഇല്ല. പരമാ ത്മനിലീനൻ. ആജാനുബാഹു— തേജോമയരൂപം— വസ്ത്ര ധാരണമില്ല. ചിലപ്പോൾ ലങ്കോട്ടിമാത്രം—ലങ്കോട്ടിയിൽ നിന്നു കാശെടുക്കും. മാനുഷരൂപം ധരിച്ച പരബ്രഹ്മം— ദുർല്ലഭം ചിലക്കുമാത്രം മനസ്സിലായി. ചുടുനീരുറവു കൾക്കും ഒരു ശിവമന്ദിരത്തിന്നും സമീപം വിശ്രമിക്കും, ശിവ അവതാരം— പൂണ്ണ, സമ്പൂണ്ണ, പരിപൂണ്ണ, സമത്ഥ അവതാരപുരുഷൻ. ഈ വണ്ണനകൾ അപൂണ്ണം— നിര വധി ആശ്രമങ്ങളും ക്ഷേത്രങ്ങളും അദ്ദേഹത്തിൻെറ പേരി ലുണ്ടാകും. ഭക്തന്മാർ ധാരാളമുണ്ടു്. ശിഷ്യന്മാരായി ആരു

മില്ല. മഹാസമാധി പൂകിയാലും ഭക്തന്മാരെ അനുഗ്രഹിച്ചു കൊണ്ടിരിക്കും. ഹൃദയപൂർവ്വം ഏകാഗ്രതയോടെ ചിന്തിച്ചാൽ മതി അവിടെ അദ്ദേഹം ഉണ്ടാകും. ശുദ്ധഭാവനയുണ്ടെങ്കിൽ അനുഗ്രഹം തീർച്ച— സമർത്ഥപുരുഷൻ. അദ്ദേഹത്തെ എങ്ങനെ വർണ്ണിക്കാനാകും— കലിയുഗത്തിലെ അക്ഷയപരമാത്മൻ. ആത്മാർത്ഥതയുള്ള ഭക്തന്മാരെയും സാധകന്മാരെയും ഉദ്ധരിക്കുവാൻ സദാ സന്നദ്ധം.''

സദ്ഗുരുഭഗവാന് ശിഷ്യന്മാരായി ആരുമില്ലെന്ന പരാമർശം ശ്രദ്ധേയമാണ്— ''അങ്ങയ്ക്കു ശിഷ്യന്മാരായി വല്ലവരുമുണ്ടോ'' എന്നുള്ള ചിലരുടെ ചോദ്യത്തിനു ''രാമനും കൃഷ്ണനും ശിഷ്യന്മാരുണ്ടോ'' എന്ന ഉത്തരമാണ് സദ്ഗുരുദേവൻ ഒരിക്കൽ നൽകിയതു്.

സദ്ഗുരുദേവൻ സദാ തുര്യാവസ്ഥയിൽ വിരാജിച്ചു. ജാഗ്രത്തു്, സ്വപ്നം, സുഷുപ്തി ഇവയാണല്ലോ സകല ജനങ്ങൾക്കും അനുഭവമാകുന്ന അവസ്ഥാത്രയങ്ങൾ. എന്നാൽ സദ്ഗുരുദേവനെപ്പോലെയുള്ള സത്പുരുഷന്മാർ ഈ മൂന്നവസ്ഥകൾക്കും ഉപരിയായ തുര്യ പദത്തിൽ ആനന്ദിക്കുന്നവരാണ്. സദാനന്ദ—പരമാനന്ദ—സദാ ശാന്ത നിത്യാനന്ദ പദമാണതു്— പരിപൂർണ്ണമായ ആത്മപ്രഭാവമാണതു്. സദ്ഗുരുദേവൻ ഒന്നും തന്നെ സംസാരിക്കേണ്ടതില്ല; ഒന്നും തന്നെ ചോദിക്കേണ്ടതില്ല; ഒന്നും തന്നെ ഉപദേശിക്കേണ്ടതില്ല. ഭക്തന്മാർക്കു ആ ദിവ്യരൂപം ഒരു നിമിഷത്തേക്കെങ്കിലും ഒന്നു കാണണം അത്രമാത്രം.

നിത്യാനന്ദഭഗവാനെ ദർശിക്കുവാൻ എല്ലാ തരക്കാരും ഗണേശ്പുരിയിലെത്തുന്നു. അവരിൽ ജനനേതാക്കളുണ്ടാവും, ഗവമ്മെണ്ടു ഉദ്യോഗസ്ഥന്മാരുണ്ടാവും, എൻജിനിയർമാർ, ഡോക്ടർമാർ അഭിഭാഷകന്മാർ, കലാകാരന്മാർ, പണ്ഡിതന്മാർ, പാമരന്മാർ, തൊഴിലാളികൾ,

ഫക്കീറുകൾ, സന്യാസികൾ, യോഗിമാർ, സാധകന്മാർ, ശാസ്ത്രജ്ഞന്മാർ, യുക്തിവാദികൾ, നിരീശ്വരവാദികൾ, കച്ചവടക്കാർ, കള്ളന്മാർ, കൊള്ളക്കാർ, ചട്ടമ്പിമാർ, സ്ത്രീപുരുഷന്മാർ എന്നുവേണ്ട ഈ ലോകത്തിലെ എല്ലാ തരം ആൾക്കാരുമുണ്ടാവും. എന്നാൽ ഇവരെല്ലാം ഗണേശ് പുരിയിൽ നിത്യാനന്ദഭഗവാൻെറ സമീപം ഒരുമയോടും അച്ചടക്കത്തോടും വസിക്കുന്നു ! അതെ, പ്രേമാനന്ദമൂർത്തി യായ നിത്യാനന്ദഭഗവാൻ അവർക്കെല്ലാം 'ദിവ്യമാതാവു്' തന്നെ. ഇത്തരത്തിലുള്ള ഒരു വിചിത്ര സഭ സദ്ഗുരു സന്നിധിയിലല്ലാതെ മറെറവിടെ കാണുവാൻ കഴിയും !

എല്ലാവർക്കും സദ്ഗുരുദർശനം പ്രേമാനന്ദാമൃതം ചൊരി യുന്നു. അതാണ് ''ദർശനമാഹാത്മ്യം.'' വിശ്വാസി കൾക്കും അവിശ്വാസികൾക്കും ഒരേ അനുഭവം, പരമമായ ശാന്തി. ആയിരം പ്രവചനങ്ങൾ കേട്ടാലുമുണ്ടാകാത്ത ഒരു ദിവ്യാനു ഭൂതി, ആയിരം ഗ്രന്ഥങ്ങൾ പഠിച്ചാലുമുണ്ടാകാത്ത ഒരു നിത്യനിവൃതി സദ്ഗുരുനിത്യാനന്ദഭഗവാൻെറ ദിവ്യസാ ന്നിദ്ധ്യത്തിലെത്തിയാൽ സകലർക്കും അനുഭവമാകുന്നു. നഷ്ടമായതെന്തോ അതു വീണ്ടുകിട്ടിയ ഒരു പ്രതീതി. ജീവിതം തികച്ചും ഭദ്രമാണെന്ന ഒരു വിശ്വാസം. ഗുപ്തമായ ഈശ്വരദർശനം വ്യക്തമായ ഒരനുഭൂതിയായിത്തീരുന്നു. ഇതാണ് സദ്ഗുരു മഹിമ. സദ്ഗുരുഭഗവാൻ വിരാജിച്ച തുര്യാതീതപദത്തിൻെറ മഹാമഹിമയാണതു്. അതാണ് ആത്മപ്രഭാവപദം, സദാശിവപദം, ഭഗവത്പദം, പരമാത്മപദം, സഹജാനന്ദപദം, യോഗേശ്വരപദം— അതുകൊണ്ടാണ് സദ്ഗുരുസന്നിധിയിലെത്തിയവർ തങ്ങളുടെ പ്രാപഞ്ചികമായ അല്ലലുകളൊക്കെ മറന്നു അല്പ നിമിഷത്തേക്കു് മാത്രമാണെങ്കിലും അലൗകികമായ ശാന്തിയനുഭവിക്കുന്നതു്. അത്തരത്തിലുള്ള യോഗേശ്വര ന്മാരുടെ ദർശനം സുദുർല്ലഭമാണെന്നു് ശ്രീ ശുകമുനി

വെളിവാക്കിയിട്ടുണ്ട്. സിദ്ധയോഗീശ്വരന്മാരെക്കുറിച്ചു ശ്രീകൃഷ്ണഭഗവാൻ പ്രകീർത്തിച്ചതു് ശ്രദ്ധിക്കുക.

''അഹോ വയം ജന്മഭൃതോലബ്ധംകാൽസ്ന്യേന തൽഫലം
ദേവാനാമപി ദുഷ്പ്രാപം യദ്യോഗേശ്വരദർശനം''
''നഹ്യമ്മയാനിതീർത്ഥാനിനദേവാമൃച്ഛിലാമയാഃ''
തേപുനന്ത്യുരുകാലേന ദർശനാദേവ സാധവഃ

(ശ്രീ മഹാഭാഗവതം)

(ഇപ്പോഠം ഞങ്ങഠം ജന്മം എടുത്തവർ എന്നു പറയാം. എടുത്ത ജന്മത്തിൻെറ ഫലം തികച്ചും ഇപ്പോഠം ഞങ്ങഠംക്കു സിദ്ധിച്ചു. കാരണം, ദേവന്മാർക്കുകൂടി കാണ്മാൻ പ്രയാസമുള്ള യോഗേശ്വരന്മാരായ ഭവാന്മാരുടെ ദർശനം ഞങ്ങഠംക്കു സിദ്ധിച്ചുവല്ലൊ, ഞങ്ങളുടെ ഭാഗ്യം. കേവലം ജലമായ തീർത്ഥം തീർത്ഥമോ, മണ്ണു് കല്ലു് ഇവകൊണ്ടുണ്ടാക്കിയ പ്രതിമകഠം ദേവതകളോ അല്ല. സാധുക്കളാണ് യഥാർത്ഥമായ തീർത്ഥവും ദേവതകളും. എന്തെന്നാൽ ആ വക തീർത്ഥസ്ഥാനങ്ങളും പ്രതിമാദിപൂജകളും വളരെക്കാലം അനുഷ്ഠിക്കുന്നതിനാൽ മാത്രം അന്ത:കരണശുദ്ധിയുണ്ടായ് വരും. സാധുക്കളെയാകട്ടെ കണ്ടമാത്രയിൽ അന്ത:ശുദ്ധി സംഭവിക്കും.) അതിനാൽ സത്പുരുഷന്മാരുടെ ദർശനം തീർത്ഥസ്നാനാദികളെക്കാളും പ്രതിമാദി പൂജയെക്കാളും ശ്ലാഘ്യതരങ്ങളാകുന്നുവെന്നു സാരം.''

1961 ആഗസ്റ്റ് 8 ! അനേക ലക്ഷം ജനങ്ങളെ ശോകമൂകരാക്കിയ ഒരു ദിനമാണന്നു്. അന്നാണ് നിത്യാനന്ദ ഭഗവാൻ നിർവ്വികല്പസമാധി പൂകിയതു്. സദ്ഗുരുദേവൻെറ മഹാസമാധിവാർത്ത ഒരു കാട്ടുതീപോലെ ബോംബെയിലും പരിസരങ്ങളിലും പ്രചരിച്ചതോടെ ലക്ഷക്കണക്കായ ഭക്തജനങ്ങഠം ഹിന്ദുക്കളും ക്രിസ്ത്യാനികളും പാർസികളും മുസൽമാന്മാരുമെന്ന ഭേദമില്ലാതെ

കാൽനടയായും പലവിധ വാഹനങ്ങളിലും ഗണേശ്പുരി യിലേക്ക് പ്രവഹിച്ചു തുടങ്ങി. തങ്ങളുടെ പ്രത്യക്ഷ ദൈവമായ സദ്ഗുരുദേവൻെറ അന്ത്യസമാധിസ്ഥനില —ആതേജോമയ വിഗ്രഹം—അവസാനമായി ഒരു നോക്ക കാണുവാനുള്ള വെമ്പലോടെയുള്ള ജനതിയുടെ പ്രവാഹ മാണത്. "നോക്കു, ഇവിടെ വലിയൊരു കർമ്മം നട ക്കവാൻ പോകുന്നു. ലക്ഷക്കണക്കിൽ ജനങ്ങൾ രണ്ടു മാസത്തിന്നുശേഷം ഇവിടെ സമ്മേളിക്കും" എന്നിങ്ങനെ ഭഗവാൻ 1961 മെയ്മാസത്തിൽ പറഞ്ഞ വാക്കുകളാണ് പല ഭക്തജനങ്ങളും അപ്പോൾ ഓർത്തുപോയത്. വികാര ഭരിതരായ ആ ജനപ്രവാഹത്തെ നിയന്ത്രിക്കുവാൻ പോലീ സ്സുകാർക്കു പോലും നന്നേ സാഹസപ്പെടേണ്ടി വന്നു. എങ്കിലും ഭഗവാൻെറ നിർദ്ദേശത്തിന്നനുസരിച്ചുതന്നെ സമാ ധിദിനം മുതൽ ശരീരം അടക്കം ചെയ്യുന്നതുവരെയുള്ള മൂന്നു ദിവസവും എല്ലാ ഭക്തജനങ്ങൾക്കും ആ ദിവ്യവിഗ്രഹം മനം കുളർക്കെ കാണുവാൻ അവസരം ലഭിച്ചിരുന്നു. സദ്ഗുരുകൃപയാൽ ഈ ലേഖകനും ആ സൗഭാഗ്യം കൈവ രികയുണ്ടായി. എല്ലാ ഭക്തജനങ്ങൾക്കും ദർശിക്കുവാ നുള്ള സൗകര്യത്തിനുവേണ്ടിയാണ് കൈലാസമന്ദിര ത്തിൽ നിന്നു് പുതിയ കെട്ടിടമായ "ബ്രഹ്മപുരി"യി ലേക്കു സമാധിക്കട്ടിൽ മാറിത്താമസിച്ചത്. ഈ മൂന്നു ദിവസങ്ങൾക്കിടയിൽ ആ ദിവ്യകളേബരത്തിന്ന് ചലന മില്ലെന്നല്ലാതെ യാതൊരു കേടുപാടും ഉണ്ടായിട്ടില്ല. ഗാഢ നിദ്രയിൽ ലയിച്ചതുപോലുള്ള ഒരു സ്ഥിതി മാത്രം. കാരണം അന്തശ്ശുദ്ധി ലഭിച്ച ഒരു മഹായോഗിയുടെ ഭൗതികാവശിഷ്ടമാണത്.

1961 ജൂലായ് 24-ാം തിയ്യതിയാണ് കൈലാസ മന്ദിരത്തിൽനിന്നും ഭക്തോത്തമനായ ശ്രീ ലക്ഷ്മണകോഡെ (ബാംഗ്ളൂർ) നിർമ്മിച്ച പുതിയ കെട്ടിടത്തിലെ ഒന്നാം

നിലയിലേക്ക് ഭഗവാൻ പെട്ടെന്നു് മാറിത്താമസിച്ചതു്. ജൂലായ് 27—''ഗുരുപൂർണ്ണിമ'' ദിവസമായിരുന്നു. അന്നു കാലത്തു് 5 മണിമുതൽ രാത്രി 10 മണിവരെ സദ്ഗുരു ദേവൻ അനേകായിരം ഭക്തജനങ്ങൾക്കു ദർശനം നൽകി അനുഗ്രഹിച്ചു. ഈ ലേഖകനും അക്കൂട്ടത്തിലുണ്ടായിരുന്നു. ദർശനത്തിന്നു വേണ്ടിയുള്ള നീണ്ട ക്യൂവിൽ നിന്നുകൊണ്ടു ഭഗവൽ സന്നിധിയിലെത്തിയപ്പോൾ പ്രേമമൂർത്തിയായ ഭഗവാൻ ഈ ലേഖകനോട് ''നാട്ടിൽ നിന്നു വന്നു; അല്ലേ ?'' എന്നു ചോദിച്ചതു് ഈ ഹൃദയത്തിൽ ഇന്നും മായാതെ പച്ചപിടിച്ചു നിൽക്കുന്നു പലരും ഓർത്തിരുന്നില്ല തങ്ങളുടെ അവസാനത്തെ ഗുരുദേവ ദർശനമാണ് അതെന്നു്. അന്നുതന്നെ കേരളീയ ഭക്തന്മാരുടെ വകയായി ഒരു ഗുരുപാദുകപൂജയും നടത്തുകയുണ്ടായി. അതൊരു മഹാ ഭാഗ്യമായി അവരിന്നും രോമഹർഷത്തോടെ സ്മരിക്കുന്നു. പിന്നീട് 12 ദിവസങ്ങളേ ഭഗവാൻ ഭക്തജനങ്ങളോടൊപ്പം സ്ഥൂല ശരീരനായി ഉണ്ടായിരുന്നുള്ളു. ആ ദിവസങ്ങളിലെല്ലാം ഭഗവാൻ കാഞ്ഞങ്ങാടിനെക്കുറിച്ചു കൂടക്കൂടെ ഓർക്കുകയും അവിടുത്തേക്കു പോവുകയാണെന്നു് പലതവണ പറയുകയും ചെയ്തിരുന്നു. കേരളീയ ഭക്തന്മാർ അതിന്നായി ഒരു പ്രത്യേക വിമാനം പോലും സജ്ജമാക്കിയിരുന്നു. കാഞ്ഞങ്ങാട്ടോടുള്ള പ്രേമം മൂലം ഭഗവാൻ അങ്ങനെ പറഞ്ഞതായിരിക്കാം.

ആഗസ്റ്റ് 7—ാംനു- ഒരു ഭക്ത ശോഷിച്ചു ക്ഷീണിച്ചു വരുന്ന ഭഗവത്ശരീരം കണ്ടു വേദനിച്ച് ഭഗവാനോട് ഈ വിധം പ്രാർത്ഥിച്ചു. ''ബാബാ, അങ്ങയുടെ ശരീരം കണ്ടു മനോവേദനയുളവാകുന്നു. അങ്ങയുടെ ''ദിവ്യശക്തി'' എന്തുകൊണ്ടു ശരീരത്തിന്മേൽ പ്രയോഗിക്കുന്നില്ല ?'' സദ്ഗുരുവിൻെറ മറുപടി ഇപ്രകാരമായിരുന്നു. ''കുട്ടീ ഈ ശരീരം വെറും മണ്ണാണ്. അതു് (ദിവ്യശക്തി) ഈ

ശരീരത്തിന്നു വേണ്ടിയുള്ളതല്ല, ഭക്തന്മാക്കു വേണ്ടിയുള്ള താണ്".'' മഹാ സമാധിക്കു മുമ്പു് നരേന്ദ്രാദിശിഷ്യന്മാർ ശ്രീരാമകൃഷ്ണദേവൻെറ ദേഹസ്ഥിതി കണ്ടു വേദനിച്ചു് അതേതരത്തിൽ പ്രാർത്ഥിച്ചപ്പോ‍ാം ശ്രീരാമകൃഷ്ണഭഗവാൻ പറഞ്ഞ വാക്കുകാം ഇത്തരുണത്തിൽ ഓർത്തുപോവുക യാണ്. ''ഈശ്വരങ്കലേക്കു സമർപ്പിച്ച മനസ്സിന്നു് എങ്ങനെ നിസ്സാരമായ ഈ ശരീരത്തിലേക്കു് ചിന്തിക്കു വാൻ സാധിക്കും?''

1961 ആഗസ്റ്റ് 8-ാംനു- പുലർച്ചെ 4 മണിക്കു സദ്ഗുരുദേവൻ ''ആദ്യം സ്വാമിയായി, പിന്നീടു് ഭഗവാനായി, ഇപ്പോ‍ാം സമാധിയായി'' എന്നിങ്ങനെ ആത്മഗതമായി പറഞ്ഞ ഫലിത വാക്കുകളുടെ പൊരുാം മനസ്സിലാക്കുവാൻ സമീപത്തുള്ള ഭക്തജനങ്ങാംക്കു് സാധിച്ചില്ല. ആസന്നമായ മഹാസമാധിയെക്കുറിച്ചുള്ള മുന്നറിയിപ്പായിരുന്നു അതു്. ഭഗവാൻ കാഞ്ഞങ്ങാട്ടു പോകുന്നതിനെ സ്പർശിച്ചു് ചില ഭക്തന്മാർ സംസാരിച്ചപ്പോ‍ാം ഭഗവാൻ പരോക്ഷമായി സൂചിപ്പിച്ചു. ''ഋഷിമണ്ഡലത്തിൻെറ തീരുമാനം ഇവിടെത്തന്നെ (ഗണേശ്പുരി) സമാധിയാവണമെന്നാണ്.'' ഇത്തരത്തിലെല്ലാം പറഞ്ഞിട്ടും ഭക്തജനങ്ങാംക്കു അതിൻെറ രഹസ്യവും ഗൗരവവും മനസ്സിലായില്ല. അതായതു്, ഭഗവാൻ കുറച്ചു മണിക്കൂറുകാംക്കുള്ളിൽ മഹാസമാധി പൂകും എന്നു് അവർ ഊഹിച്ചതേ ഇല്ല.

ഭഗവാനെ മുപ്പതു നാല്പതു വർഷങ്ങളായി ഭക്ത്യാദരപൂർവ്വം സേവിച്ചാരാധിച്ചുവന്ന മുക്താനന്ദസ്വാമി, മുക്താഭായ്, ശശികല, കുട്ടിരാമസ്വാമി, മഹാബൽസ്വാമി, ഡോക്ടർ നിക്കോാംസനും പത്നിയും, ലക്ഷ്മണഷാ, വിജയൻ തുടങ്ങിയ ഭക്തജനങ്ങളാണ് 1961 ആഗസ്ത് 8-ാംനു- രാവിലെ 10-40 നുണ്ടായ സദ്ഗുരുദേവൻെറ

നിർവ്വികല്പ സമാധി സമയത്തു് സമീപത്തുണ്ടായിരുന്നതു്. അവർക്കെല്ലാം സദ്ഗുരുദേവൻ കാപ്പി പ്രസാദമായി നല്കുവാൻ കൽപിച്ചു. പുഞ്ചിരിച്ചുകൊണ്ടു് ഡോക്ടർ നിക്കൽസൻെറ മകന്നു് ഒരു പഴവും സമ്മാനിച്ചു. ആനന്ദാദി പ്രിയ ശിഷ്യന്മാരാൽ ചൂഴപ്പെട്ട ഭഗവാൻ ശ്രീ ബുദ്ധൻെറ നിർവ്വാണപദപ്രാപ്തിയെ അനുസ്മരിപ്പിക്കുന്ന ഒരു കാഴ്ചയായിരുന്നു അതു്. അങ്ങനെ ചുററും വികാരഭരിതരായി നിന്നിരുന്ന ഭക്തന്മാരെ ആശ്വസിപ്പിച്ചുകൊണ്ടു് ''ശുദ്ധമായ ഭാവനയോടെ ജീവിക്കുക. നിങ്ങളുടെ കൂടെ ഞാൻ എന്നും ഉണ്ടു്. സമാധി ദർശിക്കുവാൻ വരുന്നവർക്കു് സമാധാനപരമായി കാണുവാൻ സൗകര്യമുണ്ടാക്കണം'' എന്നിങ്ങനെ ഉപദേശിച്ചുകൊണ്ടു് ശ്രുതിമധുരമായ ഓംകാരനാദത്തോടെ സദ്ഗുരുദേവൻ പ്രശാന്തമായ നിർവ്വാണപദം പൂകി.

''ബാബ''യുടെ—ആ പേരിലാണ് ഗണേശ്പുരിയിൽ ഭക്തന്മാർ സദ്ഗുരുദേവനെ അഭിവാദനം ചെയ്തിരുന്നതു്— ജഡശരീരത്തിൻെറ അന്തിമോപചാരം ആഗസ്റ്റ് 10—ാംനു- വ്യാഴാഴ്ച വരേക്കു് നിർത്തിവെക്കപ്പെട്ടു. സദ്ഗുരുദേവൻെറ ആജ്ഞയനുസരിച്ചു് കാഞ്ഞങ്ങാട്ട് ആശ്രമത്തിൻെറ ചുമതല വഹിക്കുന്ന ശ്രീ ജനാനന്ദസ്വാമിജിക്കും രാജ്യത്തിൻെറ നാനാഭാഗങ്ങളിലുമുള്ള അനേക സഹസ്രം ഭക്തന്മാർക്കും വന്നുചേരുവാനായിരുന്നു അത്തരത്തിൽ ചെയ്തതു്. വ്യാഴാഴ്ച രാവിലെ വേദമന്ത്രോച്ചാരണങ്ങൾക്കിടയിൽ ശ്രീ ഗുരുദേവസിദ്ധപീഠത്തിൻെറ അധിപതിയും സദ്ഗുരുഭക്തനുമായ സ്വാമി മുക്താനന്ദൻ ഭഗവച്ഛരീരം കുളിപ്പിച്ചു് ശുഭ്രവസ്ത്രംകൊണ്ടു് ആച്ഛാദനം ചെയ്തു. 7—30നു് അലങ്കരിച്ച ഒരു രഥത്തിൽ ആസനസ്ഥമാക്കി ലക്ഷക്കണക്കായ ഭക്തജനങ്ങളുടെ അകമ്പടിയോടെ നഗര പ്രദക്ഷിണം വെച്ചു. ആയിരമായിരം കണ്ഠങ്ങളിൽനിന്നു്

''സദ്ഗുരു നിത്യാനന്ദഭഗവാൻക്ജെയ്'' എന്ന ശബ്ദം ഉദ്ഗമിച്ചു. പലരും വിങ്ങിവിങ്ങി കരഞ്ഞു. ഭഗവാൻ ഗണേശ്പുരിയിൽ ആദ്യമായി വിശ്രമിച്ച ''വൈകുണ്ഠം'' എന്ന സ്ഥലത്താണ് സമാധിശരീരം അടക്കം ചെയ്തതു്— 8—30ന്നു ജനാനന്ദസ്വാമിജി അന്ത്യോപചാര കർമ്മം ആരംഭിക്കുകയും പത്മാസനസ്ഥമായ ഭഗവത് ശരീരം കല്ലുകെട്ടി തയ്യാറാക്കപ്പെട്ട കുഴിയിൽലേക്കിറക്കുകയും ചെയ്തു. തദവസരത്തിൽ കേരളീയ ഭക്തന്മാരുടെ വകയായി മനോഹരമായ ഒരു പുഷ്പചക്രവും പുഷ്പമാല്യവും ആ ദിവ്യവിഗ്രഹത്തിൽ അണിയിക്കുകയുണ്ടായി. അതിന്നുള്ള ഭാഗ്യപാരമ്യം ഈ ലേഖകന്നും കൈവന്നു. ചന്ദനവും കർപ്പൂരവും കൊണ്ടു കുഴിമൂടി. അങ്ങനെ ലക്ഷോപലക്ഷം ഭക്തജനങ്ങൾ ദർശിച്ചാനന്ദിച്ചു വന്ന ആ ദിവ്യക്ഷേത്രം സ്ഥൂലദൃഷ്ടിയിൽനിന്ന് എന്നെന്നേക്കുമായി മറഞ്ഞു.

ഭഗവാൻ നിത്യാനന്ദൻ സ്ഥൂലദേഹത്തോടുകൂടി ഇന്നില്ല. എന്നാൽ ആ സൂക്ഷ്മ ചൈതന്യം—സച്ചിദാനന്ദാത്മാവ്—നിത്യമാണെന്നോർക്കുക. അന്തര്യാമിയായി എല്ലാവരിലും എല്ലായ്പോഴും കുടികൊള്ളുന്നുണ്ട്. സ്വർഗ്ഗീയമായ ഒരാത്മീയ പാരമ്പര്യം സമർപ്പിച്ചുകൊണ്ടാണ് ആ സത്പുരുഷൻ ഭൗതിക ലോകത്തിൽനിന്നും അന്തർദ്ധാനം ചെയ്തിട്ടുള്ളതു്— മഹാസമാധിക്കുശേഷവും നിത്യേന നിരവധി പേർ സമാധിസ്ഥാനം ദർശിച്ച് ചരിതാർത്ഥരാവുന്നുണ്ട്. ശരീരം അടക്കം ചെയ്ത സ്ഥാനത്തു് പത്തുലക്ഷം രൂപ ചെലവു ചെയ്തു് കമനീയമായ ഒരു മന്ദിരം ഉയർത്തിയിരിക്കുന്നു. നിത്യവും ഭജനപൂജാദികളോടെ മന്ദിരത്തിലുള്ള നിത്യാനന്ദ വിഗ്രഹത്തെ ഭക്തജനങ്ങൾ ആരാധിച്ചു വരുന്നു. ഇന്ത്യയിൽത്തന്നെ പലേടങ്ങളിലുമായി പന്ത്രണ്ടോളം നിത്യാനന്ദ ക്ഷേത്രങ്ങൾ സ്ഥാപിതമായിട്ടുണ്ട്. അതുപോലെ വിദേശത്തുള്ള പല

രാജ്യങ്ങളിലും നിത്യാനന്ദ മന്ദിരങ്ങളും ഗുരുദേവ വിഗ്രഹങ്ങളും സ്ഥാപിക്കപ്പെട്ടിട്ടുണ്ട്.

ഗണേശ്പുരിയിൽ ഭഗവാന്റെ സ്മാരകമായി ''ശ്രീ നിത്യാനന്ദ ആരോഗ്യാശ്രമം'' എന്ന പേരിൽ ഒരാതുരാലയം പ്രവർത്തിച്ചു വരുന്നുണ്ട്. ശ്രീ ജനാനന്ദസ്വാമിജിയുടേയും മററു പല ഭക്തന്മാരുടേയും പ്രയത്നഫലമായി കാഞ്ഞങ്ങാട്ട ''സ്വാമി നിത്യാനന്ദ പോളിടെക്ക്നിക്ക്'' എന്നൊരു സാങ്കേതിക വിദ്യാലയം സ്ഥാപിതമായിരിക്കുന്നു. ആരോഗ്യപൂർണ്ണമായ ഒരു ശരീരവും നിർമ്മലമായ ഒരു മനസ്സും ധർമ്മാനുഷ്ഠാനത്തിനും ആത്മസാക്ഷാൽക്കാരത്തിനും നിതരാം ആവശ്യമാണ്.

''സത്യാത്മ പ്രാണാരാമം
മന ആനന്ദം ശാന്തി സമൃദ്ധമമൃതം''
(തൈത്തിരിയോപനിഷത്ത്)

എന്നാണല്ലോ സത്യദർശിയായ ഋഷി മന്ത്രിച്ചതു്. സദ്ഗുരു നിത്യാനന്ദഭഗവാന്റെ പേരിലുള്ള ആശ്രമങ്ങളും മററു സ്മാരകസ്ഥാപനങ്ങളും ഈ പരമലക്ഷ്യം സാക്ഷാൽക്കരിക്കുവാനുള്ള അഭയ കേന്ദ്രങ്ങളായി പരിലസിക്കുമാറാകട്ടെ. ഇതിൽ എടുത്തു പറയത്തക്ക ഒരു സ്ഥാപനമാണ് ഗണേശ്പുരിക്കടുത്തുള്ള ശ്രീ ഗുരുദേവസിദ്ധപീഠം. സദ്ഗുരു നിത്യാനന്ദഭഗവാന്റെ അനുഗ്രഹാശിസ്സുകൾക്കു പാത്രമായ ശ്രീ മുക്താനന്ദസ്വാമികളാണ് ശ്രീ ഗുരുദേവസിദ്ധപീഠത്തിന്റെ സ്ഥാപകൻ. സദ്ഗുരുവിൽനിന്നും ദത്തമായ ''ശക്തിപാത'' സിദ്ധിയിലൂടെ—സിദ്ധയോഗത്തിലൂടെ—ഇന്ത്യയിലും വിദേശങ്ങളിലുമുള്ള അനേകായിരം ജീവാത്മാക്കൾക്ക് ആത്മബോധവും ആത്മാനന്ദവും അനുഭവ വേദ്യമാക്കിക്കൊടുക്കുകയെന്ന നിസ്തുല സേവനമാണ് ശ്രീ മുക്താനന്ദസ്വാമിജി ഗുരുദേവസിദ്ധപീഠം കേന്ദ്ര

മാക്കി ചെയ്തുവരുന്നതു്. വിദേശങ്ങളിൽ ന്യൂയോർക്ക്, ചിക്കാഗോ, വാഷിങ്ങ്ടൺ, സാൻഫ്രാൻസിസ്കോ, ലണ്ടൻ, ജർമ്മനി, ഇററലി, സ്വീഡൻ, ഫ്രാൻസ്, ഇസ്രയിൽ, സ്പെയിൻ, സ്വിററ്സർലാണ്ട്, ഓസ്ട്രേലിയ, കനഡ, ആഫ്രിക്ക തുടങ്ങിയ വൻ നഗരങ്ങളിലും രാജ്യങ്ങളിലും മുന്നൂറിൽപരം ധ്യാനമന്ദിരങ്ങൾ സ്ഥാപിതമായിട്ടുണ്ട്. സദ്ഗുരുദേവ വിഗ്രഹങ്ങളും പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. ആത്മാവിൻെറ മഹിമ സ്വാനുഭവത്തിൽ ഉൾക്കൊള്ളാൻ ആഗ്രഹമുള്ളവർ സദ്ഗുരു നിത്യാനന്ദ ചരണങ്ങളിൽ ധ്യാനനിരതരാകുന്നു. ആ ഗുരുവര്യ സ്മരണയിൽക്കൂടി സർവ്വരും പരമാത്മ ധ്യാനത്തിൽ മുഴകി സ്വസ്വരൂപം സാക്ഷാൽക്കരിക്കുമാറാകട്ടെ—ആത്മപ്രഭാവം സമ്പാദിക്കട്ടെ—നിത്യാനന്ദം അനുഭവിക്കട്ടെ—ആത്മശാന്തിയും അമൃതത്വവും പൂകട്ടെ. സദ്ഗുരു നിത്യാനന്ദഭഗവാൻ അനുഗ്രഹമാധുരി തൂകുമാറാകട്ടെ.

ജയ്! സദ്ഗുരുനാഥ് മഹരാജ് കീ ജയ്!'' ''ഓം നമോ ഭഗവതേ നിത്യാനന്ദായ''

ഓം ശാന്തി: ശാന്തി: ശാന്തി:



(ജീവചരിത്രത്തിലെ മിക്ക വസ്തുതകളും സദ്ഗുരുഭക്തനായ കേപ്ററൻ ഹതൻഗഡ്ഡി (ബോംബെ) സുവനീറുകളിലും മാസികകളിലും എഴുതിയ ലേഖനങ്ങളിൽനിന്നു് എടുത്തവയാണ്. അദ്ദേഹത്തോടുള്ള കടപ്പാട് നന്ദിപൂർവ്വം സ്മരിക്കട്ടെ).

# ചിദാകാശഗീത

* 1. ശരീരഭാവന നിസ്സാരമാക്കിത്തള്ളി അഹം ഭാവം വിട്ടവനും ആത്മപ്രഭാവം പൂകിയവനുമാണ് "ഗുരു" ശബ്ദത്തിന്നർഹൻ. അത്തരമൊരു ഗുരുവിനേക്കാൾ മീതെയായി യാതൊരു ദേവനുമില്ല. ആ ഗുരുവിനേക്കാൾ ശ്രേഷ്ഠനായി മററാരുമില്ല. ഗുരു തന്നെ ദേവൻ, ദേവൻ തന്നെ ഗുരു.

വ്യാഖ്യാനം :— ജഡമാകുന്ന ശരീരത്തിന്റെ നിസ്സാരതയെ നല്ലപോലെ മനസ്സിലാക്കി, ശരീരാഭിമാനമുപേക്ഷിച്ച് ഞാനെന്നഭാവം തോന്നാതെ, നിത്യവും ശുദ്ധവുമായ ആത്മചൈതന്യമാണ് താൻ എന്ന ആത്മപ്രഭാവത്തിൽ വിരാജിക്കുന്നവനാണ് യാഥാർത്ഥ "ഗുരു". നശ്വരമായ സ്ഥൂലദേഹത്തിൽ ഞാനെന്ന ബുദ്ധി യാഥാർത്ഥ ഗുരുവിനില്ല. സച്ചിദാനന്ദസ്വരൂപമെന്ന് കീർത്തിതമായ ആത്മാവാണ് താൻ എന്ന നിജബോധത്തിൽ ഗുരു ബ്രഹ്മരൂപേണ വാഴുന്നു. അങ്ങിനെയുള്ള ഗുരുവിനേക്കാൾ ശ്രേഷ്ഠൻ ഈ ലോകത്തിൽ മററാരുമില്ല; ദേവൻപോലുമില്ല. ആത്മജ്ഞാനിയായ സദ്ഗുരു

തന്നെ ആരാദ്ധ്യനായ ദേവൻ. ഈശ്വരൻ തന്നെയാണ് മാനവരാശിയെ ഉദ്ധരിക്കുവാൻ സദ്ഗുരുരൂപത്തിൽ അവതരിക്കുന്നതു്.

"ഗുരുർബ്രഹ്മാ ഗുരുർവ്വിഷ്ണു ഗുരുർദ്ദേവോ മഹേശ്വരഃ
ഗുരുരേവ പരംബ്രഹ്മ തസ്മൈ ശ്രീ ഗുരവേ നമഃ
ഗുരുർദ്ദേവോ ഗുരുർദ്ധർമ്മോ ഗുരൗനിഷ്ഠാപരന്തപഃ
ഗുരോഃപരതരം നാസ്തി ത്രിവാരം കഥയാമിതേ.
ധ്യാനമൂലം ഗുരോർമൂർത്തിഃപൂജാമൂലം ഗുരോപദം
മന്ത്രമൂലം ഗുരോർവ്വാക്യം മുക്തിമൂലം ഗുരോഃകൃപാ."

(ശ്രീ ഗുരുഗീതാ)

(ഗുരുവാകുന്നു ബ്രഹ്മാവു്, ഗുരുവാകുന്നു വിഷ്ണു. മഹേശ്വരനായ ദേവനും ഗുരുവാകുന്നു. ഗുരു ഏകമായ പരബ്രഹ്മമാകുന്നു. ആകയാൽ അങ്ങിനെയുള്ള ശ്രീ ഗുരുവിന്നായി നമസ്കാരം. ദൈവവും ധർമ്മവും ഗുരുതന്നെയാണ്. ഗുരുസന്നിധിയിൽ ഇരുന്നു ചെയ്യുന്ന അനുഷ്ഠാനം ശ്രേഷ്ഠമായ തപസ്സാകുന്നു. ഗുരുവിലും ശ്രേഷ്ഠമായി മററു യാതൊന്നുമില്ല. ധ്യാനത്തിന്നു കാരണം ഗുരുവിൻെറ പാദവും മന്ത്രത്തിന്നു കാരണം ഗുരുവാക്യവും മുക്തിക്കു കാരണം ഗുരുകൃപയും ആകുന്നു.)

ശ്രീ മഹാദേവൻ പാർവ്വതിദേവിയോടു് പറഞ്ഞതു് ശ്രദ്ധിക്കുക.

"നഗുരോരധികം നഗുരോരധികം
നഗുരോരധികം നഗുരോധികം
ശിവശാസനതഃ ശിവശാസനതഃ
ശിവശാസനതഃ ശിവശാസനതഃ"

(ശ്രീ ഗുരുഗീതാ)

(ഗുരുവിൽ കൂടുതലായി യാതൊന്നുമില്ല. ഗുരുവിൽ കൂടുതലായി യാതൊന്നുമില്ല. ഗുരുവിൽ കൂടുതലായി യാതൊന്നുമില്ല. ഗുരുവിൽ കൂടുതലായി യാതൊന്നുമില്ല എന്നു ശിവൻ നാലു പ്രാവശ്യം സത്യം ചെയ്തു പറയുന്നു.)

അതുകൊണ്ടാണ് ശ്രീകൃഷ്ണഭഗവാൻ അർജ്ജുനനോട് ''ജ്ഞാനീത്വാത്മൈവ മേ മതം'' (ആത്മജ്ഞാനിയായവൻ ഞാൻ തന്നെയാകുന്നു എന്നാണ് എൻെറ നിശ്ചയം) എന്നു് ഉപദേശിച്ചതു്. ''എന്നെ കണ്ടവൻ തന്നെ പിതാവിനേയും കണ്ടവൻ'' എന്ന ശ്രീ യേശുദേവൻെറ വാക്യവും ഇതേ തത്വത്തെ വെളിവാക്കുന്നു. മഹാനായ കബീർ സദ്ഗുരുമഹിമയെക്കുറിച്ചുപദേശിച്ച വാക്യങ്ങൾ അത്യന്തം ശ്രദ്ധേയമാണ്.

''സദ്ഗുരുക്കന്മാർ ജീവാത്മാക്കൾക്കു് പരമാത്മാവിനേക്കാൾ മഹത്വമേറിയവരാണ്. ഗുരുനാഥനും ഈശ്വരനും മുമ്പിൽ നില്ക്കുന്നുവെന്നിരിക്കട്ടെ. ഞാൻ ആരുടെ കാലിൽ ആദ്യം നമസ്ക്കരിക്കും? ഞാൻ സർവ്വാത്മനാ സദ്ഗുരുവിൻെറ കാലിൽ സാഷ്ടാംഗം നമസ്കരിക്കും. കാരണം ഈശ്വരനെ ദർശിക്കുവാനുള്ള കഴിവുണ്ടാക്കിത്തന്നതു് ഗുരുവാണ്.''

സദ്ഗുരു മഹിമയെക്കുറിച്ച് യോഗീന്ദ്രനായ ജ്ഞാനേശ്വര മഹരാജ് ''ജ്ഞാനേശ്വരി''യിൽ ഈ വിധം പ്രസ്താവിച്ചിരിക്കുന്നു:

''ഒരു വൃക്ഷത്തിൻെറ ചുവട്ടിൽ വെള്ളമൊഴിച്ചാൽ അതു് ശാഖോപശാഖകളിലും ഇലകളിലും വ്യാപിക്കുന്നു. ഒരാൾ സമുദ്രത്തിൽ സ്നാനം ചെയ്താൽ അദ്ദേഹം ലോകത്തിലെ സകല തീർത്ഥങ്ങളിലും സ്നാനം ചെയ്തതിന്നു് തുല്യമാണ്. ഒരിക്കൽ അമൃതപാനത്തിന്നിടവന്നാൽ സർവ്വരസങ്ങളും അതോടൊപ്പം ആസ്വദിച്ചതിൻെറ ഫലമായി. അതുപോലെ സദ്ഗുരുവെ പൂജിച്ചാൽ എല്ലാ ആഗ്രഹങ്ങളും സമ്പൂർണ്ണമാവുന്നു.''

ശ്രീ മഹാഭാഗവതത്തിൽ ഇതേ തത്വത്തെ ശ്രീകൃഷ്ണ ഭഗവാൻ പ്രകാശിപ്പിച്ചതു് ശ്രദ്ധിക്കുക :

"ആചാര്യം മാം വിജാനീയാത്
നാവമന്യേത കർഹിചിത്
നമർത്ത്യബുദ്ധ്യാസൂയേത
സർവ്വദേവമയോ ഗുരു :"

(ഏകാദശസ്കന്ധം)

(ആത്മവിദ്യയെ ഉപദേശിക്കുന്ന ആചാര്യൻ ഞാൻ തന്നെയെന്നു ധരിക്കണം. ഏതൊരു സംഗതികൊണ്ടും ഗുരുവിനെ മാനിക്കാതിരിക്കരുതു്. ഗുരുവിനെ മനുഷ്യനാണെന്നു് വിചാരിച്ചു് അദ്ദേഹത്തിൽ ദോഷങ്ങളെ ആരോപിക്കരുതു്. സകല ദേവന്മാരുടേയും അംശം ഗുരുവിലുള്ളതിനാൽ സർവ്വദേവസ്വരൂപനാണ് ഗുരുവെന്നു ദൃഢമായി ധരിക്കണം.)

ശ്രീരാമകൃഷ്ണ പരമഹംസരുടെ അമൃതവാണി ശ്രദ്ധിക്കുക :

"ഗുരുവിനെ കേവലമൊരു മനുഷ്യനെന്നു കരുതരുതു്. സച്ചിദാനന്ദ സ്വരൂപി തന്നെയാണ് ഗുരുരൂപേണ വരുന്നതു്. ഗുരുതന്നെ സച്ചിദാനന്ദം; സച്ചിദാനന്ദം തന്നെ ഗുരു. ഗുരുവാക്യത്തിൽ വിശ്വാസം വേണം. അദ്ദേഹത്തിന്റെ വാക്കിൽ വിശ്വസിച്ചാൽ, ഒരു ശിശുവിനെപ്പോലെ വിശ്വസിച്ചാൽ, ഈശ്വരലാഭമുണ്ടാകും. ഗുരുകൃപകൊണ്ടു് ശിഷ്യനു് ഇഷ്ടദേവതയുടെ ദർശനം ലഭിക്കുമ്പോഴും, ഗുരു ഇഷ്ടദേവതയിൽ ലയിക്കുന്നതായി കാണാം."

(ശ്രീരാമകൃഷ്ണവചനാമൃതം)

*2. കാരണമില്ലാതെ കാര്യമില്ല. അന്ധകാരത്തിൽ വെളിച്ചം വഴികാട്ടുന്നു. ഇരുട്ടു് എന്നതു് അജ്ഞാനം, വെളിച്ചം ജ്ഞാനവും. ഗുരുവില്ലാത്തവർക്കു സത്യ

ത്തെ സാക്ഷാൽക്കരിക്കുക സാദ്ധ്യമല്ല. ഒരു വീടു പണിയുവാനുദ്ദേശിച്ചാൽ പ്രാരംഭമായി അടിത്തറ പാവണം. പിന്നെ ചുമർ കെട്ടണം.

വ്യാഖ്യാനം :– ആത്മവിദ്യോപദേഷ്ടാവായ ഗുരു (കാരണ ഗുരു) ഇല്ലാതെ കാര്യമെന്ന ആത്മദർശനം (ഈശ്വര സാക്ഷാൽക്കാരം—ആത്യന്തികമായ ദുഃഖനിവൃത്തി—മോക്ഷം) സിദ്ധിക്കുകയില്ല. അജ്ഞാനം (അവിദ്യ) നീക്കി ആത്മബോധമെന്ന വെളിച്ചം സ്വാനുഭവമാക്കുക എന്നതു തന്നെ സാധനസ്സു കാര്യമായിരിക്കുന്നതു്. താൻ ദേഹമാണെന്ന ബുദ്ധിതന്നെ അജ്ഞാനവും ഇരുട്ടും. താൻ നിത്യമായ ആത്മാവാണെന്ന ബോധം തന്നെ ജ്ഞാനവും വെളിച്ചവും. ആത്മജ്ഞാനിയായ സദ്ഗുരുവിൻെറ ഉപദേശത്താലും അനുഗ്രഹത്താലും ജ്ഞാനമാകുന്ന വെളിച്ചം ലഭിക്കുന്നു; ആത്മപ്രഭാവം പൂകി ജീവന്മുക്തനാകുന്നു. അതാണ് സദ്ഗുരുക്കന്മാരുടെ മഹാമഹിമ. ''ഗുരു'' എന്ന പദം ഇതേ തത്വത്തെ വെളിവാക്കുന്നു.

''ഗുകാരശ്ചാന്ധകാരോഹി
രുകാരസ്തേജ ഉച്യതെ
അജ്ഞാന ഗ്രാസകം ബ്രഹ്മ
ഗുരുരേവ ന സംശയഃ
ഗുകാരശ്ചാന്ധകാരസ്തു
രുകാരസ്തന്നിരോധകൃത്
അന്ധകാര വിനാശിത്വാദ്
ഗുരുരിത്യഭിധീയതെ''

(ശ്രീ ഗുരുഗീതാ)

(ഗുകാരം അന്ധകാരമെന്നും രുകാരം തേജസ്സെന്നും പറയപ്പെടുന്നു. അങ്ങിനെയുള്ള അജ്ഞാനത്തെ വിഴുങ്ങുന്ന ബ്രഹ്മമാകുന്നു ഗുരു എന്നുള്ളതിന്നു് സംശയമില്ല. ഗുകാരം ഇരുളും രുകാരം അതിനെ തടുക്കുന്നതുമാകുന്നു. അന്ധകാരമാകുന്ന

അജ്ഞാനത്തെ നിരോധിപ്പതായിരിക്കുന്നതിനാൽ ''ഗുരു''വെന്നു പറയപ്പെടുന്നു.)

ഗുരുവിൻെറ അനുഗ്രഹമില്ലാതെ സത്യത്തെ (ഈശ്വരനെ) സാക്ഷാൽക്കരിക്കുക സാദ്ധ്യമല്ല. ശ്രീ യേശുദേവൻെറ വാക്യം ശ്രദ്ധിക്കുക ;

'' ഞാൻ ലോകത്തിൻെറ വെളിച്ചമാണ്. എന്നെ അനുഗമിക്കുന്നവന് ഇരുളിൽക്കൂടി നടക്കേണ്ടിവരില്ല. അവനു ജീവനാകുന്ന വെളിച്ചത്തിൻെറ സഹായമുണ്ടാകും. ഞാൻ തന്നേ വഴിയും സത്യവും ജീവനും ആകുന്നു; ഞാൻ മുഖാന്തരമല്ലാതെ ആരും പിതാവിൻെറ അടുക്കൽ എത്തുന്നില്ല. നിങ്ങൾ എന്നെ അറിഞ്ഞു എങ്കിൽ എൻെറ പിതാവിനെയും അറിയുമായിരുന്നു. ഞാൻ പിതാവിലും പിതാവു എന്നിലും ആകുന്നു എന്നു നീ വിശ്വസിക്കുന്നില്ലയോ ? അവിടുന്ന് അയച്ചവനിൽ വിശ്വസിക്കുക; ഇതത്രേ ദൈവത്തിന് ഇഷ്ടമുള്ള പ്രവൃത്തി.''

ശ്രീകൃഷ്ണഭഗവാൻ അർജ്ജുനന്ന് നൽകിയ ഉപദേശം ശ്രദ്ധിക്കുക.

''തദ്വിദ്ധി പ്രണിപാതേന
പരിപ്രശ്നേന സേവയാ
ഉപദേക്ഷ്യന്തി തേജ്ഞാനം
ജ്ഞാനിനസ്തത്ത്വദർശിനഃ''

(ശ്രീമദ് ഭഗവദ്ഗീത—4/34)

(ആ ജ്ഞാനത്തെ നീ സാഷ്ടാംഗ നമസ്കാരം കൊണ്ടും ഗുരുശുശ്രൂഷകൊണ്ടും വഴിയായിട്ടുള്ള ചോദ്യങ്ങൾകൊണ്ടും അറിഞ്ഞാലും. ആത്മതത്വമറിഞ്ഞിരിക്കുന്ന ആത്മജ്ഞാനികൾ അതിനെ നിനക്കു ഉപദേശിച്ചുതരും.) അജ്ഞാനാന്ധകാരത്തെ അകററി ആത്മജ്യോതിസ്സുളവാക്കലാണ്, ആത്മബോധമുണ്ടാക്കുകയാണ് സത്യത്തെ—

ഈശ്വരനെ സാക്ഷാൽക്കരിക്കൽ. അവിദ്യയാകുന്ന മായ യാൽ ഈ ശരീരമമത അജ്ഞാന സംഭവമായി ഭവിച്ചിരി ക്കുന്നു. എന്നാൽ, യാതൊന്നിന്റെ കൃപയാൽ അജ്ഞാനം നശിച്ച് ജ്ഞാനജ്യോതിസ്സുണ്ടാകുന്നുവോ–ആത്മ പ്രഭാവ മുണ്ടാകുന്നുവോ അതു് ''ഗുരു''ശബ്ദത്താൽ അറിയപ്പെടുന്നു. ശ്രീ വിദ്യാരണ്യസ്വാമികൾ പറഞ്ഞതുമതാണല്ലൊ.

> "ബാഢം ബ്രഹ്മേതി വിദ്യശ്ചേൽ കൃതാൎത്ഥാസ്താവ തൈവതേ
> ഗുരുശാസ്ത്രം വിനാത്യന്തം ഗംഭീരം ബ്രഹ്മവേത്തികഃ"

(ശ്രീപഞ്ചദശി)

(അത്യഗാധമായ ബ്രഹ്മത്തെ സദ്ഗുരുവിന്റേയും സച്ഛാ സ്ത്രത്തിന്റെയും സഹായം ലഭിക്കാതെ ആക്കറിയുവാൻ കഴിയും! ആരും അറിയുകയില്ല.)

നാം ഒരു വീടു പണിയുമ്പോൾ ആദ്യം സുശക്തമായ അടിത്തറ കെട്ടുകയും അതിൽപിന്നെ മാത്രം അതിന്മേൽ ചുമർ പണിയുകയും ആണല്ലൊ പതിവു്. അടിത്തറയെ കാരണമായും വീടിനെ കാര്യമായും കണക്കാക്കാം. അതു പോലെതന്നെ, ആദ്ധ്യാത്മിക ജീവിതത്തിൽ ജീവന്മു ക്തിക്കായുള്ള ഉപദേശവും അനുഗ്രഹവും ലഭിക്കുന്നതി നായി ഒരു ആത്മീയ ഗുരുവിനെ സമീപിക്കുന്നതു് സാധ നയുടെ അടിത്തറ പാകലായും, ഗുരുവിനാൽ ഉപദേശിക്ക പ്പെട്ട മാർഗ്ഗത്തിൽക്കൂടി ചരിച്ചു് കൈവരുത്തുന്ന ഈശ്വര സാക്ഷാൽക്കാരം (നിത്യാനന്ദപദം) വീടായും പറയാം. സദ്ഗുരുപാദത്തിലിരിക്കുന്നതു് കാരണവും ആത്മദർശ നമെന്ന മോക്ഷപദം, അമൃതത്വം കാര്യവുമാകുന്നു. ഭക്തോ ത്തമനായ നാമദേവു് പറഞ്ഞതു് ശ്രദ്ധിക്കുക:

''ഗുരു എനിക്കു് ജ്ഞാനദീപം നൽകിയപ്പോൾ സർവ്വസൃഷ്ടിക്കും പിറകിലുള്ള സത്യം എനിക്കു നല്ല പോലെ വെളിവായി.''

യോഗിവര്യനായ സുന്ദർദാസിൻെറ സാരവാക്യ ങ്ങൾ ഗ്രഹിക്കുക:

''ഈശ്വരനും സദ്ഗുരുവും തുല്യം തന്നെ. സുന്ദർ ദാസ് ഒരു പ്രത്യേക വാചകവും കൂട്ടിച്ചേർക്കുന്നു. എന്തെന്നാൽ ഒരു സദ്ഗുരുവിന്നു മാത്രമെ ആത്മജ്ഞാനം നൽകുവാൻ സാധിക്കുകയുള്ളു. നിനക്കു ഈശ്വരനെ ദർശിക്കണോ സദ്ഗുരുവെ സമീപിക്കു.'' ശ്രുതിയിലും അതു പറഞ്ഞിട്ടുണ്ട്.

''യസ്യദേവേപരാഭക്തിര്യഥാദേവേതഥാഗുരൌ
തസൈ്യതേകഥിതാഹ്യർത്ഥാഃപ്രകാശന്തേ മഹാത്മനഃ''

(പരമാത്മാവാകുന്ന ദേവനിൽ പരമഭക്തിയുള്ളതുപോലെ തന്നെ ബ്രഹ്മവേത്താവായ ഗുരുവിലും പരമഭക്തിയുള്ള വന്നു മാത്രമേ വേദാന്ത പ്രതിപാദിതമായ ജീവബ്രഹ്മൈക്യമാകുന്ന അർത്ഥം ബുദ്ധിയിൽ പ്രകാശിക്കുകയുള്ളു.)

ഗുരുവിൻെറ മഹത്വത്തെക്കുറിച്ച് ശ്രീ ശങ്കരാചാര്യർ വെളിവാക്കിയതു് ശ്രദ്ധിക്കുക.

''ദൃഷ്ടാന്തോനൈവദൃഷ്ട സ്ത്രിഭുവന ജഠരേ
സദ്ഗുരോർ ജ്ഞാനദാതുഃ
സ്പർശശ്ചേത്തത്രകല്പ്യഃ സനയതിയദഹോ!
സ്വർണ്ണതാമശ്മസാരം;
നസ്പർശത്വം തഥാഽപി ശ്രിതചരണയുഗേ;
സദ്ഗുരുഃസ്വീയശിഷ്യേ
സ്വീയം സാമ്യം വിധത്തേ ഭവതി നിരുപമ-
സ്തേനവാഽലൌകികോഽപി.''

(ശതശ്ലോകി)

(ജ്ഞാനദാതാവായ സദ്ഗുരുവിനൊപ്പം മൂപ്പാരിനുള്ളിൽ യാതൊരാളുമില്ല. അദ്ദേഹത്തെ സ്പർശിക്കാമെന്നുവെച്ചാലോ, അതു് പാറക്കല്ലിനെപ്പോലും സ്വർണ്ണമാക്കാൻ കഴിവുള്ളതാണ്. എങ്കിലും നീ അദ്ദേഹത്തെ സമീപിക്കുമ്പോൾ ആ തൃപ്പാദങ്ങളിൽ ഉടനെ സ്പർശിച്ചു കളയരുതു്.

(എന്തുകൊണ്ടെന്നാൽ നിനക്കു് ഗുരുവിനോടുള്ള ബന്ധം ഇല്ലാതായെന്നുവരും) സദ്ഗുരുനാഥൻ സ്വശിഷ്യനിൽ അന്യത പുലർത്തുന്നില്ല. അയാളെ തന്നോടൊപ്പമുയർത്തി അതുല്യനോ അലൌകികനോ ആക്കിത്തീർക്കുന്നു. താൻ ആത്മസ്വരൂപനായിരിക്കുന്നതുപോലെ, ശിഷ്യനും ആത്മസ്വരൂപനാണെന്നു് അനുഭവപ്പെടുത്തിക്കൊടുക്കും.)

* 3. ഗുരുഭൂതന്മാർ രണ്ടുവിധം. കാരണഗുരു, കാര്യ്യഗുരു. ഉപദേശകൻ കാരണഗുരുവും മനസ്സ് കാര്യ്യഗുരുവും. കിണററിൽ വെള്ളം കാട്ടിത്തരുന്ന ആൾ കാരണഗുരു മാത്രം. മറെറാരാളാണു് കാരണമെന്നു പറയുമ്പോൾ അതിന്നു ഒരു സൂക്ഷ്മതത്വമുണ്ടു്. തോണിയെ കൈകൊണ്ടു തള്ളി ഇളക്കണം. അതുപോലെ ആത്മോപദേശത്തിന്നു് ഗുരുവായി ഒരാൾ വേണം. സർവ്വ പ്രാണികളിലും സ്ഥിതിചെയ്യുന്ന സർവ്വാന്തര്യാമിതന്നെ ജഗദ്ഗുരു. *

വ്യാഖ്യാനം :— ഗുരുക്കന്മാർ രണ്ടു വിധമുണ്ടു്. ഒന്നാമത്തേതു്, ആത്മദർശനത്തിന്നുള്ള ഉപായമായ ബ്രഹ്മവിദ്യയെ ഉപദേശിച്ചുകൊടുക്കുന്ന കാരണഗുരുവും, രണ്ടാമത്തെതു്, ആ വിദ്യ ഉപദേശിക്കപ്പെട്ട സാധകൻെറ മനസ്സായ കാര്യ്യഗുരുവും. ആത്യന്തികമായ ദുഃഖനിവൃത്തിക്കുള്ള മാർഗ്ഗം കാണിച്ചുകൊടുത്തു എന്ന ദിവ്യബന്ധമാണു് കാരണഗുരുവിനുള്ളതു്. ഈ തത്വത്തെക്കുറിച്ചു് പുരാണർഷി മന്ത്രിച്ചതീവിധമാണു്.

“അക്ഷേത്രവിത് ക്ഷേത്ര വിദം ഹയ പ്രാട്
സപ്രൈതി ക്ഷേത്ര വിദാനുശിഷ്ടഃ
ഏതദ്വൈഭദ്രം അനുശാസനസ്യോ-
തസ്രുതിം വിന്ദത്യഞ്ജസീനാം”

(ഋഗ്വേദം × 32.7)

(ദിക്കറിയാതെ ലക്ഷ്യസ്ഥലത്തെത്തുവാൻ വിഷമിക്കുന്ന സഞ്ചാരി എപ്രകാരം സ്ഥലനിശ്ചയമുള്ള ഒരാളാൽ നിർദ്ദേശങ്ങരം ലഭിച്ചു് തൻെറ മുമ്പോട്ടുള്ള യാത്ര തുടരുന്നുവോ, അപ്രകാരമായിരിക്കണം വി ദ്യോ പ ദേ ശം.) ജീവിത ലക്ഷ്യമെന്തെന്നറിയാതെ നരകിക്കുന്നവന്നു് നിരതിശയമായ ആനന്ദപ്രാപ്തിക്കുള്ള (ജീവന്മുക്തിക്കുള്ള) യോഗമാർഗ്ഗത്തെ ഉപദേശരൂപേണ സദ്ഗുരു വെളിവാക്കുന്നു. എന്നാൽ ഉപദേശം ലഭിച്ചു എന്നതുകൊണ്ടു മാത്രം യാതൊരു പ്രയോജനവുമില്ല. ആത്മവിദ്യ ഉപദേശിക്കപ്പെട്ട വ്യക്തിയുടെ മനസ്സാണു് എന്നെന്നും അയാരംക്കു് കാര്യഗുരുവായിത്തീരുന്നതു്. ഗുരൂപദേശത്തിൽ മനസ്സില്ലാതെ വന്നാൽ, ശ്രദ്ധയില്ലാഞ്ഞാൽ എല്ലാം വ്യർത്ഥമാകും. ദാഹശമനത്തിനായി കിണററിലെ വെള്ളം കാട്ടിക്കൊടുക്കുന്നതുപോലെ ഹൃദയാന്തർഭാഗത്തു് സ്ഥിതിചെയ്യുന്ന സച്ചിദാനന്ദ സ്വരൂപത്തെ സാക്ഷാൽക്കരിക്കുവാനുള്ള മാർഗ്ഗം ഉപദേശിച്ചുകൊടുക്കുന്ന ആരം കാരണഗുരുവായും കിണററിൽ നിന്നു് സ്വയം വെള്ളം വലിച്ചുകയററി ദാഹശമനം വരുത്തുന്നതുപോലെ സ്വപ്രയത്നത്താൽ —നിരന്തരമായ യോഗസാധന വഴി— ആത്മപ്രഭാവം സ്വാനുഭവമാക്കുവാനിടവരുത്തുന്ന സാധകൻെറ മനസ്സ്തന്നെ കാര്യഗുരുവായും തീരുന്നു. തീവ്രവൈരാഗ്യത്തോടും അചഞ്ചലമായ വിശ്വാസത്തോടും അതീവ ശ്രദ്ധയോടും കൂടിയ നിരന്തര സാധനയാൽ മാത്രമെ ഏതൊരാരംക്കും അവനവൻെറ ജീവിത ലക്ഷ്യം (മോക്ഷപ്രാപ്തി) കൈവരികയുള്ളൂ. ഗുരുവിൽ നിന്നു് വിദ്യ (ഉപദേശം) ലഭിച്ചു എന്നതുകൊണ്ടു മാത്രം ഒരു പ്ര യോ ജ ന വു മില്ല. ഗുരൂപദേശമനുസരിച്ചു് നല്ലപോലെ ആത്മധ്യാനം ചെയ്താൽ മാത്രമെ ജീവന്മുക്തി എന്ന പരമപദം പൂകുവാൻ കഴിയുകയുള്ളൂ. മറെറാരാളാണു് കാരണമെന്നു പറയുമ്പോരം, ആത്മീയ ജീവിത

ത്തിൽ കാരണഗുരുവായി ഒരു വ്യക്തിയെ സ്വീകരിക്കണമെന്നു പറയുമ്പോഠം, അതിലൊരു സൂക്ഷ്മതത്വം അന്തർഭവിക്കുന്നുണ്ടു്. ഒരു തോണി വെള്ളത്തിലിറക്കുവാൻ അതിനെ ആദ്യം കൈകൊണ്ടു് തള്ളി ഇളക്കുവാൻ ചിലർ സഹായിക്കണം. പിന്നീട് പരസഹായം കൂടാതെ സ്വയം തുഴഞ്ഞുകൊണ്ടു് ഉദ്ദിഷ്ടസ്ഥാനത്തെത്താം. അതുപോലെ സദ്ഗുരുവാകുന്ന തുണ ആത്മോപദേശമായി ആദ്യം ലഭിക്കേണ്ടിയിരിക്കുന്നു. അതിൽപിന്നെ സാധകൻെറ വിജയം സ്വപ്രയത്നത്തിൽ, നിരന്തരസാധനയിൽ ഒളിഞ്ഞിരിക്കുകയാണു്. ശ്രീകൃഷ്ണഭഗവാൻ ഭക്തോത്തമനും ശിഷ്യനുമായ ഉദ്ധവർക്കു നൽകിയ അന്തിമോപദേശം ശ്രദ്ധിക്കുക.

"മത്തോനുശിക്ഷിതംയത്തേ വിവിക്തമനുഭാവയൻ
മയ്യാവേശിതവാക്ചിത്തോമദ്ധർമ്മനിരതോഭവ
അതിവ്രജ്യഗതീ സ്തിസ്രോമാമേഷ്യസിതതഃപരം"

(ശ്രീമഹാഭാഗവതം; ഏകാദശസ്കന്ധം)

(എന്നിൽ നിന്നു് നീ അഭ്യസിച്ചതായ ആത്മോപദേശത്തെ ഏകാന്തത്തിലിരുന്നു പര്യാലോചന ചെയ്യണം. അപ്പോഠം വാക്കുകളുടേയും മനസ്സിൻെറയും വ്യാപാരത്തെ എന്നിൽ നിലനിർത്തുവാൻ സാധിക്കും. അതുവഴി എൻെറ ധർമ്മത്തിൽ താല്പര്യമുള്ളവനായിട്ടു് ഭവിച്ചാലും. അതിൻെറ ശേഷം സർവ്വോപരിഷ്ഠമായിരിക്കുന്ന എൻെറ സ്ഥാനത്തെ എൻെറ ഭക്തനായ അങ്ങുന്നു് പ്രാപിക്കും.) ആത്മാർത്ഥമായ പ്രയത്നത്തോടൊപ്പം ഗുരുകൃപാരൂപത്തിൽ, ഈശ്വരാനുഗ്രഹരൂപത്തിൽ ആത്മാനുഭൂതിയുണ്ടാവുന്നു. അതുകൊണ്ടാണു് ശ്രീകൃഷ്ണഭഗവാൻ ഉദ്ധവരോടു് ബദര്യാശ്രമത്തിൽചെന്നു് ആത്മധ്യാനനിരതനായി കഴിയുവാൻ പ്രേമപൂർവ്വം ഉപദേശിച്ചതു്.

ശ്രീകൃഷ്ണഭഗവാൻ അർജ്ജുനനു് ഗീതോപദേശംവഴി നൽകിയ അന്തിമോപദേശവും അത്തരത്തിൽ തന്നെ.

"വിമൃശ്യൈതദശേഷേണ
യഥേച്ഛസി തഥാകുരു"

(ശ്രീമദ് ഭഗവദ്ഗീത 18/63)

(ഈ ഗീതാശാസ്ത്രത്തെ നീ പൂർത്തിയായി പര്യാലോചിച്ച തിൻെറശേഷം നീ എങ്ങിനെ ഇച്ഛിക്കുന്നുവോ അങ്ങിനെ ചെയ്യാലും). അപ്പോൾ സ്വയം അനുഷ്ഠാനരൂപേണ പ്രയ ത്നിച്ചുതന്നെ മോക്ഷപദത്തിലെത്തണമെന്നു സാരം.

ആത്മപ്രഭാവത്തിൽ വിരാജിച്ച ഭഗവാൻ ശ്രീ രമണ മഹർഷിയുടെ ദിവ്യോപദേശം ശ്രദ്ധിക്കുക:

"ഇഷ്ടദേവതയും ഗുരുവുമൊക്കെ തുണമാത്രമാണ്. ആത്മീയമാർഗ്ഗത്തിലെ ശക്തിയേറിയ താങ്ങുകൾ. പക്ഷെ തുണ ഫലപ്രദമാകണമെങ്കിൽ പ്രയത്നം അത്യാവ ശ്യമാണ്. നീയാണ് സൂര്യനെ കാണേണ്ടവൻ. കണ്ണ ടയും സൂര്യനും നിനക്കുവേണ്ടി കാണണമോ? നീ തന്നെ നിൻെറ യഥാർത്ഥഭാവം കാണണം. അതിന്നു് പുറമെ യുള്ള സഹായം—താങ്ങു്— കൂടുതലായി ആവശ്യമില്ല."

മനുഷ്യർക്ക ശ്രേയസ്സ് കൈവരണമെങ്കിൽ നാലുവിധ അനുഗ്രഹങ്ങളുണ്ടാകണമെന്നു് ശ്രീരാമകൃഷ്ണദേവൻ ഉപദേ ശിച്ചിരിക്കുന്നു. 1) ഭഗവാൻെറ അനുഗ്രഹം 2) സദ്ഗുരു വിൻെറ അനുഗ്രഹം 3) ഭക്തരുടെ അനുഗ്രഹം 4) തൻെറ അനുഗ്രഹം. ഇതിൽ ആദ്യത്തെ മൂന്നുമുണ്ടായാലും നാലാമ ത്തേതില്ലെങ്കിൽ വലിയ പ്രയോജനമൊന്നുമുണ്ടാവി ല്ലെന്നു ആ മഹാത്മാവു് ഉപദേശിച്ചിരിക്കുന്നു. നൂറു് അനുഗ്രഹങ്ങൾ സമ്പാദിച്ചാലും താൻ മടിയനായിരുന്നാൽ പരമലക്ഷ്യം പൂകുവാൻ കഴിയുകയില്ല. ശ്രീകൃഷ്ണഭഗവാൻ അതുകൊണ്ടാണ് അർജ്ജുനനെ ഈ വിധം ഉപദേശിച്ചതു്.

"ഉദ്ധരേദാത്മനാത്മാനം
നാത്മാനമവസാദയേത്
ആത്മൈവഹ്യാത്മനോ ബന്ധു–
രാത്മൈവരിപുരാത്മനഃ"

(ശ്രീമദ് ഭഗവത്ഗീത—6/5)

(ഒരുവൻ സംസാരസമുദ്രത്തിൽ മുങ്ങിക്കിടക്കുന്ന ആത്മാവിനെ തന്നെത്താൻ കര കേററണം. അല്ലാതെ ആത്മാവിനെ അധോനയിപ്പിക്കരുത്. എന്തെന്നാൽ, തനിക്ക് (തൻെറ ആത്മാവിന്ന്) താൻതന്നെയാണു ബന്ധു. തനിക്ക് ശത്രുവും താൻ തന്നെയാകുന്നു.)

ശ്രീ വസിഷ്ഠമഹർഷി ശ്രീരാമന്നു് ഉപദേശിച്ചതും ഈ തത്വം തന്നെ.

"ഏകഏവ മനോ ദേവോ
ജ്ഞേയഃസർവ്വാർത്ഥ സിദ്ധിദഃ
അനൃത്ര വിഫലഃ ക്ലേശഃ
സർവ്വേഷാം തജ്ജയം വിനാ"

(വാസിഷ്ഠം)

(സർവ്വസമ്പത്തിനേയും സർവ്വസിദ്ധിയേയും കൊടുക്കുന്ന മുഖ്യദൈവം മനസ്സുതന്നെ. അതിനെ സ്വാധീനത്തിൽ വെക്കാതെ ചെയ്യുന്ന മററുള്ള യത്നങ്ങളൊക്കെ നിഷ്ഫലമാകുന്നു.) ജീവന്മുക്തിക്കായുള്ള മാർഗ്ഗമറിയുവാനായി നാം ഒരു കാരണഗുരുവെ സമീപിക്കുന്നു. ഗുരുവിങ്കൽ നിന്നും ആത്മോപദേശം ലഭിച്ചു കഴിഞ്ഞാൽ ആ പരമലക്ഷ്യം നേടുവാൻ സാധകനെ സഹായിക്കേണ്ടതു് അവൻെറ മനസ്സുതന്നെയാണ്. മനസ്സ് ഗുരൂപദേശത്തിൽ ശ്രദ്ധിക്കാതെ സദാ ബാഹ്യമായി ഇന്ദ്രിയഭോഗങ്ങളിൽത്തന്നെ ചലിക്കുന്നതായാൽ ആത്മോപദേശം ലഭിച്ചതുകൊണ്ടു യാതൊരു പ്രയോജനവുമില്ല. അതിനാൽ സാധകൻ

സദാ ആത്മധ്യാനത്തിൽത്തന്നെ മുഴുകണം. മനസ്സിനെ സദാ ആത്മാഭിമുഖമാക്കണം.

സർവ്വ ജീവരാശികളിലും അന്തര്യാമിയായി വിലസുന്ന പരമാത്മാവുതന്നെ എല്ലാവർക്കും ജഗദ്ഗുരു. ''സർവ്വസ്യചാഹം ഹൃദിസന്നിവിഷ്ടഃ'' (ശ്രീമദ് ഭഗവത്ഗീത 15/15) എന്നാണല്ലോ ശ്രീകൃഷ്ണഭഗവാൻ ഉപദേശിച്ചത്. ''സകല പ്രാണികളുടെയും ഹൃദയത്തിൽ ഞാൻ അന്തര്യാമിരൂപേണ സ്ഥിതിചെയ്യുന്നു'' എന്നു സാരം. ''ആത്മനോ ഗുരുരാത്മൈവ പുരുഷസ്യ വിശേഷതഃ'' (വിശേഷബുദ്ധിയുള്ള പുരുഷന്ന് വിശേഷിച്ചും ഗുരു ആത്മാവുതന്നെ.) ആ പരമാത്മാവിൽ ചിത്തത്തെ ഉറപ്പിക്കുവാനുള്ള വിദ്യയാണ് കാരണഗുരുവിൽനിന്നും നാം സമ്പാദിക്കേണ്ടതു്. ആത്മാർത്ഥതയോടെ യോഗസാധനചെയ്യുമ്പോഴും, ആത്മധ്യാനത്തിൽ മുഴുകുമ്പോഴും ഈശ്വരാനുഗ്രഹമെന്നവണ്ണം ആത്മദർശനം സ്വാനുഭവമാകുന്നു; ആത്മബോധമുണ്ടാകുന്നു. സാധകന്റെ നിരന്തരപ്രയത്നമാണ് അവനെ ഭഗവത്കൃപക്കു പാത്രമാക്കുന്നതു്. ശ്രീകൃഷ്ണഭഗവാന്റെ സാരോപദേശം ശ്രദ്ധിക്കുക.

''തേഷാമേവാനുകമ്പാർത്ഥ
മഹമജ്ഞാനജം തമഃ
നാശയാമ്യാത്മഭാവസ്ഥോ
ജ്ഞാനദീപേന ഭാസ്വതാ.''

(ശ്രീമദ്ഭഗവത്ഗീത–10/11)

(അവരവരുടെ അനുഗ്രഹമായിട്ടുതന്നെ ഞാൻ അവരുടെ ബുദ്ധിയിലിരുന്നുകൊണ്ടു് അജ്ഞാനം കൊണ്ടുണ്ടായിട്ടുള്ള സംസാരാന്ധകാരത്തെ പ്രകാശിച്ചുകൊണ്ടിരിക്കുന്ന ജ്ഞാനദീപത്താൽ നശിപ്പിക്കുന്നു.) സർവ്വ ജീവികളുടേയും ഹൃദയഗുഹയിൽ അന്തര്യാമിരൂപേണ വസിക്കുന്ന പരമപുരുഷനെയാണ്—പരമാത്മാവിനെയാണ് നാം ജഗദ്ഗുരു

വായി വന്ദിക്കേണ്ടതു്. ശ്രീപരമേശ്വരൻ ഈ പരമ തത്വം പാർവ്വതീദേവിക്കു ഉപദേശിച്ചതു് ശ്രദ്ധിക്കുക.

"പ്രത്യുൽഗമ പ്രശ്രയണാഭിവാദനം
വിധീയതേ സാധുമിഥഃ സുമധ്യമേ
പ്രാജ്ഞൈഃ പരസ്മൈ പുരുഷായ ചേതസാ
ഗുഹാശയായൈവ ന ദേഹമാനിനേ."

"സത്യം വിശുദ്ധം വസുദേവശബ്ദിതം
യദീയതേ തത്ര പുമാനപാവൃതഃ
സത്വേച തസ്മിൻ ഭഗവാൻ വാസുദേവോ-
ഹ്യധോക്ഷജോമേ മനസാ വിധീയതേ."

(ശ്രീ മഹാഭാഗവതം – ചതുർത്ഥസ്കന്ധം)

(അല്ലയോ പാർവ്വതീ ! ഒരുവൻെറ ആഗമന സമയത്തിൽ അറിവുള്ളവർ എതിരേററു് ഗമിക്കുക, സൽക്കാരവചനം പറയുക, നമസ്കരിക്കുക എന്നിവ അന്യോന്യം ചെയ്യപ്പെടു ന്നതു് മനസ്സുകൊണ്ടു സർവ്വ ജീവികളുടെയും ഹൃദയഗുഹ യിൽ അന്തര്യാമിരൂപേണ വസിക്കുന്ന പരമപുരുഷനെ ഉദ്ദേശിച്ചു ചെയ്യുന്ന സമുചിതമായ കർമ്മമാകുന്നു. ദേഹത്തെ അഭിമാനിക്കുന്നവനെയല്ല. പരിശുദ്ധമായ അന്തഃ കരണത്തിൽ മായാസംബന്ധമില്ലാതെ സച്ചിദാനന്ദസ്വരൂ പനായിട്ടു് ഭഗവാൻ പ്രകാശിക്കുന്നു. അതുകൊണ്ടു് വാസുദേവൻ എന്നു ഭഗവാനു നാമധേയം നിശ്ചയിച്ചിരി ക്കുന്നു. ആ പുരുഷോത്തമൻ ഇന്ദ്രിയങ്ങൾക്കു ഗോചര നല്ല. അതിനാൽ ഞാൻ നിരന്തരം ഭഗവാനെ —വാസുദേ വനെ— പരിശുദ്ധമായ എൻെറ അന്തഃകരണത്തിൽ സുസ്പ ഷ്ടമായി വിളങ്ങുന്ന ഈശ്വരനെ മനസാ നമസ്ക്കരിച്ചും ധ്യാനിച്ചും കൊണ്ടുതന്നെയിരിക്കുന്നു.)

* 4. ഗുരുപാദത്തെ ഒരിക്കലും വിസ്മരിക്കരുതു്. ചലിക്കുന്ന വെള്ളത്തിലെ സൂര്യപ്രതിബിംബംപോ ലെ നീ ചലിക്കരുതു്. *

വ്യാഖ്യാനം:— സാധകൻ സദ്ഗുരുപാദത്തെ സദാ സ്മരിക്കണം, ധ്യാനിക്കണം. ദുസ്തരമായ സംസാരസാഗരത്തെ കടക്കുവാൻ സദ്ഗുരുപാദംതന്നെ മുഖ്യാശ്രയം. ഭക്തോത്തമനായ ഉദ്ധവരുടെ പ്രാർത്ഥനയിതാണ്.

"താപത്രയേണാഭിഹതസ്യഘോരേ
സന്തപ്യമാനസ്യ ഭവാധ്വനീശ !
പശ്യാമി നാന്യച്ഛരണം തവാംഘ്രി-
ദ്വന്ദ്വാതപത്രാദമൃതാഭിവർഷാൽ"

(ശ്രീ മഹാഭാഗവതം)

(ആദ്ധ്യാത്മികം, ആധിദൈവികം, ആധിഭൗതികം എന്നീ മൂന്നു വിധം ദുഃഖങ്ങളാകുന്ന തീയ്യിലകപ്പെട്ടു വെന്തുകൊണ്ടു അതിൽനിന്നു കയറുവാൻ വഴി കാണാതെ അതിഭയങ്കരമായ ആ അഗ്നിയുടെ ഉല്പത്തി സ്ഥാനമായിത്തന്നെയിരിക്കുന്ന ജനന മരണ പ്രവാഹരൂപമായ സംസാരത്തിൽ മുങ്ങിപ്പൊങ്ങിക്കൊണ്ടു കാലത്തെ കഴിക്കുന്ന ഒരുവന്നുള്ള സകല സന്താപങ്ങളേയും നശിപ്പിച്ച് ആനന്ദമാകുന്ന അമൃതത്തെ വർഷിച്ചു കുളിർപ്പിക്കുവാൻ തക്ക വൈഭവമുള്ള അങ്ങയുടെ പാദാംഭോജമാകുന്ന കുടയല്ലാതെ വേറെ യാതൊരു ശരണവും ഞാൻ കാണുന്നില്ല.) സദ്ഗുരുമഹിമയെക്കുറിച്ച് യോഗിവര്യനായ കബീർ ഈ വിധം പ്രസ്താവിച്ചിരിക്കുന്നു:

"സദ്ഗുരുവെ ശരീരവും മനസ്സുംകൊണ്ട് സേവിക്കണം. അദ്ദേഹത്തിൻെറ ഓരോ വാക്കും വിശ്വസിക്കുകയും അതനുസരിച്ച് ജീവിക്കുകയും വേണം. ബ്രഹ്മാദി ദേവന്മാർക്കും സന്യാസിമാർക്കും പാടുപെട്ടും കാണുവാൻ കഴിയാത്ത ആ പ്രഭുവിനെ സാധാരണ മനുഷ്യർക്കു സദ്ഗുരു കൃപയാൽ ദർശിക്കുവാൻ കഴിയുന്നു. അതിനാൽ കബീർ പറയുന്നു, "അല്ലയോ സഹോദരാ, സാധകാ, സദ്ഗുരു

പാദത്തെ ഭക്ത്യാദരപൂർവ്വം സേവിക്കുക. സദ്ഗുരുതന്നെ ഈശ്വരന്റെ അവതാരം.''

ഗുരൂപദേശത്താലുണ്ടായ സ്ഥിരബുദ്ധിയുടെ —അഖണ്ഡബോധത്തിന്റെ— പ്രതിഷ്ഠ നാം ഒരിക്കലും നഷ്ടപ്പെടുത്തരുത്. ഗുരുവിലും ഗുരുവിനാൽ ലഭ്യമായ വിദ്യയിലും ഉപദേശത്തിലും അതുവഴിയുണ്ടായ ആനന്ദാനുഭൂതിയിലും സാധകന്ന് അടിയുറച്ച വിശ്വാസവും ബഹുമാനവുമുണ്ടായിരിക്കണം. സന്യാസിവര്യനായ ശ്രീ തുക്കാറാം ഇങ്ങനെ ഉപദേശിച്ചു.

'' ഗുരുപാദത്തിൽ അചഞ്ചലവിശ്വാസമുണ്ടെങ്കിൽ കഠിനമായ സാധനകൂടാതെ തന്നെ ഈശ്വര സാക്ഷാൽക്കാരം സുലഭമാവും. അതിനാൽ ഗുരുപാദത്തെ സദാ ഭജിക്കുക. നിന്റെ ശ്രദ്ധ മുഴുവൻ ഗുരുവിങ്കലും ഗുരൂപദേശത്തിലുമാവട്ടെ. ദൈവം ഗുരു സമീപം തന്നെ; എത്ര തവണ പറയണം. ഗുരുവിങ്കലുള്ള നിരന്തര സ്മരണയാൽ ഒരാൾക്ക എവിടെ വേണമെങ്കിലും ഈശ്വരനെ ദർശിക്കാം, വിജന വനത്തിലായാലും സമൂഹമദ്ധ്യത്തിലായാലും.''

ഇളകിക്കൊണ്ടിരിക്കുന്ന ജലത്തിലെ സൂര്യപ്രതിബിംബവും സദാ ഇളകുന്നതായി കാണപ്പെടുന്നു. അതുപോലെയാവരുത് സാധകൻ. ഗുരുവിശ്വാസത്തിൽനിന്ന് ചലിക്കാതെ സദ്ഗുരുപാദത്തിൽത്തന്നെ മനസ്സിനെ സ്ഥിരപ്പെടുത്തണം. ഒരു ഗുരുവെ സ്വീകരിച്ചുകഴിഞ്ഞാൽ ആ സദ്ഗുരുവിൽ മുഴുവൻ വിശ്വാസവും അർപ്പിക്കണം. ആ ഗുരുവിൽ എല്ലാ ഗുരുക്കന്മാരും ദേവന്മാരും അടങ്ങിയിട്ടുണ്ടെന്ന് നല്ലപോലെ സാധകൻ ധരിക്കണം. ഗുരുനാഥന്മാരെ മാറിമാറി സ്വീകരിക്കുകവഴി സാധകൻ ഏകാഗ്രത ലഭിക്കാതെ അധോഗതി പ്രാപിച്ച് സംശയാലുവായി നിത്യദുഃഖമനുഭവിക്കുന്നു. അത്തരത്തിലുള്ളവന്ന് ഒരി

ക്കലും ശാന്തിയോ ശ്രേയസ്സോ ഉണ്ടാവുകയില്ല. മററൊരു ഗുരുവിന്റെ ശിഷ്യനായ പാന്തിനോട് ഷിർദ്ദിസായി ബാബ പറഞ്ഞ സാരവാക്യങ്ങൾ വളരെ ശ്രദ്ധേയമാണ്.

''പാന്ത്, നിന്റെ ഗുരുവിനെ നീ ഒരിക്കലും ഉപേക്ഷിക്കരുത്. മററു ഗുരുക്കന്മാർക്ക എത്രതന്നെ മഹിമകളുണ്ടായാലും ഒരുവൻ തന്റെ ഗുരുവിനെ ഒരിക്കലും ഉപേക്ഷിക്കരുത്.''

സദ്ഗുരുനാഥനെ പരമഭക്തിയോടെ പ്രേമിക്കുകയും സേവിക്കുകയും ധ്യാനിക്കുകയും ചെയ്യുന്നവന്ന് നിഷ്കളങ്കമായ ഹൃദയശുദ്ധിയും നിരതിശയമായ ആത്മാനന്ദാനുഭവവും പരംപദമായ ജീവന്മുക്തിയും ഉണ്ടാകും. ഗുരുവിനെ ആത്മാവും ഈശ്വരനും എന്ന് ദൃഢമായി ഉറച്ചാൽ മാത്രമെ ഈശ്വരദർശനം സാദ്ധ്യമാവുകയുള്ളു.

ശ്രീകൃഷ്ണഭഗവാന്റെ ദിവ്യോപദേശം നല്ലപോലെ ഗ്രഹിക്കുക.

''ശ്രദ്ധാവാൻ ലഭതേ ജ്ഞാനം
തത്പരഃ സംയതേന്ദ്രിയഃ
ജ്ഞാനം ലബ്ധ്വാ പരാംശാന്തി—
മചിരേണാധിഗച്ഛതി.
അജ്ഞശ്ചാശ്രദ്ധധാനശ്ച
സംശയാത്മാ വിനശ്യതി
നായം ലോകോഽസ്തി ന പരോ
ന സുഖം സംശയാത്മനഃ

(ശ്രീമദ് ഭഗവത്ഗീത—4/39—40)

(ഗുരൂപദേശത്തിൽ ശ്രദ്ധയുള്ളവനും തദേകനിഷ്ഠനും ഇന്ദ്രിയങ്ങളെ അടക്കിയവനുമായിരിക്കുന്നവൻ—ഉത്തമസാധകൻ—ബ്രഹ്മജ്ഞാനത്തെ പ്രാപിക്കുന്നു എന്നാൽ ഗുരൂപദേശത്തെ അറിയാത്തവനും ഗുരൂപദേശത്തിൽ സംശയമുള്ളവനും നശിച്ചു പോകുന്നു. സംശയിക്കുന്നവന്ന് ഈ

ലോകമാകട്ടെ പരലോകമാകട്ടെ ഇല്ല. അവന്നു് സുഖവു മില്ല.) ഭഗവാൻ ശ്രീ സത്യസായിബാബയുടെ ദിവ്യോപദേശം സാധകന്മാർ സദാ ശ്രദ്ധിക്കേണ്ടതാണ്.

"മാനസ ഭജരെ ഗുരുചരണം
ദുസ്തരഭവസാഗരതരണം."

* 5. ആചാര്യന്റെ ശരീരത്തെയാണ് ജനങ്ങൾ സാധാരണ ഗുരുവായി സങ്കല്പിക്കുന്നതു്. കാലിൽ പാദുകമിട്ടതുകൊണ്ടോ കഴുത്തിൽ രുദ്രാക്ഷമാല ധരിച്ചതുകൊണ്ടോ ഒരാൾ ഗുരുവാകയില്ല. പറയുന്നതു് ബ്രഹ്മജ്ഞാനം, ശിഷ്യന്മാർക്കു കൊടുക്കുന്നതു് പാഷാണം എന്നിങ്ങനെയുള്ള ആൾ ഗുരുവാകുവാൻ അർഹനല്ല. താൻ പഞ്ചസാര തിന്നുകയും അന്യർക്കു പൂഴി കൊടുക്കുകയും അരുതു്. രാജമാർഗ്ഗത്തിൽ സഞ്ചരിക്കുന്നവൻ അന്യർക്കു കാട്ടുവഴി കാണിച്ചു കൊടുക്കരുതു്. അവരെക്കൂടി രാജമാർഗ്ഗത്തിൽ എത്തിക്കുകയാണ് അവന്റെ ധർമ്മം. ആന്തരമായി വഞ്ചകനായവൻ പുറമെ ഏതു വേഷം കെട്ടിയാലും സംന്യാസിയാകുകയില്ല. ഗുരു പറയുന്നതും ചെയ്യുന്നതും ഒന്നുതന്നെയായിരിക്കണം. അത്തരത്തിലുള്ളവനാണ് ജ്ഞാനി. അവനാണ് യോഗി, സംന്യാസി. *

വ്യാഖ്യാനം :— "ഗുരു" എന്നു സാധാരണ പറഞ്ഞു വരുന്നതും വിശ്വസിച്ചു വരുന്നതും ആ പേരിനാലറിയപ്പെടുന്ന ആളുടെ ദേഹത്തെ ആസ്പദപ്പെടുത്തിയാണ്. ദേഹാത്മഭാവത്തിൽ ജീവിക്കുന്ന സാമാന്യജനങ്ങൾക്കു ഗുരുവെ ദേഹപ്രകൃതിയിൽ മാത്രമെ ഭാവനചെയ്യുവാൻ സാധിക്കുകയുള്ളു. ഗുരുവെന്നു് സ്മരിക്കുമ്പോൾ ഗുരുവിന്റെ ബാഹ്യാ

കാരവും വേഷവിധാനങ്ങളുമാണ് ബുദ്ധിയിൽ അങ്കുരിക്കുന്നതു്. എന്നാൽ ഗുരുവെന്നതു് ബാഹ്യമായി കാണുന്ന ശരീരമല്ലെന്നും ശരീരത്തിനുള്ളിൽ വിളങ്ങുന്ന സച്ചിദാനന്ദപരമാത്മാവാണെന്നും ധരിക്കുന്നവർ വളരെ ചുരുക്കം. ദേഹവുമായി ബന്ധപ്പെട്ടപ്പോഠം ആത്മതത്വം വിസ്മരിക്കുവാനിടവരുന്നതു് നല്ലപോലെ ശ്രദ്ധിക്കണം. ശ്രീകൃഷ്ണഭഗവാൻെറ സമീപത്തെത്തിയ ബ്രാഹ്മണസ്ത്രീകഠം സ്വഗൃഹങ്ങളിലേക്കു പോകുവാൻ വിസമ്മതിച്ചപ്പോഠം ഭഗവാൻ അവർക്കു നൽകിയ ദിവ്യോപദേശം അത്യന്തം ശ്രദ്ധേയമാണ്".

"ന പ്രീതയേ f നരാഗായ ഹ്യംഗസംഗോനൃണാമിഹ
യന്മനോ മയിയുജ്ഞാനാ അചിരാന്മാമവാപ്സ്യഥ".

(ശ്രീ മഹാഭാഗവതം, ദശമസ്കന്ധം)

(സംസാരത്തിൽ എൻെറഅടുത്തിരിക്കുന്നതുകൊണ്ടു മനുഷ്യരുടെ പ്രീതിയോ, അനുരാഗമോ വർദ്ധിക്കുന്നില്ല. അതു ഹേതുവായിട്ടു ദേഹംകൊണ്ടുള്ള സമീപസ്ഥിതിയെ നിങ്ങഠം കാര്യമായിക്കരുതാതെ നിങ്ങളുടെ മനസ്സിനെ എല്ലാപ്പോഴും എന്നിൽതന്നെ ഉറപ്പിച്ചിരിക്കുവിൻ! എന്നാൽ അതിവേഗം നിങ്ങഠം എന്നെ പ്രാപിക്കും.) ഷിർദ്ദിസായിബാബയുടെ ദിവ്യവാണി ശ്രദ്ധിക്കുക:

"നിങ്ങഠം എന്നെ അന്വേഷിച്ചു ദൂരദിക്കിലൊന്നും പോവേണ്ടതില്ല. നിങ്ങളുടെ പേരും ആകൃതിയും ഒഴിച്ചാൽ, നിങ്ങളിലും അതുപോലെ സർവ്വജീവജാലങ്ങളിലുമുള്ള ആ സ്ഥിതിയുണ്ടല്ലൊ, സച്ചിദാനന്ദഭാവം, അതാണു് ഞാൻ. ഇതറിഞ്ഞു എന്നെ നിങ്ങളിലും സകല ജീവജാലങ്ങളിലും കണ്ടെത്തുവിൻ."

പല വിധ വേഷങ്ങളുമായി ആത്മീയാചാര്യന്മാരെന്നു ഭാവിച്ചു്, ജനങ്ങളെ വഞ്ചിച്ചു്, ഉദരപൂരണം ചെ

യ്യുന്ന നിരവധി ഗുരുക്കന്മാർ നാട്ടിലുണ്ട്. ജനങ്ങളാകട്ടെ വേഷത്തിൽ ഭ്രമിച്ച് അവരെ മഹാഗുരുക്കന്മാരായി കരുതുവാനും സ്വീകരിക്കുവാനും സേവിക്കുവാനും ആരാധിക്കുവാനും ഒടുവിൽ മാർഗ്ഗഭ്രംശം സംഭവിച്ച വഞ്ചിതരായി ദുഃഖിക്കുവാനും ഇടവരുന്നു. കാലിൽ പാദുകം, കഴുത്തിൽ രുദ്രാക്ഷമാല, ശരീരത്തിൽ കാവിവസ്ത്രം, കയ്യിൽ യോഗദണ്ഡും കമണ്ഡലുവും, താടിയും ജടയും ഇത്തരത്തിലുള്ള ബാഹ്യവേഷത്തിലാണ് സാധാരണ ജനങ്ങൾ ഭ്രമിക്കുന്നതും വിശ്വസിക്കുന്നതും. ആ വേഷധാരിയായ ഗുരു ആന്തരശുദ്ധിയും സാത്വിക ഗുണങ്ങളും ആത്മബോധവും തികഞ്ഞ വ്യക്തിയാണോ എന്ന് ചിന്തിച്ചു നോക്കുവാൻ പ്രായേണ ജനങ്ങൾ മുതിരുന്നില്ല. മഹാനായ കബീർ പറഞ്ഞതു പോലെ

> ''പാനീ പിയേ ഛാനു് കേ
> ഗുരു ബനായേ ജാനു് കേ''

(വെള്ളം അരിച്ചുകുടിക്കുക. ഗുരുവിനെ അറിഞ്ഞു സ്വീകരിക്കുക.) ''ഇമിറേറഷൻ'' ഗുരുക്കന്മാർ ഗീതയും വേദവും മററും ഉച്ചത്തിൽ ഉച്ചരിച്ചേക്കും. ധ്യാനനിഷ്ഠാഭാവത്തിൽ കണ്ണടച്ചു ഇരുന്നേക്കും. എന്നാൽ ഒരു നിമിഷമെങ്കിലും ഏകാഗ്രതയിൽ ആത്മാനുസന്ധാനം ചെയ്യുവാൻ അവർക്കു കഴിവുണ്ടാവുകയില്ല. വേദപ്പൊരുളോ ഗീതാരഹസ്യമോ ബ്രഹ്മവിദ്യയോ രാജയോഗസാധനയോ അവർക്കു നിശ്ചയമുണ്ടാവുകയില്ല സ്വാർത്ഥപൂരണമാണ്, ആത്മദർശനമല്ല അവരുടെ ലക്ഷ്യം. ഭോഗാസ്വാദനമാണ്, യോഗാനന്ദമല്ല അവരുടെ ഉദ്ദേശ്യം. സ്വയം അഭ്യസിച്ച് ആത്മാനന്ദാനുഭൂതി സമ്പാദിച്ചതിന്നു ശേഷമേ യഥാർത്ഥ ഗുരു മററുള്ളവർക്കു ആത്മവിദ്യ ഉപദേശിച്ചു കൊടുക്കുകയുള്ളു. സ്വാനുഭവമില്ലാതെ ആത്മോപദേശത്തിന്നു മുതിരരുത്. പറയുന്നതു് ബ്രഹ്മജ്ഞാനവും ശിഷ്യന്മാർക്കു നൽകുന്നതു്

പാഷാണവുമാകരുതു്. ശിഷ്യന്മാരെ മായാഭ്രാന്തിയിലാക്കരുതെന്നു വ്യംഗ്യം. ഇത്തരം ഗുരുക്കന്മാരെക്കുറിച്ചു യേശുദേവൻ ഉപദേശിച്ചതു് ശ്രദ്ധിക്കുക.

''കള്ളപ്രവാചകന്മാരെ സൂക്ഷിച്ചുകൊൾവിൻ; അവർ ആടുകളുടെ വേഷംപൂണ്ടു നിങ്ങളുടെ അടുക്കൽ വരുന്നു; അകമെയോ കടിച്ചുകീറുന്ന ചെന്നായ്ക്കൾ ആകുന്നു. അവരുടെ ഫലങ്ങളാൽ നിങ്ങൾക്ക അവരെ തിരിച്ചറിയാം; മുള്ളുകളിൽനിന്നു മുന്തിരിപ്പഴവും ഞെരിഞ്ഞിലുകളിൽനിന്നു അത്തിപ്പഴവും പറിക്കുമാറുണ്ടോ? ''

(മത്തായി. 7 : 15, 16)

താൻ പഞ്ചസാര തിന്നുകയും അന്യർക്കു പൂഴി കൊടുക്കുകയും പാടില്ല. യോഗനന്ദാനുഭൂതി നേടിയഗുരുക്കന്മാർ ശിഷ്യന്മാരെയും സംസാരദുഃഖത്തിൽനിന്നു മുക്തരാകുവാൻ ശ്രദ്ധിക്കണം. സദ്ഗുരുക്കന്മാർ മററുള്ളവരേയും ശ്രേയോമാർഗ്ഗത്തിൽ കൊണ്ടുവന്നു അവരെ ജീവന്മുക്തരാക്കുവാൻ ആഗ്രഹിക്കുന്നു. ശ്രീ ശങ്കരാചാര്യർ ഇത്തരം ഗുരുനാഥന്മാരെക്കുറിച്ചു ചൊല്ലിയതു് ശ്രദ്ധിക്കുക.

''ശാന്താമഹാന്തോ നിവസന്തിസന്തോ
വസന്തവല്ലോകഹിതം ചരന്തഃ
തീർണാഃ സ്വയംഭീമഭവാർണവം ജനാൽ
അഹേതുനാന്യാനപി താരയന്തഃ''

(വിവേകചൂഡാമണി)

(ശാന്തരും ബ്രഹ്മജ്ഞരും ഭയങ്കരമായ സംസാരസമുദ്രത്തെ സ്വയം തരണംചെയ്തവരും, തനിക്കായി യാതൊരു പ്രയോജനവുമിച്ഛിക്കാതെ മററുള്ളവരേയും കരകയററുന്നവരും, വസന്ത ഋതു പോലെ ആളുകൾക്കു് ഹിതം ആചരിക്കുന്നവരും ആയ സജ്ജനങ്ങളുണ്ടു്.) യഥാർത്ഥഗുരു താനെന്തുപദേശിക്കുന്നുവോ അതുപ്രകാരം സ്വയം അനുഷ്ഠിക്കുകയും ചെയ്യും. അവനാണു് യഥാർത്ഥ യോഗിയും സന്യാസിയും.

വാക്കൊന്നു് പ്രവൃത്തി മററൊന്നു് എന്നതു് അവരെ സംബന്ധിച്ചേടത്തോളം ഒരു പരാതിയാവില്ല. അത്തരം ഗുരുഭൂതന്മാർ ഇന്നു വളരെ ദുർല്ലഭം. രാജയോഗാചാര്യനായ ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗിയുടെ സാരോപദേശം ശ്രദ്ധേയമാണു്.

“ഗുരുവെ പരീക്ഷിച്ച സ്വീകരിക്ക
ഗുരുവേഷം കണ്ടു ഭ്രമിക്കേണ്ട നീ
പരിശോധിക്കാതെ വരിച്ചു കൊണ്ടീടുകിൽ
പരിതാപം തീരില്ല ജ്ഞാനപ്പെണ്ണേ!”
“നിത്യജ്ഞാനാനന്ദ വസ്തുവിങ്കൽ
ചിത്തം ലയിപ്പിക്കും വിദ്യയുള്ളോൻ
സത്യം ഗുരു, ആയതില്ലാത്ത തത്വജ്ഞൻ
മിഥ്യാവാദിഗുരു ജ്ഞാനപ്പെണ്ണേ.”

(സിദ്ധാനുഭൂതി)

ശ്രീ മഹാഭാഗവതത്തിലും ഇതേ തത്വത്തെ ഈ വിധം പ്രകാശിപ്പിച്ചിരിക്കുന്നു.

“തസ്മാൽ ഗുരും പ്രപദ്യേത
ജിജ്ഞാസുഃ ശ്രേയ ഉത്തമം
ശാബ്ദേ പരേച നിഷ്ണാതം
ബ്രഹ്മണ്യുപശമാശ്രയം.”

(ഏകാദശസ്കന്ധം)

(അതുകൊണ്ടു ഉത്തമ ശ്രേയസ്സിനെ ആഗ്രഹിക്കുന്നവൻ ഉത്തമനായ ഗുരുവിനെത്തന്നെ പ്രാപിക്കണം. പൊളിഞ്ഞ തോണിയെ ആശ്രയിച്ച സമുദ്രത്തെ കടക്കുവാനാഗ്രഹിച്ചാൽ വെള്ളത്തിൽത്തന്നെ വീണു മരിപ്പാനിടവരുന്നതുപോലെ ആത്മജ്ഞാനഹീനനായ ഗുരുവിനെ പ്രാപിച്ചവൻ സംസാരസമുദ്രത്തെ കടക്കുവാൻ സാധിക്കാതെ അതിൽത്തന്നെ വീണു ദുഃഖിക്കുവാനിടവരുന്നു.)

6 * ഒരു വിത്തു പെട്ടിയിലിട്ടു പൂട്ടിയാൽ അതു വദ്ധിക്കുകയില്ല. മണ്ണിൽ നട്ടു കൃഷി ചെയ്താൽ ഒന്നിന്നു ആയിരക്കണക്കിൽ വർദ്ധനവുണ്ടാകുന്നു. ഒരു ദീപത്തിൽനിന്നു സഹസ്രദീപങ്ങൾ കൊളുത്താം. *

വ്യാഖ്യാനം :— ഒരു വിത്തു പെട്ടിയിലിട്ടു പൂട്ടിയാൽ അതിന്നു വദ്ധനവുണ്ടാകുന്നതല്ല; കാലക്രമേണ അതു നശിച്ചുപോയെന്നും വരും. അതുപോലെ ആത്മവിദ്യ അറിയുന്ന ഗുരുനാഥന്മാർ ആയതു് അർഹിക്കുന്നവർക്കു ഉപദേശരൂപേണ നൽകണം. അങ്ങിനെ ചെയ്യുന്നില്ലെങ്കിൽ ആ വിദ്യ ശ്രീകൃഷ്ണഭഗവാൻ പ്രസ്താവിച്ചതുപോലെ,

"സകാലേനേഹ മഹതാ യോഗോ നഷ്ടഃ പരന്തപ."

(ശ്രീമദ് ഭഗവത്ഗീത 4/2)

(കാലവശാൽ ഈ യോഗം ഇഹലോകത്തിൽ നഷ്ടമായിപോയി) എന്നന്നേക്കുമായി നശിച്ചുപോകും. ലോകോപകാരത്തിന്നിടവരുന്നില്ല. എന്നാൽ ബ്രഹ്മവിദ്യ മററുള്ളവർക്കു ഉപദേശിച്ചു കൊടുത്താൽ ആത്യന്തികമായ ദുഃഖനിവൃത്തിക്കുള്ള മാർഗ്ഗം തലമുറതലമുറകളായി ജനങ്ങൾക്കറിയുവാനിടയാകും; ലോകാനുഗ്രഹമായിത്തീരുകയും ചെയ്യും. കത്തിക്കൊണ്ടിരിക്കുന്ന വിളക്കിൽനിന്നു ആയിരക്കണക്കിൽ ദീപങ്ങൾ കൊളുത്താം. അതുപോലെ ആത്മാനന്ദാനുഭൂതി കൈവന്ന സത്പുരുഷനിൽനിന്നു് കോടാനുകോടി ജനങ്ങൾക്കു ആത്മബോധത്തിനുള്ള പ്രചോദനവും മാർഗ്ഗവും ലഭിക്കുന്നു. അനുഭൂതിയാണ് പ്രധാനം. സ്വാനുഭവമില്ലാത്തവർക്കു മററുള്ളവരെ ആത്മീയമായി ഉദ്ധരിക്കുവാൻ കഴിയുകയില്ല. ശ്രീകൃഷ്ണഭഗവാനും യേശുദേവനും ബുദ്ധഭഗവാനും നബിതിരുമേനിയും ശ്രീരാമകൃഷ്ണപരമഹംസരും ഷിർദ്ദി സായിബാബയും സദ്ഗുരു

നിത്യാനന്ദഭഗവാനും ഭഗവാൻ ശ്രീ രമണമഹർഷിയും ആത്മബോധത്താൽ ഉജ്ജ്വലിച്ചുകൊണ്ടിരുന്ന ആത്മജ്യോതിസ്സുകളായിരുന്നു. ശ്രീ വിവേകാനന്ദസ്വാമികളുടെ അമൃതവാണി ശ്രദ്ധിക്കുക:

''ഭാരതത്തിലെ ആദ്ധ്യാത്മികാന്തരീക്ഷത്തിൽ നിന്നു വന്ന ശക്തിമത്തായ വാക്കാണ് അനുഭൂതി. അനുഭൂതി മാത്രമെ മതം ആകുകയുള്ളൂ. മതം അനുഭവപ്പെടാനുള്ളതാണ്. കേൾക്കാനുള്ളതു മാത്രമല്ല.''

(വിവേകാനന്ദ സാഹിത്യസർവ്വസ്വം)

7 * ഒരു വൈദ്യനു ഒരു സിദ്ധൗഷധം അറിയുമെങ്കിൽ അയാൾ മരണംവരെ അതു മററുള്ളവർക്കു ഉപദേശിക്കുകയില്ല. അങ്ങിനെ ആ മരുന്നു വൈദ്യൻെറ മരണത്തോടൊപ്പം ലോകത്തിന്നു നഷ്ടമാകുന്നു. ഈശ്വരസാക്ഷാൽക്കാരത്തിൻെറ മാർഗ്ഗവും അങ്ങിനെ തന്നെ. എല്ലാ വിദ്യകളിലും ശ്രേഷ്ഠമാണ് ബ്രഹ്മവിദ്യ. ഈ അറിവ് മററുള്ളവർക്കും അറിയുവാനായി ഉപദേശിക്കണം. വിശപ്പുള്ളവനാണ് ഭക്ഷണം കൊടുക്കേണ്ടതു്. യുക്തിവിചാരമില്ലെങ്കിൽ ആരും തന്നെ ദൈവത്തെക്കുറിച്ച് നിന്നോടു് ചോദിക്കുകയില്ല. *

വ്യാഖ്യാനം :— ഒരു വൈദ്യന്ന് ഒരു മൂലികാപ്രയോഗം വശമായാൽ ആ വൈദ്യൻ ആയതു് മററുള്ളവർക്കു ഉപദേശിക്കാതിരിക്കുന്നുവെങ്കിൽ അയാളോടൊപ്പം ആ മരുന്നും ലോകോപകാരത്തിന്നുതകാതെ നശിച്ചുപോകുന്നു. അതുപോലെതന്നെ, അനുഭവജ്ഞരായ യോഗികൾ, ആത്മാനന്ദാനുഭവം സിദ്ധിച്ച മഹാത്മാക്കൾ തങ്ങളുടെ

വിജ്ഞാനം മററുള്ളവർക്കും ഉപദേശിക്കാതിരുന്നാൽ ആയതു് അവരോടൊപ്പം നശിച്ചുപോകും. പവിത്രവും ഉത്തമവുമായ യോഗമാർഗ്ഗത്തെ രഹസ്യമാക്കിവെച്ചു് ലോകാനുഗ്രഹത്തിന്നുതകാത്തവിധം നിഷ്പ്രയോജനമാക്കുന്നതു് നീതിയല്ല. ജീവിതത്തിൽ പരമമായ ലക്ഷ്യത്തെ–നിത്യാനന്ദപദത്തെ–നേടുന്ന യോഗി അതേ അമൃതത്വത്തെ തേടുവാനും നേടുവാനും അന്യർക്കും ആഗ്രഹവും അർഹതയുമുണ്ടെന്നു മനസ്സിലാക്കി ആയതിന്നു് അവരെ ആത്മാർത്ഥമായി സഹായിക്കുകയാണു് വേണ്ടതു്. എല്ലാ വിദ്യകളിലുംവെച്ചു് ശ്രേഷ്ഠമാണു് ബ്രഹ്മവിദ്യ. ഈ പരാവിദ്യയെ മററുള്ളവർക്കു ഗ്രഹിക്കത്തക്കവിധം ഉപദേശിച്ചു കൊടുക്കണം. വിശപ്പുള്ളവന്നു ആഹാരം നല്കുന്നതുപോലെ മോക്ഷത്തിന്നായി–ആത്യന്തികമായ ദുഃഖനിവൃത്തിക്കായി– തീവ്രമായ ആഗ്രഹം പൂണ്ടിരിക്കുന്നവന്നു് ആയതിന്നുള്ള മാർഗ്ഗം ഉപദേശിച്ചു കൊടുക്കണം. യുക്തിവിചാരത്താൽ ജീവിതലക്ഷ്യമെന്തെന്നും നിത്യമായ സുഖമേതെന്നും പരിചിന്തനം ചെയ്തു് ദേഹത്തിൻെറ നശ്വരതയും ഭൗതികസുഖങ്ങളുടെ ക്ഷണികതയും മനസ്സിലാക്കിയവർ മാത്രമെ ഈശ്വരനെക്കുറിച്ചു ഗൗരവമായി അന്വേഷിക്കുകയുള്ളു. അവർക്കു മാത്രമെ അന്വേഷിച്ചതുകൊണ്ടുള്ള ഫലം (ഈശ്വരദർശനം) സിദ്ധിക്കുകയുമുള്ളു. അത്തരത്തിൽ ഈശ്വരസാക്ഷാൽക്കാരത്തിന്നു വെമ്പുന്നവരാണു് യഥാർത്ഥ യുക്തിവാദികൾ. ബ്രഹ്മസൂത്രത്തിലെ ''അഥാതോബ്രഹ്മജിജ്ഞാസാ'' (ഇതു ഹേതുവായിട്ടു് ബ്രഹ്മത്തെ അറിയുവാനുള്ള ആഗ്രഹം) എന്ന ഒന്നാം പാദം ഇതേ തത്വത്തെയാണു് വെളിവാക്കുന്നതു്.

8. * സർവ്വരിലും ശ്രേഷ്ഠനാണു് അവധൂതൻ. മനുഷ്യരിൽ മഹാൻ. അവധൂതൻേറതിനേക്കാൾ ഉയൎന്ന

ഒരു പദവിയില്ല. ജനനമരണങ്ങരം ജയിച്ചവ നാണ് അവധൂതൻ. അവധൂതനിൽ ഇഹപരലോകങ്ങരം ഏകമാണ്. ജഗത്തിൽ നിഷ്കാമിയായവൻ അവധൂതൻ. യോഗികരംക്കും സന്യാസിമാർക്കും സിദ്ധികളിലാണാഗ്രഹം. അവധൂതന്നു യാതൊന്നിലും ആഗ്രഹമില്ല. ചിദംബരം, നിജംബരം, ജിവന്മുക്തി പ്രഭുതപം, സ്വരാജ്യാനന്ദം, ബ്രഹ്മാനന്ദം, നിജാനന്ദം, യോഗാനന്ദം ഇവയാണ് അവധൂതന്റെ സിദ്ധികരം *

വ്യാഖ്യാനം :— എല്ലാ യോഗികളിലും സന്യാസിമാരിലുംവെച്ച് അവധൂതനാണ് അത്യുൽകൃഷ്ടപദത്തെ അലങ്കരിക്കുന്നതു്. അവധൂതന്റെ നിലക്കു മേലെയായി മറെറാരു പദവിയില്ല. ജനനമരണങ്ങരം ജയിച്ച് നിത്യമായ ആത്മപ്രഭാവം പൂകിയ യോഗിവര്യനാണ് അവധൂതൻ. ജ്ഞാനസംപൂർത്തിയെത്തിയ അവധൂതനെ അതിശയിക്കത്തക്ക ശ്രേഷ്ഠമായ മറെറാരു പദവി ഇല്ല. ''നാരദപരിവ്രാജകോപനിഷത്തി''ൽ സന്യാസിമാരെ ആറുവിധമായി തിരിച്ചിരിക്കുന്നു.

1) കുടീചകൻ 2) ബഹൂദകൻ 3) ഹംസൻ
4) പരമഹംസൻ 5) തുര്യാതീതൻ 6) അവധൂതൻ.

ഇതിൽ ഏററവും ഉന്നത നിലയിലാണ് അവധൂതൻ. ഇഹം, പരം എന്ന ജീവപരയോരൈക്യം സിദ്ധിച്ചവൻ തന്നെ അവധൂതനെന്ന യോഗീശ്വരൻ. ദേഹസുഖേച്ഛകളും മററു ലൗകികങ്ങളായ ആഗ്രഹങ്ങളും പാടെ ത്യജിച്ചവൻ തന്നെ അവധൂതവര്യൻ. യഥാർത്ഥ നിഷ്കാമിയായി ഈ ലോകത്തിൽ വിരാജിക്കുന്നവൻ അവധൂതൻ മാത്രമാണ്. യോഗിമാരും സന്യാസിമാരും സിദ്ധിസുഖത്തിന്നു—

യോഗാഭ്യാസബലത്താൽ, സമാധിയാൽ ആജ്ജിക്കുന്ന അത്ഭുതശക്തിക്ക്— ഇച്ഛിക്കുകയും അതിൽ അഭിമാനിക്കുകയും ചെയ്യുന്നവരാണ്. എന്നാൽ അവധൂതപദത്തിലെത്തിയ രാജയോഗിക്കാകട്ടെ അത്തരത്തിലുള്ള യാതൊരു ആഗ്രഹവുമില്ല. അവധൂതൻെറ സിദ്ധികൾ ചിദംബരം, നിജാംബരം, ജീവന്മുക്തി പ്രഭുത്വം, സ്വാരാജ്യാനന്ദം, ബ്രഹ്മാനന്ദം, നിജാനന്ദം, യോഗാനന്ദം ഇവയൊക്കെയാണ്. ചിദംബരം എന്നാൽ ശിരസ്സിലെ ദിവ്യപ്രകാശമായ ചിദാകാശമാണ് (ആത്മജ്യോതിസ്സ്.) നിജാംബരമെന്നാൽ ചിദകാശ സ്വരൂപമായ നിജസുഖത്തെ—ആത്മാനന്ദത്തെ—കുറിക്കുന്നു. എല്ലാ ആവരണങ്ങളും നീങ്ങി ജീവൻ സ്വമഹിമയിൽ പരംപൊരുളായി പ്രകാശിക്കുന്ന ആത്മപ്രഭാവപദവിതന്നെ ജീവന്മുക്തി പ്രഭുത്വം. അതു തന്നെ നിരതിശയമായ ബ്രഹ്മാനന്ദ പദവും സ്വാരാജ്യാനന്ദവും. നിജാനന്ദമെന്നാൽ ശാശ്വതമായ ആത്മാവിൻെറ ആനന്ദഭാവം തന്നെ. അതുതന്നെ യോഗാനന്ദവും ഇതൊക്കെയാണ് ഒരവധൂതമഹാൻെറ സിദ്ധികൾ. ഒരവധൂതൻ നിത്യവും ശുദ്ധവും ബുദ്ധവും മുക്തവുമായ ആത്മജ്യോതിസ്സായി പ്രശോഭിക്കുന്നു. ഈ അതിശ്രേഷ്ഠമായ പദത്തെ പ്രാപിച്ചവനാണ് അവധൂതൻ. അവൻ സർവ്വശക്തനാണ്. ''ദത്താത്രേയാവധൂതഗീത''യിൽ ''അവധൂത''ലക്ഷണത്തെ ഈ വിധം വെളിവാക്കിയിരിക്കുന്നു :

''അറിഞ്ഞീടേണമക്ഷരാർത്ഥത്താലവധൂത-
വരിഷ്ഠ ലക്ഷണത്തെ ഭഗവൽ ഭക്തജനം.
വേദവർണ്ണാർത്ഥം തിരിച്ചറിയും തത്വജ്ഞന്മാർ
വേദാന്ത വിശാരദന്മാരറിഞ്ഞീടും തത്വം.

ആശയാംബന്ധം വിട്ടമാദിമദ്ധ്യാന്തമററു
ആശയേരാഗദ്വേഷം ലേശമില്ലാതെ കണ്ടും
ആനന്ദാബ്ധിയിലേവനിരുന്നീടുന്നു നിത്യം
കാണിക്കുമവനുള്ള ലക്ഷണം ''അ''കാരം താൻ.

വാസനാവിദൂരനായാമയവിഹീനനായ്
കേവലം വർത്തമാനകാര്യത്തിൽ വർത്തിക്കുന്നോൻ
ഏവനായവനുടെ ലക്ഷണം കുറിക്കുന്ന
ശോഭനാക്ഷരമെന്നുബോധിക്ക "വ"കാരത്തെ.

ധൂളിധൂസരഗാത്രം പൂണ്ടതിമനോജ്ഞനാ—
യാലോലചേതസ്സിൽ നിന്നകലെ നില്പവനായ്
ധാരണാധ്യാനാദിയും വെടിഞ്ഞു മരുവുന്ന
ധീരലക്ഷണം "ധൂ" കാരത്തിൽ കുറിക്കുന്നു.

എപ്പോഴും തത്വചിന്തകൈക്കൊണ്ടുമന്യവൃത്തി
യുൾപ്പൂവിലണയാതെയഹംകാരാദിയറ്റോൻ
നിർഭരാനന്ദം പൂണ്ടു മരുവീടുന്നോനെവ—
നപ്പുമാനുടെ ചിഹ്നം കുറിക്കും "ത"കാരം താൻ.

(പണ്ഡിററ് പി. ഗോപാലൻനായരുടെ തർജ്ജമ)

9. * അവധൂതന്ന് "ഞാൻ" എന്ന ഭാവമില്ല. ഗുണാതീതനാണദ്ദേഹം. ദിവ്യജ്യോതിസ്സിനെ സദാ ദർശിക്കുന്നവനാണ് അവധൂതൻ. അങ്ങിനെയുള്ളവൻ ഹഠയോഗിയല്ല, രാജയോഗിയാണ്. അവധൂതൻ സമരസതത്വത്തിൽ ആനന്ദിക്കുന്നു. അവന്നു ദ്വൈതഭാവമില്ല. അവധൂതന്നു ശരീരമമതയില്ല. അവന്നു വിശപ്പില്ല. കിട്ടിയാൽ എത്രയെങ്കിലും ഭക്ഷിക്കും. കിട്ടാനായി ചോദിക്കുകയുമില്ല. വിഷം കൊടുക്കുന്നവനും പാല് കൊടുക്കുന്നവനും അവന്നു സമമാണ്. പ്രഹരിക്കുന്നവനും പ്രേമിക്കുന്നവനും ഒരുപോലെയാണവന്നു്. അവധൂതന്നു് ഈ ജഗത്തു തന്നെ അച്ഛനും അമ്മയും ബന്ധുവും. അവന്നു് ജഗത്തു് താൻ തന്നെ. താൻ തന്നെയാണ് ജഗത്തും. ജഗത്തു് അയാളിൽ താദാത്മ്യം പ്രാപിച്ചിരിക്കുന്നു. *

വ്യാഖ്യാനം :— അവധൂതന്ന് ദേഹത്തിൽ ''ഞാൻ'' എന്ന അഹങ്കാരം ഉണ്ടാവുകയില്ല. നിത്യമായ ആത്മ ചൈതന്യമാണ് താൻ എന്ന സത്യമായ ബോധമാണ് അവധൂതന്റേത്. ത്രിഗുണങ്ങൾക്കും അതീതമായ ആത്മ പ്രഭാവത്തിൽ അവധൂതൻ ആനന്ദിക്കുന്നു. ദിവ്യമായ ആത്മജ്യോതിസ്സിനെ ചിദാകാശത്തിൽ സദാ ദർശിച്ചു കൊണ്ട് ആത്മാരാമനായും സമരസപ്രിയനായും അവധൂതൻ വിരാജിക്കുന്നു. ഒരേ ഒരു ആത്മസത്തയെ തന്നിലും പ്രപഞ്ചത്തിലും ദർശിക്കുന്നതിനാലാണ് അവധൂതൻ സമരസപ്രിയനായത്. ശ്രീകൃഷ്ണഭഗവാൻ ഗീതയിൽ വെളിവാക്കിയതുപോലെ ''ആത്മന്യേവാത്മനാതുഷ്ടഃ'' (ആത്മാവുകൊണ്ട് പരമാനന്ദരൂപമായ ആത്മാവിൽ തന്നെ സന്തുഷ്ടനായിട്ട്) നായി ആനന്ദിക്കുന്നു. യാതൊരു ഭേദബുദ്ധിയും അവധൂതനില്ല. വിശപ്പടക്കൽ അവന്റെ ലക്ഷ്യമല്ല. കിട്ടുന്നതു ഭക്ഷിക്കും. കിട്ടാനായി ചോദിക്കുകയുമില്ല. വിഷം കൊടുക്കുന്നവനോട് ശത്രുതയോ പാൽ കൊടുക്കുന്നവനോട് മിത്രഭാവമോ അവധൂതനില്ല. പ്രേമം ചൊരിയുന്നവരും ദ്രോഹിക്കുന്നവരും ഒരുപോലെയാണവന്ന്. ഈ ജഗത്തിൽ നിറഞ്ഞു വഴിഞ്ഞു വിളങ്ങുന്ന പരമാത്മാവുതന്നെ അവധൂതന്നു പിതൃസമമായ രക്ഷാകർത്താവ്. ജഗദ്‌വ്യാപിയായ പരാശക്തി തന്നെ അവധൂതന്റെ മാതാവ്. സർവ്വവ്യാപിയായും അന്തര്യാമിയായുമുള്ള ആത്മചൈതന്യം തന്നെ അവധൂതന്റെ ഉററ ബന്ധു. തന്റെ ആത്മചൈതന്യം തന്നെ ജഗത്തായി പരിലസിക്കുന്നുവെന്ന അദ്വൈതബോധം സാക്ഷാൽക്കരിച്ചവനാണ് അവധൂതൻ. താൻ തന്നെയാണ് ജഗത്തെന്ന നിത്യബോധത്തിൽ അവധൂതൻ ആനന്ദിക്കുന്നു.

''അഷ്ടാവക്രഗീത''യിൽ ഈ തത്വത്തെ ഇങ്ങനെ വെളിവാക്കിയിരിക്കുന്നു.

"യഥാനതോയതോഭിന്നാ—
സ്തരംഗാഃഫേനബുദ്ബുദാഃ
ആത്മനോ ന തഥാഭിന്നം
വിശ്വമാത്മവിനിർഗതം"

(സമുദ്രത്തിൽ കാണുന്ന തിര, നുര, കുമിള തുടങ്ങിയവ പ്രത്യേക നാമരൂപങ്ങളോടുകൂടിയിരുന്നാലും വാസ്തവത്തിൽ സമുദ്രജലമല്ലാതെ മറ്റൊന്നുമല്ല. അതുപോലെ, എന്നിൽനിന്നുണ്ടായ ഈ ജഗത്തു മുഴുവൻ എന്തെല്ലാം നാമരൂപങ്ങളോടുകൂടിയിരുന്നാലും എന്നിൽനിന്നന്യമല്ല, ഞാൻ തന്നെയാണ് പല നാമരൂപങ്ങളായി ജഗത്തായി പ്രകാശിക്കുന്നതു്). പരമോന്നതമായ ഈ അദ്വൈതബോധമാണ് അവധൂതൻെറ നിജഭാവം. താൻ തന്നെ സർവ്വവും സർവ്വദിക്കിലും. തന്നിൽനിന്നന്യമായി യാതൊന്നുമില്ലെന്ന താദാത്മ്യഭാവത്തിലും ആത്മാനന്ദത്തിലും അവധൂതൻ സദാ ലയിച്ചാനന്ദിക്കുന്നു. അതിനാൽ അവധൂതൻെറ ദിവ്യപദം തന്നെ അത്യുൽകൃഷ്ടവും അത്യുത്തമവുമായ പരംപദം. ''മഹാവാക്യരത്നാവലി''യിൽ അവധൂത തത്വത്തെ ഇങ്ങനെ പ്രകാശിപ്പിച്ചിരിക്കുന്നു.

"അക്ഷരത്വാദ്വരേണ്യത്വാദ്
ധ്വസ്തസംസാരബന്ധനാത്
തത്വമസ്യാദിലക്ഷ്യത്വാദ്
അവധൂത ഇതി സ്മൃതഃ"

(ഒരിക്കലും നാശമില്ലായ്ക, അക്ഷരത്വം. എന്തിനേയും സ്വീകരിക്കാനുള്ള അർഹത, വരേണ്യത്വം. ഈ രണ്ടു മഹത്വവും സമ്മേളിച്ചു് സംസാരബന്ധങ്ങളകററി തത്ത്വമസ്യാദി മഹാവാക്യാർത്ഥം ബോധിച്ചരുളുന്നവനത്രേ അവധൂതൻ.)

"യോവിലംഘ്യാശ്രമാൻ വർണ്ണാനാത്മന്യേവസ്ഥിതസ്സദാ
അതിവർണ്ണാശ്രമീ യോഗീ അവധൂതഃസ കഥ്യതേ."

(അവധൂതോപനിഷത്തു്)

(വർണ്ണാശ്രമവ്യവസ്ഥകളെയെല്ലാം തിരസ്കരിച്ച് ആത്മാവിൽത്തന്നെ വിശ്രമിച്ചുകൊണ്ട് പ്രാരബ്ധാനുരൂപം ലോകയാത്ര തുടരുന്ന അതിവർണ്ണാശ്രമിയായ യോഗിയാണ് അവധൂതൻ.)

10 * നദികളും അരുവികളുമെല്ലാം സമുദ്രത്തിൽ ചെന്നു ചേരുന്നു. അദ്വൈതത്തിൽ ദ്വൈതം കലരുന്നു. അഖണ്ഡഭാവം കൈവന്നാൽ പിന്നെ ജനനമില്ല. അതുതന്നെ ശ്രേഷ്ഠം. *

വ്യാഖ്യാനം :— നദികളും അരുവികളുമെല്ലാം ഒടുവിൽ ഏപ്രകാരം സമുദ്രത്തിൽ ചെന്നുചേരുമോ അതുപ്രകാരം മനുഷ്യനടക്കം സകല ജീവികളും ഒടുവിൽ ഉത്ഭവസ്ഥാനമായ പരമാത്മാവിൽ വിലയം പ്രാപിക്കുകതന്നെ വേണം. സമുദ്രത്തിൽനിന്നുതന്നെ ജന്യമായ ആവിയാണ് മേഘമായും പിന്നീട് മഴയായും ഭൂമിയിൽ പതിച്ച് നദികളായും അരുവികളായും മറ്റും രൂപാന്തരപ്പെട്ട ഒടുവിൽ സമുദ്രത്തിലേക്കൊഴുകിച്ചേരുന്നത്. അതുപോലെ എല്ലാ ജീവികളും പരമാത്മാവിൽ നിന്നുത്ഭവിച്ച പല പരിണാമങ്ങൾക്ക വിധേയമായി ഒടുക്കം മനുഷ്യജന്മത്തിലൂടെ പരമാത്മാവിൽ—ഈശ്വരനിൽ—ഐക്യം പ്രാപിക്കുന്നു. ഈ തത്വത്തെ ''ശ്രീ മഹാഭാഗവത''ത്തിൽ ഈ വിധം പ്രകാശിപ്പിച്ചിരിക്കുന്നു :

''യഥാദ്രിപ്രഭവാനദ്യഃ പർജ്ജന്യാ പൂരിതാഃ പ്രഭോ
വിശന്തി സർവതഃ സിന്ധും തദ്വത് ത്വാംഗതയോഽന്തതഃ''

(മഴപെയ്ത മലകളിൽനിന്നു നിറഞ്ഞൊഴുകി വരുന്ന പുഴകൾ ഏതു ഭാഗത്തുനിന്നു വന്നാലും ആഴിയിൽത്തന്നെ ലയിക്കുന്നതുപോലെ സർവോപാസകന്മാരുടെയും ഗതികൾ അങ്ങയെത്തന്നെ പ്രാപിക്കുന്നു.) സത്യദർശികളായ ഋഷിമാരും ഇതേ തത്വത്തെ ഇങ്ങനെ വെളിവാക്കി.

"യതോവാ ഇമാനി ഭൂതാനി ജായന്തേ, യേന ജാതാനി ജീവന്തി, യത്
പ്രയന്ത്യഭിസംവിശന്തി; തദ്വിജിജ്ഞാസസ്വ തദ് ബ്രഹ്മേതി."

(തൈത്തിരിയോപനിഷത്)

(യാതൊന്നിൽ നിന്നാണോ ഈ ഭൂതങ്ങൾ—ചേതനാചേതനങ്ങളായ സർവ്വവും ഉണ്ടാകുന്നതു്, ഉണ്ടായിട്ട യാതൊന്നിനെക്കൊണ്ടാണോ ജീവിക്കുന്നത്, (നിലനില്ക്കുന്നത്); എല്ലാം യാതൊന്നിലേയ്ക്കാണോ മടങ്ങി ലയിച്ച തന്മയമാകുന്നതു്, അതിനെ അറിയുക; അതാണ് ബ്രഹ്മം—സർവ്വേശ്വരൻ). അപ്പോൾ മാത്രമാണ് സകലവിധ ദ്വൈത ഭാവങ്ങളും നശിച്ച് ഏകമായ നിത്യമായ സത്യമായ അദ്വൈത പദത്തിൽ വിളങ്ങുന്നത്. ഈ തത്വമോർത്താണ് ശ്രീ ശങ്കരാചാര്യർ ഇങ്ങനെ വന്ദിച്ചതു് :

"യസ്മാജ്ജാതം ജഗത് സർവ്വം യസ്മിന്നേവ പ്രലീയതേ
യേനേദം ധാര്യതേ ചൈവ തസ്മൈജ്ഞാനാത്മനേ നമഃ"

(ഈ ജഗത്തെല്ലാം ആരിൽനിന്ന ജനിച്ചുവോ ആരിൽത്തന്നെ വീണ്ടും ലയിക്കുന്നുവോ, ആരാൽ നിലനിർത്തപ്പെടുകയും ചെയ്യുന്നുവോ, ആ ജ്ഞാനസ്വരൂപന്ന നമസ്ക്കാരം). അപ്പോൾ പരമ കാരണമായ പരമാത്മാവിൽ ഐക്യമുണ്ടായാൽ, അഖണ്ഡഭാവം കൈവന്നാൽ പിന്നീട് ജന്മമില്ല, ദ്വൈതഭാവമില്ല, പ്രകൃതിയിൽ പുരുഷൻ ബദ്ധനാകേണ്ടതില്ല. അത്യുൽകൃഷ്ടമായ പദമാണിതു്. ശ്രീകൃഷ്ണഭഗവാൻ ഈ പരമ പദത്തെക്കുറിച്ച് ഇങ്ങനെ അർജ്ജുനനോട് "ശ്രീമദ് ഭഗവദ്ഗീത"യിൽ ഉപദേശിച്ചു.

"ജന്മബന്ധവിനിർമുക്താഃ
പദം ഗച്ഛന്ത്യനാമയം" (2/51)

(ജനനമരണങ്ങളിൽ നിന്ന മുക്തമായി ദുഃഖശൂന്യമായ നിത്യാനന്ദപദം പ്രാപിക്കുന്നു.)

"ത്യക്ത്വാ ദേഹം പുനർജന്മ
നൈതി മാമേതി സോഽർജ്ജുന" (4/9)

(പിന്നീടവൻ മറെറാരു ജന്മത്തെ പ്രാപിക്കുന്നില്ല. എന്നെ പ്രാപിക്കുന്നു.)

"മത്ഭാവം ആഗതാ" (4/10)

(എന്നോടു ചേർന്നു ഒന്നായിത്തീരുന്നു.)

"യാതി സഃ മദ്ഭാവം" (8/5)

(അവൻ എൻെറ സ്വരൂപത്തെ പ്രാപിക്കുന്നു.)

"യം പ്രാപ്യ ന നിവർത്തന്തേ
തദ്ധാമ പരമം മമ" (8/21)

(ആ സ്ഥാനത്തെത്തിയവർ പിന്നീടു മടങ്ങിവരുന്നില്ല.)

"തതഃ പദംതത് പരിമാർഗ്ഗിതവ്യം
യസ്മിൻ ഗതാ ന നിവർത്തന്തിഭൂയഃ" (15/4)

(എവിടെ എത്തിയാൽ പുനരാവൃത്തിയില്ലയോ ആ പരമ പദത്തെ തേടേണ്ടതാണ്)

യദ്ഗത്വാ ന നിവർത്തന്തേ
തദ്ധാമ പരമം മമ" (15/6)

(യാതൊന്നിലെത്തിയിട്ടു പിൻമടങ്ങുന്നില്ലയോ അതു് എൻെറ ഉൽകൃഷ്ടമായ സ്ഥാനം ആകുന്നു.)

യോഗസാധനവഴി ചിത്തശുദ്ധി വന്നു് അഖണ്ഡ ഭാവം കൈവന്നാൽ, ആത്മബോധമുണ്ടായാൽ, പിന്നെ ജനന മരണ ദുഃഖമില്ല. അതുതന്നെയാണ് ഭഗവത് പ്രാപ്തി, പരമശാന്തി, മോക്ഷം, രാജയോഗം, തത്വ സ്ഥിതി, അമൃതത്വം, സമാധി, നിർവ്വാണം എന്നീ പദങ്ങ ളാൽ വിശേഷിപ്പിക്കപ്പെടുന്ന പരമപദം. അതുതന്നെ യാണ് മനുഷ്യജീവിതത്തിൻെറ പരമലക്ഷ്യം.

11. * വന്ന ദിക്കിലേക്ക് മനുഷ്യൻ തിരിച്ചെത്തണം. കാര്യകാരണങ്ങളെ അറിഞ്ഞുകൊണ്ടു്, ബാഹ്യ സംഗതികളിന്മേൽ കളിച്ചുകൊണ്ടു്, നീ പുറപ്പെട്ട സ്ഥലത്തേക്കെത്തിച്ചേരുക. ഇതാണ് മോക്ഷം, നിർവാണം. "മോക്ഷം" നമ്മെ അന്വേഷിച്ചു വരുന്നില്ല. നാം മോക്ഷത്തെ തേടി അതിങ്കൽ പ്രവേശിക്കണം. എന്താണ് മോക്ഷമെന്നാൽ ? മനസ്സ് വാസനാമുക്തമായി അന്തർവശത്തിങ്കൽ ഒതുങ്ങി നിൽക്കുന്നതുതന്നെ മോക്ഷം. ബാഹ്യകർമ്മങ്ങളിൽക്കൂടിയൊന്നും മോക്ഷമടയുക സാദ്ധ്യമല്ല. ഒരുവന്റെ ആത്മാവിൽനിന്നും വ്യതസ്തമല്ല മോക്ഷം. നാം മോക്ഷത്തിന്നുവേണ്ടി പ്രയത്നിക്കാത്തതിനാൽ മോക്ഷം ദുഷ്പ്രാപ്യമായി നാം കരുതുന്നു. "അവിടെ"യും "ഇവിടെ"യും പോയതുകൊണ്ടു് നേടാവുന്ന സാധനമല്ല മോക്ഷം. അവനവന്റെ ഉള്ളിൽ തന്നെ തിരയണം. മനസ്സ് ബുദ്ധിയിൽ ഐക്യപ്പെട്ടു്, സൂക്ഷ്മവിചാരമാർഗ്ഗത്താൽ മുക്തിയടയണം. *

വ്യാഖ്യാനം:— ഓരോ മനുഷ്യനും ഇന്നല്ലെങ്കിൽ നാളെ ജീവന്മുക്തി പദമെന്ന മോക്ഷം പ്രാപിച്ചേ തീരൂ. എവിടെ നിന്നാണോ ജീവൻ ഉത്ഭവിച്ചതു് ആ പരാശക്തിയിൽ—ഈശ്വരനിൽ—ജീവൻ തിരിച്ചെത്തണം. 'മത' ത്തിന്റെ ഉദ്ദേശ്യവുമതാണ്. "Religion" എന്ന ഇംഗ്ലീഷ് പദത്തിന്റെ അർത്ഥം ശ്രദ്ധിച്ചു മനസ്സിലാക്കുക. 're' 'ligare' എന്നീ രണ്ടു ലേററിൻ പദങ്ങളിൽ നിന്നാണ് Religion എന്ന പദമുണ്ടായതു്. അതിന്റെ അർത്ഥം 'Bind back' എന്നാണ്. അതായത്

'തിരികെ യോജിപ്പിക്കുക'. 'ധർമ്മം', 'യോഗം' എന്നീ സംസ്കൃതപദങ്ങൾ Religion എന്ന പദവുമായി യോജിക്കുന്നതു് മനസ്സിലാക്കുക.

"ധാരണാദ്ധർമ്മമിത്യാഹുർ
ധർമ്മോധാരയതേ പ്രജാഃ
യത്സ്യാദ്ധാരണ സംയുക്തം
സധർമ്മ ഇതി നിശ്ചയഃ"

(മഹാഭാരതം)

(ധരിക്കുന്നതെന്തോ അതു ധർമ്മം—ധർമ്മമാണ് ജീവജാലങ്ങളെ നിലനിർത്തുന്നതു്. ധാരണസാമർത്ഥ്യമുള്ളതിനെ ധർമ്മമെന്നു പറയുന്നു. ജീവജാലങ്ങളെ സൃഷ്ടിച്ചും പാലിച്ചും പോരുന്നതു് ഈശ്വരനാകയാൽ ഇതിനെല്ലാം ആധാരമായ ഈശ്വരൻ തന്നെ ധർമ്മം. ആ ധർമ്മസ്വരൂപനെ പ്രാപിക്കാനുള്ള ഉപായവും ധർമ്മത്തിൽ ഉൾപ്പെടുന്നു.) മതബോധവും, ധർമ്മാനുഷ്ഠാനവും, യോഗസാധനയുമൊക്കെ ജീവപരയോരൈക്യത്തിനുവേണ്ടിയാണ്.

ശ്രീകൃഷ്ണഭഗവാന്റെ ദിവ്യോപദേശം ശ്രദ്ധിക്കുക.

"ബഹൂനാം ജന്മനാമന്തേ
ജ്ഞാനവാൻ മാംപ്രപദ്യതേ
വാസുദേവഃ സർവ്വമിതി
സ മഹാത്മാ സ ദുർല്ലഭഃ"

(ശ്രീമദ് ഭഗവത്ഗീത—7/18)

(അനേകം ജന്മങ്ങളെ എടുത്തതിന്റെ ശേഷം ജ്ഞാനിയായവൻ പ്രത്യഗാത്മാവായും വാസുദേവനായുമിരിക്കുന്ന എന്നെ പ്രാപിക്കുന്നു. സർവ്വവും വാസുദേവനാണെന്നു് അവൻ പ്രത്യക്ഷമായി അനുഭവിക്കുന്നു. ഇങ്ങിനെ സർവ്വാത്മാവായിരിക്കുന്ന എന്നെ ആരാണ് പ്രാപിക്കുന്നതു് അവൻ മഹാത്മാവാകുന്നു. അതിനാൽ അവൻ വളരെ ദുർല്ലഭനാകുന്നു.) ഇതാണ് മനുഷ്യജീവിതത്തിന്റെ പര

മലക്ഷ്യം. നാം ഈ ലോകത്തിൽ കാര്യകാരണങ്ങളെക്കുറിച്ചു നല്ല ബോധവാന്മാരായി ജീവിച്ചുകൊണ്ടു്, ഈശ്വരവിലാസമാണ് ഈ പ്രപഞ്ചം മുഴവനെന്നു് മനസ്സിലാക്കികൊണ്ടു്, ബാഹ്യപ്രപഞ്ചത്തിൻെറയും ലൗകികസുഖങ്ങളുടെയും നിസ്സാരതയെ നല്ലപോലെ ഗ്രഹിച്ചുകൊണ്ടു്, അതൊക്കെ മായാലീലകളായി കണക്കാക്കിക്കൊണ്ടു്, പുറപ്പെട്ട സ്ഥലത്തു തിരിച്ചെത്തുക; ഈശ്വരസാക്ഷാൽക്കാരം പൂവുക. അതായതു് അജ്ഞാനത്താൽ വിസ്മരിക്കപ്പെട്ട പരമാത്മഭാവം ജീവൻ വീണ്ടെടുക്കുക എന്നു സാരം. ഇതുതന്നെ മോക്ഷമെന്ന നിർവാണപദം. നമുക്കു കാര്യകാരണങ്ങളെക്കുറിച്ചു നല്ല ബോധമില്ലാത്തതിനാൽ നാം പരമാത്മപദത്തിൽനിന്നും വിദൂരസ്ഥമായിരിക്കുന്നു. നാം പരമാത്മാവല്ലാതെ മററൊന്നുമല്ലെന്ന പരമസത്യം അറിയാതെ പോയിരിക്കുന്നു. പരമാത്മരഹസ്യമറിയുന്തോറും നാം ദൈവസന്നിധിയിലേക്കടുക്കുകയായി. ഈശ്വരചൈതന്യമായി വിളങ്ങുകയായി. മോക്ഷം ഒരിക്കലും നമ്മെത്തേടി വരികയില്ല. നാമാണ് ആത്യന്തികമായ ദുഃഖനിവൃത്തിയുടെ രഹസ്യമറിഞ്ഞു് മോക്ഷത്തെ തേടി ആയതു് കൈവരുത്തുവാൻ ആത്മാർത്ഥമായി പ്രയത്നിക്കേണ്ടതു്. എന്താണ് മോക്ഷം? എല്ലാവിധ വാസനകളിൽനിന്നും വിഷയങ്ങളിൽനിന്നും കർമ്മങ്ങളിൽനിന്നും മനസ്സ് സ്വതന്ത്രമായി നിശ്ചലമായി പ്രകാശിക്കുന്നതു തന്നെ മോക്ഷം. ജന്മബീജങ്ങളായ വാസനകളുടെ നിർമ്മൂലപരിത്യാഗം തന്നെ മോക്ഷം. ചാഞ്ചല്യഹീനമായ മനസ്സ്തന്നെ അമൃതം, ആത്മാവു്, മോക്ഷം. അതുകൊണ്ടാണ് ശ്രീ വസിഷ്ഠമഹർഷി ശ്രീരാമനോട് ഈവിധം ഉപദേശിച്ചതു്.

''ഹേ രാമാ, വാസനകരം നശിപ്പിച്ച് മനസ്സിനെ നിശ്ചലമാക്കുന്നതിനേക്കാരം ഉത്തമമായി ഒന്നും

തന്നെ ഇല്ല; മനസ്സിൽനിന്നു് മനനത്തെ വേരോടെ നശിപ്പിക്കുക; അതുതന്നെ മോക്ഷം. ആരുടെ വാസനകൾ പുനർജ്ജന്മത്തെ ഉണ്ടാക്കാൻ പര്യാപ്തമാകാത്തവിധം വറുത്ത വിത്തുപോലെ വിഷയരസലേശമില്ലാതെ ഭവിക്കുന്നുവോ അവർ ജീവന്മുക്തരാകുന്നു.''

ഈ പരമപദം പൂകുവാൻ യോഗമാർഗ്ഗം തന്നെ ഏകാവലംബം. ചിത്തശുദ്ധിവരുത്താതെ മോക്ഷപദം പൂകുക സാദ്ധ്യമല്ല. മനുഷ്യന്റെ ബാഹ്യമായ ഏതു കർമ്മങ്ങളും സ്വാർത്ഥപരമായിരിക്കുന്നതിനാൽ കർമ്മം അവനെ കൂടുതൽ ബന്ധിക്കുകമാത്രമേ ചെയ്യുകയുള്ളു. കർമ്മം അജ്ഞാനത്തിൽനിന്നു് ഉണ്ടാവുന്നതുമാണ്. മനസ്സിന്റെ പുറത്തേക്കുള്ള ഓട്ടം നിലച്ചാൽ മാത്രമെ മോക്ഷവാതിൽ തുറക്കുകയുള്ളു. കാററില്ലാത്ത ദിക്കിൽ വിളക്കു് എപ്രകാരം ചലിക്കാതിരിക്കുന്നുവോ അപ്രകാരം, മനസ്സ് വാസനാമുക്തമായി ആത്മജ്യോതിസ്സായി പ്രകാശിക്കുന്നു. ആ പരമപദമാണ് മോക്ഷം. അതുകൊണ്ടാണ് മോക്ഷം എന്നതു് അവനവന്റെ ആത്മാവിൽ നിന്നു ഭിന്നമായ ഒന്നല്ല എന്നു പറയുവാൻ കാരണം.

''മോക്ഷസ്യ നഹി വാസോഽസ്തി
നഗ്രാമാന്തര മേവച
അജ്ഞാനഹൃദയഗ്രന്ഥേർനാശോ
മോക്ഷ ഇതി സ്മൃതഃ''

(ശിവഗീത)

(മോക്ഷത്തിന്നു വാസസ്ഥലം ഇല്ലതന്നെ. ഗ്രാമാന്തരവും ഇല്ലതന്നെ. അജ്ഞാനഹൃദയഗ്രന്ഥിയുടെ നാശമാണ് മോക്ഷമെന്നു സ്മരിക്കപ്പെട്ടതു്.) ജീവിച്ചിരിക്കുമ്പോൾതന്നെ, ജീവൻ ശരീരത്തിൽനിന്നും പോകുന്നതിന്നു മുമ്പുതന്നെ മോക്ഷപദം പൂകേണ്ടതാണ് മരണശേഷമെത്തേണ്ട ഒരു സ്ഥലമല്ല മോക്ഷപദം; സ്വർഗ്ഗം.

മനസ്സിന്റെ അവിദ്യ—അജ്ഞാനം—നീങ്ങുമ്പോൾ ആത്മജ്യോതിസ്സ് സ്വമഹിമയിൽ പ്രകാശിക്കുന്നു. ആ നിത്യാനന്ദപദമാണ് സ്വർഗ്ഗം; മോക്ഷപദം. ''സ്വർഗ്ഗം എന്നൊരു സ്ഥലമില്ല; സുഖവിശേഷമാണ് സ്വർഗ്ഗമെന്നു പറയുന്നത്.'' (ഋഗ്വേദം) ''അഹം ബ്രഹ്മാസ്മി'' (ഞാൻ ബ്രഹ്മമാകുന്നു), ''അയമാത്മാ ബ്രഹ്മ'' (ഈ ആത്മാവ് ബ്രഹ്മമാകുന്നു) എന്നു ഉദ്ഘോഷിക്കുവാൻ തത്വജ്ഞാനികൾക്കു ധൈര്യമുണ്ടായതിന്റെ രഹസ്യവും മറ്റൊന്നല്ല. ശ്രീ വിവേകാനന്ദസ്വാമികളുടെ അമൃതവാണി ശ്രദ്ധിക്കുക.

''നീ സർവ്വദാ അതുതന്നെയാണ്—നിത്യമായബ്രഹ്മം. പക്ഷേ ജഡപദാർത്ഥമായ മനസ്സ്—ഇതിനെയാണ് ശാസ്ത്രം മായയെന്നു പറയുന്നത്—ഇടയ്ക്കു വന്നുകയറി ആ വസ്തുത അറിയാനനുവദിക്കുന്നില്ല. സൂക്ഷ്മവും ജഡവുമായ ഉപാദാനംകൊണ്ടു നിർമ്മിതമായ മനസ്സെന്ന പദാർത്ഥം പ്രശമിതമായാൽ—ആത്മാവു സ്വപ്രഭയിൽ ഉദ്ഭാസിക്കും. മനസ്സു സ്വയം ജഡവും അന്ധകാരസ്വരൂപവുമാണെന്നുള്ളതാണ്, ഈ മായ അല്ലെങ്കിൽ മനസ്സു മിഥ്യയാണെന്നതിനു് ഒരു തെളിവ്. പശ്ചാത്തലത്തിലുള്ള ആത്മാവിന്റെ പ്രഭകൊണ്ടു ചേതനംപോലെ തോന്നിക്കുന്നു. നീയിതു മനസ്സിലാകുമ്പോൾ, ഒരഖണ്ഡ ചൈതന്യത്തിൽ മനസ്സു ലയിച്ചുപോകും. അപ്പോൾ ''അയമാത്മ ബ്രഹ്മ''—ഈ ആത്മാവു ബ്രഹ്മമാകുന്നു എന്നതനുഭവമാകും. മനസ്സു നിരുദ്ധമായാൽ അതു (ആത്മാവു) പ്രത്യക്ഷമാവും. ഈ അവസ്ഥയ്ക്കു വേറെ വാക്കില്ലാത്തതുകൊണ്ടു് ''പ്രത്യക്ഷം'' എന്നു പറയുന്നു. അഥവാ, ആ അനുഭവത്തെ പ്രകാശിപ്പിക്കാൻ വാക്കില്ല! ശങ്കരാചാര്യർ അതിനെ ''അപരോക്ഷാനുഭൂതി'' എന്നു പറയുന്നു.''

(ശ്രീ വിവേകാനന്ദ സാഹിത്യസർവ്വസ്വം)

കാശിയിലോ രാമേശ്വരത്തോ പളനിയിലോ പോയതുകൊണ്ടു മോക്ഷം കിട്ടുകയില്ല, ദൈവത്തെ കാണുകയുമില്ല. തീർത്ഥാടനം വിലകൊടുത്തു വാങ്ങേണ്ട ഒന്നല്ല മോക്ഷം. യോഗസാധനയാൽ മനോമാലിന്യങ്ങൾ നീങ്ങുമ്പോൾ മോക്ഷമായി. അന്തർമുഖമായ സാധനകൊണ്ടു, ആത്മാനുസന്ധാനം കൊണ്ടുമാത്രം നേടേണ്ടുന്ന പരമപദമാണത്. സൂക്ഷ്മവിചാരത്താൽ മനസ്സിനെ അടക്കി ബുദ്ധിയിൽ ലയിപ്പിക്കുകതന്നെ മോക്ഷത്തിനുള്ള മാർഗ്ഗം. ശ്രീ വസിഷ്ഠമഹർഷിയുടെ ദിവ്യോപദേശം ശ്രദ്ധിക്കുക.

"നധനാന്യുപകുർവ്വന്തി നമിത്രാണി ന ബാന്ധവാ
ന ഹസ്തപാദ ചലനം ന ദേശാന്തര സംഗമം
ന കായ ക്ലേശ വൈധുര്യം ന തീർത്ഥയാതനാശ്രയം
കേവലം തന്മനോമാത്ര ജയേന സാദ്ധ്യതേപദം."

(മോക്ഷമെന്ന പദത്തെ പ്രാപിപ്പാനായിട്ട് ധനം കൊണ്ടാകട്ടെ പുത്രമിത്രകളത്രാദി ബന്ധുക്കളെക്കൊണ്ടാകട്ടെ ദേശാടനം കൊണ്ടാകട്ടെ കായക്ലേശം സഹിച്ചതുകൊണ്ടാകട്ടെ യാതൊരു പ്രയോജനവുമില്ല. എന്നാൽ ആ നിത്യാനന്ദ പദത്തെ പ്രാപിക്കേണ്ടത് മനോജയം ഒന്നു മാത്രം കൊണ്ടാകുന്നു). ഇതേ രഹസ്യം തന്നെ ശ്രീ ശങ്കരാചാര്യരും വെളിവാക്കിയിരിക്കുന്നു.

"ബാഹ്യേ നിരുദ്ധേ മനസഃ പ്രസന്നതാ
മനഃപ്രസാദേ പരമാത്മ ദർശനം
തസ്മിൻ സുദൃഷ്ടേ ഭവബന്ധനാശോ
ബഹിർ നിരോധഃ പദവീ വിമുക്തേഃ"

(വിവേകചൂഡാമണി)

(ബാഹ്യമായി ലൗകിക വിഷയങ്ങളിൽ പ്രവേശിപ്പാൻ വിടാതെ മനസ്സിനെ നിർത്തിയാൽ മനസ്സ് പ്രസന്നമായി ത്തീരുന്നു. പ്രസന്നമാകുമ്പോൾ പരമാത്മ ദർശനം. മനസ്സ് പരമാത്മാവായിത്തീർന്നാൽ സംസാര ദുഃഖവും തീർന്നു.

അതിനാൽ മനസ്സിനെ ബാഹ്യവിഷയങ്ങളിൽ സഞ്ചരിപ്പാൻ വിടാതെ സ്ഥിരമാക്കി നിൎത്തുന്നതുതന്നെ മോക്ഷൈകമാൎഗ്ഗം.)

ഈ തത്വം തന്നെയാണ്, "ചിത്തേ ചലതി സംസാരോ
നിശ്ചലം മോക്ഷമുച്യതേ"

എന്ന "യോഗശിഖോപനിഷത്തി"ലെ ശ്ലോകാൎദ്ധവും വെളിവാക്കുന്നതു്.

12. * തന്റെ യഥാൎത്ഥ സ്വരൂപം തന്നിൽ തന്നെ കാണണം. നാം വന്നേടത്തുതന്നെ തിരിച്ചു പോകണം. വാങ്ങിയ സാധനം തിരിച്ചു കൊടുക്കണം. *

വ്യാഖ്യാനം :— സ്വസ്വരൂപം—ആത്മപ്രഭാവം സ്വഹൃദയത്തിൽത്തന്നെ അനുഭവമാക്കണം. പരമാത്മചൈതന്യം—ഈശ്വരദർശനം ബാഹ്യമായി കാണേണ്ടുന്ന ഒരു വസ്തുവല്ല. അന്തർമുഖമായി അനുഭവപ്പെടുത്തേണ്ടുന്ന തത്വമാണ്. താൻ നിത്യമായ ആത്മജ്യോതിസ്സാണെന്നു് യോഗസാധനവഴി അനുഭവമാക്കണം. അതുകൊണ്ടാണ് ആത്മദർശനം സ്വാനുഭവമാക്കിയ ഋഷി ഇങ്ങനെ ഉദ്ഘോഷിച്ചതു്.

"പരാഞ്ചിഖാനി വ്യതൃണത് സ്വയം ഭൂ-
സ്തസ്മാത് പരാങ് പശ്യതി നാന്തരാത്മൻ
കശ്ചിദ്ധീരഃ പ്രത്യഗാത്മാനമൈക്ഷ-
ദാവൃത്ത ചക്ഷുരമൃതത്വമിച്ഛൻ"

(കഠോപനിഷത്തു്)

(ഈശ്വരൻ ഇന്ദ്രിയങ്ങളെ ബഹിർമ്മുഖങ്ങളാക്കി സൃഷ്ടിച്ച് അവയെ ന്യൂനതയുള്ളവയാക്കിത്തീർത്തു. അതുകൊണ്ടു് ഇന്ദ്രിയങ്ങൾക്ക് ബാഹ്യ വിഷയങ്ങളെ മാത്രമെ കാണുവാൻ കഴിയുന്നുള്ളു, അന്തരാത്മാവിനെ കാണുവാൻ കഴിയു

ന്നില്ല. ഒരു ധീരൻ അമൃതത്വത്തെ ആഗ്രഹിച്ച് ചക്ഷുരാദി ഇന്ദ്രിയങ്ങളെ ബാഹ്യ വിഷയങ്ങളിൽനിന്നെല്ലാം വ്യാവർത്തിപ്പിച്ച് അന്തർമുഖങ്ങളാക്കി അന്തരാത്മാവിനെ സാക്ഷാൽക്കരിച്ചു). അതുകൊണ്ടാണ് ശ്രീകൃഷ്ണഭഗവാനും ഈ വിധം ഉപദേശിച്ചത്.

"യതന്തോ യോഗിനശ്ചൈനം
പശ്യന്ത്യാത്മന്യവസ്ഥിതം"

(ശ്രീമദ് ഭഗവദ്ഗീത 15/11)

(ധ്യാനാദികളെക്കൊണ്ട യത്നം ചെയ്യുന്ന ചില യോഗികൾ ദേഹത്തിൽ സ്ഥിതിചെയ്യുന്ന ഈ ആത്മാവിനെ വേർതിരിച്ചു കാണുന്നു).

"ജ്യോതിഷാമപി തജ്ജ്യോതി
സ്തമസഃ പരമുച്യതേ
ജ്ഞാനം ജ്ഞേയം ജ്ഞാനഗമ്യം
ഹൃദി സർവ്വസ്യവിഷ്ഠിതം"

(ശ്രീമദ് ഭഗവദ്ഗീത—13/17)

(ആ പരമാത്മാവ് സൂര്യാദി പ്രകാശ വസ്തുക്കൾക്കും കൂടി പ്രകാശകമായും അജ്ഞാനത്തിൽനിന്ന് അന്യമായും പറയപ്പെടുന്നു. ജ്ഞാനസ്വരൂപമായതും ജ്ഞാനത്തിന്ന വിഷയമായതും ജ്ഞാനംകൊണ്ട പ്രാപിക്കേണ്ട സ്ഥാനമായതും അതുതന്നെയാകുന്നു. ആ പരമാത്മാവ് സകല പ്രാണികളുടേയും ഹൃദയത്തിൽ വിശേഷേണ സ്ഥിതി ചെയ്യുന്നു). യോഗസാധനയാൽ മനോമാലിന്യങ്ങൾ നീങ്ങി മനസ്സ് നിഷ്പന്ദവും സ്വപ്രകാശവുമായി വിളങ്ങുന്നതത്രെ സ്വസ്വരൂപ സാക്ഷാൽക്കാരം; ഈശ്വര ദർശനം. അഷ്ടാവക്രമുനി ജനകരാജാവിന്ന് ഉപദേശിച്ചത് ശ്രദ്ധിക്കുക :

"ശ്രദ്ധസ്വ താത! ശ്രദ്ധസ്വ
നാഽത്ര മോഹം കുരുഷ്വ ഭോഃ
ജ്ഞാന സ്വരൂപോ ഭഗവാ–
നാത്മാ ത്വം പ്രകൃതേഃ പരഃ"

(അഷ്ടാവക്രഗീത)

(വിശ്വസിക്കൂ, കുഞ്ഞേ, വിശ്വസിക്കൂ; ഇതിൽ തെററി ദ്ധാരണ വേണ്ടെടോ : നീ പ്രകൃതിക്കുമപ്പുറമാണ്; ജ്ഞാന സ്വരൂപനായ ഭഗവാൻ, ആത്മാവാണ് നീ).

നാം വന്നേടത്തുതന്നെ തിരിച്ചു പോകണം എന്ന തിൻെറ സാരം ഏതൊരു ഭാവമാണോ നമ്മുടെ നിജഭാവം ആ ആത്മപ്രഭാവം പൂർണ്ണമായി ആവിഷ്ക്കരിക്കണം എന്നാകുന്നു. ഏതൊരു പരമാത്മ ശക്തിയിൽനി ന്നാണോ ജീവാത്മഭാവമുണ്ടായത് ആ പരാശക്തിയു മായി വീണ്ടും ഐക്യപ്പെടണം. പ്രകൃതിബദ്ധനായി ത്തീർന്ന പുരുഷൻ അതിൽനിന്നും മുക്തമായി സച്ചിദാ നന്ദ സ്വരൂപമായിത്തന്നെ വിളങ്ങണം—ശ്രീവിവേകാനന്ദ സ്വാമികളുടെ ദിവ്യവാണി നല്ലപോലെ ശ്രദ്ധിക്കുക :

''മനുഷ്യൻ എന്ന ശക്തി അനന്തമായ ഈശ്വരനിൽ നിന്നുത്ഭവിക്കുന്നു. അത് ഈശ്വരനിലേക്കുതന്നെ മട ങ്ങുകയും വേണം. ഈശ്വരനിലേക്കുള്ള ഈ മടക്കം രണ്ടിലൊരു മാർഗ്ഗത്തിലൂടെയാണ് സാധിക്കേണ്ടതു്. ഒന്നുകിൽ പ്രകൃതിയോടൊപ്പം സാവധാനത്തിൽ നീങ്ങി ക്കൊണ്ടുള്ള മടക്കം. അല്ലെങ്കിൽ നമ്മുടെ ആന്തരമായ ശക്തിയുപയോഗിച്ച് മാർഗ്ഗമദ്ധ്യേ പെട്ടെന്നു് പിന്തി രിഞ്ഞു് ഒരു കുറുക്കുവഴിക്കെന്നവണ്ണം ഈശ്വരനിലെത്തുക. ഇതാണ് യോഗിയുടെ മാർഗ്ഗം.''

(വിവേകാനന്ദ സാഹിത്യസർവ്വസ്വം)

പരമാത്മാവിൽനിന്നുണ്ടായതു് ആ മഹച്ഛക്തിയിൽ ത്തന്നെ വിലയം പ്രാപിക്കണമെന്നതു് അലംഘനീയ മായ നിയമമാണ്. നാം വന്നേടത്തുതന്നെ തിരിച്ചെത്ത ണമെന്നതിൻെറ പൊരുളതാണ്. ഈ പരമതത്വത്തെ ശ്രീ വിവേകാനന്ദസ്വാമികൾ കൂടുതൽ വ്യക്തമാക്കിയത് മനസ്സിലാക്കുക.

''ഈ ജഗത്താകെ ബ്രഹ്മത്തിലായിരുന്നു. അതിൽ നിന്നെറിയപ്പെട്ടതുപോലെ പുറത്തുവന്നു ചലിച്ചുകൊണ്ടിരിക്കുന്നു. എന്തിനു? എവിടെനിന്നു പുറപ്പെട്ടുവോ അങ്ങോട്ടു മടങ്ങിച്ചെല്ലുവാൻ. ഡൈനാമോവിൽനിന്നു പുറപ്പെടുന്ന വിദ്യുച്ഛക്തി ഒരു വൃത്തം മുഴപ്പിച്ച് ഡൈനാമോവിലേക്കു മടങ്ങുംപോലെ. അതു തന്നെ ജീവന്റെയും അവസ്ഥ. നാം ബ്രഹ്മത്തിൽനിന്നു് നിർഗ്ഗമിച്ചു സസ്യതിര്യഗാദിജാതികളിൽക്കൂടെ കടന്നു മനുഷ്യജാതിയിൽ എത്തിയിരിക്കുന്നു. ബ്രഹ്മത്തിന്നു് ഏററവും അടുത്തതു് മനുഷ്യനാണ്. ബ്രഹ്മത്തിലേക്കു തിരിയെ ചെല്ലുവാനാണ് ജീവിതസമരം. ഇതു ജനങ്ങൾ അറിഞ്ഞാലും ശരി, ഇല്ലെങ്കിലും ശരി ജഗത്തിൽ ലോഹങ്ങളിലോ, സസ്യങ്ങളിലോ, ജന്തുക്കളിലോ ഏതു ചലനം കാണുന്നുവോ അതു് ഉല്പത്തിസ്ഥാനമായ കേന്ദ്രത്തിലേക്കു തിരിയെചേർന്നു ശാന്തിയെ പ്രാപിപ്പാനുള്ള യത്നമത്രേ. ഒരു സമനിലയുണ്ടായിരുന്നു, അതിനു ഭംഗം വന്നു. അപ്പോൾപ്പിന്നെ എല്ലാ അണുക്കളും അംശങ്ങളും ആ പോയ്പ്പോയ സമാവസ്ഥയെ പ്രാപിക്കുവാൻ യത്നിക്കുന്നു. ഏതൊന്നും വൃത്തം മുഴമിച്ചു പുറപ്പെട്ടേടത്തു മടങ്ങിയെത്തണം. നിങ്ങളും ഞാനും മററു ജീവാത്മാക്കളും എല്ലാം എന്തു് ? നാം ആദിയിൽ ഗർഭീഭവിച്ച വിശ്വജീവിതത്തിന്റെ, വിശ്വബുദ്ധിചൈതന്യത്തിന്റെ, മഹത്തിന്റെ അംശങ്ങൾ. നാം നമ്മുടെ വൃത്തം പൂർത്തിയാക്കി നമ്മുടെ പ്രഭവസ്ഥാനമായ സമഷ്ടിബുദ്ധിയിലേക്കു്, അതായതു് ഈശ്വരങ്കലേയ്ക്കു് മടങ്ങിയെത്തും. ഈ സമഷ്ടിബുദ്ധിയെയാണ് ജനങ്ങൾ ഈശ്വരനെന്നും ദൈവമെന്നും ബുദ്ധനെന്നും ക്രിസ്തുവെന്നും ബ്രഹ്മമെന്നും അള്ളാവെന്നും പറയുന്നതു്.'' (വിവേകാനന്ദസാഹിത്യസർവ്വസ്വം) വാങ്ങിയ സാധനം

തിരിച്ചുകൊടുക്കണം എന്നു പറഞ്ഞതിൻെറ സാരവുമതു തന്നെ.

യേശുദേവൻെറ ദിവ്യോപദേശം ശ്രദ്ധിക്കുക:

''നിങ്ങളുടെ സ്വർഗ്ഗീയപിതാവു പരിപൂർണ്ണൻ ആയിരിക്കുന്നതുപോലെ നിങ്ങളും പരിപൂർണ്ണരാകുവിൻ''.
(മത്തായി 5:47)

''ഞാൻ പിതാവിൻെറ അടുക്കൽനിന്നു പുറപ്പെട്ടു ലോകത്തിൽ വന്നിരിക്കുന്നു; പിന്നെയും ലോകത്തെ വിട്ടു പിതാവിൻെറ അടുക്കൽ പോകുന്നു.''
(യോഹന്നാൻ 16:28)

**13. * യഥാർത്ഥമായ ജ്ഞാനമില്ലാതെ മുക്തി നേടുക പ്രയാസം. മനുഷ്യജന്മം ആർജ്ജിക്കുക എന്ന കാര്യത്തിൻെറ കാരണം അതു തിരികെ കൊടുക്കുക എന്നതിലടങ്ങിയിരിക്കുന്നു. ഇങ്ങനെ കാര്യ കാരണങ്ങളും ന്യായാന്യായങ്ങളും അറിയണം. ഇതെല്ലാമറിഞ്ഞു പ്രവർത്തിക്കുന്നവൻ ശാന്തി പ്രാപിക്കുന്നു. അവനു മുക്തി ലഭിക്കുന്നു. ***

വ്യാഖ്യാനം :— യഥാർത്ഥമായ ജ്ഞാനമില്ലാതെ— ആത്മജ്ഞാനമില്ലാതെ–ജീവന്മുക്തി ലഭിക്കില്ല. മനുഷ്യജന്മത്തിൻെറ കാരണത്തെക്കുറിച്ചും അതിൻെറ ലക്ഷ്യത്തെക്കുറിച്ചും മനുഷ്യ ദേഹത്തെക്കുറിച്ചും അതിനുള്ളിൽ വസിക്കുന്ന നിത്യമായ ആത്മാവിനെക്കുറിച്ചും സാധകനു യഥാർത്ഥ ബോധം ഉണ്ടായിരിക്കണം. നിത്യാനിത്യ വിവേകമുള്ളവനുമാത്രമെ ആത്മജ്ഞാനവും മോക്ഷവും സിദ്ധിക്കുകയുള്ളു. അത്തരത്തിൽ കാര്യകാരണങ്ങളെക്കുറിച്ചു യുക്തി യുക്തമായി ചിന്തിക്കുന്നവനു് മനോമാലിന്യങ്ങൾ നീങ്ങി ആത്മ തത്വം വെളിവാകുന്നു.

"ന ഹി ജ്ഞാനേന സദൃശം പവിത്രമിഹ വിദ്യതേ"

എന്നു ശ്രീകൃഷ്ണഭഗവാൻ ഉപദേശിക്കുകയുണ്ടായി. അതായത്, ആത്മജ്ഞാനത്തിന്നു തുല്യമായി മനോമാലിന്യത്തെ നീക്കുവാൻ മററൊരുപായമില്ല എന്നു സാരം.

"ഋതേ ജ്ഞാനാന്ന മുക്തിഃ":— ജ്ഞാനത്തോടു കൂടാതെ മുക്തിയില്ല—

"ആത്മജ്ഞാനം സവൈ ജ്ഞാനം"—ആത്മാവിനെ അറിയുക എന്നുള്ളതാണ് പരമാത്ഥജ്ഞാനം എന്നും മററും ആചാര്യന്മാർ ഉപദേശിച്ചിട്ടുണ്ട്. ശ്രീകൃഷ്ണഭഗവാൻ അജ്ജുനന്നു ഉപദേശിച്ചത് ശ്രദ്ധിക്കുക :

"ജ്ഞാനേന തു തദജ്ഞാനം
യേഷാം നാശിതമാത്മനഃ
തേഷാമാദിത്യവജ്ജ്ഞാനം
പ്രകാശയതി തത്പരം"

(ശ്രീമദ് ഭഗവദ്ഗീത—5/16)

(ജ്ഞാനംകൊണ്ടു ആരുടെ അജ്ഞാനമാണോ നശിച്ചിരിക്കുന്നതു് അവരുടെ ജ്ഞാനം ആദിത്യനെപ്പോലെ പരമാത്ഥ വസ്തുവിനെ പ്രകാശിപ്പിക്കുന്നു). ശ്രീ ശങ്കരാചാര്യർ ഉപദേശിച്ചതു് ശ്രദ്ധിക്കുക.

"ബോധോഽന്യ സാധനേഭ്യോഹി
സാക്ഷാൽ മോക്ഷൈക സാധനം
പാകസ്യ വഹ്നിവൽ ജ്ഞാനം
വിനാ മോക്ഷോ ന സിദ്ധ്യതി"

(ആത്മബോധം)

(പാചകത്തിനു് വിറകു് മുതലായ സാധനങ്ങൾ വേണമെങ്കിലും തീയ്യാണല്ലോ മററു സാധനങ്ങളേക്കാൾ അധികം പ്രധാനമായ സാക്ഷാൽ സാധനം. അതുപോലെ മുക്തിക്കു സഹായിക്കുന്ന പല സാധനങ്ങളുമുണ്ടെങ്കിലും ജ്ഞാന

മാണ് മററു സർവ്വ സാധനങ്ങളേക്കാറം അധികം പ്രധാന മായ സാക്ഷാൽ സാധനം. അതുകൊണ്ടു് ജ്ഞാനം കൂടാതെ മുക്തി സിദ്ധിക്കുകയില്ല തന്നേ).

മനുഷ്യ ജന്മം കൈക്കൊണ്ട എന്ന കാര്യത്തിൻെറ കാരണം ജീവാത്മാവിനെ പരമാത്മാവിലർപ്പിച്ചു വില യിപ്പിക്കുകയെന്നതിൽ അന്തർഭവിച്ചുകിടക്കുന്നു. ജീവാത്മ ഭാവത്തെ പരമാത്മഭാവമാക്കി മാററുക എന്നു സാരം. ''ഞാനും എൻെറ പിതാവും ഒന്നുതന്നെ.'' ''പിതാവു് എന്നിലും ഞാൻ പിതാവിലുമാണ്;'' (യോഹന്നാൻ 10 : 30, 38) എന്ന യേശുദേവൻെറ വാക്യം ഈ പരമാത്മ്യ ത്തെയാണ് വെളിവാക്കുന്നത്. ഈ കാര്യകാരണ ബന്ധം സൂക്ഷ്മമായ തത്വവിചാരംകൊണ്ടും മനനംകൊണ്ടുമറി യണം. ശ്രീ വിവേകാനന്ദസ്വാമികറം ഈ കാര്യകാരണ ബന്ധത്തെ എത്ര ഭംഗിയായി പ്രകാശിപ്പിച്ചിരിക്കുന്നു !

''അല തിരിച്ചു് ആഴിയിൽ അടങ്ങിയാൽ മാത്രമെ അതിനു് അപരിമിതമാകുവാൻ കഴിയൂ. അലയെന്ന നിലയ്ക്കു് അതു് ഒരിക്കലും സാദ്ധ്യമല്ല. വിശ്വത്തിലുള്ള സമസ്തവും ഒരു വൃത്തം പൂർത്തിയാക്കുവാൻ പിടഞ്ഞു കൊണ്ടിരിക്കുകയാണ്. അതിൻെറ തുടക്കത്തിലേക്കു മടങ്ങുവാൻ. അതിൻെറ യഥാർത്ഥവും ഏകവുമായ ഉല്പ ത്തിസ്ഥാനത്തേക്കു, പരമാത്മാവിലേക്കു മടങ്ങുവാൻ. ജീവൻ അതിൻെറ അടിമത്തം ബോധപ്പെട്ടു് എഴുന്നേററു സ്വാതന്ത്ര്യം പ്രകടിപ്പിക്കുവാൻ യത്നിക്കുന്നതിനെയത്രേ ''ജീവിതം'' എന്നു പറയുന്നതു്. ഈ യത്നത്തിലുള്ള വിജയത്തെ ''പരിണാമം'' എന്നു പറയുന്നു. അടിമ ത്തത്തെ പാടെ അകററുന്ന അന്തിമ മഹാവിജയത്തിന്നു ''നിർവ്വാണം'', ''മുക്തി'', ''സ്വാതന്ത്ര്യം'' എന്നെല്ലാം പറയുന്നു. ജഗത്തിലുള്ള സകല വസ്തുക്കളും സ്വാത

ന്ത്ര്യാർത്ഥം യത്നം ചെയ്യുകയാണ്. ഞാൻ പ്രകൃതിബദ്ധനായിരിക്കെ എൻെറ യഥാർത്ഥ സ്വരൂപം എനിക്കറിവില്ല. എന്നാൽ ഈ അടിമത്തത്തിലും എൻെറ യഥാത്ഥഭാവം മുഴുവൻ തിരോഭവിച്ചിട്ടില്ല. ബന്ധനങ്ങളെ പൊട്ടിക്കാൻ ഞാൻ കരുത്തോടെ ആയാസപ്പെടുന്നു. അവ ഓരോന്നായി പൊട്ടിവീഴുകയും എൻെറ ആന്തരമഹിമയെ ഞാനറിയുകയും ചെയ്യുന്നു. ഇതിനെ തുടന്നു പരിപൂർണ്ണ മുക്തിയുണ്ടാവുന്നു.''

(വിവേകാനന്ദസാഹിത്യ സർവ്വസ്വം)

ഈ പരമപദം പൂകുകയാണ് മനുഷ്യജീവിതത്തിൻെറ ലക്ഷ്യം. ആത്മബോധമുണ്ടായാൽപിന്നെ ദുഃഖങ്ങളാക്കിരിപ്പിടവും അനിത്യവുമായ ജന്മത്തെ പ്രാപിക്കുന്നില്ല. സച്ചിദാനന്ദഭാവം വീണ്ടെടുത്തു. പരമമായ നിത്യശാന്തി പൂകി. പരമാത്മപ്രഭാവത്തിൽ വിളങ്ങുകയായി. ഇതിനെയാണ് ശ്രീകൃഷ്ണഭഗവാൻ

''യംലബ്ധ്വാ ചാപരം ലാഭം മന്യതേ നാധികം തതഃ''

എന്നു വിശേഷിപ്പിച്ചതു്. അതായതു്, 'യാതൊരു ആത്മസ്വരൂപത്തെ ലഭിച്ചിട്ട് അതിലും മേലെ മററൊന്നിനെ അധികം പ്രയോജനകരമായി വിചാരിക്കുന്നില്ലയോ ആ പരമപദ'മെന്നു സാരം. ശ്രീ ശങ്കരാചാര്യസ്വാമികൾ ഈ തത്വത്തെ വെളിവാക്കിയതു് ശ്രദ്ധിക്കുക.

''യല്ലാഭാന്നാപരോലാഭോ
യൽസുഖാൽ നാപരം സുഖം
യൽ ജ്ഞാനാന്നാ പരം ജ്ഞാനം
തത് ബ്രഹ്മേത്യവധാരയേൽ.''

''യത്ദൃഷ്ട്വാനാ പരം ദൃശ്യം
യത് ഭൂത്വാനാപുനർഭവഃ
യത് ജ്ഞാത്വാ നാ പരം ജ്ഞേയം
തത് ബ്രഹ്മേത്യ വധാരയേൽ''

(ആത്മബോധം)

(യാതൊന്നു ലഭിച്ചാൽ പിന്നെ മറെറാന്നു ലഭിക്കേണ്ടതായിട്ടില്ലയോ യാതൊരു സുഖത്തേക്കാ൦ മറെറാരു സുഖവും ശ്രേഷ്ഠമായിട്ടില്ലയോ, യാതൊന്നു് അറിഞ്ഞാൽ, പിന്നെ മറെറാന്നു് അറിയേണ്ടതായി അവശേഷിക്കുന്നില്ലയോ അതാകുന്ന അതിശയവും, സച്ചിദാനന്ദൈകരൂപവുമായ ബ്രഹ്മം. യാതൊന്നു സാക്ഷാൽക്കരിച്ചാൽ മററു ദൃശ്യം പിന്നെ ഇല്ലാതായിതീരുന്നുവോ, യാതൊന്നായിതീന്നാൽ പിന്നെ പുനർജന്മമില്ലയോ, യാതൊന്നറിഞ്ഞാൽ പിന്നെ മറെറാന്നു് അറിയേണ്ടതായി ഇല്ലാതായിതീരുന്നുവോ അതാകുന്ന ചിദാനന്ദസ്വരൂപമായ അഖണ്ഡ ബ്രഹ്മം).

14. * എല്ലാററിന്നും ആധാരം പരമാത്മാവു മാത്രമാണ്. സമുദ്രജലത്തിൽനിന്നു ഉപ്പുണ്ടാകുന്നു. ഉപ്പ് നീരിൽ ചേന്നു ലയിക്കുന്നു. അതുപോലെ പരമാത്മാവിൽനിന്നു ജന്യമായ മായ പരമാത്മാവിൽ തന്നെ ലയിക്കുന്നു. *

വ്യാഖ്യാനം :— ജഗത്തിന്റെ സൃഷ്ടി സ്ഥിതിലയങ്ങൾക്കു കാരണമായി, സത്തായി, എപ്പോഴും ഉള്ളതായി, എല്ലാററിനും ആധാരമായി നിലകൊള്ളുന്നതു് പരമാത്മാവ് മാത്രമാണ്. സവ്വകാരണങ്ങൾക്കും കാരണമായി സച്ചിദാനന്ദപരമാത്മാവു് വിളങ്ങുന്നു. അനാദ്യന്തമായി ഭവിക്കുന്ന ആ പരംപൊരുളിനു് ഉത്ഭവകാരണമായ മറെറാരു ബീജമില്ലെന്നു നല്ലപോലെ ധരിക്കണം.

പരമാത്മാവിൽ ലീനമായിക്കിടക്കുന്ന അനിർവചനീയശക്തിയാണ് മായ. ''ഏകോഹം ബഹുസ്യാം പ്രജായേയ''—ഏകമായ പരമാത്മാവിന്നു് പലതാവണമെന്ന ഇച്ഛയുണ്ടായപ്പോ൦ പരമാത്മാവിൽ ലീനമായി

ക്കിടന്ന അത്യത്ഭുതശക്തി വിജൃംഭിക്കുകയും ഗുണത്രയത്ര പിണിയായ പ്രകൃതി ഉത്ഭവിക്കുകയും ചെയ്യുന്നു. അങ്ങിനെയാണ് അവിദ്യയാകുന്ന മായയുടെ ഉൽപ്പത്തി. സമുദ്ര ജലത്തിൽനിന്നു ഉപ്പുണ്ടാകുന്നതുപോലെയും അതേ ഉപ്പ് തന്നെ വെള്ളത്തിൽ ലയിച്ചൊന്നാവുന്നതുപോലെയും പരമാത്മാവിൽ നിന്നു ജന്യമായ മായ ഒടുവിൽ പരമാത്മാവിൽ തന്നെ ലയിക്കുന്നു. ''ലഘുവാസുദേവമനന'' ത്തിൽ വെളിവാക്കിയതുപോലെ

''സ ഏവ ജഗൽസ്രഷ്ടാ സ ഏവ പരിപൂർണ്ണം ബ്രഹ്മചൈതന്യം. തദേവതാമസ്യവച്ഛിന്നം സജ്ജഗദുപാദാനമപി ഭവതി. ത ന്തോരുർണ്ണനാഭിവത്സോപാധി പ്രാധാന്യേനോപാദാനകാരണം സ്വപ്രാധാന്യേന നിമിത്തകാരണം''.

(ആ പരമാത്മാവാണ് സകല ജഗത്തിൻെറയും സ്രഷ്ടാവ്. ആ ഈശ്വരൻ തികച്ചും ബ്രഹ്മചൈതന്യം തന്നെ. താമസ പ്രകൃതിയാകുന്ന മായയിൽ പ്രതിബിംബിച്ചിട്ട് ആ സത്താത്മക ബ്രഹ്മചൈതന്യം തന്നെയാണ് ജഗത്തിന്ന് സമമായി കാരണമായിത്തീർന്നതു്. നൂലിന്റെ കർത്താവായ ഊർണ്ണനാഭി ഉപാധിയുടെ പ്രാധാന്യം നിമിത്തം ഉപാദാന കാരണമായും സ്വ പ്രാധാന്യം നിമിത്തം നിമിത്തകാരണമായും തീൻ. ചിലന്തി സ്വനാഭിയിൽ നിന്നു് സ്വയം നൂലുണ്ടാക്കി വലകെട്ടുന്നു. അതുതന്നെ അനന്തരം ഉൾക്കൊള്ളുകയും ചെയ്യുന്നു). ''മുണ്ഡകോപനിഷത്തി''ലും ഇതേ തത്വം ഈ വിധം വെളിവാക്കിയിരിരിക്കുന്നു.

''യഥോർണനാഭിഃ സൃജതേഗൃഹ്ണതേച
യഥാപൃഥിവ്യാമോഷധയഃ സംഭവന്തി
യഥാസതഃ പുരുഷാത് കേശലോമാനി
തഥാക്ഷരാത് സംഭവതീഹ വിശ്വം.''

(എട്ടുകാലി ഏതു വിധം തന്നിൽനിന്നുതന്നെ വല വിരിക്കയും ഉള്ളിലേക്കു വലിക്കയും ചെയ്യുന്നുവോ, അതേ മാതിരി ഈശ്വരൻ വിശ്വത്തെ വിസ്തരിക്കുകയും പിൻവലിക്കുകയും ചെയ്യുന്നു). മായാകാര്യത്തെക്കുറിച്ചു് ''ചിന്താരത്ന''ത്തിൽ പറഞ്ഞതു് ശ്രദ്ധിക്കുക.

“പരതത്ത്വത്തെയറിഞ്ഞീടുമ്പോൾ മഹാമായ
പരമേശ്വരൻ തന്നെയെന്നു ബോധിക്കായ് വരും
പെരുകും പരിമളം പുഷ്പത്തിനുണ്ടാം വണ്ണം
പരമാത്മാവിങ്കൽ നിന്നുണ്ടാമെന്നറികെടോ!
ആദ്യന്തം ബ്രഹ്മത്തിനും മായയ്ക്കുമില്ല നൂനം
ആദ്യൻ താൻതന്നെ മായാരൂപമായിരിക്കയാൽ-
തങ്കൽ നിന്നുണ്ടാകുന്നു ലയിക്കുന്നതും തങ്കൽ
പങ്കമെങ്ങിനെ ജലം തങ്കലെന്നതുപോലെ.
തോയത്തിൽനിന്നു ഫേനമുണ്ടാകുന്നതു് പിന്നെ
തോയത്തിൽത്തന്നെ ലയിച്ചീടുന്നിതുപോലെ
പരമേശ്വരൻ തങ്കൽനിന്നുണ്ടാം മഹാമായ
പരമാത്മനിതന്നെ ലയിക്കുമറിഞ്ഞാലും.
പരമാത്മാവെ ജീവാത്മാവിലറിയുമ്പോൾ
പരയാകുന്ന മായാകാര്യവു മറിഞ്ഞീടാം.
പരജീവയോരൈക്യമുണ്ടായ് വന്നീടുന്നേരം
പരമേശ്വരനൊഴിഞ്ഞന്യമില്ലൊന്നുമെന്നു
വരുമന്നേരം മഹാമായയും തൽക്കാര്യവും
പരമാത്മനി ലയിച്ചാനന്ദം ശേഷിച്ചിടും.”

(ചിന്താരത്നം)

15 * ഏതൊരാളും വെള്ളത്തിൽ മുങ്ങിപ്പോകാതിരിക്കുവാനായി നീന്തൽ പഠിക്കണം. മായയെ പരമ മായ മായകൊണ്ടു് കീഴടക്കണം. മനസ്സ് വിഷയങ്ങളുടെ പിന്നാലെ ഓടുന്നതുതന്നെ മായ. മുതക്കിനെ കെട്ടിപ്പിടിച്ചു കയറുന്നതു് നീയാണു്, നിന്നെ മുതക്കു

കെട്ടിപ്പിടിക്കുകയില്ല. അതുപോലെ, നിന്നെ പിടിക്കുവാൻ മായക്ക് കയ്യും കാലുമുണ്ടോ ? *

വ്യാഖ്യാനം :— വെള്ളത്തിൽ വീണാൽ മുങ്ങിചാകാതിരിക്കുവാൻ ഒരേ ഒരു മാർഗ്ഗമേ ഉള്ളു. നീന്തൽ പഠിക്കുക. അതുപോലെ സംസാര സാഗരത്തിൽ മുങ്ങിനശിക്കാതിരിക്കുവാൻ ഒരേ ഒരു ഉപായമേ ഉള്ളു. മായക്കും അധിഷ്ഠാനമായ പരമാത്മാവിനെ ശരണം പ്രാപിക്കുക.

"സർവ്വ ധർമ്മാൻ പരിത്യജ്യ
മാമേകം ശരണം വ്രജ"—

ശ്രീകൃഷ്ണഭഗവാൻ അർജ്ജുനനു നൽകിയ അന്തിമോപദേശസാരവുമതാണ്. പരമാത്മധ്യാനത്താൽ ത്രിഗുണാത്മികമായ അവിദ്യ (മായ) നീങ്ങി ആത്മാവ് സ്വമഹിമയിൽ പ്രകാശിക്കുന്നു. കാര്യം കാരണത്തിൽ ലയിക്കുന്നു എന്ന തത്വത്തിന്റെ അടിസ്ഥാനത്തിൽ പരമാത്മാവിൽ നിന്നുണ്ടായ മായ ഒടുവിൽ അതിന്റെ ഉറവിടമായ പരമാത്മാവിൽത്തന്നെ ലയിക്കുമെന്നതു് നിശ്ചിത നിയമമാണ്. അതുകൊണ്ടാണ് മായയിൽനിന്നു മുക്തനാകുവാൻ മഹാമായയായ പരാശക്തിയെത്തന്നെ ധ്യാനിക്കണമെന്നും മറ്റൊരു വഴിയുമില്ലെന്നും തത്വദർശികളായ ആചാര്യന്മാർ ഉപദേശിക്കുന്നതു്. ശ്രീകൃഷ്ണഭഗവാന്റെ സാരോപദേശം ശ്രദ്ധിക്കുക :

"ദൈവീ ഹ്യേഷാ ഗുണമയീ
മമ മായാ ദുരത്യയാ
മാമേവ യേ പ്രപദ്യന്തേ
മായാമേതാം തരന്തിതേ"

(ശ്രീമദ് ഭഗവദ്ഗീത—4/34.)

(അത്യത്ഭുതമായും ഗുണത്രയരൂപവുമായിരിക്കുന്ന എന്റെ ഈ മായാശക്തിയെ അതിക്രമിക്കുവാൻ വളരെ പ്രയാസ

മാകുന്നു. എങ്കിലും ആർ ഏകാന്ത ഭക്തിയോടെ എന്നെ ത്തന്നെ ശരണം പ്രാപിക്കുന്നുവോ അവർ ഈ മായയെ കടക്കുന്നു). ജ്ഞാനേശ്വര മഹാരാജ് തന്റെ ''അമൃതാനുഭവ''മെന്ന ഗ്രന്ഥത്തിൽ പറഞ്ഞ വാക്കുകൾ ശ്രദ്ധിക്കുക :

''പ്രകൃതി വിജൃംഭിക്കുമ്പോൾ പുരുഷൻ മറയുന്നു. എന്നാൽ പുരുഷന്റെ യഥാർത്ഥ ജ്ഞാനമുദിക്കുമ്പോൾ പ്രകൃതി അപ്രത്യക്ഷമാവുന്നു.''

മനസ്സ് ഇന്ദ്രിയദ്വാരാ നാനാ വിഷയങ്ങളിൽ ചെന്നു പതിക്കുകയാണ് മായാവൈഭവം. നിത്യമായ ആനന്ദത്തെ ത്തേടിക്കൊണ്ടാണ് മനസ്സ് ഈ വിധം അലയുന്നതു്. എന്നാൽ അവിദ്യയാൽ—മായാമറവിനാൽ ആത്മപ്രഭാവം— നിത്യാനന്ദ രഹസ്യം വിസ്മരിക്കപ്പെടുന്നു. ആത്മാവാണ് നിത്യാനന്ദനിധി—സച്ചിദാനന്ദമൂർത്തി—യെന്ന പരമാർത്ഥ മറിയാതെ പോകുന്നു. ഇതാണ് മായാവൈചിത്ര്യം. മനസ്സ് ബാഹ്യമായി അലയാതെ അന്തർവശത്തു് ആത്മാവിങ്കൽ അടങ്ങി ഒതുങ്ങിയാൽ മതി അവിദ്യ—അജ്ഞാനം നീങ്ങുകയായി. മായ അപ്രത്യക്ഷ്യമാവുകയായി. അതു ചെയ്യാതെ, മനസ്സിനെ ആത്മാവിൽ സ്ഥിരപ്പെടുത്താതെ ''ദുഃഖം, ദുഃഖം'' എന്നു സദാ നിലവിളിക്കുന്നു! ദുഃഖത്തിന്നു കാരണം മനസ്സിന്റെ ചലനം മാത്രമാണ്. ചലനം നിലച്ചാൽ നിത്യാനന്ദപദമായി. മുരുക്കിന്റെ മേലെ കയറിയതിനാലാണ് മുരുക്കിന്റെ മുള്ളുകൾ ദേഹത്തിൽ കൊണ്ടു് വേദനിക്കുവാനിടയായതു്. മുരുക്കൊരിക്കലും നമ്മെ കെട്ടിപ്പിടിക്കുകയില്ല. അതുപോലെ വിഷയങ്ങളുമായി ബന്ധിക്കുന്നതു് മനസ്സാണ്. അത്തരത്തിൽ ഇന്ദ്രിയങ്ങൾക്കടിമപ്പെടാതെ മനസ്സ് ആത്മാഭിമുഖമായി തിരിഞ്ഞാൽ, ലയിച്ചാൽ മായയെ കാണുവാനില്ല. നിത്യാനന്ദപദം പൂകുകയുമായി- ആത്യന്തികമായ ദുഃഖ

നിവൃത്തിയുമായി. അതിനാൽ മായയിൽനിന്നു മുക്തനാകുവാൻ ആത്മജ്ഞാനമുണ്ടാക്കുകതന്നെ പോംവഴി. പരമാത്മധ്യാനത്തിൽ മുഴുകുകതന്നെ പ്രതിവിധി. മായയ്ക്കൊരിക്കലും ആത്മാവിനെ എന്നന്നേക്കുമായി മറയ്ക്കുവാൻ കഴിയുകയില്ല. സൂര്യനെ മറയ്ക്കുന്ന കാർമേഘങ്ങൾ പോലെയാണത്. സൂര്യകിരണങ്ങളാലുണ്ടായ കാർമേഘം നല്ലൊരു കാററു വീശിയാൽ ചിന്നിച്ചിതറിപ്പോകുകയും സൂര്യൻ തെളിഞ്ഞു പ്രകാശിക്കുകയും ചെയ്യുന്നു. അതുപോലെ പരമാത്മധ്യാനത്താൽ മനസ്സു അന്തർമുഖമായി സ്ഥിരമാകുമ്പോൾ മായ—അവിദ്യ എന്നന്നേക്കുമായി തിരോഭവിക്കുകയും ആത്മജ്യോതിസ്സ് സ്വമഹിമയിൽ പ്രകാശിക്കുകയും ചെയ്യുന്നു. ശ്രീ വസിഷ്ഠ മഹർഷിയുടെ ദിവ്യോപദേശം ശ്രദ്ധിക്കുക.

''സർവഗവും സർവശക്തിയുമായ മഹാത്മാവിൽ നിന്നും സമുദ്രത്തിൽ തിരയെന്നപോലെ ഒരു ഭേദകല്പനാ ശക്തി ഉദിക്കുന്നു. ഉചിത കാരണമില്ലാതെ കേവലം സങ്കല്പത്തിൽനിന്നു ഭവിച്ചതാകകൊണ്ടു് സങ്കല്പംകൊണ്ടു തന്നെ ഈ ശക്തി നശിക്കുന്നു. കാററൂതിക്കത്തിപ്പുരക്കുന്ന അഗ്നി, കാററുകൊണ്ടു തന്നെ പൊലിയുന്നില്ലേ ? മായയുടെ ഉത്ഭവസ്ഥാനം നീ അന്വേഷിക്കേണ്ട ആവശ്യം ഇല്ല. അതിനെ നശിപ്പിക്കുന്നതു് എങ്ങിനെയെന്നുള്ള ചിന്ത മാത്രമേ വേണ്ടൂ. മായ നിശ്ശേഷം നശിച്ചു കഴിയുമ്പോൾ അതെവിടെനിന്നുണ്ടായി എന്നും എങ്ങിനെ നശിച്ചുവെന്നും അതിൻെറ സ്വരൂപമെന്തെന്നും താനേ ബോധപ്പെടും.''

(ജ്ഞാനവാസിഷ്ഠം)

16. * മായ എന്നതു് ഭ്രാന്തിയാണ്. സ്ഥൂലസൂക്ഷ്മഭേദചിന്ത ഭ്രാന്തിയാണ്. സ്ഥൂലഭ്രാന്തി അനേകമുണ്ടു്. ''ഇതു്'' ''അതി''ൽനിന്നു് വ്യത്യാസ

പ്പെട്ടത് എന്ന പറയുന്നതുപോലും ഭ്രാന്തിയാണ്. മനസ്സാണ് ഈ ഭ്രാന്തിയുണ്ടാക്കുന്നത്. ഹൃദയത്തിനുള്ളിൽ നോക്കി "നിത്യാനന്ദഭ്രാന്തി"യെ അറിയുക. *

വ്യാഖ്യാനം :— മായ എന്നതു് ഒരു തരം ഭ്രാന്തിയാണ്. അവിദ്യമൂലമാണ് ആ ഭ്രാന്തിയുണ്ടാവുന്നതു്. ഭ്രാന്തിയെന്നാൽ തെററായ തോന്നലാണല്ലൊ. ആ തോന്നൽ താൽക്കാലികമാണുതാനും. അതുകൊണ്ടാണ് മായയുടെ നിർവ്വചനം "യാ മാ സാ മായാ" —യാതൊന്നു് ഇല്ലാത്തതോ അതുതന്നെ മായ— എന്നായതു്. "തത് സ്വരൂപം അജ്ഞാനം"—അതിൻെറ സ്വരൂപം അജ്ഞാനമാകുന്നു എന്നും ആചാര്യന്മാർ വെളിവാക്കിയിട്ടുണ്ടു്. അപ്പോൾ ഏതൊന്നു് അജ്ഞാനദശയിൽ ഉണ്ടെന്നു തോന്നുകയും ആത്മജ്ഞാനത്തോടെ ഇല്ലെന്നനുഭവമാകുകയും ചെയ്യുന്നുവോ അതാണ് മായയെന്നർത്ഥം.

"ആത്മാവല്ലാതെയുള്ള ദേഹാദിവസ്തുക്കളി-
ലാത്മഭാവനയായീടുന്നോരീ, യവിദ്യതാൻ
അത്യന്തമൂഢന്മാരാൽ കല്പിതമായീടുന്നു
തത്വജ്ഞന്മാരാരയോക്ക മായയെന്നുള്ളതില്ല."

(ജ്ഞാനവാസിഷ്ഠം)

സ്ഥൂലസൂക്ഷ്മഭേദചിന്തപോലും ഭ്രാന്തിയായിട്ടാണ് ആത്മജ്ഞാനികൾ കണക്കാക്കുന്നതു്. സ്ഥൂലമായ ക്ഷരപുരുഷനും (പ്രകൃതി) സൂക്ഷ്മമായ അക്ഷരപുരുഷനും (ജീവൻ) രണ്ടും പുരുഷോത്തമനായ പരമാത്മാവിൻെറ വിഭൂതികളാണെന്ന പരമതത്വം മനുഷ്യൻ നല്ലപോലെ ഗ്രഹിക്കേണ്ടതാണ്. ഈ ജഗത്തിലുള്ളതെല്ലാം പരമാത്മപ്രകാശങ്ങളാണെന്നും വ്യത്യാസം പ്രകാശത്തിലുള്ള വകഭേദം മാത്രമാണെന്നും മനസ്സിലാക്കണം. അതുകൊ

ണ്ടാണ് സത്യദർശികളായ ഋഷിമാർ ''ആത്മൈവേദം സർവ്വം'', ''ബ്രഹ്മൈവേദം സർവ്വം'', ''ഈശാവാസ്യമിദം സർവ്വം'', ''വാസുദേവഃസർവ്വമിതി'' എന്നും മററും ഉദ്ഘോഷിച്ചതു്. ശ്രീ ശങ്കരാചാര്യർ പ്രസ്താവിച്ചതു് ശ്രദ്ധിച്ചു മനസ്സിലാക്കുക.

''സർവ്വഗം സച്ചിദാത്മാനം
ജ്ഞാനചക്ഷുർന്നിരീക്ഷതേ
അജ്ഞാനചക്ഷുർന്നേക്ഷേത
ഭാസ്വന്തം ഭാനുമന്ധവൽ''

(ആത്മബോധം)

(ജ്ഞാനചക്ഷുസ്സുള്ളവൻ സച്ചിദാനന്ദ സ്വരൂപമായ ആത്മാവിനെ സദാ സർവ്വത്ര ഉള്ളതായി കാണുന്നു. അജ്ഞാനം കൊണ്ടു് വീക്ഷണം മറഞ്ഞിരിക്കുന്നവനു് അതു് കാണുവാൻ കഴിയുകയില്ല. അന്ധനായുള്ളവനു് തിളങ്ങിക്കൊണ്ടിരിക്കുന്ന സൂര്യനെപ്പോലും കാണാൻ കഴിയാത്തതു പോലെ).

ശ്രീ തുഞ്ചത്താചാര്യൻ പാടിയതു് ശ്രദ്ധിക്കുക :

''യാതൊന്നു കാൺമതതു നാരായണ പ്രതിമ
യാതൊന്നു കേൾപ്പതതു നാരായണ ശ്രുതികൾ
യാതൊന്നു ചെയ്‌വതതു നാരായണാർച്ചനകൾ
യാതൊന്നതൊക്കെ ഹരിനാരായണായനമഃ''

(ഹരിനാമകീർത്തനം)

സ്ഥൂല ഭ്രാന്തിതന്നെ അനേകതരത്തിലുണ്ടു്. ബാഹ്യശരീരത്തിന്മേലുള്ള മമതയും അതുമായി ബന്ധപ്പെട്ടുകിടക്കുന്ന നിരവധി ആശാപാശങ്ങളുമാണ് ലൗകിക ജീവിതമെന്ന സ്ഥൂലഭ്രാന്തി. ജനനം മുതൽ മരണം വരെ മനുഷ്യൻ ഈ ഭ്രാന്തിവലയത്തിൽ കുടുങ്ങി നരകിക്കുന്നു. താൻ ശരീരമാണെന്ന അജ്ഞതയാണ് ഈ നിത്യദുഃഖത്തിന്നു നിദാനം. ദുഃഖനിവൃത്തിക്കു ഒരുപായമേ ഉള്ളു, ആത്മ

ജ്ഞാനത്താൽ മായാഭ്രാന്തി നീക്കുക. ''ഇതു്'' ''അതി''ൽ നിന്നു് വ്യത്യാസപ്പെട്ടതു് എന്നു പറയുന്നതുപോലും ഭ്രാന്തിയായിട്ടാണ് ആത്മജ്ഞാനികൾ കണക്കാക്കുന്നതു്—എല്ലാം പരമാത്മ ചൈതന്യമാണെന്ന അദ്വൈത ബോധത്തിൽ ''ഇതു'' ''അതു'' എന്ന വ്യത്യാസം പോലുമില്ല. ഈ സത്യമോർത്താണ് ഋഷിമാർ ഈ വിധം മന്ത്രിച്ചതു്.

''ഓം – പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാത് പൂർണ്ണമുദച്യതേ
പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവശിഷ്യതേ.''

(പ്രണവരൂപമായ ആ പരബ്രഹ്മം സർവ്വവിധത്തിലും പൂർണ്ണമാകുന്നു. പൂർണ്ണമായ അതിൽനിന്നുമാണ് ഈ പൂർണ്ണം അഭിവ്യക്തമായിട്ടുള്ളതു്. പൂർണ്ണത്തിൽനിന്നും പൂർണ്ണമെടുത്താൽ പൂർണ്ണം തന്നെ അവശേഷിക്കുന്നു). ശ്രീരാമകൃഷ്ണ പരമഹംസരുടെ സാരവാക്യം ശ്രദ്ധിക്കുക.

''ഈശ്വരൻതന്നെയാണ് സർവ്വവും. ഈശ്വരൻ സ്വയം ജീവനും ജഗത്തും സർവ്വവുമായിത്തീർന്നിരിക്കുന്നു. പൂർണ്ണജ്ഞാനമുണ്ടാകുമ്പോൾ ഈ ബോധം വരും.''

മനസ്സാണ് മായാഭ്രാന്തിയുണ്ടാക്കുന്നതു്. അതുകൊണ്ടാണ് ആത്യന്തികമായ ദുഃഖനിവൃത്തിക്കും നിത്യാനന്ദ പ്രാപ്തിക്കും വേണ്ടി മനസ്സിനെ നിഗ്രഹിക്കുവാൻ ആചാര്യന്മാർ ഉപദേശിക്കുന്നതു്. യോഗസാധനയുടെ പരമ പ്രാധാന്യവുമതാണ്. മനോനാശത്തോടെ മായാഭാവം നീങ്ങി ആത്മജ്യോതിസ്സിൻെറ ദർശനമനുഭവമാകുന്നു. മനസ്സടങ്ങാഞ്ഞാൽ മായാഭ്രാന്തി നിലനില്ക്കും. മനസ്സിൻെറ അടക്കത്താൽ (ലയത്താൽ) മായ ഒടുങ്ങുകയും ചെയ്യും.

''മനോദൃശ്യമിദം ദ്വൈതം
യത് കിഞ്ചിത് സചരാചരം

മനസോഹ്യമനീഭാവേ
ദ്വൈതം നൈവോപലഭ്യതേ"

(മാണ്ഡൂക്യ കാരിക)

(ചരാചര രൂപത്തിൽ കാണുന്ന ഈ ദ്വൈത പ്രപഞ്ചം മുഴുവൻ മനസ്സിൻെറ സൃഷ്ടിയാണ്, മനസ്സ് തന്നെയാണ്. എന്തുകൊണ്ടെന്നാൽ മനസ്സ മനസ്സല്ലാതായിത്തീരുമ്പോൾ ദ്വൈതം അനുഭവപ്പെടുന്നില്ലല്ലൊ).

"ആത്മ സത്യാനു ബോധേന
നസങ്കല്പയതേ യദാ
അമനസ്താം തദായാതി
ഗ്രാഹ്യാഭാവേതദഗ്രഹം"

(മാണ്ഡൂക്യ കാരിക)

(ആത്മസത്യത്തെപ്പററിയുള്ള ദൃഢമായ ബോധംകൊണ്ട് സങ്കല്പവികല്പങ്ങൾ നിശ്ശേഷം ഇല്ലാതായിത്തീരുമ്പോൾ മനസ്സുമില്ലാതായിത്തീരുന്നു. വിഷയമില്ലാതിരിക്കുമ്പോൾ വികല്പവുമുണ്ടാകുന്നില്ല). ദഹിപ്പിക്കുവാനൊന്നുമില്ലാത്തപ്പോൾ അഗ്നി ജ്വലിക്കുകയില്ലല്ലോ. അതുകൊണ്ടാണ് മായാമുക്തനാകുവാൻ പരമാത്മധ്യാനത്തിൽ മുഴുകണമെന്ന് ശ്രീകൃഷ്ണഭഗവാനും എല്ലാ ആചാര്യന്മാരും ഉപദേശിച്ചത്. ശ്രീ വസിഷ്ഠമഹർഷി രാമന്ന് നൽകിയ ഉപദേശമിതായിരുന്നു.

"രാമാ, മായയുടെ ഉത്ഭവസ്ഥാനം നീ അന്വേഷിക്കേണ്ട ആവശ്യം ഇല്ല. അതിനെ നിവർത്തിക്കുക എങ്ങിനെയെന്നുള്ള ചിന്ത മാത്രമേ വേണ്ടൂ. ആകാശത്തിൽ വാസ്തവത്തിലില്ലാത്ത നീല നിറം കാണുന്നതുപോലെ അവിദ്യാദോഷത്താൽ വിശുദ്ധബ്രഹ്മത്തിൽ പ്രപഞ്ചഭ്രമമുണ്ടാകുന്നു. ആ ഭ്രമത്തെ വിവേകത്താൽ നശിപ്പിക്കണം. ദുസ്തരമായ സംസാരം ഉത്ഭവിച്ചതെങ്ങനെ ?

അതു നിശ്ശേഷം ഇല്ലാതാകുന്നതിന്നു വഴി എന്തു്? അവരവരുടെ സങ്കല്പത്തിൽ നിന്നാണ് സംസാരമുണ്ടാകുന്നതു്. സങ്കല്പം നശിക്കുമ്പോൾ സംസാരവും ഇല്ലാതാകുന്നു. പ്രപഞ്ചമാകുന്ന ഇന്ദ്രജാലം കേവലം മനസ്സിൻെറ സങ്കൽപവിലാസങ്ങൾ മാത്രമാണ്. ഇക്കാണപ്പെടുന്ന ജഗത്തും, ''ഞാൻ, നീ'' ഇത്യാദി ഭാവനകളുമാണ് ദൃശ്യമെന്നു പറയപ്പെടുന്നതു്. അതു നശിക്കുന്നതുവരെ മോക്ഷമില്ല. സങ്കൽപങ്ങൾ നശിച്ചു കഴിഞ്ഞാൽ ആത്മസ്വരൂപം അവശേഷിക്കുന്നു. മനസ്സിൻെറ സങ്കൽപവികൽപാദി വൃദ്ധികൾ ക്ഷയിച്ച്, വിറകില്ലാത്ത അഗ്നിപോലെ സ്ഫുരിക്കാതിരിക്കുമ്പോൾ വാചാമഗോചരമായ യാതൊരു സ്വരൂപം അവശേഷിക്കുന്നുവോ, അതാണ് പരമാത്മരൂപം''.

(ജ്ഞാനവാസിഷ്ഠം)

ആത്മധ്യാനത്താൽ പരമാനന്ദമനുഭവിക്കുന്നതാണ് നിത്യാനന്ദഭ്രാന്തി. ദിവ്യമായ ഭ്രാന്തിയാണതു്. അതിന്നായി ഹൃദയത്തിനുള്ളിൽത്തന്നെ നോക്കണം. കാരണം അവിടെയാണ് ശാശ്വതമായ ആത്മസ്വരൂപം സച്ചിദാനന്ദ മൂർത്തിയായി വിളങ്ങുന്നതു്. യോഗസാധന വഴി ചിത്തം ആത്മാവിൽ ഏകാഗ്രമായി വിലയിക്കുമ്പോൾ സച്ചിദാനന്ദസ്വരൂപമായ ആത്മ ജ്യോതിസ്സിൻെറ—ഈശ്വരൻെറ—മഹാമഹിമ സ്വാനുഭവമാകുന്നു. ഈ നിത്യാനന്ദഭ്രാന്തിയിൽ സദാ മുഴുകുക.

17. * കുട പിടിച്ചവൻ നനയുകയില്ല. ആകെ മുങ്ങിയവന്നു് ശീതമില്ല. അതുപോലെ, പൂർണ്ണത പ്രാപിച്ചവന്നു കാമമില്ല. വറുത്ത വിത്തു മുളക്കുകയില്ല. *

വ്യാഖ്യാനം :— കുട പിടിച്ചവരുടെ ശരീരം നനയാത്തതുപോലെ, സത്യസ്വരൂപത്തിൻെറ ആധാരമായ

ആത്മബോധമുള്ളവർ മായാജലത്താൽ നനയുകയില്ല, ദുഃഖിക്കുകയില്ല. അവർക്ക് മായാഭ്രാന്തിയുണ്ടാകുന്നതല്ല എന്നു സാരം. വെള്ളത്തിൽ ആകെ മുങ്ങിയാൽപ്പിന്നെ എപ്രകാരം ശീതം തോന്നുന്നില്ലയോ അപ്രകാരംതന്നെ ആത്മജ്ഞാനമെന്ന ഗംഗയിൽ സ്ഥിരബുദ്ധിയുടെ വിചാരം അപ്പടി മുക്കിയവന്നു്, ആത്മബോധം നിജഭാവമായിത്തീർന്നവന്നു്—സ്ഥിതപ്രജ്ഞന്നു്—പരമാത്മതത്വത്തിൽ ബുദ്ധി സ്ഥിരമായവന്നു്—സംസാരദുഃഖമെന്ന മായാഭ്രാന്തി (ദേഹാഭിമാനവും ഞാൻ, നീ എന്ന ഭേദവിചാരവും) ഒരിക്കലും ഉണ്ടാവുകയില്ല. ത്രിപുടി നശിച്ചു് പൂർണ്ണമായ ആത്മപ്രഭാവം സ്വാനുഭവമായതിനാൽ അവൻ പൂർണ്ണ കാമനായിത്തീരുന്നു. അവൻ താപകോപാദി-വികാരങ്ങൾക്കതീതനായിത്തീരുന്നു; ഗുണാതീതനായിത്തീരുന്നു. വറുത്ത വിത്തു മുളക്കാത്തതുപോലെ യോഗാഗ്നിയിൽ വറുത്ത വാസനാവിത്തിന്നു് ജന്മമെന്ന മുള ഒരു കാലത്തും ഉണ്ടാകുന്നതല്ല. ആത്മബോധം സിദ്ധിച്ച ജ്ഞാനികൾ—യോഗികൾ—പുനർജന്മമില്ല. അവൻ ശ്രീകൃഷ്ണ ഭഗവാൻ ഉപദേശിച്ചതുപോലെ ''ബ്രഹ്മനിർവ്വാണമൃച്ഛതി''-ബ്രഹ്മത്തിൽ ലയത്തെ പ്രാപിക്കുന്നു. ശ്രീ ശങ്കരാചാര്യർ ഈ തത്വത്തെ പ്രകാശിപ്പിച്ചതു് ഈ വിധമാണ്:

''ക്ലേശാഃ സ്യുർവ്വാസനാ ഏവ
ജന്തോർജ്ജന്മാദി കാരണം
ജ്ഞാനനിഷ്ഠാഗ്നിനാ ദാഹേ
താസാം നോ ജന്മ ഹേതുതാ''

''ബീജാന്യഗ്നി പ്രദഗ്ദ്ധാനി
നരോഹന്തിയഥാ പുനഃ
ജ്ഞാനദഗ്ദ്ധൈസ്തഥാ ക്ലേശൈ–
ർന്നാത്മാ സമ്പദ്യതേ പുനഃ

(സർവ്വവേദാന്ത സിദ്ധാന്ത സാര സംഗ്രഹം)

(ജീവികൾക്കു ജനനം മുതലായതിന്നു കാരണമായ വാസനകൾതന്നെ ക്ലേശങ്ങൾ. ആ വാസനകളെ ജ്ഞാനനിഷ്ഠയാകുന്ന അഗ്നികൊണ്ടു ദഹിപ്പിച്ചാൽ പിന്നെ അവ ജന്മത്തിന്നു കാരണമാകുകയില്ല. തീയിൽ കരിഞ്ഞ വിത്തു പിന്നെ മുളയ്ക്കുന്നില്ല. അതുപോലെ വാസനകളാകുന്ന ക്ലേശങ്ങൾ ആത്മജ്ഞാനത്താൽ ദഹിപ്പിക്കപ്പെട്ടാൽ പിന്നെ ജനനമില്ല).

18 * എന്തിന്നു് നാം കുട പിടിക്കണം? മഴ കൊള്ളാതിരിപ്പാൻ. മഴയാണു് മായ; കുട സത്യവും; കുടയുടെ പിടി ചിത്തവുമാകുന്നു. ആത്മാവിങ്കൽ നിന്നാണ് മായയുടെ ഉല്പത്തി; മായയിൽനിന്നു് ആത്മാവല്ല. *

വ്യാഖ്യാനം :— മഴക്കാലത്തു് നാം കുട പിടിക്കാറുണ്ടല്ലൊ. എന്തിന്നു്? മഴവെള്ളംകൊണ്ടു് ശരീരം നനഞ്ഞു ദുഃഖിക്കേണ്ടിവരുന്നതു തടയുവാൻ മാത്രം. അതുപോലെ, മഴയാകുന്ന മായയിലകപ്പെട്ടു് ജീവൻ ദുഃഖിക്കേണ്ടിവരുന്നതിൽനിന്നും രക്ഷപ്രാപിക്കുവാൻ കുടയാകുന്ന സത്യത്തെ—ആത്മബോധത്തെ—നാം സ്വീകരിക്കണം. ആ സത്യമാകുന്ന കുടയുടെ പിടിയാണ് സ്ഥിരമായ ചിത്തം. ഒരു കുട നമുക്കു് കയ്യിൽ പിടിച്ചുപയോഗിക്കണമെങ്കിൽ അതിന്നു് നല്ല ഒരു പിടിയുണ്ടായിരിക്കണമല്ലൊ. സത്യത്തെ സാക്ഷാൽക്കരിക്കുവാൻ (ആത്മദർശനം) സ്ഥിരമായ ചിത്തം ഉണ്ടായേ മതിയാവൂ. ചലിക്കുന്ന മനസ്സിന്നു് ഒരിക്കലും ആത്മദർശനം സാദ്ധ്യമല്ല. യോഗസാധനയാൽ സ്ഥിരത കൈവന്ന മനസ്സാണ് ആത്മാവായി പ്രശോഭിക്കുന്നത്. അപ്പോൾ മാത്രമാണ് മായാ ദുഃഖം തീരുന്നതു്. ആത്മാവിങ്കൽ നിന്നാണ് മായയുടെ

ഉത്ഭവം. മായയിൽനിന്ന് ആത്മാവുണ്ടായതല്ല. ശ്രീ ശങ്കരാചാര്യരുടെ ഉപദേശം ശ്രദ്ധിക്കുക :

കോശൈരന്നമയാദ്യൈഃ
പഞ്ചഭിരാത്മാനസംവൃതോഭാതി
നിജ ശക്തി സമുത്പന്നൈഃ
ശൈലവ പടലൈരിവാംബു വാപീസ്ഥം
തച്ഛൈവാലാപനയേ സമ്യക്
സലിലം പ്രതീയതേ ശുദ്ധം
തൃഷ്ണാ സന്താപഹരം സദ്യഃ
സൗഖ്യപ്രദം പരം പുംസഃ''

(വിവേക ചൂഡാമണി)

(സ്വശക്തിയിൽനിന്നുണ്ടായ അന്നമയാദികളായ അഞ്ചു കോശങ്ങളാൽ ആവരണം ചെയ്യപ്പെടുന്നതുകൊണ്ട്, ജലത്തിൽ നിന്നുണ്ടായ പായൽക്കൂട്ടത്താൽ പൊയ്കയിലെ ജലമെന്നപോലെ, ആത്മാവു പ്രകാശിക്കുന്നില്ല. ആ പായൽ നീക്കിക്കളഞ്ഞാൽ, കുടിക്കുകയും കുളിക്കുകയും ചെയ്യുന്നവൻെറ ദാഹത്തേയും ചൂടിനേയും നശിപ്പിക്കുന്നതും ഉടനടി സുഖം നൽകുന്നതുമായ ശുദ്ധജലം തടവററു തെളിഞ്ഞു കാണപ്പെടുന്നു). പഞ്ചകോശങ്ങളേയും നിഷേധിച്ചു കഴിയുമ്പോൾ സർവ്വോത്കൃഷ്ടനും നിർമ്മലനും ആനന്ദൈകസ്വഭാവനുമായ ആത്മാവ് തെളിഞ്ഞ് വിളങ്ങുന്നു. ശ്രീ വിവേകാനന്ദസ്വാമികൾ മായയെക്കുറിച്ച് പറഞ്ഞതു് ശ്രദ്ധിക്കുക :

''ഈ പ്രപഞ്ചദൃശ്യങ്ങൾ മായയത്രേ. അതായത് അവികാര്യമായ വസ്തുവിനെ ആശ്രയിച്ചു നിൽക്കുന്നതും അതിൽനിന്നു വേറിട്ട് ഉണ്മയില്ലാത്തതുമായ എന്തോ ഒന്നു്. സമുദ്രത്തിലെ ഒരു തിരയെ നോക്കുക. അത്രയും വെള്ളം തിരയുടെ രൂപത്തിൽ ഇരിക്കുന്നിടത്തോളം സമയം ആ തിരയുണ്ട്; എന്നാൽ അതു താണു സമുദ്രമാകുന്ന നിമിഷം തിര ഇല്ലാതാകുന്നു. എന്നാൽ സമുദ്രത്തിലെ

ജലരാശി ഒന്നാകെ അതിന്റെ ഉണ്മക്കുവേണ്ടി തിരയെ—രൂപത്തെ—ആശ്രയിക്കുന്നില്ല. തിരയുടെ രൂപം നിശ്ശേഷം ഇല്ലാതായാലും സമുദ്രം ശേഷിക്കുന്നു.''

(വിവേകാനന്ദ സാഹിത്യസർവ്വസ്വം)

19. * ജനന മരണാദികൾക്കുള്ള കാരണം ആശയാണ്; ഈ ആശയിൽ നിഴൽ വാസ്തവമായി തോന്നുന്നു. ഈ ആശ മനുഷ്യന്നധീനമാണ്. സൂക്ഷ്മ വിചാരശക്തിയുള്ളവന്നു ജനന മരണമെന്ന ഭയമില്ല. മനസ്സ് ആഗ്രഹങ്ങൾക്കടിമപ്പെടുന്നതിനാലാണ് നീ ഭോഗസുഖങ്ങൾക്കും ദുഃഖങ്ങൾക്കും വിധേയനാകുന്നത്. ആശയെ മനുഷ്യൻ കീഴടക്കുകയാണെങ്കിൽ അവൻ സുഖദുഃഖങ്ങൾക്കു അടിപ്പെടുന്നില്ല. മനുഷ്യൻ ചില നടപടികൾക്ക് അടിമപ്പെടുന്നതാണ് ജന്മത്തിന്നു കാരണം. എല്ലാ നടപടികളും മനുഷ്യന്നധീനമാവണം. എല്ലാ ശീലങ്ങളേയും മനുഷ്യൻ നിസ്സാരമെന്നു വെക്കണം. ഇതിന്നു നിനക്ക് മനഃസ്ഥൈര്യം അത്യാവശ്യം. മനോരാജ്യാധീനവൃത്തി ശാശ്വതമല്ല. സൂക്ഷ്മ വിചാരവൃത്തി ശാശ്വതമാണ്. ''സങ്കല്പം'' ഒരിക്കലും ശാശ്വതമല്ല. ''സങ്കല്പം'' ബുദ്ധിക്കും വളരെ താഴെയാണ്. ''സങ്കല്പ''മെന്നതു് ചെറുവിരൽ പോലെയാണ്; ബുദ്ധി മദ്ധ്യവിരൽപോലെയും. ഒരു കാര്യത്തോടുള്ള അപാരപ്രേമമാണ് ''വാസന.'' ഈ വാസനയാണ് ജന്മത്തിന്നു കാരണം. വെള്ളത്തിൽ കുമിളകൾ ഉണ്ടായി നശിക്കുന്നതുപോലെ ശരീരസംബ

സ്ഥമായ വാസനകഠം വരികയും പോകയും ചെയ്യുന്നു. വാസനക്കു പ്രത്യേകമൊരു രൂപമുണ്ടു്; ആ രൂപം ആന്തരികമായി പ്രതിഫലിക്കുന്നു. അതു് ശരീരമെന്ന ആകൃതിയിൽ പ്രത്യേകമൊരു കുടുംബത്തിൽ പ്രത്യക്ഷപ്പെടുന്നു. അത്തരമൊരു വാസനയുള്ളവൻ, മററു ഏതു പ്രവൃത്തിയിലേർപ്പെട്ടവനായാലും, അവന്റെ ശരീരം മാത്രം പ്രവർത്തിക്കുന്നു; അവന്റെ വാസന മാറിനില്ക്കുകയും പിന്നീടു് അവിടെ വാസനയ്ക്കനുസരിച്ചു് അവന്നു് ഒരു ശരീരമുണ്ടാവുകയും ചെയ്യുന്നു. വാസനയെ തൃപ്തിപ്പെടുത്താൻ ശരീരത്തിന്നു് സാദ്ധ്യമല്ല. അതിനാൽ ശരീരം ചില രോഗങ്ങളാൽ കഷ്ടപ്പെടുകയും, പുറത്തേക്കു പോകുന്ന ജീവൻ മരണശേഷം പ്രത്യേകമൊരു ശരീരത്തെ കൈക്കൊള്ളുകയും ചെയ്യുന്നു. ഈ ശരീരം പോയി പുതിയ ശരീരം ഉത്ഭവിക്കുന്നു. ഈ പുതിയ ജന്മം ആ പ്രത്യേക വാസനയെ പൂർത്തിയാക്കുവാനാണ്. വാസനക്കൊത്തവണ്ണമാണ് ജന്മം. ഉദാഹരണമായി, ഒരാഠം നടക്കുമ്പോഠം അയാഠംക്കു ഭൂമിയിൽനിന്നു രണ്ടു കാലടികളും ഒരേ സമയത്തു് പൊന്തിക്കുവാൻ സാധിക്കുമോ ? കാലടികഠം മാറി മാറി പൊന്തിച്ചു വെച്ചുകൊണ്ടാണ് നടക്കേണ്ടതു്. അതുപോലെയാണ് മുജ്ജന്മ വാസനയും. *

വ്യാഖ്യാനം :— ജനനമരണാദികഠംക്കു ഹേതു ''ആശ''യാണ്.

''പുനരപി ജനനം പുനരപി മരണം
പുനരപി ജനനീ ജഠരേ ശയനം''

എന്ന അവസ്ഥ ആശമൂലമുണ്ടാകുന്നതാണ്. അതിനാൽ, ആശകളൊന്നുമില്ലാത്ത നിഷ്ക്കാമ പദവി പൂകുകയാണ് ദുഃഖ നിവൃത്തിക്കുള്ള മാർഗ്ഗം.

"യദാ സർവ്വേ പ്രമുച്യന്തേ
കാമാ യേഽസ്യ ഹൃദിശ്രിതാഃ
അഥ മർത്ത്യോഽമൃതോ ഭവ-
ത്യത്ര ബ്രഹ്മ സമശ്നുതേ"

(കഠോപനിഷത്ത്)

(മുമുക്ഷുവിന്റെ മനസ്സിലുള്ള ആഗ്രഹങ്ങളെല്ലാം നശിച്ചു പോകുമ്പോൾ അവൻ അമർത്ത്യനായിത്തീരുന്നു. ഈ ജീവിതത്തിൽത്തന്നെ അവന്നു ബ്രഹ്മാനുഭൂതിയുണ്ടാകുന്നു). ആശയെന്നത് മനസ്സിന്റെ ചലനം തന്നെയാണ്. അതിനാൽ ആശയെ അടക്കുവാൻ മനസ്സ് തന്നെ നിശ്ചലമാവണം. മനസ്സ് നിത്യാനന്ദ നിധിയായ ആത്മാവിൽ സ്ഥിരപ്പെടണമെന്നു സാരം. നാനാതരം ആശകൾക്കു മനസ്സ് അടിമപ്പെടുമ്പോൾ മനുഷ്യൻ നിഴലുകളെയാണ് വാസ്തവമായി കണക്കാക്കുന്നത്. അതായത്, നശ്വരമായ ജഡ പ്രകൃതിയിൽ മനസ്സ് ആനന്ദം തേടുന്നു. ആശകളെ സൂക്ഷ്മമായ വിവേകത്താൽ അടക്കി മനസ്സ് ആത്മാഭിമുഖമാക്കുകയാണ് നിത്യാനന്ദ രഹസ്യം. അത്തരത്തിൽ സൂക്ഷ്മ വിചാര ശക്തിയുള്ള വിവേകിക്കു ജനന മരണ ഭയമില്ല. അവൻ സുഖദുഃഖങ്ങൾക്കും അടിപ്പെടുന്നില്ല. മനുഷ്യൻ ചില പ്രത്യേക കർമ്മങ്ങൾക്കടിമപ്പെടുകയും അതുവഴി പ്രത്യേക വാസനകൾ സൂക്ഷ്മ ശരീരത്തിൽ രൂപംകൊള്ളുകയും ചെയ്യുന്നു. ഇത്തരം വാസനകളാണ് പുതിയ സ്ഥൂല ശരീരങ്ങൾക്കു കാരണമായിത്തീരുന്നത്. അതിനാൽ മനുഷ്യൻ തന്റെ പലതരം വാസനകളേയും അവഗണിക്കുകയും നിസ്സാരമായി ഉപേക്ഷിക്കുകയും വേണം. അല്ലെങ്കിൽ, ജനന മരണ ചക്രത്തിൽ

കിടന്നു ചുറ്റേറണ്ടിവരും. വാസന വർദ്ധിച്ചാൽ വിഷയ ചിന്തയാകുന്ന കാര്യം പ്രവൃദ്ധമാകും; കാര്യം പെരുകിയാൽ വാസനയും പെരുകും. അപ്പോൾ ഒരു പ്രകാരത്തിലും മനുഷ്യന്റെ വാസന വിട്ടുമാറില്ല. വാസനകൾ നില നില്ക്കുന്നേടത്തോളം പുതിയ പുതിയ ജന്മങ്ങൾക്കു കാരണ മാവുകയും ചെയ്യുന്നു. അതുകൊണ്ടാണ് ആചാര്യന്മാർ വാസനകളെ മുഴുവൻ യോഗാഗ്നിയിൽ നശിപ്പിക്കണമെന്നു ഉപദേശിക്കുന്നതു്. ശ്രീ ശങ്കരാചാര്യരുടെ സാരോപദേശം ശ്രദ്ധിക്കുക :

"സംസാരബന്ധവിച്ഛിത്ത്യൈ
തദ്ദ്വയം പ്രദഹേദ്യതിഃ
വാസനാ പ്രേര്യതേഹ്യന്തഃ
ചിന്തയാ ക്രിയയാ ബഹിഃ

(വിവേകചൂഡാമണി)

(സാധകൻ സംസാരഹേതുഭൂതമായ ദേഹാത്മത്വാദി സകലബന്ധങ്ങളേയും നശിപ്പിക്കുന്നതിനുവേണ്ടി അവ രണ്ടിനെയും—വാസനയെയും അതിന്റെ കാര്യത്തെയും— ചുട്ടുചാമ്പലാക്കണം. ചിന്തയാകുന്ന മാനസികക്രിയ കൊണ്ടും ശരീരാദികൾകൊണ്ടുള്ള ബാഹ്യക്രിയകൊണ്ടും ഉള്ളിൽ വാസനപ്രവൃദ്ധമാക്കപ്പെടുന്നു). ''വറുത്തവിത്തു മുളക്കുകയില്ല'' എന്ന സദ്ഗുരുനിത്യാനന്ദവചനം ഓർക്കുക. വിത്തു കത്തിച്ചുകളഞ്ഞാൽ പിന്നെ മുളയ്ക്കുകയി ല്ലല്ലൊ. അതുമാതിരി ബീജമായ വാസനയേയും തത് കാര്യങ്ങളെയും ഭസ്മീകരിച്ചാൽ മാത്രമെ പുനർജ്ജന്മമുണ്ടാ കാതിരിക്കയുള്ളു. വാസനാനാശമാണ് മോക്ഷം; ജീവ ന്മുക്തി— ശ്രീ ശങ്കരാചാര്യരുടെ സാരോപദേശം ശ്രദ്ധിക്കുക.

"ക്രിയാനാശേ ഭവേച്ചിന്താ-
നാശോ ƒ സ്മാദ് വാസനാക്ഷയഃ

വാസനാപ്രക്ഷയോ മോക്ഷഃ
സ ജീവന്മുക്തിരിഷ്യതേ.''

(വിവേകചൂഡാമണി)

(ക്രിയ നശിച്ചാൽ ചിന്താനാശം വരുന്നു; അതിൽ നിന്നും വാസനാക്ഷയവും സംഭവിക്കുന്നു. വാസനാനാശ മാണ് മോക്ഷം — അതിനെത്തന്നെ ബ്രഹ്മവിത്തുകൾ ജീവന്മുക്തിയെന്നും പറയുന്നു).

ഇത്തരത്തിൽ ജീവന്മുക്തിപദം പൂകുവാൻ നല്ല മനഃസ്ഥൈര്യമുണ്ടാവണം; നല്ല മനോബലമുണ്ടാവണം. യോഗസാധന വഴിക്കുള്ള മനോജയം തന്നെ ഒരേ ഒരു പോംവഴി. മനസ്സിൻെറ ചപലതകൾക്കടിമപ്പെടാതെ സൂക്ഷ്മബുദ്ധിയുടെ ആധിപത്യം സ്ഥാപിക്കുകയാണ് വേണ്ടതു്. വിവേകത്തോടു കൂടിയ ശ്രദ്ധയോടു കൂടിയ ആത്മവിചാരമാണ് മുഖ്യാവലംബം. ആശകൾ ബാക്കി യാവുന്നതിനാലാണ് അവയുടെ പൂർത്തിക്കായി മനുഷ്യനു വീണ്ടും വീണ്ടും ജനിക്കേണ്ടിവരുന്നതും സംസാരദുഃഖം അനുഭവിക്കേണ്ടിവരുന്നതും. അതിനാൽ വിവേകിയായ മനുഷ്യൻ യോഗസാധനവഴി, ആത്മാനുസന്ധാനം വഴി അത്തരം ആശകളെ നിശ്ശേഷം നശിപ്പിച്ചു ആത്മബോധ മുളവാക്കുകയാണ് വേണ്ടതു്. ''സങ്കല്പ''ത്താലുള്ള ഒരു കർമ്മവും ശാശ്വത ശാന്തി നൽകുകയില്ല; നിത്യ തൃപ്തിയുള വാക്കുകയില്ല. അതിനാൽ ഏതു കർമ്മവും സൂക്ഷ്മ വിചാര ശക്തിയാലെ അനുഷ്ഠിക്കണം. അതായതു് ആത്മ ബോധത്തോടെ നിഷ്ക്കാമമായി കർമ്മം ചെയ്യണം എന്നു സാരം. അപ്പോളതിൽ വാസനാബീജം അങ്കുരിക്കുകയില്ല. അതുകൊണ്ടാണ് ശ്രീ നബിതിരുമേനി ഇങ്ങനെ ഉപ ദേശിച്ചതു് :

''പ്രവൃത്തികളിൽ ഏററവും ശ്രേഷ്ഠം, അല്ലാഹുവിനെ ക്കുറിച്ചുള്ള അറിവാണ്'' എന്നു നബി പറഞ്ഞപ്പോൾ,

''അങ്ങയോടു് കർമ്മത്തെക്കുറിച്ചാണു് ഞങ്ങൾ ചോദി ച്ചതു്; അങ്ങാകട്ടെ അറിവു് എന്നു മറുപടി പറയുന്നു.'' അപ്പോൾ നബി പറഞ്ഞ ഉത്തരം ശ്രദ്ധേയമാണു്. ''കുറഞ്ഞ കർമ്മവും അല്ലാഹുവിനെക്കുറിച്ചുള്ള അറിവോടു കൂടിയാണെങ്കിൽ പ്രയോജനപ്പെടും. അല്ലാഹുവിനെക്കുറി ച്ചുള്ള അജ്ഞതയോടെ ചെയ്യുന്ന അധികമുള്ള കർമ്മങ്ങളും പ്രയോജനപ്പെടുകയില്ല.'' (ഇഹ്‌യാ ഉലൂമിദ്ദീൻ). ശ്രീകൃഷ്ണഭഗവാൻ ഉപദേശിച്ച ''കർമ്മയോഗം''തന്നെ നബിതിരുമേനിയും ഉപദേശിച്ചിരിക്കുന്നു.

സങ്കല്പങ്ങൾ നശിച്ചുകഴിഞ്ഞാൽ ആത്മസ്വരൂപം അവശേഷിക്കുന്നു. ബുദ്ധിക്കും താണപടിയിലാണു് സങ്കല്പത്തിന്റെ നില. ബുദ്ധി ന്യായാന്യായ വിവേചനം ചെയ്തു് സാരത്തെ മാത്രം, ആത്മതത്വത്തെ മാത്രം, ഗ്രഹി ക്കുന്നു. നിത്യമായതിലേക്കു—ഈശ്വരനിലേക്കു മാത്രം ശ്രദ്ധിക്കുന്നു. സങ്കല്പങ്ങളാകട്ടെ ചപലമനസ്സിന്റെ കുസൃഷ്ടികൾ മാത്രമാണു്. സങ്കല്പത്തെക്കുറിച്ചു് ഭഗവാൻ വസിഷ്ഠമഹർഷി ശ്രീരാമചന്ദ്രന്നു് ഉപദേശിച്ചതു് ശ്രദ്ധിക്കുക :

''സങ്കല്പമത്രേ സ്മരണമാകുന്നതു-
ശങ്കയില്ലല്പവുമസ്മരണം ശിവം.
സന്ദേഹമില്ലൊട്ടുപോലുമസങ്കല്പ-
മെന്നതു തന്നെയാകുന്നു പരംപദം!
സങ്കല്പം തന്നെയാണു് ബന്ധം പരം
സങ്കല്പമില്ലായ്ക തന്നെ വിമുക്തതാ.''

(ജ്ഞാനവാസിഷ്ഠം കേരള ഭാഷാഗാനം)

ജഡവും അനിത്യവുമായ നിഴലുകൾക്കു പിന്നാലെയാണു് സങ്കല്പങ്ങളുടെ പോക്കു്. പലവിധ സംശയങ്ങൾക്കും ദുഃഖങ്ങൾക്കും കാരണമാണതു്. സങ്കല്പമെന്നതു് ചെറു വിരൽപോലെയും, ബുദ്ധി മദ്ധ്യവിരൽപോലെയും

ആണ്. സങ്കല്പങ്ങളാണ് വാസനകളെ സൃഷ്ടിക്കുന്നതു്. ''വാസന''യെന്നതു ഒരു കാര്യത്തോടുള്ള അപാരമായ മമതയാണ്. ഈ വാസനമൂലമാണ് ജന്മമുണ്ടാകുന്നതെന്നു സാധകന്മാർ നല്ലപോലെ ഓർക്കണം. ജീവന്നു് വിഷയ ഭോഗങ്ങൾ അനുഭവിക്കണമെന്ന ആഗ്രഹം അവശേഷിക്കുന്നതുമൂലം ശരീരത്തോടൊപ്പം വാസനകളും ജലത്തിലെ കുമിളകൾപോലെ, ഉണ്ടാവുകയും നശിക്കുകയും, പുതുതായി ഉണ്ടാവുകയും ചെയ്യുന്നു. ഈ വാസനകൾക്കനുസരിച്ചാണ് അവകൾക്കുപററിയതരത്തിൽ ജീവൻ പുതുശരീരത്തെ സ്വീകരിക്കുന്നതു്—വാസനകൾ—മോഹങ്ങൾ സ്ഥൂല ശരീരനാശത്തോടൊപ്പം അവസാനിക്കുന്നില്ല. വാസനകൾ സൂക്ഷ്മശരീരമായും ലിംഗശരീരമായും മരണശേഷവും അവശേഷിക്കുന്നുണ്ടെന്നു നല്ലപോലെ ധരിക്കണം. ശ്രീകൃഷ്ണഭഗവാൻ ഈ പരമതത്വത്തെക്കുറിച്ചു ഉപദേശിച്ചതു് ശ്രദ്ധിക്കുക :

> ''ശരീരം യദവാപ്നോതി
> യച്ചാപ്യുത്ക്രാമതീശ്വരഃ
> ഗൃഹീത്വൈതാനിസംയാതി
> വായുർ ഗന്ധാനിവാശയാത്''
>
> ''ഉത്ക്രാമന്തം സ്ഥിതം വാപി
> ഭുഞ്ജാനം വാ ഗുണാന്വിതം
> വിമൂഢാ നാനുപശ്യന്തി
> പശ്യന്തി ജ്ഞാനചക്ഷുഷഃ''

(ശ്രീമദ് ഭഗവദ്ഗീത—15/8, 10)

(ഇന്ദ്രിയങ്ങൾക്കു സ്വാമിയായിരിക്കുന്ന ജീവൻ കർമ്മവശാൽ മറെറാരു ശരീരത്തെ എപ്പോൾ പ്രാപിക്കുന്നുവോ, യാതൊരു ശരീരത്തിൽനിന്നു് എപ്പോൾ വേർവിട്ടു പോകുന്നുവോ, അപ്പോൾ വാസനകൾക്കിരിപ്പിടമായ ആ ശരീരത്തിൽ നിന്നു്, പുഷ്പങ്ങളിൽനിന്നു കാററു് വാസന

കളെ എന്നപോലെ, ജീവൻ ദേഹാന്ദ്രിയാദികളെ ഗ്രഹിച്ചു കൊണ്ടു് തച്ഛരീരാന്തരത്തെ പ്രാപിക്കുന്നു).

(ഒരു ദേഹത്തെ വിട്ടു മററൊരു ദേഹത്തെ പ്രാപിക്കുന്ന വനും, ആ ദേഹത്തിൽ തന്നെ സ്ഥിതി ചെയ്യുന്നവനും, വിഷയങ്ങളെ അനുഭവിക്കുന്നവനും, ഇന്ദ്രിയങ്ങളോടു കൂടി യിരിക്കുന്നവനുമായ ജീവനെ അജ്ഞാനികൾ കാണുന്നില്ല. എന്നാൽ ജ്ഞാനദൃഷ്ടിയുള്ള വിവേകികൾ കാണുന്നു).

സർവ്വ ദുഃഖങ്ങൾക്കും കാരണം ആശയാണെന്നു ബുദ്ധ ഭഗവാൻ പറഞ്ഞതു് സദാ ഓർമ്മിക്കുക. അന്ത്യനിമിഷ ത്തിൽപോലും മനുഷ്യമനസ്സു് നാനാവിധ മോഹങ്ങ ളാലും സങ്കല്പങ്ങളാലും നിറഞ്ഞതായിരിക്കും. പ്രകൃതി നിയമത്തിന്നു് വിധേയമായി കുറച്ചു കാലത്തേക്കു മാത്രം നിലനില്ക്കുന്നതാണല്ലൊ മനുഷ്യദേഹം. അപ്പോൾ ആഗ്രഹ സ്സ്പൂർത്തിക്കു മുമ്പുതന്നെ ദേഹം നശിച്ചുപോകുന്നു; അഥവാ ദേഹനാശത്തോടൊപ്പം ആഗ്രഹം അവസാനിക്കുന്നില്ല. അത്തരം ആഗ്രഹങ്ങൾ വാസനകളായി സൂക്ഷ്മശരീര ത്തിൽ തങ്ങിനില്ക്കുന്നു. ഇതേ സൂക്ഷ്മശരീരമാണ് പുതിയ ഭൗതിക ശരീരത്തിന്നു ആധാരമായിത്തീരുന്നതു്. അങ്ങിനെ ശരീരം സ്വീകരിക്കുവാൻ കാരണമായിരിക്കുന്ന വാസനകൾ തീരെ നശിക്കുന്നതുവരെ ജീവന്നു ദേഹം സിദ്ധിക്കുകയും മായാസംസാരത്തിൽ ഭ്രമിക്കേണ്ടതായും വരുന്നു. ചെറിയൊരു ഉദാഹരണം. മനുഷ്യന്നു ഒരേ സമ യത്തു തന്റെ രണ്ടു കാലടികളും പൊന്തിച്ചു നടക്കുവാൻ സാധിക്കുന്നതല്ലല്ലൊ. ഓരോ കാൽ മാത്രം പൊന്തിച്ചു വേണം അവന്നു നടക്കുവാൻ. അതല്ലെങ്കിൽ നടത്തമെന്ന ഒരു കർമ്മമുണ്ടാവില്ല. അതുപോലെയാണ് വാസനകളും ജന്മങ്ങളും അന്യോന്യം പിന്തുടരുന്നതു്. അപ്പോൾ മാത്ര മാണ് സംസാരജീവിതം നടക്കുന്നതു്. നാം നടക്കുമ്പോൾ

ഏതുപ്രകാരം ഇടത്തെ കാൽ വലത്തെ കാലിനെ അനുഗമി ക്കുന്നുവോ, അതുപോലെ പൂർവ്വ ജന്മവാസനകരം അടുത്ത ജന്മത്തിന്നു കാരണമായിത്തീരുന്നു. ഇങ്ങനെ തുടർന്നു പോകുന്നു വാസനകളും ജന്മങ്ങളും. രണ്ടു കാലുകളുടേയും ചലനം നിലച്ചാൽ മാത്രമേ നടത്തമെന്ന പ്രക്രിയയ്ക്കു വിരാ മമുള്ളു. അതുപോലെ വാസനകളില്ലാഞ്ഞാൽ പുനർജന്മ മെന്ന ദേഹാന്തരപ്രാപ്തി എന്നന്നേക്കുമായി ഇല്ലാതാവുന്നു. ജന്മമില്ലെങ്കിൽ വാസനകളുമുണ്ടാവുന്നില്ല. അപ്പോരം വാസനകളെ യോഗസാധനവഴി വേരോടെ നശിപ്പിക്കുക യാണ് ജീവന്മുക്തി രഹസ്യം. ഭഗവാൻ വസിഷ്ഠ മഹർഷി ശ്രീരാമചന്ദ്രനെ ഉപദേശിച്ചതു് ശ്രദ്ധിക്കുക :

"നിർദഗ്ദ്ധ വാസനാ ബീജഃ
സത്താസാമാന്യ രൂപവാൻ
സദേഹോഽപി വിദേഹോ വാ
ന ഭൂയോ ദുഃഖഭാക് ഭവേത്"

(ജ്ഞാനവാസിഷ്ഠം)

(വാസനയുടെ വിത്തു മുഴുവൻ ജ്ഞാനാഗ്നികൊണ്ടെരിച്ചു ചാമ്പലാക്കിയ ആരം സാമാന്യബോധസ്വരൂപമായ സത്യമായി മാറുന്നു. അങ്ങിനെയുള്ള ആരം ജീവിച്ചാലും മരിച്ചാലും പിന്നെ ഒരിക്കലും ദുഃഖപാത്രമായി ഭവിക്കു ന്നില്ല). നിത്യാനന്ദപദം പൂകി എന്നു സാരം.

20. * ജീവൻ കൂട്ടിന്നുള്ളിലെ പക്ഷിയെപ്പോലെ യാണ്. പക്ഷി പറന്നുപോയശേഷം ആറുമാസമൊ ഒരു കൊല്ലമൊ അല്ലെങ്കിൽ അഞ്ചു നിമിഷമൊ ഇട യിൽ മറെറാരു കൂടു കെട്ടി അതിൽ താമസിക്കും. അതു പക്ഷിയുടെ പരിശ്രമത്തെ ആശ്രയിച്ചിരിക്കും.*

വ്യാഖ്യാനം :— ജീവൻ കൂട്ടിലിട്ട ഒരു പക്ഷിയെ പ്പോലെ ശരീരത്തിൽ വസിക്കുന്നു. പക്ഷിയാകുന്ന ജീവൻ

ക്കട വിട്ടുപോയാൽ—ശരീരമുപേക്ഷിച്ചാൽ—മറെറാരു പുതിയ ക്കടുകെട്ടി (പുതിയ ശരീരമെടുത്തു്) അതിൽ പാക്കുന്നു. പുതിയ ക്കട കെട്ടുന്നതിന്നു് പക്ഷിക്ക വേണ്ടി വരുന്നകാലം അതിൻെറ പരിശ്രമത്തിന്നനുസരിച്ചിരിക്കും. അതുപോലെതന്നെയാണ് ജീവൻെറ ഗതിയും. കർമ്മവാസനകാംക്കനുസരിച്ചിരിക്കും ജീവൻ എപ്പോഠം എങ്ങിനെ വീണ്ടും ശരീരം സ്വീകരിക്കുന്നു എന്നതു്. ശ്രീകൃഷ്ണഭഗവാൻ ഉപദേശിച്ചതുപോലെ ജ്ഞാനദൃഷ്ടിയുള്ള വിവേകികാംക്ക മാത്രമറിയാവുന്ന ഒരു രഹസ്യമാണിതു്.

"ബഹൂനി മേ വ്യതീതാനി
ജന്മാനി തവചാജ്ജുന
താന്യഹം വേദ സവ്വാണി
ന ത്വം വേത്ഥപരംതപ."

(ശ്രീമദ് ഭഗവദ്ഗീത 4/5)

(അല്ലയോ അജ്ജുന! എൻേറയും നിൻേറയും അനേകം ജന്മങ്ങഠം കഴിഞ്ഞു പോയിട്ടുണ്ടു്. അവയെ എല്ലാം ഞാനറിയുന്നു—അല്ലയോ പരന്തപ! നീ അറിയുന്നില്ല). ശ്രീ യേശുദേവൻെറ ദിവ്യവാണി ശ്രദ്ധിക്കുക. ''ഞാൻ എവിടെ നിന്നു വന്നു എന്നും എവിടേക്കു പോകുന്നുവെന്നും ഞാൻ അറിയുന്നു; നിങ്ങളോ, ഞാൻ എവിടെനിന്നു വന്നു എന്നും എവിടേക്കു പോകുന്നു എന്നും അറിയുന്നില്ല''

(യോഹന്നാൻ 8/14)

അമേരിക്കയിൽ വെച്ചു് ശ്രീ വിവേകാനന്ദസ്വാമിജിയോട് ഇങ്ങനെ ഒരു ചോദ്യം ചോദിക്കുകയുണ്ടായി. ''സ്വാമിജീ, നിങ്ങഠം നിങ്ങളുടെ പൂവ്വജന്മത്തെ ഓക്കുന്നുണ്ടോ?'' അതിന്നു് സ്വാമിജിയുടെ മറുപടി ഇതായിരുന്നു. ''ഓക്കുന്നു, വളരെ വ്യക്തമായി കുട്ടിക്കാലത്തു

തന്നെ ഓക്കാറുണ്ടു്.'' ''ജ്ഞാനപ്പാന''യിൽ പാടിയതു് ശ്രദ്ധിക്കുക.

''നമ്മെയൊക്കെയും ബന്ധിച്ചസാധനം
കർമ്മമെന്നറിയേണ്ടതു മുമ്പിനാൽ
ഒന്നുകൊണ്ടു ചമച്ചൊരു വിശ്വത്തിൽ
മൂന്നായിട്ടുള്ള കർമ്മങ്ങളൊക്കെയും
പുണ്യകർമ്മങ്ങൾ പാപകർമ്മങ്ങളും
പുണ്യപാപങ്ങൾ മിശ്രമാംകർമ്മവും
മൂന്നുജാതി നിരൂപിച്ചു കാണുമ്പോൾ
മൂന്നുകൊണ്ടും തളയ്ക്കുന്നു ജീവനെ.
ചണ്ഡകർമ്മങ്ങൾ ചെയ്യുവൻ ചാകുമ്പോൾ
ചണ്ഡാലകുലത്തിൽപ്പിറക്കുന്നു.
നരി ചത്തു നരനായ് പിറക്കുന്നു
നാരിചത്തുടനോരിയായ്പ്പോകുന്നു
കൃപകൂടാതെ പീഡിപ്പിച്ചീടുന്ന
നൃപൻ ചത്തു കൃമിയായ്പ്പിറക്കുന്നു
കീഴ്മേലിങ്ങനെ മണ്ടുന്ന ജീവന്മാർ
ഭൂമിയിന്നത്രേ നേടുന്നു കർമ്മങ്ങൾ
സീമയില്ലാതോളം പല കർമ്മങ്ങൾ
ഭൂമിയിന്നത്രേ നേടുന്നു ജീവന്മാർ
അങ്ങനെ ചെയ്തു നേടി മരിച്ചുട-
നന്യലോകങ്ങളോരോന്നിലോരോന്നിൽ
ചെന്നിരുന്നു ഭുജിക്കുന്നു ജീവന്മാർ
തങ്ങൾ ചെയ്തോരു കർമ്മങ്ങൾ തൻഫലം.''

യോഗസാധനവഴി—ആത്മധ്യാനത്തിലൂടെ—കർമ്മബീജം വരട്ടിക്കളഞ്ഞാൽ മാത്രമെ ജന്മനാശമുണ്ടാവുകയുള്ളൂ; ജീവന്മുക്തനാവുകയുള്ളൂ. അതുവരെ ജീവൻ നാനാവിധ ശരീരങ്ങളും സ്വീകരിക്കുവാനിടവരുന്നു. ജീവന്റെ കർമ്മഗതിക്കനുസരിച്ചിരിക്കും സ്വീകരിക്കുന്ന ഉപാധിയുടെ രീതിയും. പുണ്യകർമ്മങ്ങളിൽ ശ്രദ്ധാലുവായാൽ ഉൽകൃഷ്ട ജന്മം ഉടനെ ലഭിക്കും. പാപകർമ്മങ്ങളിൽ ആസക്തമായാൽ നീചയോനികളിൽ ജനനമുണ്ടാകും. ആത്മഹത്യ

പോലുള്ള നിന്ദ്യകർമ്മങ്ങൾ ചെയ്താൽ ജീവന്നു് മററൊരു മനുഷ്യശരീരം ലഭിക്കുവാൻ വളരെ കാലതാമസം വരും. അതിനാൽ ജീവന്മാർ പുണ്യകർമ്മങ്ങൾ മാത്രമെ ചെയ്യാവൂ. ഒരിക്കലും പാപകർമ്മങ്ങളിൽ ആസക്തരാവരുതു്. ''മനുഷ്യനിലയിൽ നിന്നു താണ യോനികളിൽ പുനർജ്ജന്മം സാദ്ധ്യമണോ?'' എന്ന ചോദ്യത്തിന്നു് ശ്രീ വിവേകാനന്ദസ്വാമികൾ നൽകിയ മറുപടി ശ്രദ്ധേയമാണ്. ''അതേ–പുനർജന്മം കർമ്മത്തെ ആശ്രയിച്ചിരിക്കുന്നു. പശുസ്വഭാവത്തിനു സദൃശമായ കർമ്മം ശേഖരിച്ചുവെക്കുന്നപക്ഷം അവൻ അതിലേക്കു വലിച്ചുതാഴ്ത്തപ്പെടും.''

21. * നാം കരിമ്പിൻരസം കുടിച്ചു അതിൻെറ ചണ്ടി കളയുന്നു. അതുപോലെ, ഈ ശരീരം_ആത്മാവിൻെറ ഭവനം_ചീത്തയാകുമ്പോൾ ആത്മാവ് വേറൊരു ഭവനത്തിൽ പാർക്കുന്നു. *

വ്യാഖ്യാനം —: നാം കരിമ്പിൻനീര് കഴിച്ചു ചണ്ടി വലിച്ചെറിയുന്നതുപോലെ കർമ്മസാധനമായ ശരീരം ക്ഷീണിച്ചു ചീത്തയാകുമ്പോൾ ആത്മാവ് ആ ശരീരം ഉപേക്ഷിച്ച് പുതിയ ശരീരം സ്വീകരിക്കുന്നു. യോഗസാധനയാൽ, പരമാത്മധ്യാനത്താൽ കർമ്മവാസനകളെല്ലാം നിശ്ശേഷം നശിച്ച് ആത്മബോധമുണ്ടായാൽ ജീവന്നു് കർമ്മമുക്തിയായി, ജീവന്മുക്തപദം പൂകി. അതുവരേയും നിരവധി ജന്മങ്ങളെടുക്കേണ്ടി വരുന്നു. ശ്രീകൃഷ്ണ ഭഗവാൻെറ ദിവ്യോപദേശം ശ്രദ്ധിക്കുക :

''ജാതസ്യ ഹി ധ്രുവോ മൃത്യു ധ്രുവം ജന്മ മൃതസ്യ ച''

(ശ്രീമദ് ഭഗവദ്ഗീത 2/27)

(ജനിച്ചവന്ന് മരണം തീച്ച്. മരിച്ചവന്ന് ജനനവുംതീച്ച്).

"വാസാംസി ജീർണ്ണാനി യഥാ വിഹായ
നവാനി ഗൃഹ്ണാതി നരോഽപരാണി
തഥാ ശരീരാണി വിഹായ ജീർണ്ണാ-
ന്യന്യാനി സംയാതി നവാനി ദേഹീ-"

(ശ്രീമദ് ഭഗവദ്ഗീത—2/22)

(മനുഷ്യൻ എപ്രകാരമാണ് പഴയ വസ്ത്രങ്ങളെ ഉപേക്ഷിച്ച പുതിയവയെ സ്വീകരിക്കുന്നതു് അപ്രകാരംതന്നെ ആത്മാവും പഴയ ദേഹങ്ങളെ വിട്ട പുതിയ ദേഹങ്ങളെ പ്രാപിക്കുന്നു). ശ്രീ വിവേകാനന്ദസ്വാമികളുടെ ദിവ്യവാണി ശ്രദ്ധിക്കുക:

"മനുഷ്യൻ അനന്തമാണ്; ഇപ്പോഴത്തെ അവന്റെ ഈ പരിമിതാവസ്ഥ അവന്റെ സ്വതവേയുള്ള പ്രകൃതിയല്ല. ഈ പരിമിതികളെല്ലാം താണ്ടി മുമ്പോട്ട പോകാൻ, ഉയർന്നുയർന്നു പോകാൻ— ആ അനന്തതയിൽ, അപരിമിതത്തിൽ, തന്റെ ജന്മാവകാശമായ സ്വസ്വരൂപത്തിൽ, എത്തിച്ചേരാൻ—അവൻ വെമ്പുകയാണ്. നമ്മുടെ ചുററിലും കാണുന്ന സംവിധാനങ്ങളൊന്നും ലക്ഷ്യമോ ഉന്നമോ അല്ല; അവയൊക്കെ ഇടത്താവളങ്ങൾ. ഭൂമികൾ, സൂര്യന്മാർ, ചന്ദ്രന്മാർ, ജ്യോതിർഗണങ്ങൾ, ധർമ്മാധർമ്മങ്ങൾ, നന്മതിന്മകൾ, സന്തോഷസന്താപങ്ങൾ, സുഖദുഃഖങ്ങൾ മുതലായവയെല്ലാം നമ്മുടെ ആത്മാവിനു തന്റെ പൂർണ്ണഭാവത്തെ പ്രകാശിപ്പിക്കാനും പരിമിതികളെ അതിക്രമിക്കാനും ഉപയുക്തമായ അനുഭവങ്ങൾ പ്രദാനം ചെയ്യാൻ വേണ്ടിയുള്ളതത്രേ. ആത്മാവ് പ്രകൃതിക്കധീനമാകുന്നതിനുപകരം പ്രകൃതി ആത്മാവിന്റെ അധീനതയിലാവുന്നു. ആത്മാവിന്റെ ഏക ലക്ഷ്യം ഇതത്രേ. ഈ ലക്ഷ്യത്തിലെത്താനായി, അതു് അനുക്രമം തരണം ചെയ്യുന്ന

പടികളെ, കടന്നുപോരുന്ന അനുഭവപരമ്പരകളെ അതിന്റെ ജന്മങ്ങളായി സങ്കൽപ്പിക്കപ്പെട്ടിരിക്കുന്നു. ആത്മാവ് ഒരു താഴ്ന്നതരം ശരീരമെടുത്ത് അതിൽക്കൂടി സ്വയം പ്രകാശിക്കാൻ ശ്രമിക്കുന്നു. ആ ശരീരം അപര്യാപ്തമെന്നു കാണുമ്പോൾ അതുപേക്ഷിച്ചിട്ട് കുറേക്കൂടി മെച്ചമായ വേറൊന്നെടുത്ത് അതിൽക്കൂടി സ്വയം പ്രകാശിക്കാൻ യത്നിക്കുന്നു. അതും അപര്യാപ്തമെന്നു കാണുമ്പോൾ അത് തള്ളി കൂടുതൽ ശ്രേഷ്ഠമായ മറ്റൊന്നെടുക്കുന്നു. ഇങ്ങനെ, അവസാനം ആത്മാവിന്റെ പരമോന്നത ഭാവം പ്രകാശിപ്പിക്കാൻ പര്യാപ്തമായ ഒരു ശരീരം കണ്ടെത്തുംവരെ ഈ പ്രക്രിയ ആവർത്തിക്കുന്നു. അതോടെ ആത്മാവ് മുക്തനാവുകയും ചെയ്യുന്നു.''

(വിവേകാനന്ദ സാഹിത്യ സർവ്വസ്വം)

''തദ്യഥാ പേശസ്കാരീ പേശസോ മാത്രാമപാദായ
അന്യന്നവതരം കല്യാണതരം രൂപം തനുതേ,
ഏവമേവായമാത്മാ ഇദം ശരീരം നിഹത്യ അവിദ്യാം
ഗമയിത്വാ അന്യന്നവതരം കല്യാണതരം രൂപം കുരുതേ''

(ബൃഹദാരണ്യകോപനിഷത്)

(എപ്രകാരമാണോ, പൊൻപണിക്കാരൻ കുറച്ചു പൊന്നെടുത്തു കുറേക്കൂടെ പുതിയതും അഴകുള്ളതുമായ വേറൊരു രൂപം നിർമ്മിക്കുന്നത്, അപ്രകാരംതന്നെ ഈ ആത്മാവ് ഈ ശരീരം അചേതനമാക്കി തള്ളിക്കളഞ്ഞ് കുറേക്കൂടെ പുതിയതും മനോഹരവുമായ മറ്റൊരു രൂപം സൃഷ്ടിക്കുന്നു).

''തദ്യഥാ തൃണജലായുകം തൃണസ്യാന്തം ഗത്വാന്യ
മാക്രമമാക്രമ്യാത്മാനമുപസംഹരതി ഏവമേവാ
യമാത്മേദം ശരീരം നിഹത്യാവിദ്യാം ഗമയിത്വാന്യ
മാക്രമമാക്രമാത്മാന മുപസംഹരതി.''

(ബൃഹദാരണ്യകോപനിഷത്ത്)

(ഒരു 'ഇമ്പുഴ' പുൽക്കൊടിത്തുമ്പത്തു് ഞെളിഞ്ഞു കേറി തൻെറ ഉടൽ ചുളുക്കി മററൊരു പുൽക്കൊടിത്തുമ്പത്തേയ്ക്കാഞ്ഞു കയറുന്നപോലെയാണ് മനുഷ്യൻ തൻെറ ശരീരം ഉപേക്ഷിച്ച് പുതിയൊരു ജീവിതത്തിലേയ്ക്കു മാറിക്കയറുന്നതു്).

22. * ശരീരമെന്നതു് ഒരു ഗുഹയാണു്. അതിലാണു് ആത്മാവിൻെറ വാസം. ശരീരത്തിലിരിക്കുന്ന ആത്മാവു് മോക്ഷം പ്രാപിക്കണം. പക്ഷിയല്ല, കൂടാണു് നശിക്കുന്നതു്. കൂടു മണ്ണുകൊണ്ടു നിർമ്മിക്കപ്പെട്ടതാണു്. ഞരമ്പുകളും നാഡികളുമാണു് മണ്ണു്. മാംസനിർമ്മിതമായ ഈ ശരീരം മരണവിധേയമാണു്. ഒരൊററ ദിവസം വെള്ളംകൊണ്ടു ശുചിയാക്കാതിരുന്നാൽ അതിന്നു നാററമുണ്ടാകുന്നു. മനുഷ്യശരീരത്തെ വിശ്വസിക്കുക വയ്യ. *

വ്യാഖ്യാനം:— മനുഷ്യശരീരത്തെ ആത്മാവിൻെറ ആവാസമായ ഒരു ഗുഹയാണെന്നു് സങ്കല്പിക്കാം. ആത്മാവു ഈ ഗുഹയിൽനിന്നു്—ശരീരത്തിൽനിന്നു്— മോചനം പ്രാപിക്കണം. അതാണു് പരമപുരുഷാർത്ഥമായ മോക്ഷം. ആത്മാവെന്ന പക്ഷിക്കു നാശമില്ല. അതിൻെറ കൂടാകുന്ന ശരീരത്തിന്നു മാത്രമാണു് നാശം.

"അവിനാശി തു തദ്വിദ്ധി
യേന സർവ്വമിദം തതം
വിനാശമവ്യയസ്യാസ്യ
ന കശ്ചിത് കർത്തുമർഹതി"

(ശ്രീമദ് ഭഗവത്ഗീത 2/17)

(ഇതെല്ലാം —ഈ പ്രപഞ്ചമെല്ലാം— ഏതു വസ്തുവിനാൽ വ്യാപിക്കപ്പെട്ടിരിക്കുന്നുവോ, അതിനെ —ആത്മാവിനെ—

നാശമില്ലാത്തതാണെന്നറിഞ്ഞാലും അവ്യയമായ അതിനെ– ആത്മാവിനെ– നശിപ്പിക്കുവാൻ ആർക്കും കഴിയുന്നതല്ല.

"ന ജായതേ മ്രിയതേ വാ വിപശ്ചി-
ന്നായം കുതശ്ചിന്ന ബഭൂവ കശ്ചിത്
അജോ നിത്യഃ ശാശ്വതോ ƒ യം പുരാണോ
നഹന്യതേ ഹന്യമാനേ ശരീരേ"

(കഠോപനിഷത്ത്)

(സച്ചിദാനന്ദസ്വരൂപനായ ആത്മാവ് ജനിക്കുകയോ മരിക്കുകയോ ചെയ്യുന്നില്ല. ഇതു് മറെറാരു കാരണത്തിൽ നിന്നു് ഉണ്ടായതല്ല. ഇതിൽനിന്നു് മറെറാരു കാര്യവും ഉണ്ടായിട്ടുമില്ല. ഉത്പത്തിയും നാശവും ഇല്ലാത്തവനും അപക്ഷയവർജ്ജിതനും പണ്ടും ഇന്നും ഒരുപോലെ നവീനനായിരിക്കുന്നവനുമായ ഈ ആത്മാവ് ദേഹത്തിന്റെ നാശത്തിലും നശിക്കാതെ നില്ക്കുന്നു).

"നിത്യഃ സർവ്വഗതഃ സ്ഥാണുരചലോയം സനാതനഃ"

(ശ്രീമദ് ഭഗവത്ഗീത 2/24)

(ഈ ആത്മനാശമില്ലാത്തവനും എങ്ങും വ്യാപിച്ചിരിക്കുന്നവനും സ്ഥിരസ്വഭാവമുള്ളവനും ചലിക്കാത്തവനും അനാദിയായവനുമാകുന്നു). ദേഹമാണു് നശിക്കുന്നതെന്നും ആത്മാവ് നാശമില്ലാത്തതാണെന്നും താൻ ദേഹമല്ല നിത്യമായ ആത്മാവാണെന്നും ബോധ്യമായവന്നു് ദുഃഖമില്ല.

"അദർശനാദാപതിതഃ പുനശ്ചാദർശനം ഗതഃ
നാസൌ തവ ന തസ്യ ത്വം വൃഥാ കാ പരിദേവനാ."

(മഹാഭാരതം)

(കാണപ്പെടുവാൻ പാടില്ലാത്ത അവസ്ഥയിൽ നിന്നു വന്നു്, അങ്ങോട്ടുതന്നെ പോയി. അവൻ നിന്റെയല്ല. നീ അവന്റേയുമല്ല. വെറുതെ എന്തിനു വ്യസനിക്കുന്നു).

ശരീരം മൺമയമാകയാൽ അതു നശിച്ചു മണ്ണാകുകതന്നെ ചെയ്യും. ഞരമ്പുകളും നാഡികളും ഒടുവിൽ മണ്ണായി മാറുകയും ഭൂമിയോടു ചേരുകയും ചെയ്യും.

"അസ്ഥിചർമ്മനാഡിരോമ മാംസാശ്ചേതിപൃഥിവ്യംശഃ"

എന്നാണല്ലോ "ശാരീരികോപനിഷത്" പറയുന്നതു്. ശരീരഘടന ഇത്തരത്തിലാണെന്നും മണ്ണായി മറയുന്ന നിസ്സാര വസ്തുവാണ് ശരീരമെന്നുമറിയാത്തവരാണ് അംഗസൗന്ദര്യത്തിലും ദേഹാഭിമാനത്തിലും വൃഥാ ഭ്രമിക്കുന്നതു്. ഒരൊററ ദിവസമെങ്കിലും കുളിക്കാതിരുന്നാൽ ദുർഗ്ഗന്ധം വമിക്കുന്ന ഒന്നാണ് ദേഹമെന്നു ചിന്തിക്കുന്നവർ ദുർല്ലഭം. അതിനാൽ ശരീരത്തിലുള്ള ഭ്രമം —അതിനെയാണല്ലോ അജ്ഞാനികൾ "ഞാൻ, ഞാൻ" എന്നു കരുതുന്നതു്—ഉപേക്ഷിക്കുകതന്നെവേണം. എങ്കിൽ മാത്രമെ, ആത്മീയമായി പുരോഗതിയുണ്ടാവുകയുള്ളു. "ജ്ഞാനക്കോവ"യിൽ സ്ഥൂലശരീരത്തെക്കുറിച്ചു പറഞ്ഞ വാക്കുകൾ ശ്രദ്ധിക്കുക:

"പഞ്ചേന്ദ്രിയങ്ങളാൽ എല്ലായ്പോഴും അലട്ടിക്കൊണ്ടിരിക്കുന്ന സ്വഭാവത്തോടുകൂടിയതും ജലമലങ്ങൾ നിറഞ്ഞതും ആപത്തുകൾക്ക് ഇരിപ്പിടവും വാതപിത്തകഫങ്ങളുടെ വാസസ്ഥാനവും, ദുർഗ്ഗന്ധം വമിക്കുന്നതും ഉറപ്പില്ലാത്ത ഒൻപത് വാതിലുകളുള്ളതും ഒടുവിൽ ചുടലച്ചാമ്പലായി ശേഷിക്കുന്നതുമാകുന്ന ഈ ശരീരം."

രാജയോഗാചാര്യനായ ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി പാടിയതു് ശ്രദ്ധിക്കുക :

"തെല്ലും ഭ്രമിക്കാതെ ദേഹങ്ങളിൽ
എല്ലും തോലും മാംസം കൊണ്ടു തീർത്ത
വല്ലാത്ത ദുർഗ്ഗന്ധിമലമൂത്ര പാത്രങ്ങൾ
അല്ലയോ ദേഹങ്ങൾ ജ്ഞാനപ്പെണ്ണേ-
ദേഹം ജലത്തിലെപ്പോളപോലെ
മോഹിക്ക വേണ്ടതിൽ നീയല്ലതു

ദേഹത്തിന്നുള്ളിൽ നീ സാക്ഷിയായി നില്ക്കുന്ന
ദേഹാതീതപ്പൊരുൾ ജ്ഞാനപ്പെണ്ണേ.''

(ജ്ഞാനക്കുമ്മി)

23. * നമുക്കു ചെറുപ്രായത്തിൽ സ്വന്തം മാതാപിതാക്കന്മാർ ആരെന്നറിയില്ല. പ്രായം വന്നാൽ അതറിയാറാവുന്നു. കോഴി അരി കൊത്തിത്തിന്നുമ്പോൾ അതു് കാൽകൊണ്ടു് വികിരണം ചെയ്തു (ചിള്ളി) അകറ്റുന്നു. അപ്രകാരം ബുദ്ധി വളരുമ്പോഴാണ് ആളുകൾക്കു സ്വാർത്ഥമുണ്ടാകുന്നതു്. ''ഞാൻ,'' ''എന്റെ'' ഇത്യാദി ചിന്തകൾ പാടില്ല. ഈ ഭേദചിന്തകളാണ് പുനർജ്ജന്മത്തിന്നു കാരണം. ''ഞാൻ,'' ''എന്റെ'' ഈ തരത്തിൽ ചിന്തക്കുന്നവൻ അല്പജ്ഞൻ. അത്തരത്തിലുള്ള ചിന്തയാൽ അവന്നു് അധോജന്മം ലഭിക്കുന്നു. *

വ്യാഖ്യാനം :— കേവലം ശൈശവത്തിൽ സ്വന്തം മാതാപിതാക്കന്മാർ ആരെന്ന അറിവുപോലും കുട്ടികൾക്കില്ല. അപ്പോൾ ഒരേ ഒരാനന്ദഭാവം മാത്രം. അതുപോലെ ആത്മജ്ഞാനികൾക്കും യാതൊരുവിധ ദ്വൈതഭാവവുമില്ല. ഞാൻ, നീ എന്ന ഭേദചിന്തയുമില്ല. എല്ലാം ഒരേ ഒരു ദിവ്യാത്മസ്വരൂപം. എന്നാൽ കുട്ടികൾക്കു പ്രായമാകുമ്പോൾ മാതാപിതാക്കളാരെന്നും ബന്ധുമിത്രാദികളാരെന്നും മററും അറിയാറാവുന്നു. കൂടാതെ ശത്രുമിത്ര ഭാവങ്ങളും അതോടൊപ്പമുണ്ടാകുന്നു. ഞാൻ, നീ എന്ന ഭേദവിചാരവും ഉണ്ടാകുന്നു. സ്വാർത്ഥചിന്തയും വളർന്നു വരുന്നു. കോഴി തീററയെടുക്കുമ്പോൾ ആയതു് ചിള്ളിയടിപ്പിക്കുമ്പോലെയാണ് അജ്ഞാനികളായ ലൗകികരുടേയും സ്വാർത്ഥബുദ്ധി. എല്ലാം തനിക്കുവേണം, മററാർക്കും

പാടില്ല എന്ന സ്വാൎത്ഥചിന്ത മനുഷ്യന്നു് പ്രായമാകുമ്പോഴുണ്ടാകുന്നു. ആത്മബോധമില്ലായ്മയാണു് ഇതിന്നു കാരണം. ''ഞാൻ'' ''എന്റെ'' ഇത്യാദി സ്വാൎത്ഥചിന്തകൾ പാടുള്ളതല്ല. അത്തരത്തിൽ ജീവിക്കുന്നതു് മനുഷ്യത്വമല്ല. ''എന്റെ അയല്ക്കാരന്റെ സൂക്ഷിപ്പുകാരനാണു് ഞാൻ'' എന്ന സമഭാവനയോടും നീതിബോധത്തോടും ജീവിക്കുകയാണു് മനുഷ്യത്വം. 'ഞാൻ,' 'നീ' എന്ന ഭേദഭാവനയോടും അഹംഭാവത്തോടും ജീവിക്കുന്നവൻ കൎമ്മബന്ധത്താൽ വീണ്ടും വീണ്ടും ജനിക്കുവാനും സംസാരദുഃഖം അനുഭവിക്കുവാനും ഇടവരുന്നു. ശ്രീ ശങ്കരാചാര്യരുടെ ദിവ്യോപദേശം ശ്രദ്ധിക്കുക.

''ഭൂതേഷ്വാത്മാനമാത്മന്യനുഗതമഖിലം
ഭൂതജാലം പ്രപശ്യേത്
പ്രായഃപാഥസ്തരംഗാന്വയവദഥ ചിരം
സൎവ്വമാത്മൈവ പശ്യേത്.
ഏകം ബ്രഹ്മാദ്വിതീയം ശ്രുതിഭിരഭിഹിതം
നേഹ നാനാസ്തികിഞ്ചിത്
മൃത്യോരാപ്നോതി മൃത്യും സഇഹജഗദിദം
യസ്ത്വനാനേവ പശ്യേത്.''

(ശതശ്ലോകീ)

(ബഹുക്കളെല്ലായ ഭൂതങ്ങളിൽ ഏകനായ ആത്മാവിരിക്കുന്നുവെന്നു കാണേണം. ഏകനായ ആത്മാവാകുന്ന അധിഷ്ഠാനത്തിൽ ബഹുവിധ ഭൂതങ്ങളിരിക്കുന്നുവെന്നും കാണേണം. ഭൂതങ്ങളുടെ ആകൃതി ഭേദങ്ങളെയല്ല കാണേണ്ടതു്. അവയ്ക്കധിഷ്ഠാനമായ ഏകാത്മാവിനെയാണു് കണ്ടറിയേണ്ടതെന്നു സാരം. ഏതുപോലെയെന്നാൽ വെള്ളവും തിരമാലകളുമെന്നപോലെ. എല്ലാ തിരമാലകളും ജലത്തിന്റെ ചലനരൂപമായ വികാരഭേദമെന്നല്ലാതെ മറ്റൊന്നുമല്ല. അവയുടെ ഉപാദാനദ്രവ്യം ജലം തന്നെ. അവ ചലിക്കുന്നതും ലയിക്കുന്നതും ജലത്തിൽ

ത്തന്നെ. ഏകവും അദ്വിതീയവുമായ ബ്രഹ്മം മാത്രം സത്യം. ഈ കാണപ്പെടുന്ന ലോകത്തിൽ അന്യമായിട്ട് യാതൊന്നുമില്ല. യാതൊരു പുരുഷൻ വിചാരമൂഢനായിട്ട് ഈ ലോകത്തെ നാനാരൂപങ്ങളും നാമങ്ങളുമായിട്ട് കാണുന്നുവോ അവൻ ഈ ശരീരം നശിച്ചതിനുശേഷവും ജനന മരണങ്ങളനുഭവിക്കേണ്ടി വരും).'' അല്പബുദ്ധികൾ മാത്രമാണ് ''ഞാൻ,'' ''എന്റെ'' എന്നീ വിധത്തിൽ ചിന്തിച്ച സദാ സ്വാർത്ഥികളായി ജീവിക്കുന്നത്. അവക്ക മറെറാരു വ്യക്തിയുടെ ദുഃഖത്തെക്കുറിച്ച ചിന്തയേ ഇല്ല. ആർ നശിച്ചാലും താനും കുടുംബവും നന്നായാൽ മതി യെന്ന ചിന്തയാണവരുടേത്. എല്ലാവരും ഒരേ ഒരു ഈശ്വ രന്റെ സന്താനങ്ങളാണെന്നും എല്ലാവരും സഹോദരങ്ങളാ ണെന്നും, എല്ലാവരും ഒരേ ഒരു ആത്മചൈതന്യത്തിന്റെ പ്രകാശങ്ങളാണെന്നും ജീവാത്മാക്കളാണെന്നുമുള്ള പരമ സത്യത്തെക്കുറിച്ച ഓക്കുന്നതേ ഇല്ല. സ്വാർത്ഥചിന്തയാൽ അവർ പാപകമ്മങ്ങളിൽ ആസക്തരായി, പുനർജന്മ ത്തിന്നു വിധേയരായി, താണ ജന്മം സ്വീകരിച്ച ദുഃഖിക്കു വാൻ സംഗതിവരുന്നു.

**24 * കൊട്ടത്തേങ്ങ കുലുക്കുമ്പോൾ ചിരട്ടയിൽ നിന്നു വേർപെട്ട കഴമ്പ് കടകട ശബ്ദമുണ്ടാക്കുന്നു. അതുപോലെ, ദേഹവും ദേഹിയും വെവ്വേറെയാ ണെന്ന ബോധം ഉണ്ടായിരിക്കണം. ***

വ്യാഖ്യാനം :— നല്ലവണ്ണം ഉണങ്ങിയ നാളികേര ത്തിൽ കഴമ്പ് ചിരട്ടയുമായുള്ള ബന്ധംവിട്ടു സ്വതന്ത്രമായി ത്തന്നെ സ്ഥിതിചെയ്യുന്നുവല്ലൊ. ചിരട്ട ഉടച്ചുകളഞ്ഞാലും കഴമ്പിന്നു നാശമൊന്നുമില്ല. അതുപോലെതന്നെയാണ് ദേഹവും ദേഹിയും തമ്മിലുള്ള ബന്ധം. യോഗസാധനവഴി ആത്മബോധമുളവാകുന്നതോടെ ദേഹം വെറുമൊരു കൂടാ

ണെന്നും അതു നശ്വരമാണെന്നും താൻ അനശ്വരമായ ആത്മാവാണെന്നുമുള്ള അപരോക്ഷജ്ഞാനമുണ്ടാകുന്നു. ശ്രീരാമകൃഷ്ണപരമഹംസരുടെ ദിവ്യവാണി ശ്രദ്ധിക്കുക :

''ദേഹവും ആത്മാവും വേറെ വേറെയാണെന്നു് ജീവന്മുക്തൻ ശരിക്കറിയുന്നു. ആത്മജ്ഞാനമുണ്ടായാൽ ദേഹാത്മബുദ്ധി ബാക്കിനില്ക്കുകയില്ല. രണ്ടും വെവ്വേറെ. കൊട്ടത്തേങ്ങയുടെ കൊപ്രയും ചിരട്ടയും വേറെവേറെയാകുന്നതുപോലെ. ആത്മാവു് ദേഹത്തിനുള്ളിൽ കിടന്നു് ഇളകും. വിഷയബുദ്ധിയാകുന്ന വെള്ളം വററിയാൽ ആത്മജ്ഞാനം ഉണ്ടാകുന്നു. അപ്പോഠം ആത്മാവു വേറെ, ദേഹം വേറെ എന്ന ബോധമുണ്ടാകുന്നു. പച്ചയടക്കയുടെ അകത്തെ അടയ്ക്കയോ പച്ച ബദാമിൻെറ അകത്തെ പരിപ്പോ തൊണ്ടിയിൽനിന്നു വേർപെടുത്തിയെടുക്കാൻ സാധിക്കുകയില്ല. എന്നാൽ അവ പഴുത്തു് ഉണങ്ങിയാൽ അടയ്ക്കയും പരിപ്പും വേറെയും തൊണ്ടു വേറേയും ആയിത്തീരുന്നു. പാകമാകുമ്പോഠം വെള്ളം വററിപ്പോകുന്നു. ആത്മജ്ഞാനമുണ്ടായാൽ വിഷയരസം വററിപ്പോകുന്നു.'' (ശ്രീരാമകൃഷ്ണവചനാമൃതം). ശ്രീ ശങ്കരാചാര്യർ ഈ അവസ്ഥയെക്കുറിച്ചു വെളിവാക്കിയതു് ശ്രദ്ധിക്കുക.

> "പത്രസ്യ പുഷ്പസ്യ ഫലസ്യ നാശവദ്
> ദേഹേന്ദ്രിയപ്രാണധിയാം വിനാശഃ
> നൈവാത്മനഃ സ്വസ്യ സദാത്മകസ്യാ-
> നന്ദാകൃതേർവൃക്ഷവദാസ്ത ഏഷഃ"

(വിവേകചൂഡാമണി)

(ദേഹം, ഇന്ദ്രിയങ്ങഠം, പ്രാണങ്ങഠം, മനസ്സ് ഇവയുടെ നാശം, മരത്തിൻെറ ഇലയോ പൂവോ കായോ കൊഴിയുംപോലെയേ ഉള്ളു. ആനന്ദസ്വരൂപിയും ബ്രഹ്മാത്മകനും സ്വരൂപഭൂതനും ആയ ആത്മാവിനെ ഇവ ബാധിക്കുന്നില്ല. ആത്മാവു് വൃക്ഷംപോലെ നാശമില്ലാതെ നിലകൊള്ളുന്നു)

25. * തത്വങ്ങളിൽ മൂലതത്വമായതു് പരബ്രഹ്മ തത്വം. പരബ്രഹ്മതത്വമെന്നാൽ ജീവന്മുക്തി. ഒരു നദിയെ ദർശിക്കുന്നതു് ഉത്ഭവസ്ഥാനത്തായിരിക്കണം, സമുദ്രത്തിൽ ചേരുന്ന ഇടത്താകരുതു്. മരത്തിൻെറ തായ്‌വേരിൻെറ സ്ഥാനമാണ് നോക്കേണ്ടതു്. എല്ലാ മരങ്ങൾക്കും തായ്‌വേർ ഒന്നു മാത്രം. അതുപോലെ, സകലർക്കും ദൈവം ഒരുവൻ മാത്രം. എല്ലാ വസ്തുക്കളെയും സമദൃഷ്ടിയോടെ നോക്കുന്നതു് മുക്തി. *

വ്യാഖ്യാനം :— എല്ലാ തത്വജ്ഞാനങ്ങളിലുംവെച്ച് മുഖ്യമായത് പരബ്രഹ്മതത്വമാണ്. കാരണം, പരമാത്മതത്വത്തിൽ ജിവന്മുക്തിതത്വം അന്തർഭവിച്ചിരിക്കുന്നു. സംസാരജീവിതത്തിലെ ത്രിവിധങ്ങളായ ദുഃഖങ്ങളിൽ നിന്നു് എന്നന്നേക്കുമായി മോചനം ലഭിക്കുന്നതു് പരമാത്മതത്വം മനസ്സിലാക്കുന്നതുവഴിയാണ്. അതുകൊണ്ടാണ് ആചാര്യന്മാർ ''തരതിശോകമാത്മവിത്'' എന്നുപദേശിച്ചതു്. ആത്മാവിനെ അറിയുകയല്ലാതെ- ആത്മബോധമുണ്ടാകുകയല്ലാതെ—മറെറാരുവഴി ദുഃഖനിവൃത്തിക്കില്ലെന്നതാണ് സാരം. ഒരു നദി കാണുവാൻ അതിൻെറ ഉത്ഭവസ്ഥാനം നോക്കേണ്ടതുപോലെയും, സമുദ്രത്തിൽ ചേൎന്നശേഷം നോക്കിയാൽ പ്രത്യേകമൊരു നദികാണാത്തതുപോലെയും, നമ്മുടെ ഉല്പത്തിക്കെല്ലാം കാരണമായ ആ മൂലസ്വരൂപത്തെ അന്തർദൃഷ്ടികൊണ്ടു നോക്കിയാൽ മാത്രമേ വാസ്തവതത്വം ഗ്രഹിക്കുവാൻ സാധിക്കുകയുള്ളു.

''ആത്മാവാ ഇദം ഏക ഏവാഗ്ര ആസീത്".

(ഐതരേയ ഉപനിഷത്തു്)

(ആത്മാവു മാത്രമേ ആദിയിൽ ഉണ്ടായിരുന്നുള്ളു).

''സ യഏഷോഽണിമാ ഐതദാത്മ്യമിദം സർവ്വം
തത് സത്യം സ ആത്മാ തത്ത്വമസി ശ്വേത
കേതോ ഇതി'' (ഛാന്ദോഗ്യോപനിഷത്ത്)

(ജഗത്തിന്റെ സൂക്ഷ്മമൂലമായി പറയപ്പെട്ട ആ സദ്വസ്തു തന്നെ ഈ കാണായതിന്റെയെല്ലാം തത്വം. അതു സത്യം. അതുതന്നെ ആത്മാവ്. ശ്വേതകേതോ അതുതന്നെ നീ). മരത്തിന്റെ തായ്‌വേരിനെ അതിന്റെ ഉല്പത്തിസ്ഥാനത്തു നോക്കേണ്ടതാണെന്നതുപോലെ, സ്ഥൂലസൂക്ഷ്മ പ്രകൃതികളുടെയെല്ലാം മൂലസ്ഥാനമായ ആത്മസ്വരൂപത്തെ ജ്ഞാനദൃഷ്ടികൊണ്ടനുഭവിച്ചറിയുകയാണ് വേണ്ടതു്. ഈ തത്വമാണ് ശ്രീകൃഷ്ണഭഗവാൻ അർജ്ജുനനു് ഈ വിധം ഉപദേശിച്ചതു്.

"ഊർദ്ധ്വമൂലമധഃശാഖ-
മശ്വത്ഥം പ്രാഹുരവ്യയം
ഛന്ദാംസി യസ്യ പർണ്ണാനി
യസ്തം വേദ സ വേദവിത്."

(ശ്രീമദ് ഭഗവദ്ഗീത 15/1)

(ക്ഷരാക്ഷരങ്ങളെക്കാറം ഉൽകൃഷ്ടനായും പുരുഷോത്തമനായുമിരിക്കുന്ന നാരായണൻ വേരായി (മൂലമായി)ട്ടുള്ളതും, അവിടുന്നു കീഴ്‌പോട്ടുള്ള കാര്യോപാധികളായ ഹിരണ്യഗർഭാദികറം ശാഖകളായിട്ടുള്ളതും നാശമില്ലാത്തതും ആയ അശ്വത്ഥം എന്നു പറയപ്പെടുന്ന സംസാരവൃക്ഷത്തെപ്പററി വേദങ്ങറം ഘോഷിക്കുന്നു. വേദങ്ങറം യാതൊരു സംസാരവൃക്ഷത്തിന്നു് ഇലകളായിരിക്കുന്നുവോ ആ വൃക്ഷത്തെ ആരാണ് അറിയുന്നതു് അവൻ തന്നെയാണ് വേദാർത്ഥത്തെ അറിയുന്നവൻ).

"യച്ചാപി സർവ്വ ഭൂതാനാം
ബീജം തദഹമർജ്ജുന"

(ശ്രീദ് ഭഗവദ്ഗീത 10/39)

(അല്ലയോ അർജ്ജുന ! സകല ഭൂതങ്ങറംക്കും പ്രരോഹകാരണമായിട്ടേതോ അതു ഞാനാകുന്നു).

എല്ലാ മരങ്ങൾക്കും തായ്‌വേർ ഒരേ രീതിയിലായിരിക്കു മ്പോലെ സർവ്വചരാചരങ്ങൾക്കും മൂലാധാരമായ, പരമാത്മ സ്വരൂപമായ ദൈവം ഒരുവൻ മാത്രം. ''ഏകമേവാദ്വയം ബ്രഹ്മ നേഹ നാനാസ്തി കിഞ്ചന''— ബ്രഹ്മമൊന്നു മാത്രം ഉണ്ടു : അല്ലാതെ, പലതില്ല, രണ്ടുപോലുമില്ല, പ്രപഞ്ച ത്തിലെ എല്ലാ വസ്തുക്കളെയും സമഭാവനയോടെ നോക്കി യറിഞ്ഞാൽ മൂലതത്വമറിഞ്ഞവനായി. അതുതന്നെ ജീവ ന്മുക്തിപദം, ശ്രീ വിവേകാനന്ദസ്വാമികളുടെ അമൃത വാണി ശ്രദ്ധിക്കുക. ''നിങ്ങളിലുള്ള ഈശ്വരൻ എല്ലാവരി ലുമുള്ള ഈശ്വരൻതന്നെ. അതു മനസ്സിലാക്കിയിട്ടില്ലെ ങ്കിൽ നിങ്ങൾ ഒന്നും മനസ്സിലാക്കിയിട്ടില്ല. ഇതിൽ ഭേദകല്പനയ്ക്കു സ്ഥാനമെവിടെ ? ''ഏകം സത്'' എല്ലാം ഒന്നാണ്—ഓരോ ജീവിയും അത്യുന്നതന്റെ അധിവാസ ക്ഷേത്രമാണ്. ആ വസ്തുത ദർശിക്കാൻ നിങ്ങൾക്കു കഴിയു ന്നെങ്കിൽ നല്ലതു്, ഇല്ലെങ്കിലോ ആദ്ധ്യാത്മികത നിങ്ങ ളിൽ ഇനി ഉണരേണ്ടിയിരിക്കുന്നു.''

(വിവേകാനന്ദ സാഹിത്യ സർവ്വസ്വം)

26. * ജനങ്ങൾ നിഴലിങ്കൽ ഭ്രാന്തന്മാരാണ്. ദുർ ല്ലഭം ചിലർക്കേ സൂക്ഷ്മത്തിന്റെ നേർക്കു ഭ്രാന്തുള്ളൂ. യഥാർത്ഥ ഭ്രാന്തന്മാരെ ഒന്നോ രണ്ടോ ലക്ഷം പേർ ക്കിടയിൽ ഒന്നേ കാണുകയുള്ളൂ. മററുള്ളവർക്കു ഒരു നാഴിക നേരത്തിന്നിടയിൽ പതിനാറു കാര്യത്തി ന്നാണ് ഭ്രാന്തു്. അതുവേണം, ഇതുവേണം, അതു വേണ്ട, ഇതുവേണ്ട അങ്ങിനെയാണവരുടെ പോക്ക്. ദുരാഗ്രഹം, മനോദൌർബ്ബല്യം, ഘനഭാവം ഇവയെല്ലാം ഭ്രാന്താണ്_സാധനചെയ്തു സത്യത്തെ ദർശിക്കുന്നതു് ഭ്രാന്തിന്റെ മറുവശമാണ്. ജീവ

ന്മുക്തിഭ്രമമാണ് ദിവ്യമായ ഭ്രാന്ത്. സൂക്ഷ്മം അറി യാത്തവർക്ക സ്ഥൂലത്തിൽ ഭ്രാന്ത്. സകലർക്കും ഒരോവിധം ഭ്രാന്ത്. ഗൃഹം, രത്നാഭരണം, സ്വർണ്ണം, സ്വത്ത്. ഇവയുള്ളവർ ലക്ഷക്കണക്കിലുണ്ട്. പക്ഷെ അവരാരുംതന്നെ അവ ജനിക്കുമ്പോൾ കൊണ്ടുവന്ന തല്ല; മരിക്കുമ്പോൾ കൊണ്ടുപോവുകയുമില്ല. *

വ്യാഖ്യാനം :– ഈ ലോകത്തിലെ ഹരായാത്മകവും ക്ഷണികവുമായ വിഷയ സുഖങ്ങളിൽ സദാ ജനങ്ങൾ മോഹിക്കുന്നു. രാവുപകൽ തുച്ഛമായ സുഖങ്ങളിൽ ഭ്രമിച്ചു കാലം കഴിക്കുന്നു. ആത്മാനന്ദമെന്ന നിജഭാവത്തിന്നാഗ്ര ഹിക്കുന്നവരും അതിന്നായി പ്രയത്നിക്കുന്നവരും വളരെ ചുരുക്കമാണ്. ഒന്നോ രണ്ടോ ലക്ഷത്തിൽ ഒരുവൻ മാത്രമേ യഥാർത്ഥമായ ശാശ്വതസുഖം—ആത്മാനന്ദം—തേടുന്നുള്ളു. ആത്യന്തികമായ ദുഃഖനിവൃത്തിക്കായി-ജീവന്മുക്തിക്കായി പ്രയത്നിക്കുന്നുള്ളു. അതുകൊണ്ടാണ് ശ്രീകൃഷ്ണഭഗവാൻ ഈ വിധം പ്രസ്താവിച്ചതു്.

"മനുഷ്യാണാം സഹസ്രേഷു
കശ്ചിദ്യതതി സിദ്ധയേ
യതതാമപി സിദ്ധാനാം
കശ്ചിന്മാം വേത്തി തത്ത്വതഃ"

(ശ്രീമദ് ഭഗവദ്ഗീത 7/3)

അനേകം മനുഷ്യരുടെ ഇടയിൽ കഷ്ടിച്ച് ഒരുവൻ ആത്മ ജ്ഞാന സിദ്ധിക്കായി പ്രയത്നിക്കുന്നു. പ്രയത്നിക്കുന്ന അനേകം ജ്ഞാനികളുടെ ഇടയിൽതന്നെ കഷ്ടിച്ച് ഒരുവൻ പരമാത്മാവായിരിക്കുന്ന എന്നെ പരമാർത്ഥമായി അറി യുന്നു). ബാഹ്യ സുഖാന്വേഷണത്തിൽ, ഇന്ദ്രിയസുഖ ങ്ങളിൽ മോഹിച്ചു ഭ്രമിക്കുന്നവരാണ് അധികം പേരും.

നാനാസങ്കല്പങ്ങളും വാസനകളും ജീവനെ മോഹിപ്പിക്കുകയാണ്. അങ്ങിനെ മനസ്സ് പലപല വിഷയങ്ങളിലും ചലിക്കുന്നു. ഈ ചപലതയാണ് വാസ്തവത്തിൽ കനത്ത ഭ്രാന്ത്. ഓരോ നിമിഷവും ഓരോരോ ഭൌതിക കാര്യങ്ങൾ നേടുവാനായി വിശ്രമമില്ലാതെ മനുഷ്യൻ ഓടുകയാണ്. ഒടുവിൽ ദുഃഖവും നിരാശയും ഫലം. അതുവേണം, ഇതു സമ്പാദിക്കണം, അതുവേണ്ട, ഇതുവേണ്ട, അങ്ങിനെ ഓരോന്നോരോന്ന് സ്വീകരിക്കുകയും ഉപേക്ഷിക്കുകയും ചെയ്തുകൊണ്ടു മനുഷ്യൻ നാനാവിഷയങ്ങളുടെ പിന്നാലെ ഭ്രാന്തനെപ്പോലെ ഓടുകയാണ്. പലർക്കും പണം കുന്നുകൂട്ടണമെന്ന മോഹമുണ്ട്. ഏതു നിന്ദ്യമായ രീതിയിലും പണമുണ്ടാക്കുവാൻ അവർ പാടുപെടുകയും ചെയ്യുന്നു. ആ ദുരാഗ്രഹവും ഒരു തരം ഭ്രാന്താണ്. എന്നാൽ മറെറാരു ഭ്രാന്തുണ്ട്. ചുരുക്കം ചിലക്കേ ആ ഭ്രാന്തുണ്ടാവുകയുള്ളു. ജീവന്മുക്തിക്കായുള്ള ഭ്രാന്താണതു്. ജീവിതലക്ഷ്യം ഈശ്വര സാക്ഷാൽക്കാരമാണെന്നറിഞ്ഞു് ആ നിത്യാനന്ദപദം പൂകുവാനുള്ള ഉൽക്കടമായ അഭിലാഷമാണ്, ആ ദിവ്യമായ ഭ്രാന്ത്. യേശുദേവൻെറ ദിവ്യവാണി ശ്രദ്ധിക്കുക :

''ഒരുവൻ ലോകം മുഴുവൻ നേടിയാലും തൻെറ ആത്മാവിനെ നഷ്ടപ്പെടുത്തിയാൽ അവനു് അതുകൊണ്ടു് എന്തു പ്രയോജനം ?

(മത്തായി—16/26)

കർമ്മ, ഭക്തി, ജ്ഞാനയോഗമാർഗ്ഗങ്ങളിലൂടെ ഭഗവാനെ സേവിക്കണം, ഭഗവാനെ കാണണം, ഭഗവാനുമായി ഒന്നാകണം എന്ന അസാധാരണമായ ഭ്രാന്താണതു്. അജ്ഞരായ ലൌകികർ അത്തരക്കാരെ തനി ഭ്രാന്തന്മാരായിട്ടാണ് കരുതുക. ശാശ്വതവും നിരതിശയവുമായ ആത്മാനന്ദത്തെക്കുറിച്ചു് അജ്ഞരായ ലൌകികർ യാതൊന്നും അറി

യുന്നില്ല. മനുഷ്യരുടെ നിജഭാവം ആത്മപ്രഭാവമാണെന്നും ആ പരംപദമാണ് മനുഷ്യജീവിതംകൊണ്ടു പ്രാപിക്കേണ്ടതെന്നും അതൊന്നുകൊണ്ടു മാത്രമെ അത്യന്തികമായ ദുഃഖനിവൃത്തിയുണ്ടാവുകയുള്ളുവെന്നും അജ്ഞാനികളായ ജനങ്ങരം അറിയുന്നില്ല. ആത്മപ്രഭാവം പൂകിയ സത്പുരുഷന്മാർ ഭൌതിക സുഖങ്ങളിൽ മാത്രം കാലം കഴിക്കുന്നവരെയും ഭ്രാന്തന്മാരായി കണക്കാക്കുന്നു. സാമാന്യ ജനസഞ്ചയത്തിന്നു ധനവും ഭവനങ്ങളും ആഭരണങ്ങളും കുന്നുകൂട്ടണമെന്നാണ് മോഹം. എന്നാൽ ഇവയൊന്നും തന്നെ ജനിക്കുമ്പോരം ആരും കൊണ്ടുവന്നിട്ടില്ലെന്നും മരിക്കുമ്പോരം കൊണ്ടുപോകാവുന്നതല്ലെന്നും അവർ ഓക്കുന്നില്ല. ജീവാത്മഭാവം മാത്രമാണ് കൊണ്ടു വന്നതെന്നും അതിനെ പരമാത്മഭാവമാക്കി മാററുകയാണ് ജീവിതലക്ഷ്യമെന്നും അജ്ഞരായ ജനങ്ങരം അറിയുന്നില്ല. ആ രഹസ്യമറിഞ്ഞവരാണ് യോഗമാർഗ്ഗത്തിൽ ക്കൂടി ജീവന്മുക്തരാകുവാൻ പ്രയത്നിക്കുന്നതു്. ആത്യന്തികമായ ദുഃഖനിവൃത്തി ആത്മബോധത്തിലൂടെ മാത്രമെ ഉണ്ടാവുകയുള്ളുവെന്നു് അജ്ഞാരയ സാധാരണ ജനങ്ങരം മനസ്സിലാക്കുന്നില്ല. അതിനാൽ അവർ അല്പസുഖങ്ങളിൽ ഭ്രമിച്ച ഭൌതികാന്ധകാരത്തിൽത്തന്നെ കാലം കഴിക്കുന്നു. ശ്രീകൃഷ്ണഭഗവാൻ അതുകൊണ്ടാണ് ഈ വിധം ഉപദേശിച്ചതു്.

"യാ നിശാ സർവ്വഭൂതാനാം
തസ്യാം ജാഗർത്തി സംയമീ
യസ്യാം ജാഗ്രതി ഭൂതാനി
സാ നിശാ പശ്യതോ മുനേഃ"

(ശ്രീമദ് ഭഗവദ്ഗീത 2/69)

(യാതൊരാത്മനിഷ്ഠ സകല പ്രാണികരംക്കും രാത്രി പോലെ ഇരിക്കുന്നുവോ ആ നിഷ്ഠയിൽ വിവേകിയായ

വൻ ഉണന്നിരിക്കുന്നു. യാതൊരജ്ഞാനദശയിൽ (വിഷയഭോഗങ്ങളിൽ) പ്രാണികരം ഉണന്നിരിക്കുന്നുവോ ആ ദശ— അജ്ഞാനദശ— ആത്മതത്വത്തെ ദർശിക്കുന്നവന്നു രാത്രിയാകുന്നു) ആത്മപ്രഭാവം പൂകിയ ശ്രീരാമകൃഷ്ണ പരമഹംസരുടെ അമൃതവാണി ശ്രദ്ധിക്കുക. "സ്നേഹിതന്മാരെ, ലോകം മുഴുവൻ ഒരു ഭ്രാന്താലയമാണ്. ചിലർ ലൌകിക സ്നേഹത്തിന്റെ പിന്നാലെ ഭ്രാന്തന്മാരായി ഓടുന്നു, മററു ചിലർ പേരിനും പദവിക്കും, വേറെ ചിലർ പണത്തിനും സ്വത്തിനും വേണ്ടി ഭ്രാന്തന്മാരാകുന്നു. ഈ വലിയ ഭ്രാന്താലയത്തിൽ ഞാനും ഒരു ഭ്രാന്തനാണ്. ഞാൻ ഈശ്വരന്റെ പിന്നാലെ ഓടുന്ന ഭ്രാന്തനാണ്. നിങ്ങരം പണത്തിന്റെയും സ്വത്തിന്റെയും പെണ്ണിന്റെയും പിന്നാലെ ഭ്രാന്തന്മാരാകുന്നു, ഞാൻ ഈശ്വരന്റെ പിന്നാലെയും. നിങ്ങളും ഭ്രാന്തന്മാർ. ഞാനും അതെ വിധം— എന്നാൽ ഏതു നിലയിലും എന്റെ ഭ്രാന്താണ് ഉത്തമമായ ഭ്രാന്ത്".

(ശ്രീരാമകൃഷ്ണവചനാമൃതം)

27 * മനുഷ്യനിൽ കവിഞ്ഞ മറെറാരവതാരമില്ല. ജീവികളിൽ വെച്ച് ശ്രേഷ്ഠനാണ് മനുഷ്യൻ. സൂക്ഷ്മത്തെ തേടുന്നവനാണ് ഉത്തമ മനുഷ്യൻ. മനുഷ്യൻ അവനവനെത്തന്നെ അറിയണം. മനോജയം സിദ്ധിച്ചവനാണ് യഥാർത്ഥ മനുഷ്യൻ. അവനാണ് സന്യാസി, യോഗി. അവൻ ഏകനായ ആത്മാവിനെ എല്ലാററിലും ദർശിക്കുന്നു. *

"സനാതനം ഗുഹ്യമിദം ബ്രവീമി
ന മാനുഷ്യാത് ശ്രേഷ്ഠതരം ഹി കിഞ്ചിത്"

(മഹാഭാരതം)

(സനാതനവും ഗുഹ്യവുമായ ഇതിനെ ഞാൻ പറയുന്നു. മാനുഷ്യത്തേക്കാരം ശ്രേഷ്ഠതരമായ ഒന്നും ഇല്ലതന്നെ).

വ്യാഖ്യാനം:— സൃഷ്ടികളിൽവെച്ചു ഉത്തമസൃഷ്ടി മനുഷ്യനാണ്. മനുഷ്യപ്രാണികൾമാത്രമേ യുക്തിയുക്തമായി ചിന്തിക്കുവാനും ന്യായാന്യായ വിവേചനം ചെയ്തു് സത്യവും നിത്യവുമായ ആത്മാവാണ് താൻ എന്നു സാക്ഷാത്ക്കരിക്കുവാനും കഴിവുള്ളു. ശ്രീ വിവേകാനന്ദസ്വാമികരം പ്രസ്താവിച്ചതു് ശ്രദ്ധിക്കുക. ''മനുഷ്യശരീരമാണ് ഈ ലോകത്തിലേയ്ക്കു് ഏററവും ഉൽകൃഷ്ടമായ ശരീരം. മനുഷ്യനാണ് അത്യുൽകൃഷ്ട ജന്തുവും. മനുഷ്യനേക്കാരം ശ്രേഷ്ഠനായി ആരുമില്ല. ദേവന്മാർപോലും ഇങ്ങോട്ടിറങ്ങി വന്നു മനുഷ്യശരീരത്തിലൂടെ വേണം മോക്ഷം നേടുക. മനുഷ്യനേ പൂർണ്ണത പ്രാപിക്കുന്നുള്ളു. യഹൂദന്മാരുടേയും മഹമ്മദീയരുടേയും മതപ്രകാരം, ഈശ്വരൻ ദേവന്മാരെയും മറെറല്ലാത്തിനെയും സൃഷ്ടിച്ചതിൻെറ ശേഷമാണ് മനുഷ്യനെ സൃഷ്ടിച്ചതു്. മനുഷ്യനെ സൃഷ്ടിച്ചിട്ടു ദേവന്മാരോടു് അവനെ വന്നു വന്ദിക്കുവാൻ ആജ്ഞാപിച്ചു. ഇബ്ലീസ്സൊഴികെ എല്ലാവരും അങ്ങനെതന്നെ ചെയ്തു. അതുകൊണ്ടു് ഈശ്വരൻ ഇബ്ലീസ്സിനെ ശപിച്ചു. ഇബ്ലീസ്സ് ചെകുത്താനായി. ഈ ഉപാഖ്യാനത്തിൻെറ പിന്നിലുള്ള മഹാസത്യം, നമുക്കു കിട്ടാവുന്ന മഹത്തമമായ ജന്മം മനുഷ്യജന്മമാണെന്നുള്ളതത്രേ''. (വിവേകാനന്ദ സാഹിത്യസർവ്വസ്വം) അതുകൊണ്ടാണ് ''പുരുഷത്വേ താവിസ്തരാമാത്മാ'' എന്നു ആചാര്യൻ പറഞ്ഞതും— പുരുഷശരീരത്തിൽ—മനുഷ്യശരീരത്തിൽ—മാത്രമാണ് ആത്മാവു തികഞ്ഞു പ്രകാശിക്കുന്നതു്. ''ധാതുവിൽ ഉറങ്ങുകയും സസ്യത്തിൽ കിനാവ് കാണുകയും മൃഗത്തിൽ ഉണർന്നിരിക്കുകയും ചെയ്യുന്ന ദൈവം മനുഷ്യനിൽ താൻ

ഈശ്വരനാണെന്ന ആത്മബോധത്തോടു കൂടിയിരിക്കുന്നു'' (കബല) ഇതേ തത്വത്തെയാണ് ''ശ്രീമഹാഭാഗവത'' ത്തിലും വെളിവാക്കിയതു്.

''സൃഷ്ട്വാപുരാണി വിവിധാന്യജയാത്മശക്ത്യാ
വൃക്ഷാൻ സരിസൃപപശൂൻ ഖഗദംശമത്സ്യാൻ
തൈസ്തൈരതുഷ്ടഹൃദയഃ പുരുഷം വിധായ
ബ്രഹ്മാവലോകധിഷണം മുദമാപ ദേവഃ''

(ഏകാദശസ്കന്ധം)

(സ്വയം ജ്യോതിഃസ്വരൂപനായ ഈശ്വരൻ തന്റെ മായാശക്തികൊണ്ടു പല പുരങ്ങളും—ജീവശരീരങ്ങളും—സൃഷ്ടിച്ചു: വൃക്ഷം, സർപ്പങ്ങൾ, മൃഗങ്ങൾ, പക്ഷികൾ, മത്സ്യങ്ങൾ എന്നിങ്ങനെ. അവയൊന്നുകൊണ്ടും സന്തോഷം വരാഞ്ഞിട്ടു പുരുഷനെ സൃഷ്ടിച്ചു. അവൻ ബ്രഹ്മത്തെ കാണാൻ തക്ക ബുദ്ധിയുള്ളവനാണെന്നുകണ്ടു ദേവൻ ആനന്ദിച്ചു). അപ്പോൾ മനുഷ്യന്റെ മഹത്വം സത്യാന്വേഷണസമർത്ഥമായ ബുദ്ധി ഉണ്ടു് എന്നതാണ്— ''അഹം ബ്രഹ്മാസ്മീതി; തസ്മാത്തത് സർവമഭവത്'' (ബൃഹദാരണ്യകോപനിഷത്). ''ഞാനും പ്രപഞ്ചം മുഴുവനും ഒന്നുതന്നെ; ഞാനും ബ്രഹ്മവും ഒന്നുതന്നെ'' എന്ന അദ്വൈതസത്യം മനുഷ്യനു മാത്രമെ സാക്ഷാൽക്കരിക്കുവാൻ കഴിയുകയുള്ളു. മനുഷ്യനായിക്കഴിഞ്ഞാൽ നിത്യാനന്ദത്തെ കൈവരുത്തുവാനുള്ള ഭാഗ്യമായി. മനുഷ്യനിൽ കവിഞ്ഞ മറ്റൊരവതാരമില്ല. (ദൈവത്തിന്റെ സാദൃശ്യത്തിൽ മനുഷ്യൻ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു) എന്ന ബൈബിൾവചനം അത്യന്തം ശ്രദ്ധേയമാണ്. മനുഷ്യരുടെ ഇടയിൽത്തന്നെ ആരാണോ സൂക്ഷ്മമായ ആത്മതത്വത്തെ യുക്തിവിചാരത്താൽ അറിഞ്ഞു നിത്യാനന്ദപദം പൂകുന്നതു് അവനത്രെ ആരാദ്ധ്യനായ അവതാരപുരുഷൻ. അതുകൊണ്ടാണ് നരജന്മം അത്യുൽകൃഷ്ടമായി കണക്കാക്കപ്പെടുന്നതു്. ''മനുസ്മൃതി''യിലുമതാണല്ലൊ പറയുന്നതു്.

"ഭൂതാനാം പ്രാണിനഃ ശ്രേഷ്ഠാഃ
പ്രാണിനാം ബുദ്ധിജീവിനഃ
ബുദ്ധിമത്സു നരാഃ ശ്രേഷ്ഠാ
നരേഷു ബ്രാഹ്മണഃ സ്മൃതഃ
ബ്രാഹ്മണേഷു ച വിദ്വാംസഃ
വിദ്വത്സു കൃതബുദ്ധയഃ
കൃതബുദ്ധിഷു കർത്താരഃ
കർത്തൃഷു ബ്രഹ്മവാദിനഃ"

(ഭൂതങ്ങളിൽവെച്ചു ശ്രേഷ്ഠമായിട്ടുള്ളതു് പ്രാണികളാകുന്നു. പ്രാണികളിൽവെച്ചു ശ്രേഷ്ഠമായിട്ടുള്ളവ ബുദ്ധിയുള്ളവയും ബുദ്ധിയുള്ളവയിൽ മനുഷ്യനും........അങ്ങിനെ എല്ലാവരിലും ശ്രേഷ്ഠൻ ബ്രഹ്മജ്ഞാനിയായവനാണെന്നു സാരം). അതായതു് ആത്മാനന്ദാനുഭൂതിയുള്ള യോഗികൾ തന്നെ ഉത്തമമനുഷ്യർ. മനുഷ്യജന്മത്തിന്റെ പരമമായ ലക്ഷ്യം തന്നെത്താൻ ആരാണെന്നറിയുകയാണ്. അതറിയുവാനുള്ള, താൻ നിത്യമായ ആത്മാവാണ്—ഈശ്വരനാണ് എന്നറിയുവാനുള്ള കഴിവ് മനുഷ്യനു മാത്രമേയുള്ളു. ഇതര പ്രാണികൾക്കില്ല. അതുകൊണ്ടാണ് ശ്രീ ശങ്കരാചാര്യർ ഇങ്ങനെ ഉപദേശിച്ചതു്.

"ദുർലഭം ത്രയമേവൈതദ്
ദൈവാനുഗ്രഹ ഹേതുകം
മനുഷ്യത്വം, മുമുക്ഷുത്വം,
മഹാപുരുഷ സംശ്രയഃ"

(വിവേകചൂഡാമണി)

(മനുഷ്യത്വം, മോക്ഷേച്ഛ, മഹാത്മാക്കളുമായുള്ള സമ്പർക്കം ഇവ മൂന്നും ലഭിക്കാൻ പ്രയാസമാകുന്നു. ഈശ്വരാനുഗ്രഹം കൊണ്ടു മാത്രമേ അവ ലഭിക്കുകയുള്ളു). താൻ നശ്വരമായ ദേഹമല്ലെന്നും അനശ്വരമായ ആത്മാവാണെന്നുമുള്ള സത്യമായ ബോധമാണ് മനുഷ്യജന്മത്തിന്റെ പരമലക്ഷ്യം.

ആത്മബോധത്തോടെ മാത്രമേ ജന്മദുഃഖത്തിന്ന് എന്നന്നേക്കുമായി നിവൃത്തിയുണ്ടാവുകയുള്ളു.

> "തമേവ വിദ്വാനതേ്യതി
> മൃത്യും പന്ഥാന വിദ്യതേ
> ജ്ഞാത്വാ ദേവം പാശഹാനിഃ
> ക്ഷീണൈഃ ക്ലേശൈർന്ന ജന്മഭാക്."

(ശ്രീ പഞ്ചദശി)

(അവനെത്തന്നെ അറിഞ്ഞവൻ മൃത്യുവിനെ അതിക്രമിക്കുന്നു. അന്യമായ മാർഗ്ഗം ഇല്ല. സ്വപ്രകാശമായ ആത്മാവിനെ അറിഞ്ഞിട്ടു പാശം നശിക്കുന്നു. ക്ലേശങ്ങൾ ക്ഷയിച്ചതുകൊണ്ട് പിന്നെ ജന്മം ഉണ്ടാകുന്നില്ല). മനസ്സിനെ ജയിക്കുകയാണ് അതിനുള്ള ഒരേ ഒരു പോംവഴി. ഇന്ദ്രിയദ്വാരാ ചലിക്കുന്ന മനസ്സിനെ അന്തർമുഖമായി നിയന്ത്രിച്ച് ആത്മചൈതന്യത്തിൽ സ്ഥിരപ്പെടുത്തുകയാണ് മനോജയ രഹസ്യം. ''മനോജയ ഏവ മഹാജയഃ'' എന്നാണല്ലോ മഹത്തുക്കൾ പറഞ്ഞതും. മനസ്സിനെ ചിന്തകന്മാർ കുരങ്ങിനോടാണ് ഉപമിച്ചിരിക്കുന്നതു്. കാരണം കുരങ്ങിനെപ്പോലെ സദാ അങ്ങുമിങ്ങും—പല വിഷയങ്ങളിലേക്കും— ഓടിക്കളിച്ചുകൊണ്ടിരിക്കുകയാണ് മനസ്സിന്റെ സ്വഭാവവും. ഇത്തരത്തിലുള്ള മനസ്സിനെ നിശ്ചലമാക്കുന്നവനാണ് സന്യാസി, യോഗി. ആത്മപ്രഭാവം പൂകിയ യോഗി ആത്മചൈതന്യത്തെ സർവ്വത്തിലും ദർശിക്കുന്നു.

> "സർവ്വഭൂതസ്ഥമാത്മാനം
> സർവ്വഭൂതാനി ചാത്മനി
> ഈക്ഷതേ യോഗയുക്താത്മാ
> സർവ്വത്ര സമദർശനഃ"

(ശ്രീമദ് ഭഗവദ്ഗീത 6/29)

(തന്റെ ആത്മാവ് സകല ഭൂതങ്ങളിലുമിരിക്കുന്നുവെന്നും തന്റെ ആത്മാവിൽ സകല ഭൂതങ്ങളുമിരിക്കുന്നുവെന്നും യോഗിക്കനുഭവമാകുന്നു).

28. * അനന്തതയിൽ അതിർത്തി വരമ്പുകളില്ല. ജ്ഞാനികൾക്ക് അജ്ഞാനികൾ എന്ന ഭേദവിചാരമില്ല. അജ്ഞാനികൾക്ക് ജ്ഞാനികളെ തിരിച്ചറിയുകയില്ല. മക്കൾ അമ്മയെ തള്ളിയാലും അമ്മ അവരെ കൈവെടിയുന്നില്ല. *

വ്യാഖ്യാനം :— അഖണ്ഡവും പൂർണ്ണവും സർവ്വവ്യാപിയുമായ പരമാത്മചൈതന്യത്തിന്ന് അതിർത്തിവരമ്പുകളില്ല. ഈശ്വരചൈതന്യം ഇന്ന ദിക്കിൽ മാത്രമെ ഉള്ളു എന്നു വരുന്നില്ല. സർവ്വത്ര നിറഞ്ഞു പ്രകാശിക്കുന്ന ചൈതന്യവിശേഷമാണ് ഈശ്വരൻ. അതുകൊണ്ടാണ് ശ്രീകൃഷ്ണഭഗവാൻ ആ ചൈതന്യത്തെ ഇങ്ങനെ വിശേഷിപ്പിച്ചതു്.

"സർവ്വതഃ പാണിപാദം തത്
സർവ്വതോ ƒക്ഷി ശിരോമുഖം
സർവ്വതഃ ശ്രുതിമല്ലോകേ
സർവ്വമാവൃത്യ തിഷ്ഠതി"

(ശ്രീമദ് ഭഗവദ്ഗീത 13/13)

(അതു്—ആ ബ്രഹ്മം—സകല ദിക്കിലും കൈകളോടും കാലുകളോടും കണ്ണുകളോടും തലകളോടും മുഖങ്ങളോടും ചെവികളോടും കൂടിയതായിരിക്കുന്നു. ലോകത്തിൽ എല്ലാ ദിക്കിലും വ്യാപിച്ചുകൊണ്ടു സ്ഥിതിചെയ്യുന്നു). ആത്മപ്രഭാവം പൂകിയ ജ്ഞാനികളും ഒരേ ഒരു ആത്മാവിനെ എല്ലായിടത്തും ദർശിക്കുന്നു. അവർക്കു ഭേദബുദ്ധിയും വിഭാഗീയ ചിന്തകളുമുണ്ടാവില്ല. ജ്ഞാനികൾക്കു് മററുള്ളവർ അജ്ഞാനികളാണെന്ന ഭേദഭാവനയുമില്ല. ശ്രീകൃഷ്ണ ഭഗവാൻ ഉപദേശിച്ചതുപോലെ.

"സമം സർവ്വേഷു ഭൂതേഷു
തിഷ്ഠന്തം പരമേശ്വരം

വിനശ്യത്സ്വവിനശ്യന്തം
യഃ പശ്യതി സ പശ്യതി''

(ശ്രീമദ് ഭഗവദ്ഗീത 13/28)

(സ്ഥാവര ജംഗമങ്ങളായിരിക്കുന്ന സകല ഭൂതങ്ങളിലും സമമായിരിക്കുന്ന പരമേശ്വരനെ. സകല ഭൂതങ്ങളും നശിച്ചുപോയാലും, നാശത്തെ പ്രാപിക്കാത്തവനായി ഏവൻ അറിയുന്നുവോ അവൻതന്നെയാണ് നല്ലവണ്ണം അറിയുന്നത്). ശ്രീ വിവേകാനന്ദസ്വാമികളുടെ സാരോപദേശം ശ്രദ്ധിച്ചു മനസ്സിലാക്കുക. ''ഏറ്റവും ഉന്നതൻ മുതൽ ഏറ്റവും അധമനും ദുഷ്ടനുമായ മനുഷ്യൻവരെ, ഏറ്റവും മഹാനായ വ്യക്തി മുതൽ നമ്മുടെ കാൽച്ചുവട്ടിലിഴയുന്ന അതിനികൃഷ്ടമായ പുഴുവരെ, എല്ലാററിലും നിർമ്മലനും പൂർണ്ണനും അനന്തനും നിത്യമുക്തനുമായ ആത്മാവ് സ്ഥിതിചെയ്യുന്നു. പുഴവിൽ ആ ആത്മാവ് തൻെറ ശക്തിയുടേയും പവിത്രതയുടേയും ഒരു അത്യല്പാംശം മാത്രം പ്രകാശിപ്പിക്കുന്നു; മഹാപുരുഷന്മാരിൽ അതു വളരെ കൂടിയ മാത്രയിൽ പ്രകാശിപ്പിക്കുന്നു. വ്യത്യാസം അഭിവ്യക്തിയുടെ മാത്രയിലല്ലാതെ സാരാംശത്തിലില്ല. എല്ലാ ജീവികളിലും ഒരേ നിർമ്മലനും പൂർണ്ണനുമായ ആത്മാവ് സ്ഥിതിചെയ്യുന്നു.''

(വിവേകാനന്ദ സാഹിത്യ സർവ്വസ്വം)

ഏതു മുഖത്തിലും ഏതു ദിക്കിലും ആത്മജ്ഞാനിയായ രാജയോഗി പരമാത്മപ്രകാശം മാത്രം ദർശിക്കുന്നു. ആത്മജ്ഞാനിക്കു ആരോടും വിദ്വേഷം തോന്നുകയില്ല. കാരണം താൻതന്നെയാണ് മററവനെന്ന അദ്വൈതബോധമുള്ളവനാണ് ആത്മജ്ഞാനി. തങ്ങളെ ദ്രോഹിച്ചാലും പഴിച്ചാലും ഈഷ്യയോ വെറുപ്പോ ഉണ്ടാവുകയില്ല. നിർദ്ദോഷിയായ യേശുദേവനെ അജ്ഞാനികൾ കുരിശിൽ തറച്ചു

പ്പോറം ആ മഹാത്മാവ് പറഞ്ഞ വാക്യങ്ങറം ഇതായിരുന്നു. ''പിതാവേ ഇവക്ക മാപ്പുകൊടുക്കേണമേ ! അവർ ചെയ്യുന്നതെന്താണെന്നു് അവക്കുതന്നെ നിശ്ചയമില്ല.'' ആത്മജ്ഞാനി ബാഹ്യപ്രപഞ്ചത്തെ മാത്രമല്ല ദർശിക്കുന്നതു്, അതിന്നു പിന്നിൽ അതിന്നാധാരമായി വിളങ്ങുന്ന പരമാത്മാവിനേയും സദാ ദർശിക്കുന്നു. ഭേദമില്ലാതെ കാണുന്നതു് ഉത്തമഭക്തിയുടെ ലക്ഷണമാണു്. ഭേദമില്ലാതെ കാണുന്നതാണു് ആത്മജ്ഞാനത്തിൻെറയും ലക്ഷണം. ആത്മജ്ഞാനിയുടെ ദൃഷ്ടിയിൽ അജ്ഞാനികളായോ പാപികളായോ ആരുമില്ല. സകലരും (''ശൃണ്വന്തു വിശ്വേ അമൃതസ്യപുത്രാഃ'') അമൃതാനന്ദത്തിൻെറ അരുമക്കിടാങ്ങറം: എന്നാൽ ജ്ഞാനികളായ യോഗീശ്വരന്മാരുടെ മഹത്വം സാധാരണക്കാക്ക അജ്ഞാതമാണു്. ആത്മബോധമില്ലാത്തതുമൂലം ദേഹാഭിമാനത്തിലുള്ള അഹങ്കാരം ഹേതുവായി ജ്ഞാനികളെ തിരിച്ചറിയുവാനുള്ള വിവേകം സാധാരണക്കാരായ അജ്ഞാനികറംക്കില്ല. ബ്രഹ്മജ്ഞാനിയും അവധൂതവര്യനുമായ ജഡഭരതൻെറ മഹത്വം മനസ്സിലാക്കുവാൻ കഴിയാതെ അദ്ദേഹത്തെ ബലാൽക്കാരമായി പിടിച്ചു കൊണ്ടുവന്നു് സിന്ധുരാജാവായ രഹൂഗണൻെറ പല്ലക്ക ചുമക്കാനാക്കിയ സംഭവം ശ്രീ മഹാഭാഗവതത്തിൽ വിവരിച്ചതു് ഇത്തരുണത്തിൽ ഓർക്കുന്നതു നന്നായിരിക്കും. മക്കറം—കുട്ടികറം ചിലപ്പോറം അമ്മയെ തല്ലിയാൽപോലും അമ്മ ആ മക്കളെ ഉപേക്ഷിക്കുന്നില്ല. കാരണം അമ്മക്കു് നല്ലപോലെ അറിയാം മക്കറംക്ക വിവേകമില്ലാത്തതുകൊണ്ടും അമ്മയുടെ മഹത്വത്തെക്കുറിച്ചു തികച്ചും അജ്ഞരായതുകൊണ്ടുമാണു് അത്തരത്തിൽ പെരുമാറിയതെന്നു്. ദേഹാഭിമാനികളായ അജ്ഞാനികളും അത്തരത്തിലുള്ളവരാണു്. അവക്ക ആത്മപ്രഭാവം പൂകിയ ജ്ഞാനികളുടെ—യോഗികളുടെ മഹത്വത്തെക്കുറിച്ചു യാ

ന്തൊരു ബോധവുമില്ല. അതറിഞ്ഞുകൊണ്ടുതന്നെയാണു് ജ്ഞാനികൾക്കു് ആരുടെ നേരെയും വെറുപ്പു തോന്നാത്തതു്. തന്നെ കഠിനമായി ദ്രോഹിക്കുകയും അപമാനിക്കുകയും ചെയ്തിട്ടും യോഗിവര്യനായ ജഡഭരതൻ രഹൂഗണരാജാവിന്നു് പ്രേമപൂർവ്വം പരമമായ ആത്മതത്വം ഉപദേശിക്കുകയാണു് ചെയ്തതു്. ഒടുവിൽ അവധൂതവര്യനായ ജഡഭരതന്റെ മഹത്വം ബോദ്ധ്യമായപ്പോൾ രാജാവു് ഈ വിധം വന്ദിക്കുകയും ചെയ്തു.

"നമോനമഃ കാരണവിഗ്രഹായ
സ്വരൂപതുച്ഛീകൃതവിഗ്രഹായ
നമോഽവധൂത ദ്വിജബന്ധുലിംഗ-
നിഗൂഢ നിത്യാനുഭവായ തുഭ്യം"

(ശ്രീ മഹാഭാഗവതം)

(ലോകസംഹരണത്തിന്നായിട്ടു് ഈശ്വരൻ തന്നെ സ്വരൂപത്തെ ധരിച്ചവനാകുന്നു നിന്തിരുവടി. നികൃഷ്ടനായ ഒരു മനുഷ്യനാണെന്നു് അങ്ങയെ കാണുന്നവർ വിചാരിക്കും. വാസ്തവത്തിൽ പരമാനന്ദത്തിൽ മുങ്ങിയിരിക്കുന്നതുകൊണ്ടു് ശരീരത്തെ അങ്ങു് മറന്നിരിക്കുന്നു. ഹേ അവധൂത ! അങ്ങയ്ക്കായ്ക്കൊണ്ടു നമസ്കാരം, നമസ്കാരം) ആത്മജ്ഞാനികളായ എല്ലാ മഹാത്മാക്കളും ലോകകല്യാണത്തെ മാത്രമെ ആഗ്രഹിക്കുന്നുള്ളൂ. സർവ്വഭൂതഹിതേരതന്മാരായി അവർ ജീവിക്കുന്നു.

29. * പൊൻപാത്രത്തിൽ പാകം ചെയ്ത ആഹാരം നായ ഭക്ഷിക്കുന്നു. മൺപാത്രത്തിൽ പാകം ചെയ്തതും അതു ഭക്ഷിക്കുന്നു. സമഭാവനയുണ്ടാവുകയാണു് ശ്രേഷ്ഠമായ നേട്ടം. *

വ്യാഖ്യാനം :— ആത്മജ്ഞാനികളുടെ സമദർശിത്വഭാവത്തെക്കുറിച്ചാണു് ഇവിടെ പ്രതിപാദിക്കുന്നതു്. ഒരു

നായയെ സംബന്ധിച്ചേടത്തോളം ഭക്ഷണം കഴിക്കുകയെന്നതിൽ കവിഞ്ഞു് പാകം ചെയ്ത പാത്രത്തിന്റെ വകഭേദം അത്ര ഗൗനിക്കാറില്ല. അതേ സമചിത്തമാണ് ജ്ഞാനികൾക്കുള്ളതു്. അവർ ബാഹ്യമോടികൾക്ക പ്രാധാന്യം നൽകുന്നില്ല. ആന്തരശുദ്ധിയെ—പ്രേമഭാവത്തെ—മാത്രമാണ് കണക്കിലെടുക്കുക. ധനികന്മാർ പൊൻപാത്രത്തിൽ വിളമ്പിക്കൊടുക്കുന്ന വിഭവസമൃദ്ധമായ ആഹാരത്തിലും ദരിദ്രന്മാർ മൺപാത്രത്തിൽ കൊടുക്കുന്ന സാധാരണ ഭക്ഷണത്തിലും ജ്ഞാനികൾ ശ്രേഷ്ഠനികൃഷ്ടഭാവം ദർശിക്കുന്നില്ല. രണ്ടിലും സമമായി പ്രതിഫലിക്കുന്ന ശുദ്ധമായ പ്രേമാമൃതം—ശുദ്ധഭാവന മാത്രമാണവർക്കു പത്ഥ്യം. ശ്രീകൃഷ്ണഭഗവാന്റെ ഉപദേശവും അതുതന്നെ.

> ''സമദുഃഖസുഖഃസ്വസ്ഥഃ
> സമലോഷ്ടാശ്മ കാഞ്ചനഃ
> തുല്യപ്രിയാപ്രിയോധീര-
> സ്തുല്യനിന്ദാത്മസംസ്തുതിഃ''

(ശ്രീമദ് ഭഗവദ്ഗീത 14/24)

(സുഖദുഃഖങ്ങളിൽ തുല്യനും ആത്മനിഷ്ഠനും മൺകട്ട, കല്ല്, പൊന്ന് ഇവയെ തുല്യമായി കാണുന്നവനും പ്രിയാപ്രിയങ്ങൾ തുല്യങ്ങളായവനും നിന്ദയേയും സ്തുതിയേയും തുല്യനിലയിൽ കാണുന്നവനുമാണ് ഗുണാതീതൻ). ഒരേ ആത്മ ചൈതന്യത്തെ സർവ്വത്ര ദർശിക്കുന്നവനു് ആത്മപ്രേമമല്ലാതെ മറെറാരു ഭാവവുമില്ല. തന്നെത്തന്നെ സർവ്വദിക്കിലും അവൻ കാണുന്നു. ഇത്തരത്തിലുള്ള സമഭാവനയുണ്ടാവുകയാണ് ഉൽകൃഷ്ടമായ നേട്ടം. സദാചാരങ്ങളുടെ അടിസ്ഥാനതത്വവുമിതാണ്.

30. * ഉപ്പുവെള്ളത്തിൽ സൂര്യപ്രതിബിംബം കാണുന്നു. അതുപോലെതന്നെ മലയോരത്തിലെ

ശുദ്ധജലം നിറഞ്ഞ കുളത്തിലും. കണ്ണുകൊണ്ടു കാണുന്നതുകൊണ്ടുമാത്രം പ്രയോജനമില്ല. അനുഭവത്തിൽ വരുത്തുകതന്നെ വേണം. *

വ്യാഖ്യാനം :— സമുദ്രത്തിലെ ഉപ്പുവെള്ളത്തിലും പൊയ്കകളിലെ ശുദ്ധജലത്തിലും സൂര്യപ്രതിബിംബം ഒരുപോലെ തെളിഞ്ഞു കാണുന്നു. അതുപോലെ തന്നെ കനിഷ്ഠങ്ങളായ വൃക്ഷലതാദികളിലും പശുപക്ഷി കീടാദികളിലും ശ്രേഷ്ഠരായ മനുഷ്യരിലും ഒരുപോലെ ജ്ഞാനികൾ ആത്മചൈതന്യത്തെ ദർശിക്കുന്നു. ശ്രീകൃഷ്ണഭഗവാൻ ഉപദേശിച്ചതുമതുതന്നെ.

"വിദ്യാവിനയസംപന്നേ
ബ്രാഹ്മണേ ഗവിഹസ്തിനി
ശുനിചൈവ ശ്വപാകേ ച
പണ്ഡിതാഃ സമദർശിനഃ"

(ശ്രീമദ് ഭഗവത്ഗീത 5/18)

(വിദ്യയും വണക്കവുമുള്ള ബ്രാഹ്മണരിലും, പശുവിങ്കലും, ആനയിലും, ശ്വാവിങ്കലും, ചണ്ഡാലനിലും ജ്ഞാനികൾ പരമാത്മാവിനെ സമമായി ദർശിക്കുന്നു). സ്ഥാവരങ്ങളായും ജംഗമങ്ങളായുമിരിക്കുന്ന സകലത്തിലും ഭേദംകൂടാതെ ഒരേ ഒരു ആത്മാവിനെ ആത്മജ്ഞാനികൾ ദർശിക്കുന്നു. ഇത്തരം സംഗതികൾ കണ്ടതുകൊണ്ടോ കേട്ടതുകൊണ്ടോ മാത്രം പ്രയോജനമില്ല. ബുദ്ധികൊണ്ട് മനസ്സിലാക്കിയാലും പോരാ-ആത്മതത്വം സ്വാനുഭവമാക്കുക തന്നെ വേണം. അതായത്, സർവ്വദിക്കിലും സർവ്വത്തിലും വിളങ്ങിക്കൊണ്ടിരിക്കുന്ന ആത്മചൈതന്യം താൻ തന്നെയാണെന്ന പരമസത്യം സാക്ഷാൽക്കരിക്കണം. ആത്മതത്വത്തെക്കുറിച്ചുള്ള പുസ്തകം കണ്ടതുകൊണ്ടോ വായിക്കുകയോ വായിച്ചു കേൾക്കുകയോ ചെയ്തതുകൊണ്ടോ മാത്രം പ്രയോജനമില്ല. ആ പുസ്തക സ്ഥാപി

തമായ തത്വം സ്വാനുഭവപ്പെടുത്തുകതന്നെ വേണം. അതു കൊണ്ടാണ് ശാസ്ത്രപാണ്ഡിത്യം കൊണ്ടുമാത്രം യാതൊരു പ്രയോജനമില്ലെന്നു ശ്രീ മഹാഭാഗവതത്തിൽ പ്രസ്താവിച്ചതു*.

"ശബ്ദബ്രഹ്മണി നിഷ്ണാതോ ന നിഷ്ണായാൽ പരേയദി
ശ്രമസ്തസ്യ ശ്രമഫലോഹ്യ ധേനുമിവ രക്ഷതഃ"

(ഏകാദശസ്കന്ധം)

(ശാസ്ത്രത്തിൽ വളരെ പാണ്ഡിത്യം ഉണ്ടായിരിക്കുകയും സർവ്വത്രസമമായിരിക്കുന്ന പരമാത്മാവിനെ അറിഞ്ഞു അതിൽ ലയിക്കാതെയുമിരിക്കുന്നതായാൽ ശാസ്ത്രാഭ്യാസം കൊണ്ടുണ്ടാകേണ്ടതായ ഫലം അവക്കുണ്ടായിട്ടില്ല. ആയതു് പ്രസവിക്കാത്ത പശുവിനെ രക്ഷിക്കുന്നവൻെറ പരിശ്രമത്തോടു് തുല്യമാകുന്നു). ശ്രീരാമകൃഷ്ണപരമഹംസരുടെ സാരവാക്യങ്ങളും ശ്രദ്ധിക്കുക.

"ശാസ്ത്രത്തിൽ ഈശ്വരനെ പ്രാപിക്കുവാനുള്ള ഉപായത്തെക്കുറിച്ചു പറയുന്നതുകാണാം. എന്നാൽ വിവരങ്ങളൊക്കെ അറിഞ്ഞുകഴിഞ്ഞിട്ടു അഭ്യസിക്കുവാൻ തുടങ്ങണം. അപ്പഴേ ലക്ഷ്യപ്രാപ്തിയുണ്ടാകൂ. വെറും പാണ്ഡിത്യം കൊണ്ടെന്തുകിട്ടും ? പണ്ഡിതനു് വളരെ ശ്ലോകം ചൊല്ലാൻ കഴിഞ്ഞെന്നുവരും. അനേകം ശാസ്ത്രം അറിവുണ്ടെന്നുവരും. എന്നാൽ സംസാരത്തിൽ ആസക്തനായവൻ ശാസ്ത്രസാരം ഗ്രഹിച്ചിട്ടില്ല. അവൻെറ ശാസ്ത്രപഠനം വ്യർത്ഥമായി. രണ്ടുപറ മഴ ഈയാണ്ടിലുണ്ടാകും എന്നു പഞ്ചാംഗത്തിൽ പറഞ്ഞിട്ടുണ്ടാവും. പക്ഷേ പഞ്ചാംഗം പിഴിഞ്ഞാൽ ഒരു തുള്ളി വെള്ളം കിട്ടുകയില്ല."

(ശ്രീരാമകൃഷ്ണവചനാമൃതം)

31. * അഗ്നി, ജലം, വായു, മണ്ണു് ഇവ എല്ലാവർക്കും ഒന്നുതന്നെ. അതുപോലെ ബ്രാഹ്മണർ,

ചണ്ഡാലൻ, കട്ടികഠം എന്നീ വ്യത്യാസം കൂടാതെ കുഴൽവെള്ളവും ആർക്കും തുറന്നെടുത്തുപയോഗിക്കാം. വ്യത്യസ്തജീവികഠംതമ്മിൽ വ്യത്യാസം കാണുമെങ്കിലും എല്ലാം ഏകമാണ്. എല്ലാവിധ ഭേദബുദ്ധിയും അകററണം. *

വ്യാഖ്യാനം :— വ്യത്യസ്ത ജനസഞ്ചയത്തിന്ന് അഗ്നി, ജലം, മണ്ണ് ഇവയിൽ വ്യത്യസ്തമായ അവകാശങ്ങളില്ല. പ്രകൃതിവിഭൂതികഠം സകലക്കും തുല്യാധികാരത്തിൽ ഉപയോഗിക്കാം. അതുപോലെതന്നെ ജാതിഭേദമോ വയോഭേദമോ നോക്കി ജലവിതരണത്തിൽ പക്ഷപാതം അനുവർത്തിക്കാറില്ല. ബ്രാഹ്മണനും, ചണ്ഡാലനും, കട്ടികഠക്കമെല്ലാം കുഴൽവെള്ളം തുറന്നെടുത്തുപയോഗിക്കാം. അതിൽ യാതൊരു വിവേചനവും തടസ്സവുമില്ല. ഈശ്വര സാക്ഷാൽക്കാരത്തിനുള്ള അവകാശവും ഇതേരീതിയിൽ സർവ്വക്കുമുള്ളതാണ്. ജീവാത്മഭാവം കൈകൊണ്ടവൻ പരമാത്മഭാവം വീണ്ടെടുക്കണമെന്നതു് ഒരു നിയമമാണ്. ആ കാര്യത്തിൽ ജാതിമതലിംഗഭേദമില്ല. സകലരും അതിന്നധികാരികളാണ്. ഇന്നവക്കേ ആത്മവിദ്യ അനുഷ്ഠിക്കാവൂ, ഈശ്വരധ്യാനം പാടുള്ളൂ എന്നൊന്നുമില്ല. മനുഷ്യരുടെ രൂപത്തിലും നിറത്തിലും വിചാരവൃത്തികളിലും മനോവൃത്തികളിലും കർമ്മഗതികളിലും വ്യത്യാസമുണ്ടാവാം. ശരീരവും മനസ്സും ബുദ്ധിയും വിവിധതരത്തിൽ പ്രവർത്തിക്കുന്നുണ്ടാവാം. എന്തെല്ലാം വ്യത്യാസങ്ങളുണ്ടായാലും സകല മനുഷ്യരിലും അന്തർലീനമായി വിളങ്ങുന്ന ശക്തി ഏകമാണെന്നു നല്ലപോലെ ധരിക്കണം. അതിനാൽ ആണും, പെണ്ണും, കുട്ടിയും, വൃദ്ധനും, ഹിന്ദുവും, ക്രിസ്ത്യനും, മുഹമ്മദനും, പറയനും, ഹരിജനും, വെള്ളക്കാരനും, നീഗ്രോവും എന്നുവേണ്ട സകല മനുഷ്യരും ഈശ്വര

സാക്ഷാൽക്കാരത്തിന്നധികാരികളാണ്. എല്ലാം അന്യോന്യം ബാഹ്യമായി വ്യത്യസ്തമാണെങ്കിലും സൂക്ഷ്മമായി ചിന്തിക്കുമ്പോൾ സമസ്തജീവരാശികളും ഒരേ ഒരു ആത്മചൈതന്യത്തിൻെറ സ്ഫുരണങ്ങളാണെന്നും അറിഞ്ഞോ അറിയാതെയോ പ്രപഞ്ചമാകെ ഈശ്വരനെന്ന കേന്ദ്രസത്യത്തെ ലക്ഷ്യമാക്കി പ്രയാണം ചെയ്യുകയാണെന്നും മനസ്സിലാക്കണം. ശ്രീ വിവേകാനന്ദസ്വാമികളുടെ സാരവാക്യങ്ങൾ ശ്രദ്ധിക്കുക. ''പ്രപഞ്ചം മുഴുവൻ ഏകം. മനുഷ്യർ തമ്മിലും സൃഷ്ടിയിൽ ഏതു വസ്തുക്കൾ തമ്മിലുമുള്ള വ്യത്യാസം മാത്രയിൽ മാത്രം, ആന്തരപ്രകൃതിയിലല്ല. ഓരോന്നിൻെറയും അധിഷ്ഠാനവും സത്തയും നിത്യശുദ്ധമുക്താനന്ദം ഒന്നു തന്നെ. മഹർഷിയിലും മഹാപാപിയിലും സുഖിയിലും ദുഃഖിയിലും സുരൂപനിലും വിരൂപനിലും മനുഷ്യരിലും തിര്യക്കുകളിലും ഒററ ആത്മാവുതന്നെ.''

(വിവേകാനന്ദ സാഹിത്യസർവ്വസ്വം)

ആത്മതത്വം ഗ്രഹിച്ചവൻ, ആത്മബോധമുള്ളവൻ എല്ലാവിധ ഭേദബുദ്ധിയിൽനിന്നും വിഭാഗീയ ചിന്തകളിൽനിന്നും മുക്തനാവുന്നു. അവൻ ഒരേ ഒരു ആത്മസത്തയെ എല്ലാററിലും ദർശിക്കുന്നു. ശ്രീകൃഷ്ണഭഗവാൻെറ ഉപദേശവും മനസ്സിലാക്കുക—

''യഥാ പ്രകാശയത്യേകഃ
കൃത്സ്നം ലോകമിമം രവിഃ
ക്ഷേത്രം ക്ഷേത്രീ തഥാ കൃത്സ്നം
പ്രകാശയതി ഭാരത.''

(ശ്രീമദ് ഭഗവദഗീത 13/34)

(അല്ലയോ അർജ്ജുന ! ഒരേ ഒരു സൂര്യൻ ഈ ലോകത്തെ മുഴുവൻ പ്രകാശിപ്പിക്കുംപോലെ ഒരേ ഒരു ക്ഷേത്രജ്ഞൻ (ആത്മാവ്) മുഴുവൻ ക്ഷേത്രത്തേയും പ്രകാശിപ്പിക്കുന്നു).

ഈ മഹാ തത്വമാണ്, ആത്മതത്വമാണ് മനുഷ്യൻ നല്ല പോലെ ഗ്രഹിക്കേണ്ടതു്. അപ്പോഴം മാത്രമെ ലോക സമാധാനം സുസ്ഥാപിതമാവുകയുള്ള—എല്ലാവിധ ഭേദ ബുദ്ധിയും ഉപേക്ഷിച്ച് ഈ പ്രപഞ്ചംമുഴുവൻ ഒന്നാണെന്നും ഒരേ ഒരു ആത്മചൈതന്യമാണ് എല്ലാമായി പ്രകാശിക്കുന്നതെന്നുമുള്ള അദ്വൈതബോധം മനുഷ്യനുണ്ടായാൽ മാത്രമെ ലോകത്തിൽ ശാശ്വതമായ ശാന്തിയുണ്ടാവുകയുള്ളു.

32. * പരജ്യോതിയും ജഗത്ജ്യോതിയും ഒന്നു തന്നെ. ഒരു പലകയിൽനിന്നു തന്നെ കസാല, മേശ മുതലായവ ഉണ്ടാക്കുന്നു. ബ്രഹ്മമെന്ന മൂലതത്വത്തിൽ നിന്നു തന്നെയാണ് ലോകം മുഴുവൻ ഉണ്ടായതു്. *

വ്യഖ്യാനം :— സച്ചിദാനന്ദസ്വരൂപമായ പരമാത്മാവ് തന്നെയാണ് ഈ ജഗത്തായി പരിണമിച്ച് പ്രശോഭിക്കുന്നതു്. സച്ചിദാനന്ദ സ്വരൂപമായ ബ്രഹ്മം ഏതേതു കാര്യത്തിൽ ഉദയംചെയ്യുന്നുവോ അതതിന്റെ രൂപമായി മാറുകയാണ് ചെയ്യുന്നതു്. പരമാത്മാവിൽനിന്ന ഭിന്നമാണ് ജഗത്ത്. ജഗത്തായിത്തീരുമ്പോഴം സച്ചിദാനന്ദത്തിനപുറമെ നാമരൂപവുമുണ്ടാകുന്നു എന്നുമാത്രം. അതു കൊണ്ടാണല്ലൊ ''സർവ്വം ഖല്വിദം ബ്രഹ്മ'' എന്നും ''ഈശാവാസ്യമിദം സർവ്വം യത്കിഞ്ച ജഗത്യാം ജഗത്'' എന്നും സത്യദർശികളായ ഋഷിമാർ മന്ത്രിച്ചതു്. ''ഇതു മുഴുവനും (ജഗത്താകെ) ബ്രഹ്മംതന്നെ, പരമാത്മാവു തന്നെ; ''ജഗത്തിൽ ഏതൊന്നുണ്ടോ അതിനെ ഈശ്വരമയമായി കാണണം'' എന്നു് സാരം. ആത്മദർശനം സിദ്ധിച്ച ഋഷി ഇങ്ങനെയും ഉപദേശിച്ചു. ''ബ്രഹ്മൈവേദം വിശ്വമിദം വരിഷ്ഠം''— ''അതിശ്രേഷ്ഠമായ ഈ

സമസ്തജഗത്തും ബ്രഹ്മം തന്നെ'' എന്നു സാരം. വൈദിക ഋഷിയുടെ ദിവ്യവാണി ശ്രദ്ധിക്കുക.

''സഛ വിചൈതി സർവ്വമ്സ ഓതപ്രോതശ്ചവിഭുഃ പ്രജാസു''

(അവൻ ബ്രഹ്മം സകല ജീവരാശികളിലും ഊടും പാവും പോലെ ചേർന്നിരിക്കുന്നു). സ്വർണ്ണം വളയുടെ രൂപത്തിലായാലും ആ വള സ്വർണ്ണത്തിൽനിന്നു വേറല്ലാത്തതു പോലെ സൂക്ഷ്മത്തിൽ ജഗത്ത് പരമാത്മാവിൽനിന്ന് ഭിന്നമല്ല. ബ്രഹ്മാണ്ഡത്തിൽ കാണുകയും കേൾക്കുകയും ചെയ്യുന്ന ചരാചരങ്ങളെല്ലാം പരമാത്മാവിന്റെ തന്നെ വിവിധപ്രകാശങ്ങളാണ്. ഒരു മരപ്പലകയിൽനിന്ന് വിവിധ ആകൃതിയിലും തരത്തിലുമുള്ള സാധനങ്ങളായി കസാല, മേശ, കട്ടിൽ തുടങ്ങിയവ ഉണ്ടാക്കാറുണ്ടല്ലോ. വ്യത്യസ്തകാര്യജാതങ്ങൾക്ക് അധിഷ്ഠാനമായി ഒരേ ഒരു കാരണമാണുള്ളത്, 'മരം'. അതുപോലെ ആകാശാദി സകലഭൂതങ്ങൾക്കും ചരാചര വസ്തുക്കൾക്കും ആധാരമായി വിളങ്ങുന്നത് ''പരമാത്മാവു''തന്നെ. ശ്രീ ശങ്കരാചാര്യർ ഈ തത്വത്തെ വെളിവാക്കിയതിങ്ങനെയാണ്.

''ആത്മമയേ മഹതി പടേ
വിവിധ ജഗച്ചിത്രമാത്മനാ ലിഖിതം
സ്വയമേവ കേവലമസൌ
പശ്യൻ പ്രമുദം പ്രയാതി പരമാത്മാ.''

(സ്വാത്മനിരൂപണം)

(ആത്മസ്വരൂപമാകുന്ന വലിയ വസ്ത്രത്തിൽ ആത്മാവു തന്നെ പലതരത്തിലുള്ള ജഗൽസ്വരൂപങ്ങളായ ചിത്രങ്ങളെ വരയ്ക്കുന്നു. അതിനെ കണ്ടു രസിക്കുന്നതും ആത്മാവുതന്നെ. തന്നിൽ താൻ തന്നെ ഭാവനാസ്വരൂപേണ പ്രകാശിപ്പിക്കുന്നതാണ് ജഗത്തെന്നർത്ഥം). ശ്രീ വിദ്യാരണ്യസ്വാമികൾ ഇതേ തത്വത്തെ ഈ വിധം പ്രകാശിപ്പിച്ചു.

"തന്തുഃപടേസ്ഥിതോയദ്വദുപാദാനതയാ തഥാ-
സർവ്വോപാദാനരൂപത്വാൽ സർവ്വത്രായമവസ്ഥിതഃ
പടരൂപേണ സംസ്ഥാനാൽ പടസ്തന്തോർവ്വപുര്യഥാ
സർവ്വരൂപേണ സംസ്ഥാനാൽ സർവ്വമസ്യവപുസ്തഥാ"

(ശ്രീപഞ്ചദശി)

(വസ്ത്രത്തിന്റെ കാരണദ്രവ്യമായ നൂല് ഏതു വിധത്തിൽ വസ്ത്രാകൃതിയിലായിരിക്കുന്നുവോ അതുപോലെ സർവ്വേശ്വരൻ സർവ്വത്തിന്റെയും കാരണദ്രവ്യമായതിനാൽ സർവ്വാകൃതിയായി വസിക്കുന്നു. വസ്ത്രാകൃതിയിലിരിക്കുന്ന നൂലിന്റെ ശരീരം വസ്ത്രം എന്നതുപോലെ സർവ്വസ്വരൂപത്തോടുകൂടെ സർവ്വത്ര വസിക്കുന്ന സർവ്വേശ്വരന്റെ ശരീരം തന്നെ സർവ്വവും.) അതുകൊണ്ടാണ് ശ്രീ നാരായണ ഗുരുദേവൻ ഈ വിധം ചൊല്ലിയതു്.

"നീയല്ലോസൃഷ്ടിയും സ്രഷ്ടാ
വായതും സൃഷ്ടിജാലവും
നീയല്ലോ ദൈവമേ സൃഷ്ടി
ക്കുള്ള സാമഗ്രിയായതും"

(ദൈവദശകം)

ശ്രീരാമകൃഷ്ണപരമഹംസരും ഉപദേശിച്ചതിതുതന്നെ. "ഈശ്വരൻതന്നെയാണ് സർവ്വസ്വവും. ഈശ്വരൻ സ്വയം ജീവനും ജഗത്തും സർവ്വസ്വവുമായിത്തീർന്നിരിക്കുന്നു. പൂർണ്ണജ്ഞാനമുണ്ടാകുമ്പോൾ ഈ ബോധം വരും. "മട്ടുപ്പാവിൽ കയറണം, അതിനു് പടികളെല്ലാം ഒന്നൊന്നായി പിന്നിട്ടുവേണം പോകാൻ. പടികൾ ഒരു വിധത്തിലും മട്ടുപ്പാവല്ല. എന്നാൽ മട്ടുപ്പാവിലെത്തിക്കഴിയുമ്പോൾ കാണാം, അതുണ്ടാക്കാനുപയോഗിച്ച അതേ സാധനങ്ങൾ, ഇഷ്ടികയും ചുണ്ണാമ്പും സുർക്കിയും, കൊണ്ടുതന്നെയാണ് പടികളും പണിതിരിക്കുന്നതു് എന്നു്. ഒരേ പരബ്രഹ്മംതന്നെയാണ് ഈ ജീവജഗത്തു

ക്കളായി തീർന്നിരിക്കുന്നതു്, ചതുർവ്വിംശതിതത്വങ്ങ ളായും പരിണമിച്ചിരിക്കുന്നതു്. ആത്മാവുതന്നെ പഞ്ച ഭൂതങ്ങളായും തീന്നിരിക്കുന്നു.''

(ശ്രീരാമകൃഷ്ണവചനാമൃതം)

33. * മനുഷ്യൻ മാനാപമാനങ്ങൾക്കതീതനായി രിക്കണം. കായാഭിമാനവും അവൻ തീരെ ഉപേക്ഷി ക്കണം. ഇവ രണ്ടും വിട്ടവർ ഈശ്വരനെ എല്ലാ ററിലും എല്ലായിടത്തും ദർശിക്കുന്നു. മാനാപമാന ങ്ങൾ സമഭാവനയോടെ കാണുവാൻ കഴിഞ്ഞാൽ അവന്നു് ആനന്ദം, നിത്യാനന്ദം, അഖണ്ഡാനന്ദം. ''ഞാൻ ശരീരമാകുന്നു'' എന്ന ചിന്ത വിടാത്ത കാല ത്തോളം മുക്തി എന്നതു വളരെ വിദൂരം. ''രണ്ടെ''ന്ന ഭാവം ഇല്ലാതാകുന്നതുവരെ യോഗവും മുക്തിയുമില്ല. *

വ്യാഖ്യാനം :— നശ്വരമായ ദേഹത്തെ ''ഞാൻ'' എന്നു കരുതി അഭിമാനിക്കുന്നേടത്തോളം മനുഷ്യൻ മാനാ പമാനങ്ങൾക്കു വിധേയനാണ്. താൻ ശ്രേഷ്ഠനെന്ന മാനവും നികൃഷ്ടനെന്ന അപമാനവും ഉന്നതകുലജാതനെന്ന ദുരഭിമാനവും മനുഷ്യൻ പാടെ പരിത്യജിക്കേണ്ടതാണ്. ആത്മജ്ഞാനികൾക്കു അത്തരത്തിലുള്ള അഭിമാനമോ അഹങ്കാരമോ ഇല്ല. കാരണം അവർ നശ്വരമായ ദേഹാ ഭിമാനത്തിലല്ല, നിത്യമായ ആത്മബോധത്തിലാണ് ആനന്ദിക്കുന്നതു്. ശ്രീ ശങ്കരാചാര്യർ ഈ വിധം ഉപദേശി ക്കുന്നു.

''ത്യജാഭിമാനം കുലഗോത്രനാമ-
രൂപാശ്രമേഷ്വാർദ്രശവാശ്രിതേഷു
ലിംഗസ്യ ധമ്മാനപി കർത്തൃതാദീൻ
ത്യക്ത്വാ ഭവാഖണ്ഡസുഖസ്വരൂപഃ''

(വിവേകചൂഡാമണി)

(സ്ഥൂലദേഹത്തെ ആശ്രയിച്ചിരിക്കുന്ന കുലം, ഗോത്രം, നാമം, രൂപം, ആശ്രമം ഇവയിലുള്ള മമതയെ ഉപേക്ഷിക്കുക. അതുപോലെ സൂക്ഷ്മദേഹത്തിന്റെ ധർമ്മങ്ങളായ കർതൃത്വാദികളെയും ഉപേക്ഷിച്ച് അഖണ്ഡസുഖസ്വരൂപനായി ഭവിച്ചാലും).

"അതോഽഭിമാനം ത്യജ മാംസപിണ്ഡേ
പിണ്ഡാഭിമാനിന്യപി ബുദ്ധികല്പിതേ
കാലത്രയാ ബാധ്യമഖണ്ഡബോധം
ജ്ഞാത്വാസ്വമാത്മാനമുപൈഹി ശാന്തിം."

(വിവേകചൂഡാമണി)

(അനിത്യവും വികാരിയുമായതുകൊണ്ട് മാംസപിണ്ഡത്തിലും ബുദ്ധികല്പിതമായ ചിത്പ്രതിബിംബത്തിലും ഉള്ള അഹംബുദ്ധിയെ ഉപേക്ഷിക്കുക. കാലത്രയാബാധ്യവും നിത്യബോധവുമായ തന്റെ ആത്മാവിനെ അറിഞ്ഞു ശാന്തി അടഞ്ഞാലും). ഇത്തരത്തിൽ ദുരഭിമാനം വിട്ടവന്ന്. "തുല്യനിന്ദാസ്തുതിർമൌനി"യായവന്ന് ആത്മസ്വരൂപം സർവ്വത്ര വ്യാപിച്ചു തന്മയമായി കാണപ്പെടുന്നു. അങ്ങിനെ എല്ലാ ഭൂതങ്ങളെയും തന്നിലും സർവ്വഭൂതങ്ങളിലും തന്നെയും അതുവഴി എല്ലാം ആത്മസ്വരൂപമായ ഈശ്വരചൈതന്യമായും ആത്മജ്ഞാനി ദർശിക്കുന്നു. അതുകൊണ്ടാണ് ശ്രീകൃഷ്ണഭഗവാൻ പരമമായ ആത്മതത്വത്തെ ഈ വിധം വെളിവാക്കിയതു്.

"സമം പശ്യൻഹി സർവ്വത്ര
സമവസ്ഥിതമീശ്വരം
നഹിനസ്ത്യാത്മനാത്മാനം
തതോയാതി പരാം ഗതിം"

(ശ്രീമദ്ഭഗവത്ഗീത 13/29)

(എല്ലാററിലും—സകലപ്രാണികളിലും—പരമാത്മാവ് സമമായി നാശമില്ലാത്ത സ്വരൂപത്തോടുകൂടിയിരിക്കുന്നവെ

ന്നറിയുന്നവൻ തന്നെത്താൻ തൻെറ ആത്മാവിനെ നശിപ്പിക്കുന്നില്ല. അവൻ അതുകൊണ്ടു മോക്ഷത്തെ പ്രാപിക്കുകയും ചെയ്യുന്നു). അതിനാലാണ് ശ്രീ ശങ്കരാചാര്യർ

''ദൃഷ്ടിം ജ്ഞാനമയീം കൃത്വാ
പശ്യേത് ബ്രഹ്മമയം ജഗത്''

(ആത്മബോധം)

എന്ന് ഉപദേശിച്ചതു്. ''ദൃഷ്ടിയെ ജ്ഞാനമയമാക്കിക്കൊണ്ടു് ജഗത്തിനെ ബ്രഹ്മമയമായി വീക്ഷിക്കുക'' എന്നു സാരം.

''സർവ്വഗം സച്ചിദാനന്ദം
ജ്ഞാനചക്ഷുർന്നിരീക്ഷതേ
അജ്ഞാനചക്ഷുർന്നേക്ഷേത
ഭാസ്വന്തം ഭാനുമന്ധവത്''

(ആത്മബോധം)

(സർവ്വവ്യാപകമായ സച്ചിദാനന്ദാത്മാവിനെ ജ്ഞാനനേത്രമുള്ളവൻ കണ്ടുകൊണ്ടിരിക്കുന്നു. സൂര്യൻ ഉജ്ജ്വലമായി പ്രകാശിച്ചുകൊണ്ടിരുന്നാലും കുരുടന്നു് കാണാൻ കഴിയാത്തതുപോലെ, അജ്ഞാനനേത്രമുള്ളവന്നു് സർവ്വവ്യാപകമായ പരമാത്മാവിനെ കാണുവാൻ കഴിയാതെ പോകുന്നു). ദേഹാഭിമാനത്തിൽ മാനാപമാനങ്ങൾ എന്ന ഭേദബുദ്ധിയില്ലാതെ അവയെല്ലാം അതീതനായി ആത്മബോധത്തിൽ വിരാജിക്കുന്നവന്നുമാത്രമാണ് നിത്യാനന്ദവും അഖണ്ഡാനന്ദവും. ''ഞാൻ ശരീരമാകുന്നു'' എന്ന അജ്ഞാനചിന്ത വിടാത്തകാലത്തോളം ആത്മപ്രഭാവമെന്ന ജീവന്മുക്തിപദം പൂകുക സാദ്ധ്യമല്ല. ഒരേ ഒരു ആത്മതത്വത്തിൽ ബുദ്ധി ഉറയ്ക്കുന്നതുവരെ രാജയോഗപദവുമില്ല; ആത്യന്തിക ദുഃഖനിവൃത്തിയുമില്ല; നിത്യാനന്ദപദവുമില്ല. അതിനാൽ ഏകവും നിത്യവുമായ ആത്മതത്വത്തിൽ പ്രേമമുണ്ടാക്കുകയാണ് വേണ്ടതു്. അതുവഴി നിരതിശയാനന്ദപ്രാപ്തിയും ജീവന്മുക്തിപദവും നേടുവാൻ കഴിയുന്നു.

**33. A** * സ്ത്രീ, പുരുഷൻ എന്ന വ്യത്യാസം ബാഹ്യപ്രകൃതിയിൽ മാത്രം. സൂക്ഷ്മപ്രകൃതിയിൽ എല്ലാം ഒന്നു മാത്രം. സൂക്ഷ്മവസ്തുവിങ്കൽ ഗുണദോഷഭേദങ്ങളില്ല. അവിടെ നിത്യാനന്ദം മാത്രം. *

വ്യാഖ്യാനം :— സ്ത്രീയെന്നും പുരുഷനെന്നും മററുമുള്ള വ്യത്യാസം ബാഹ്യപ്രകൃതിയിൽ മാത്രമാണെന്നു് സൂക്ഷ്മമായി ചിന്തിച്ചാലറിയാം. സൂക്ഷ്മപ്രകൃതിയിൽ എല്ലാം ഒരേ ഒരു ആത്മചൈതന്യം മാത്രമാണ്; സച്ചിദാനന്ദസ്വരൂപം. ആത്മചൈതന്യത്തിൽ ഗുണദോഷഭേദങ്ങളുമില്ല. അവിടെ നിത്യാനന്ദമയം—''ആനന്ദംബ്രഹ്മ.'' അതിനാൽ സ്ത്രീപുരുഷഭേദങ്ങളെല്ലാം ബാഹ്യസങ്കല്പങ്ങളാണ്. ഈ പരമാത്ഥം മനസ്സിലാക്കിയ ഋഷിയാണ് ഈവിധം മന്ത്രിച്ചതു്.

''സ്ത്രിയസ്സതീസ്താ ഉമേ പുംസ ആഹുഃ
പശ്യദക്ഷണ്വാൻ നവിചേതദന്ധഃ
കവിർ്യഃപുത്രസ്സ ഈ മാചികേത
യസ്താ വിജാനാൽ സ പിതുഷ്പിതാസൽ''

(ഋഗ്വേദം 2–3–17–1)

(തത്വജ്ഞാനത്തിൻെറ അത്ഭുതകരമായ മഹത്വത്തെ ഈ മന്ത്രം ചൂണ്ടിക്കാണിക്കുന്നു. സാധാരണ ജനങ്ങൾ സ്ത്രീകളെന്നു പറയപ്പെടുന്നവരെത്തന്നെ ആത്മജ്ഞാനികൾ പുരുഷന്മാരെന്നു പറയുന്നു. ഇതു പരസ്പരവിരുദ്ധമാണെന്നു തോന്നും. എന്നാൽ ഒരേ ഒരു ആത്മാവുതന്നെയാണ് സ്ത്രീശരീരവും പുരുഷശരീരവും മാറിമാറി എടുക്കുന്നതു്. സാധാരണക്കാർ ശരീരത്തിൻെറ ആകൃതിഭേദത്തെ മാത്രം കണ്ടു സ്ത്രീയെന്നും പുരുഷനെന്നും പരികല്പിക്കുന്നു. തത്വജ്ഞന്മാരാകട്ടെ, സ്ത്രീപുരുഷശരീരങ്ങളിൽ അന്തര്യാമിയായി പരിവർത്തിക്കുന്ന ആത്മാവിനു

സ്ത്രീപുരുഷഭേദമോ മററു ഭേദമോ ഇല്ലെന്നു മനസ്സിലാക്കുന്നു. അതുകൊണ്ടു സ്ത്രീപുരുഷഭേദം ഉപാധിഭേദം മാത്രമാണ്. ജ്ഞാനദൃഷ്ടിയുള്ളവർ ഈ പരമാത്ഥം മനസ്സിലാക്കുന്നു. മാത്രമല്ല, ഒരുവൻ പുത്രനായിരുന്നു കൊള്ളട്ടെ, അവൻ ജ്ഞാനിയായിരുന്നാൽ സ്ത്രീപുരുഷഭേദം അവാസ്തവമാണെന്നു മനസ്സിലാകും. അങ്ങനെ മനസ്സിലാക്കിയ പുത്രൻ പിതാവിനെപ്പോലെ പൂജിക്കപ്പെടേണ്ടവനാകുന്നു).

(ഋഗ്വേദജ്യോതിസ്സ്)

34. * നീ ആരാണെന്നറിയുക. നിന്നിലുള്ള രഹസ്യത്തെ നീ അറിയുക. അന്യമായതും നീയും വ്യത്യസ്തമാണെന്ന ഭാവന ഭ്രാന്തിയാണു്. സമഭാവനയാകട്ടെ നിൻെറ ആദർശം. സമഭാവനയെക്കുറിച്ചു് സംസാരിച്ചാൽ മാത്രം പോരാ, നീ അതു് അനുഭവത്തിൽ വരുത്തുകയും വേണം. ബാഹ്യദൃഷ്ടികൊണ്ടു് കാണുന്നതെന്തോ അതു് നിഷ്പ്രയോജനമാണു്. നാനാത്വത്തിൽ ഏകത്വം ദർശിക്കുകയും ഏകത്വത്തിൽ നാനാത്വം ദശിക്കുകയും തന്നെ ജീവന്മുക്തി; ഇതുതന്നെ നിഷ്കാമത. *

വ്യാഖ്യാനം:— നീ ആരാണെന്നറിയുവാൻ പ്രയത്നിക്കുക. അതായതു്, താൻ നശ്വരമായ ദേഹമല്ലെന്നും നിത്യമായ ആത്മചൈതന്യമാണെന്നും സ്വാനുഭവപ്പെടുത്തുകയാണു് മനുഷ്യജീവിതത്തിൻെറ പരമലക്ഷ്യം. നിന്നിലുള്ള രഹസ്യം ആത്മാവിൻെറ രഹസ്യമാണു്. അതാണറിയേണ്ടതു്. ശ്രീ രമണമഹർഷിയുടെ സാരവാക്യങ്ങൾ ശ്രദ്ധിക്കുക. ''ഈ ''ഞാൻ'' ആരാണെന്ന ചോദ്യം എന്നും അവശേഷിക്കുന്നു. ''ഞാൻ'' ആരാണെന്നു കണ്ടു

പിടിക്കു. അവസ്ഥാത്രയങ്ങളുടെ അധിഷ്ഠാനമായും സാക്ഷിയായും ഗുണമോ സ്വരൂപമോ ഇല്ലാത്തതായുമിരിക്കുന്ന ഒന്നാണു് യഥാർത്ഥമായ 'ഞാൻ'' എന്നു് മനനത്താൽ അറിഞ്ഞുകൊള്ളേണ്ടതാണു്. ആത്മസ്വരൂപം പഞ്ചകോശങ്ങളെയും കടന്നുനില്ക്കുന്നു. അനാത്മാകാരങ്ങളെയെല്ലാം ''ഞാനല്ലാ'' എന്നൊഴിച്ചുവയ്ക്കുമ്പോഠം കേവല സച്ചിദാനന്ദസ്വരൂപമായ ഞാൻ —ആത്മാവു— പ്രകാശിക്കുന്നതു കാണാം.'' ആത്മാവു ബാഹ്യവസ്തുവല്ല, ആന്തരചൈതന്യമാണു്. ഇന്ദ്രിയവേദ്യമല്ലെന്നർത്ഥം. യോഗസാധനവഴി, ധ്യാനബലത്താൽ ''താൻ നിത്യമായ ആത്മാവാണെന്ന''" തത്വം സാക്ഷാൽക്കരിക്കുകതന്നെ വേണം. ഞാൻ, നീ എന്ന വ്യത്യസ്ത ഭാവന സത്യമറിയാത്തതിനാലുള്ള, ആത്മതത്വമറിയാത്തതിനാലുള്ള മനസ്സിൻെറ വിഭ്രാന്തിയാണു്. സമഭാവനയാകട്ടെ നിൻെറ ജീവിതാദർശം. സമഭാവനയെ —ആത്മപ്രേമത്തിൻെറ ദിവ്യഭാവത്തെ— നീ കൈക്കൊള്ളുക. എല്ലാററിലും അന്തർലീനമായി എല്ലാററിനും സത്ത നൽകുന്ന ആത്മചൈതന്യം തന്നെയാണു് നിന്നിലും കുടികൊള്ളുന്നതെന്ന രഹസ്യം നീ അനുഭവിച്ചറിയുക.

ഭക്തോത്തമനായ സൂർദാസ് ''സമദർശിത്വ''ത്തെക്കുറിച്ചു പാടിയ പ്രശസ്തവരികളുടെ സാരം ഇവിടെ കുറിക്കുന്നതു് സന്ദർഭോചിതമായിരിക്കും. ''പ്രഭോ, അങ്ങു് എൻെറ ദുർഗ്ഗുണങ്ങളെ നോക്കരുതേ! ''സമദർശി'' എന്നാണു് അവിടത്തെ നാമധേയം. നാം ഇരുവരിലും ഒരേ ബ്രഹ്മത്തെ കാണുക. ഇരുമ്പിൻെറ ഒരു കഷ്ണം ക്ഷേത്രത്തിലെ ദേവവിഗ്രഹത്തിൽ കുടികൊള്ളുന്നു; മറെറാരു കഷ്ണം കശാപ്പുകാരൻെറ കൈയിലെ കത്തിയുമാണു്. എന്നാൽ അവ രണ്ടും സ്പർശമണി ഉരസുമ്പോഠം കാഞ്ചനമായി മാറുന്നു. അതുകൊണ്ടു്, പ്രഭോ, എൻെറ

ദുർഗ്ഗുണങ്ങളെ നോക്കരുതേ. സമദർശി എന്നാണ് അവിടുത്തെ നാമധേയം.

''ഒരു ജലബിന്ദു പരിപാവനയായ യമുനാതീർത്ഥത്തിൽ; മറെറാരു ബിന്ദുവോ മലീമസമായ വഴിയരികിലെ കുണ്ടിൽ. എന്നാൽ രണ്ടും ഗംഗയിൽ പതിക്കുമ്പോൾ ഒന്നുപോലെ പവിത്രം. അതിനാൽ പ്രഭോ, എന്റെ ദുർഗ്ഗുണങ്ങളെ നോക്കരുതേ. സമദർശിയെന്നത്രെ അവിടുത്തെ നാമം........''

സാർവ്വലൗകികപ്രേമത്തെക്കുറിച്ചും സമഭാവനയെക്കുറിച്ചും മററും പ്രസംഗിച്ചതുകൊണ്ട് പ്രയോജനമില്ല. ആയതിന്റെ പൊരുൾ സ്വയം അനുഭവിച്ച് പ്രവൃത്തിപഥത്തിൽ കൊണ്ടുവരേണ്ടതാണ്. അതായതു്, ദിവ്യമായ ആത്മപ്രേമം സകല ജീവരാശികളിലും ചരാചരങ്ങളിലും വ്യാപിപ്പിക്കണം. എല്ലാററിനേയും ഈശ്വരതുല്യമായി കരുതി സ്നേഹിക്കുകയും സേവിക്കുകയും വേണം. ബാഹ്യദൃഷ്ടികൊണ്ടു കാണുമ്പോഴാണ് പലതരം വ്യത്യാസങ്ങൾ ബുദ്ധിക്കനുഭവമാകുന്നതു്. അവയെല്ലാം മായാഭ്രാന്തിയാണ്. ആന്തരമായി നോക്കുമ്പോൾ ഒരേ ഒരു ആത്മചൈതന്യമാണ് എല്ലാററിലും കുടികൊള്ളുന്നതെന്ന സത്യം സ്വാനുഭവമാകും. ശ്രീകൃഷ്ണഭഗവാൻ വെളിവാക്കിയ പരമതത്വവുമതുതന്നെ.

''മത്തഃ പരതരം നാന്യത്
കിഞ്ചിദസ്തി ധനഞ്ജയ,
മയി സർവ്വമിദം പ്രോതം
സൂത്രേ മണിഗണാ ഇവ''

(ശ്രീമദ് ഭഗവദ്ഗീത 7/7)

(അല്ലയോ അർജ്ജുന, ഈ ലോകത്തിനു് എന്നേക്കാൾ മീതെ വേറൊരു കാരണവുമില്ല. നൂലിനെ ആശ്രയിച്ചു

മണികരം നിൽക്കുന്നതുപോലെ ആത്മാവിനെ ആശ്രയി ച്ചാണ് ഈ ലോകമെല്ലാം നിലകൊള്ളുന്നതു്).

"സർവ്വഭൂതേഷു യേനൈകം
ഭാവമവ്യയമീക്ഷതേ
അവിഭക്തം വിഭക്തേഷു
തജ്ജ്ഞാനം വിദ്ധി സാത്വികം"

(ശ്രീമദ് ഭഗവദ്ഗീത 18/20)

(വേറെ വേറെയായിരിക്കുന്ന സകലഭൂതങ്ങളിലും അനസ്യൂതമായും ഏകമായും വ്യയമില്ലാത്തതായുമിരിക്കുന്ന പരമാത്മതത്വത്തെ യാതൊരു ജ്ഞാനംകൊണ്ടു കാണുന്നുവോ ആ ജ്ഞാനം സാത്ത്വികമെന്നറിഞ്ഞാലും). ആത്മദർശനത്തിലൂടെ അഖണ്ഡശാന്തി അനുഭവിക്കുമ്പോരം സമഭാവനയെന്ന ഉൽകൃഷ്ടഭാവമുളവാകുന്നു. ഒരേ ആത്മാവിനെ സർവ്വത്ര ദർശിക്കാനിടവരുന്നു. അതാണ് നാനാത്വത്തിൽ ഏകത്വം ദർശിക്കുന്ന അദ്വൈതഭാവം. അതോടൊപ്പം താൻതന്നെയാണ് ഈ ജഗത്തു മുഴുവനും എന്ന സത്യബോധവും—ഏകത്വത്തിൽ നാനാത്വം ദർശിക്കുന്ന ദിവ്യഭാവവും— ഉണ്ടാകുന്നു. ശ്രീകൃഷ്ണഭഗവാൻെറ ദിവ്യോപദേശം ശ്രദ്ധിക്കുക.

"അഗ്നിർദ്ദേവോ ദ്വിജാതീനാം
മുനീനാംഹൃദി ദൈവതം
പ്രതിമാസ്വല്പബുദ്ധീനാം
സർവ്വത്ര സമദർശിനാം"

(ഉത്തരഗീത)

(ബ്രാഹ്മണക്കു അഗ്നി ഈശ്വരനാണ്. എന്നാൽ തപസ്വികരംക്ക് അവരുടെ ഹൃദയത്തിലാണ് ഈശ്വരൻ. മൂഢന്മാർ വിഗ്രഹങ്ങളെ ഈശ്വരനായി കരുതുന്നു. എന്നാൽ ശാന്തന്മാരായ സമദർശികരം ഈശ്വരനെ എങ്ങും നിറഞ്ഞതായി കാണുന്നു).

35. * മനസ്സിന്റെ നീചവ്യാപാരം ബുദ്ധിരാഹിത്യ മാണ്. ഈ ബുദ്ധിഹീനതയാണ് പറയൻ. അന്യ ന്മാരോടുള്ള പരിഹാസം, വഞ്ചന, അഹങ്കാരം, അസൂയ തുടങ്ങിയവയാണ് പറയന്റെ ലക്ഷണ ങ്ങൾ. തൊലി കറുത്തവനും വസ്ത്രം മുഷിഞ്ഞവനും പറയനല്ല. തലപ്പാവും റിസ്റ്റ്വാച്ചും ധരിച്ചവൻ ഭേദബുദ്ധിയുള്ളവനായാൽ അവൻ പറയനായി. കൊററിനില്ലാത്തതുകൊണ്ട് പറയനാകുന്നില്ല; സ്വാ ർത്ഥവും ഭേദബുദ്ധിയുമുള്ളവനാണ് പറയൻ. *

വ്യാഖ്യാനം:— ബുദ്ധിയുടെ ദുർബ്ബലത ഹേതുവായി, ആത്മബോധമില്ലാത്തതിനാലുണ്ടാകുന്നതാണ് നീചസ്വ ഭാവവൃത്തികൾ. ആ വൃത്തികൾ തന്നെ പറയന്റെ സഹജ മായ നീചസ്വഭാവം. നിന്ദ, വഞ്ചന, അസൂയ ഇവ അവന്റെ സ്വഭാവമാണ്. അഹങ്കാരമെന്ന ഗർവ്വും മാത്സ ര്യമെന്ന ദോഷവും പരനിന്ദയും മററുമുള്ളവൻ എന്നതാണ് പറയൻ എന്ന പദംകൊണ്ടുള്ള സൂചന. വസ്ത്രം മുഷിഞ്ഞ തുകൊണ്ടോ തൊലി കറുത്തതുകൊണ്ടോ ഒരാൾ പറയനാകു ന്നില്ല. പരിഷ്കൃത വസ്ത്രാദ്യലങ്കാരങ്ങൾ അണിഞ്ഞാലും ഭേദബുദ്ധിയെന്ന നീചസ്വഭാവമുണ്ടായാൽ അവൻ പറയ നാണ്. ഇതുനിമിത്തമാണ് റസൂൽ (സ) ഇങ്ങനെ പറ ഞ്ഞത്.

''നായ ഉള്ള ഒരു വീട്ടിലും മലക്കുകൾ പ്രവേശിക്കുക യില്ല'' എന്ന്—''ഹൃദയവും ഒരു വീടാകുന്നു. അത് മലക്കു കളുടെ ഗൃഹമാകുന്നു. അവരുടെ മുദ്ര പതിക്കുന്ന സ്ഥാനവുമാ കുന്നു. അവരുടെ വാസസ്ഥലവുമാകുന്നു. ദ്വേഷ്യം, കാമം, പോര്, അസൂയ, അഹംഭാവം, ഡംഭ് തുടങ്ങിയ താഴ്ന്ന വിശേഷണങ്ങൾ കുരക്കുന്ന നായ്ക്കളാകുന്നു. അപ്പോൾ

ഹൃദയം നാസ്സുളാൽ നിറഞ്ഞിരിക്കേ മലക്കുകൾ എങ്ങനെ യാണ് അവിടേക്ക് കടന്നുചെല്ലുക. ഹൃദയത്തിൽ മലക്കു കൾവഴിയല്ലാതെ അല്ലാഹു വിദ്യയുടെ പ്രകാശം നിക്ഷേ പിക്കുകയില്ല.''

(ഇഹ്‌യാഉലൂമിദ്ദീൻ)

ആഹാരത്തിനില്ലാത്തവൻ ദരിദ്രൻ എന്ന പദത്തിന ല്ലാതെ പറയൻ എന്ന പദത്തിന്നർഹനല്ല. സ്വാർത്ഥ ചിന്തയും ഭേദബുദ്ധിയുമുള്ളവനാണ് പറയനും പുലയനും. അതിനാൽ അത്തരം നീചസ്വഭാവമില്ലാതാകുവാനാണ് നാം പ്രയത്നിക്കേണ്ടത്. അപ്പോൾ മാത്രമേ നാം ദിവ്യന്മാ രാകുകയുള്ളു. ശ്രീ വിവേകാനന്ദസ്വാമികളുടെ അമൃത വാണി ശ്രദ്ധിക്കുക. ''വിശേഷാവകാശങ്ങൾ മനുഷ്യ ജീവിതത്തിന് ഒരു വിഷബാധയായിരിക്കയാണ്. വിശേഷാവകാശങ്ങളെ തകർത്തു വീഴ്ത്തിയപ്പോഴൊക്കെ മനുഷ്യ''വർഗ്ഗത്തിനു കൂടുതൽ വെളിച്ചവും പുരോഗതിയും കൈവന്നിട്ടുണ്ട്. ബലവാൻ ബലഹീനന്റെ മേൽ അവ കാശപ്പെടുന്ന വൈശിഷ്യം, വിശേഷാവകാശത്തിന്റെ മൃഗീയഭാവം, സർവ്വസാധാരണമാണ്. ഒരുത്തനും ഒരു വിശേഷാവകാശവും ഇല്ലതന്നെ. ഒരേ ശക്തിയാണ് എല്ലാ മനുഷ്യനിലുമുള്ളത്. അതു് ഒരാളിൽ കൂടുതലും മറെറാരാ ളിൽ കുറഞ്ഞുമാവാം പ്രകടമാകുന്നത്. എന്നാൽ വികസന സാദ്ധ്യത എല്ലാവരിലും തുല്യംതന്നെ. പിന്നെ എവിടെ യാണ് വിശേഷ പരിഗണനയ്ക്കവകാശം? എല്ലാ ആത്മാ വിലും, ഏററവും അജ്ഞനിൽപ്പോലും, ജ്ഞാനസർവ്വസ്വം അടങ്ങിയിരിപ്പുണ്ട്. അയാൾ അതു് ആവിഷ്ക്കരിച്ചി ട്ടില്ല; അയാൾക്കതിനു സന്ദർഭം ലഭിച്ചിട്ടില്ലായിരിക്കാം; അയാളുടെ ചുററുപാടുകൾ അനുകൂലമല്ലായിരുന്നിരിക്കാം. സന്ദർഭം കിട്ടിയാൽ അയാളതു പ്രകാശിപ്പിക്കും. ഒരുവൻ മറെറാരുവനെക്കാൾ ഉയർന്നു ജനിക്കുന്നു എന്ന ആശയം

അത്ഥശൂന്യമാണ്. എല്ലാ ജീവികളും തുല്യമായി ഈശ്വരന്റെ അഭിസ്ഫുരണങ്ങളാണ്, സ്ഫുരണത്തിന്റെ തോതിൽ മാത്രമാണ് വ്യത്യാസം. മേന്മ അവകാശപ്പെടാൻ എന്തുണ്ട്? ഏററവും അജ്ഞനായവൻ, ഏററവും അജ്ഞനായ ശിശുപോലും, ഇതേവരെ ഉണ്ടായതോ ഇനി ഉണ്ടാകാനിരിക്കുന്നതോ ആയ ഏതൊരു വ്യക്തിയോടുമൊപ്പം മഹത്വമുള്ള ഈശ്വരദൂതനത്രേ. അദ്വൈതത്തിന്റെ കൃത്യം, അതിനാൽ, ഈ എല്ലാ വിശേഷാവകാശങ്ങളേയും തച്ചുടയ്ക്കലാണ്.''

(വിവേകാനന്ദസാഹിത്യസർവ്വസ്വം)

യേശുദേവന്റെ അമൃതവാണി ശ്രദ്ധിക്കുക.

''ഞാൻ പറയുന്നതു് ശ്രദ്ധിച്ചു മനസ്സിലാക്കിക്കൊള്ളുവിൻ. ഏതെങ്കിലും തരം ഭക്ഷണം കഴിക്കുന്നതുമൂലം നിങ്ങൾ അശുദ്ധരായിത്തീരുന്നില്ല. നിങ്ങൾ പറയുകയും ചിന്തിക്കുകയും ചെയ്യുന്ന കാര്യങ്ങളാണ് നിങ്ങളെ അശുദ്ധരാക്കുന്നതു്. ഹൃദയത്തിൽനിന്നു് ദുഷ്ചിന്ത, കൊലപാതകം, വ്യഭിചാരം, മോഷണം. നുണ, ദൂഷണം എന്നിവയെല്ലാം പുറപ്പെട്ടുവരുന്നു. ഇവയാണ് അശുദ്ധിയുളവാക്കുന്ന കാര്യങ്ങൾ. എന്നാൽ ആചാരപ്രകാരം കൈകഴുകാതെ ഭക്ഷിക്കുന്നതുമൂലം ആദ്ധ്യാത്മികമായ യാതൊരു ശുദ്ധിയും ഉണ്ടാകുന്നില്ല.''

(മത്തായി 10,11,19,20)

36. * പുലയനെന്നു പറയുന്നതു് മനസ്സിന്റെ ഭ്രാന്തി മാത്രമാണ്. ഒരുവനെ പുലയനെന്നു വിളിക്കുന്നവനാണ് പുലയൻ. ഒരു കഷണം തുണി പറയന്റെയും ബ്രാഹ്മണന്റെയും വായിൽ ഒരുപോലെ തിരുകാം. പുലയൻ തൊട്ട ചുണ്ണാമ്പുകൂടി ബ്രാഹ്മ

ണൻ ഉപയോഗിക്കുന്നില്ല. പുലയനോടൊപ്പം ഒരേ പായയിൽ ബ്രാഹ്മണനിരിക്കുന്നില്ല. ഒരാൾ ഇത്തരത്തിൽ ചെയ്യുമ്പോൾ അതു കണ്ടും കേട്ടും മററു ള്ളവരും അതിനെ അന്ധമായി അനുകരിക്കുന്നു. *

വ്യാഖ്യാനം :— പുലയൻ എന്നു നാം ഒരാളെ വിളി ക്കുന്നതുതന്നെ മനസ്സിന്റെ ഭ്രാന്തി നിമിത്തമാണ്, അജ്ഞതകൊണ്ടാണ്. പുലയൻ എന്നു ഒരു മനുഷ്യ സഹോദരനെ വിളിക്കുന്നവനാണ് യഥാൎത്ഥത്തിൽ പുല യൻ. പുലയനെന്ന പ്രത്യേകമൊരു സൃഷ്ടിയില്ല. എല്ലാവ രേയുംപോലെ അമ്മയച്ഛന്മാരാൽ ജാതനായ ഒരു ജീവാ ത്മാവാണ് അവനും. അവനും പരമാത്മാവിന്റെ ഘടക മാണ്. അവനിലും സച്ചിദാനന്ദചൈതന്യം കുടികൊ ള്ളുന്നു. ബ്രാഹ്മണനെന്നഭിമാനിക്കുന്നവന്റെയും പുലയ നെന്നപഹസിക്കപ്പെടുന്നവന്റെയും ശരീരപ്രവൎത്തനങ്ങൾ ക്കുതമ്മിൽ വ്യത്യാസമില്ല. പുലയനും ബ്രാഹ്മണനും വിശ പ്പുണ്ട്. വിശപ്പടക്കാൻ രണ്ടുപേരും ആഹാരം കഴിക്കുന്നു. അതും വായിൽക്കൂടി തന്നെ. മലമൂത്രവിസൎജ്ജനവും സന്താനോല്പാദനവും ഒരേ രീതിയിൽ. പുലയനും ഉറ ങ്ങുന്നു. ബ്രാഹ്മണനും ഉറങ്ങുന്നു. രണ്ടു പേരും സ്വപ്നം കാണുന്നു. സ്ഥിതിഗതികൾ ഈവിധമിരിക്കെ, ബ്രാഹ്മ ണൻ ഡംഭുകൊണ്ടും ദുരഭിമാനംകൊണ്ടും ഉയർന്നവനെന്നു നടിച്ച് പുലയനെ നിന്ദിക്കുന്നു. പുലയൻ തൊട്ട ചുണ്ണാ മ്പുകൂടി ബ്രാഹ്മണൻ ഉപയോഗിക്കുന്നില്ല. അവനോ ടൊപ്പം ഒരേ ഒരു പായയിൽ ഇരിക്കുവാൻ ബ്രാഹ്മണനു് ഹൃദയമില്ല താൻ ദൈവത്തിന്റെ സ്വന്തം പ്രതിനിധിയാ ണെന്നും ഈശ്വരസാക്ഷാൽക്കാരാധികാരം തനിക്കു മാത്ര മാണുള്ളതെന്നും അഭിമാനിച്ച് അഹങ്കാരം പൂണ്ട്, മററുള്ള വരോട് താണരീതിയിൽ പെരുമാറുകയും അവരെ ദുഃഖി

പ്പിക്കുകയും ചെയ്യുന്ന ഈ ബ്രാഹ്മണൻ. തൻെറ മാന സിക സങ്കല്പങ്ങളുടെ അജ്ഞാനസന്തതികളാണ് ഇതൊ ക്കെയെന്ന് ബ്രാഹ്മണനറിയുന്നില്ല. ഒരുവൻ ബ്രാഹ്മ ണൻ, മററൊരുവൻ ശൂദ്രൻ, വേറൊരുവൻ പറയൻ എന്നി ത്യാദി ജാതിവ്യത്യാസങ്ങളെല്ലാം മനുഷ്യൻെറ കൃത്രിമ സൃഷ്ടികൾ മാത്രമാണ്; സ്വാൎത്ഥസങ്കല്പങ്ങൾ മാത്രമാണ്. ഈ ബ്രഹ്മാണ്ഡത്തിൽ മുഴുവൻ ഒരേ ഒരു ജാതിയും ഒരേ ഒരു മതവും ഒരേ ഒരു ദൈവവും മാത്രമേയുള്ളു. അതാണ് ''ആത്മാവ്.'' അതിൻെറ ദിവ്യഭാവങ്ങൾ മാത്രമാണ് സത്യം, പ്രേമം, ആനന്ദം മുതലായവ. അങ്ങിനെയി രിക്കെ ഒരു മനുഷ്യൻ മററാരു മനുഷ്യനെ ഭേദഭാവത്തിലും അധഃകൃതനായും നോക്കുന്നുവെങ്കിൽ അത്തരത്തിൽ നോക്കു ന്നവനാണ് പുലയൻ, പറയൻ. ഇതോർത്താണ് മഹാ കവി വള്ളത്തോൾ ഇങ്ങനെ ചൊല്ലിയതു്.

''ബ്രഹ്മർഷിമാർമുഖ്യനെ മുക്കുവത്തി
പെററാരു പുണ്യക്ഷിതിമണ്ഡലത്തിൽ
അഹോ! മനുഷ്യന്നു മനുഷ്യനോട്
സാമീപ്യസമ്പർക്കമധർമ്മമായി!''

ശ്രീനാരായണ ഗുരുദേവൻെറ ദിവ്യവാണി ശ്രദ്ധിക്കുക.

''മനുഷ്യാണാം മനുഷ്യത്വം
ജാതിർ; ഗോത്വം ഗവാംയഥാ;
നഃബ്രാഹ്മണാദിരസ്യൈവം
ഹാ! തത്ത്വം വേത്തികോഽപിന.''

(മനുഷ്യന്ന ബ്രാഹ്മണാദിജാതിയില്ല. മനുഷ്യത്വമാണ് ജാതി; പശുക്കൾക്കു പശുത്വംപോലെതന്നെ; ഹാ! ഈ തത്ത്വം ഒരാളും അറിയുന്നില്ലല്ലോ.)

ശ്രീ വിവേകാനന്ദസ്വാമികളുടെ സാരവാക്യം ശ്രദ്ധിക്കുക. ''രാജ്യത്തുള്ള എല്ലാ ആളുകളെയും ബ്രാഹ്മണരുടെ നില യിലേയ്ക്കു് ഉയർത്തിക്കൊണ്ടുപോകണം. സകല ഹിന്ദു

ക്കളം പരസ്പരം സഹോദരന്മാരാണ്. ''തൊടരുത്, തീണ്ടരുത്'' എന്നും പറഞ്ഞു നാം തന്നെയാണ് അവരെ അധഃകൃതരാക്കി വിട്ടതു്". അതിനാൽ നാട്ടു മുഴുവൻ അടിമത്തത്തിലും പേടിയിലും മണ്ടത്തത്തിലും കൊള്ളരുതായ്മയിലും അങ്ങേയററം ആണ്ടുപോയി. ബ്രാഹ്മണർ ധമ്മശാസ്ത്രങ്ങളെയെല്ലാം തങ്ങളുടെ കുത്തകയാക്കി വെച്ചുംകൊണ്ടു്, വിധിനിഷേധങ്ങൾ നിർണ്ണയിക്കാനുള്ള അധികാരം കയ്യടക്കിവെച്ചു. അങ്ങനെ, ഭാരതത്തിലെ ഇതര ജാതികളെ നീചരെന്നു പറഞ്ഞു പറഞ്ഞു, സത്യമായും തങ്ങൾ ഹീനന്മാരാണെന്ന ധാരണ അവരുടെ ഉള്ളിൽ കുത്തിവെച്ചു. ഈ ധാരണ മാററണം. അവരെ ഉയർത്തണം. അഭയവാണി കേൾപ്പിക്കണം. പറഞ്ഞുകൊടുക്കണം, ''നിങ്ങളും ഞങ്ങളെപ്പോലെ മനുഷ്യരാണ്. ഞങ്ങളെപ്പോലെ നിങ്ങൾക്കും എല്ലാ അവകാശങ്ങളുമുണ്ടു്''. ബ്രാഹ്മണരോടു ഞാൻ പറയട്ടെ—ജാതിയേയും കുലത്തേയും ചൊല്ലിയുള്ള നിങ്ങളുടെ അഭിമാനം വ്യർത്ഥമാണ്. അതൊക്കെ കുടഞ്ഞു കളയുക. മററുള്ളവരെ സഹായിക്കാൻ കൈ നീട്ടുക. അറിവിൻെറ വാതിൽ എല്ലാവർക്കുമായി തുറന്നിടുക. ചവിട്ടി മെതിക്കപ്പെട്ട സാമാന്യജനത്തിനു ന്യായമായും നിയമാനുസൃതമായും കിട്ടേണ്ട അവകാശങ്ങളും ബഹുമതികളും നല്കുക''.

(വിവേകാനന്ദ സാഹിത്യസർവ്വസ്വം)

87. * ആത്മവിചാരമുള്ളവരാണ് മഹത്തുക്കൾ. സമ്പത്തുകൊണ്ടോ സ്വത്തുകൊണ്ടോ ഒരാൾ മഹാനാകയില്ല. ഒരുവൻ പുലയനായാലും വിചാരശക്തി വളർന്നാൽ അവൻതന്നെ വലിയവൻ (ധനികൻ). സൂക്ഷ്മവിചാരമുള്ളവനാണ് ബ്രാഹ്മണൻ. വലിയ ഭവനം, ധനം, രത്നം, കഴുത്തിൽ മാല,

കാതിൽ വൈരക്കല്ല്, വിരലിൽ മോതിരം ഇവ ഉണ്ടായാലും ഒരുവൻ വലിയവനാകയില്ല. വിചാര ശക്തി ഉള്ളവൻതന്നെ വലിയവൻ. ഭൌതിക മായി മെച്ചപ്പെട്ടവൻ ഒരിക്കലും വലിയവനല്ല. സ്വർണ്ണംകൂട്ടിവെച്ചാലും ഒരുവൻ വലിയവനാക യില്ല. *

വ്യാഖ്യാനം :— ആത്മവിചാരമുള്ളവരാണ്— ആത്മ ബോധമുള്ളവരാണ് മഹാത്മാക്കൾ. പണവും ഭൂസ്വത്തും ഉള്ളവരുടെ ആഢ്യത്വം ശാശ്വതമല്ല. അവ ഒരുത്തനേയും വലിയവനാക്കുകയില്ല. ഒരുവൻ ജാതിയിൽ പുലയനാ യാലും ദരിദ്രനായാലും അവന്ന് ആത്മവിചാരമുണ്ടെങ്കിൽ —ആത്മബോധമുണ്ടെങ്കിൽ അവൻ ധനികനാണ്, ആഢ്യ നാണ്, വലിയവനാണ്. ഉദാഹരണമായി 'സേന' ഒരു ക്ഷുരകനാണ്. എന്നാൽ അദ്ദേഹം മഹാസിദ്ധനും ആത്മ ജ്ഞാനിയുമായിരുന്നു. 'സംവതമാലി' ഒരു തോട്ടക്കാ രനാണ്. അദ്ദേഹം ആത്മസാക്ഷാത്ക്കാരം പൂകിയ ഒരു പുണ്യാത്മാവായിരുന്നു. 'ഗോറാകുംഭർ' ഒരു കുശ വനാണ്. മഹായോഗിയുമായിരുന്നു. സ്വകർമ്മം— സ്വധർമ്മം അനുഷ്ഠിച്ചുകൊണ്ടുതന്നെ ആത്മസാക്ഷാത് ക്കാരം പൂകി. 'നാമദേവ്' ഒരു തുന്നൽക്കാരനാണ്; അദ്ദേഹം പരമഭക്തനായി ജീവിച്ചു; അദ്ദേഹത്തിന്ന് ഈശ്വരദർശനം കരതലാമലകംപോലെയായിരുന്നു. 'ജനാ ഭായി' ഒരു വേലക്കാരിയാണ്. ഗോതമ്പ് പൊടിക്കു മ്പോഴും ആത്മാനന്ദലഹരിയിലായിരുന്നു. 'രാമദാസ്' ഒരു ചെരിപ്പുകുത്തിയാണ്. തൻെറ ജോലിയിൽ മുഴുകി യപ്പോഴും ആത്മബോധത്തോടെ ജീവിച്ച ഒരു പുണ്യാ ത്മാവായിരുന്നു. 'കനുപത്ര' ഒരു നർത്തകിയാണ്; അതേ സമയം ഈശ്വരാനുഭൂതിയിൽ പരമാനന്ദമനുഭവിച്ചു. സിദ്ധ

യോഗിനിയായിരുന്ന 'റാബിയ' ഒരു അടിമസ്ത്രീയാണ്. 'നറോജി' എന്ന യോഗിവര്യൻ ഒരു കള്ളനായിരുന്നു. ശ്രീ ചൈതന്യമഹാപ്രഭുവിനെ ദർശിച്ചതും മാനസാന്തരമുണ്ടായി. 'തുക്കാറാം' ഒരു കർഷകനായിരുന്നു; മഹാജ്ഞാനിയും പരമഭക്തനുമായിരുന്നു. 'ചൊക്കമേല' ഒരു അധഃകൃതനാണ്; എന്നാൽ ഓരോ നിമിഷവും ഈശ്വരാനുഭൂതിയിലും ആത്മാനന്ദലഹരിയിലും ജീവിച്ചു.

ആത്മബോധമാണ് യഥാർത്ഥ സമ്പത്തെന്ന് സാധകന്മാർ നന്നായി ധരിക്കണം. അത്തരത്തിലുള്ള യോഗികളാണ് യഥാർത്ഥ ധനികന്മാരും ആഢ്യന്മാരും—രാജവിദ്യയാകുന്ന രാജയോഗം സമ്പാദിച്ചവൻതന്നെ അനശ്വരമായ ആത്മാനന്ദത്തിന്റെ ഉടമയും ആഢ്യനും. പരമാത്മതത്വം മനസ്സിലാക്കി ആത്മബോധം സമ്പാദിച്ചവനിൽ ഉപരിയായി ആരുമില്ല. അവൻതന്നെ ബ്രാഹ്മണൻ. ബ്രാഹ്മണലക്ഷണത്തെക്കുറിച്ചു ശ്രീകൃഷ്ണഭഗവാൻ പ്രസ്താവിച്ചതു് ശ്രദ്ധിക്കുക.

"ചരാചരമിദം വിശ്വം ഭാവാ യേചാസ്യഹേതവഃ
മദ്രൂപാണീതി ചേതസ്യാ ധത്തേ വിപ്രോമദീക്ഷയാ"

(ബ്രാഹ്മണൻ ചരാചരാത്മകമായ ഈ ലോകത്തേയും ഇതിന്റെ കാരണങ്ങളായ മഹദാദി തത്വങ്ങളേയും എന്റെ സ്വരൂപമായിട്ട് കാണുന്നു. അവൻ എല്ലാററിലും എന്റെ സ്വരൂപത്തെ കാണുന്നവനാകുന്നു. അതുകൊണ്ടു അവനും ലോകവും ഞാനും അവന്റെ ദൃഷ്ടിയിൽ ഭിന്നമായിരിക്കുന്നില്ല. ഇങ്ങനെയുള്ള സർവ്വാത്മഭാവമാണ് ഉത്തമ ബ്രാഹ്മണലക്ഷണമെന്നു സാരം). വലിയ ഭവനവും പണക്കുമ്പാരവും രത്നാഭരണങ്ങളും ഉള്ളവൻ ഒരിക്കലും ആഢ്യനാകുന്നില്ല. അവൻ എരപ്പാളിയാണ്, നിത്യദുഃഖിയാണ്. "ന വിത്തേന തർപണീയോ

മനുഷ്യഃ'' (കഠോപനിഷത്ത്). —ധനം കൊണ്ട് മനുഷ്യനെ തൃപ്തിപ്പെടുത്തുവാൻ ഒരിക്കലും സാധിക്കയില്ല— ശാശ്വതവും സൂക്ഷ്മവുമായ ആത്മജ്ഞാനാനന്ദം കൈവരിച്ചവൻ മാത്രമാണ് ഈ ലോകത്തിൽ ധനികനും, ആഢ്യനും—ബാഹ്യാലങ്കാരങ്ങളും സ്വത്തും ധനവുമൊക്കെ നശ്വരവും അവകൊണ്ടുള്ള കീർത്തി ക്ഷണികവും മാത്രം. ആത്മബോധത്താൽ നിത്യാനന്ദമനുഭവിക്കുന്ന രാജയോഗിയുടെ കീർത്തിയും പ്രശസ്തിയും ശാശ്വതമായി നിലനിൽക്കുന്നു. അനശ്വരമായ ജീവിതം ലഭ്യമാകുന്നതിന്നു താൻ എന്തു ചെയ്യണമെന്ന ഒരു ജിജ്ഞാസുവിൻെറ ചോദ്യത്തിന്ന് യേശുദേവൻ നൽകിയ മറുപടി അത്യന്തം ശ്രദ്ധേയമാണ്. ''നീ ഒന്നു ചെയ്യണം. ശാശ്വതജീവിതമാണ് നീ ആഗ്രഹിക്കുന്നതെങ്കിൽ നിനക്കുള്ള സ്വത്തെല്ലാം വിററു കിട്ടുന്ന പണം പാവങ്ങൾക്കു കൊടുക്കണം. അതിന്നുശേഷം നീ എന്നെ അനുഗമിച്ചാൽ മതി. ഒരു ധനവാനു് സ്വർഗ്ഗരാജ്യത്ത് പ്രവേശിക്കുക എത്ര പ്രയാസമാണ്! അതിലും എളുപ്പമായിരിക്കും ഒരു ഒട്ടകത്തിന്നു സൂചിയുടെ കുഴയിൽക്കൂടി കടന്നു പോകുവാൻ.''

38. * ജീവിതത്തിൻെറ യഥാർത്ഥ ലക്ഷ്യത്തെക്കുറിച്ചു അജ്ഞനായവൻ മൃഗമാണ്. ആത്മബോധമാണ് ഈ ലക്ഷ്യം. ഈ തത്വമറിയാത്തവൻ മനുഷ്യനല്ല. വെള്ളത്തിലെ തവളയെപ്പോലെ ആകേണ്ടവനല്ല ഉത്തമസൃഷ്ടിയായ മനുഷ്യൻ. ആ തവളയുമായി യാതൊരു താരതമ്യവും മനുഷ്യനില്ല. ഈ മനുഷ്യജീവിതം അപൂർവ്വലഭ്യമാണ്. ആ യത്ര ലഭിച്ചു കഴിഞ്ഞാൽ അതിനെ ലക്ഷ്യത്തിലേക്കെ

ത്തിക്കണം. പചിക്കാതെ ഭക്ഷിക്കാനാവുകയില്ല. വിവേചനാബുദ്ധിയാണ് അഗ്നി; ബുദ്ധിയെന്നതു് പാത്രം; മുക്തി, ജീവിതലക്ഷ്യവും. *

വ്യാഖ്യാനം :— ജന്മസാഫല്യം വരുത്തുന്ന ആത്മബോധമെന്ന ലക്ഷ്യം അറിയാത്തവൻ വെറും മൂഢനാണ്. മൃഗതുല്യനാണവൻ. ആത്മബോധത്താലുണ്ടാകുന്ന രാജയോഗപദത്തിലുള്ള പരമാനന്ദപ്രാപ്തിതന്നെ ജീവിതലക്ഷ്യം. ആ പരമപദം പൂകാത്തവൻ മനുഷ്യനെന്ന പേരിന്നർഹനല്ല.

"അനാത്മജ്ഞോ ഹി ദുഃഖേഹഃ
പ്രസ്ഫുരന്നപി ഭൂതലേ
ശവ ഏവ ഭ്രമത്യുച്ചൈ
രാത്മജ്ഞസ്തു സചേതനഃ"

(വാസിഷ്ഠം)

(ആത്മാവിനെ അറിയാത്തവൻ ദുഃഖത്തിന്നായി വ്യാപരിക്കുന്നവനാകുന്നു. ഭൂമിയിൽ എത്ര പ്രശോഭിച്ചാലും അവൻ ഏററവും ഭ്രമിച്ചുകൊണ്ടിരിക്കുന്ന ഒരു ശവം തന്നെയാകുന്നു. ആത്മജ്ഞാനമുള്ളവൻ മാത്രമാകുന്നു ജീവിക്കുന്നവൻ).

വെള്ളത്തിൽ മുങ്ങിയും പൊങ്ങിയും കളിക്കുന്ന തവളയെപ്പോലെ, അത്യുൽകൃഷ്ടമായ മനുഷ്യജന്മം ഒരു പ്രാവശ്യം ഉയർന്നും മറെറാരു പ്രാവശ്യം താഴ്ന്നും ഇരിക്കേണ്ടതോ ഈ സംസാരജീവിതത്തിന്നപ്പുറത്തു വേറൊരു സുഖമില്ലെന്ന ഇടുങ്ങിയ മനഃസ്ഥിതിവെച്ചു പുലർത്തേണ്ടതോ ആയ ഒന്നല്ല. അതു മൃഗീയമായ മൂഢബുദ്ധിയാണ്. ഒരു സമയം തേനിലും മറെറാരു സമയം മലത്തിലും ചെന്നിരിക്കുന്ന ഈച്ചകളെപ്പോലെ മനുഷ്യൻ ചിലപ്പോഠം ആത്മീയചിന്തയിലും മററു ചിലപ്പോഠം

ക്ഷണികങ്ങളായ ഭൌതികസുഖങ്ങളിലും ശ്രദ്ധപതിപ്പിക്കുന്നതുകൊണ്ട് യാതൊരു പ്രയോജനവുമില്ല. നാം വണ്ടിനെപ്പോലെ സങ്കാരമാകുന്ന ഓങ്കാരം (പ്രണവം) മുഴക്കിക്കൊണ്ടു സദാ ആനന്ദാമൃതമാകുന്ന പൂന്തേൻ നുകന്നു ജീവിക്കുകയാണ് വേണ്ടതു്. മനുഷ്യജന്മം സുദുർല്ലഭമാണ്. ഇപ്പോഠം അത്യുത്തമമായ മനുഷ്യജന്മം സിദ്ധിച്ചിരിക്കെ രാജയോഗസാധനചെയ്തു് നിഷ്കാമമായ സച്ചിദാനന്ദപദത്തിലൂടെ ജീവന്മുക്തനാകുകയാണ് ഒഴിച്ചു കൂടാത്ത കടമ. പാചകം ചെയ്യാതെ ഭക്ഷണം കഴിക്കാൻ സാദ്ധ്യമാകാത്തതു പോലെ സ്വപ്രയത്നത്താൽ—നിരന്തരമായ യോഗസാധനയാൽ — അല്ലാതെ മുക്തിപദം കരഗതമാവുകയില്ല. ആത്മവിചാരത്തെ അഗ്നിയോടുപമിക്കാം; ബുദ്ധിയെ പാത്രത്തോടും. ഭക്ഷണം പാകം ചെയ്യുവാൻ അഗ്നിയും പാത്രവും എത്രമാത്രം അത്യാവശ്യമാണോ അപ്രകാരം മുക്തിയടയുവാൻ ആത്മവിചാരമെന്ന അഗ്നിയും സൂക്ഷ്മബുദ്ധിയാകുന്ന പാത്രവും അത്യന്താപേക്ഷിതമാണ്.

ശ്രീ ശങ്കരാചാര്യരുടെ ദിവ്യോപദേശം ശ്രദ്ധിക്കുക.

> ''നൃജന്മ ജന്തോരതി ദുർല്ലഭം വിദു—
> സ്തതോഽപി പുംസ്ത്വം ച തതോ വിവേകഃ
> ലബ്ധ്വാ തദേതത്ത്രിതയം മഹാത്മാ
> യതേത മുക്ത്യൈ സഹസാ വിരക്തഃ''

(സർവ്വവേദാന്തസിദ്ധാന്തസാരസംഗ്രഹം)

(ഒരു ജീവിയ്ക്കു് മനുഷ്യജന്മം അതിദുർല്ലഭമാണെന്നറിയപ്പെടുന്നു. അതിലും ദുർല്ലഭം പുരുഷത്വം. അതിലും ദുർല്ലഭമാണ് വിവേകം— ഇതു മൂന്നും കിട്ടിക്കഴിഞ്ഞാൽ ആ മഹാത്മാവ് വിരക്തനായിട്ടു് പെട്ടെന്നു് മുക്തിക്കായി യത്നിക്കണം).

39. * വേദാന്തസത്യം അറിയാത്തവൻ മനുഷ്യ നല്ല. ജീവിച്ചിരിക്കുമ്പോൾ തന്നെ പ്രാപഞ്ചിക മുക്തി നേടുകയാണ് വേദാന്തം. പരിശീലനം ലഭിച്ച കുതിരയെപ്പോലെയാണ് ഈ വേദാന്തം. കാട്ടാനപോലുള്ള വേദാന്തം മുക്തിയല്ല, മിഥ്യ യാണ്. *

വ്യാഖ്യാനം :— വേദാന്തമെന്ന തത്വജ്ഞാനം മന സ്സംയമം കൊണ്ടും ആത്മവിചാരംകൊണ്ടും സ്വാനുഭവപ്പെ ടുത്താത്തവൻ മനുഷ്യനെന്ന അഭിദാനത്തിന്നർഹനല്ല. താൻ സത്യവും ശുദ്ധവും ബുദ്ധവും നിത്യവുമായ ആത്മ ചൈതന്യമാണെന്ന സാക്ഷാൽക്കാരം തന്നെ വേദാന്ത രഹസ്യം. വേദാന്തസത്യം യോഗസാധനയിലൂടെ തന്നെ സാക്ഷാൽക്കരിക്കണം. 'വേദാന്തം എങ്ങനെ സ്വാനുഭവ മാക്കാം ?' എന്ന ശിഷ്യന്റെ ചോദ്യത്തിന്നു് വിവേകാ നന്ദസ്വാമികൾ നൽകിയ ഉത്തരം ശ്രദ്ധേയമാണ്. ''ശ്രവണമനനനിദിധ്യാസങ്ങൾ കൊണ്ടു്'' എന്നാണ് ഉത്തരം നൽകിയതു്. ജീവിച്ചിരിക്കുമ്പോൾതന്നെ ആത്മബോധമുണ്ടാക്കണം. ജീവൻ മുക്തനാകണം. മരി ച്ചതിന്നുശേഷം പ്രാപിക്കേണ്ട ഒരു പദമല്ല മുക്തി. മന സ്സെന്ന കുതിരയെ യോഗസാധനയെന്ന കടിഞ്ഞാണിട്ടു് ആത്മബോധം നേടി ജീവന്മുക്തിപദം (നിത്യാനന്ദ പ്രാപ്തി) പ്രാപിക്കുന്നതാണ് യഥാർത്ഥമായ വേദാന്തം. പരിശീലനം ലഭിച്ചു് ലക്ഷ്യത്തിലേക്കു കുതിച്ചോടുന്ന കുതിരയെപ്പോലെയാണ് വേദാന്തി. മനോനിയന്ത്രണ ത്തിലൂടേയും ആത്മവിചാരത്തിലൂടെയും സമസ്തസത്തയു ടേയും ഏകത്വമാണ് വേദാന്തിയുടെ ലക്ഷ്യം; തന്നിൽ അന്തർലീനമായ ദിവ്യത്വത്തിന്റെ സാക്ഷാൽക്കാരം. കാട്ടാനയെപ്പോലെയുള്ള വേദാന്തമല്ല നമുക്കാവശ്യം.

പുറത്തു വേദാന്തം ഉച്ചരിക്കെ മനോനിയന്ത്രണത്തിലോ യോഗസാധനയിലോ മുഴുകാതെ നാനാവിധ സങ്കല്പങ്ങളിൽ അലഞ്ഞു വിഷയ സുഖപരമായി ഗർവ്വിയായിരിക്കുന്ന സ്വഭാവം കാട്ടാനയുടെ ലക്ഷണമാണ്. അത്തരത്തിലുള്ള വേദാന്തഭാവം നമ്മെ ജീവിതലക്ഷ്യം (ആത്മസാക്ഷാൽക്കാരം) പൂകുവാൻ ഒട്ടും സഹായിക്കുകയില്ല.

''അവിദ്യായാമന്തരേ വർത്തമാനാഃ
സ്വയം ധീരാഃ പണ്ഡിതം മന്യമാനാഃ
ദന്ദ്രമ്യമാണാഃ പരിയന്തി മൂഢാ
അന്ധേനൈവ നീയമാനാ യഥാന്ധാഃ''

(കഠോപനിഷത്തു്)

(അജ്ഞാനത്തിൽ മുഴുകി ഭോഗങ്ങളാസ്വദിച്ചു ജീവിക്കുന്ന മനുഷ്യൻ മൃഗത്തേക്കാൾ ഭേദമല്ലെന്നു നീ മനസ്സിലാക്കിയിരിക്കുന്നു. എന്നാൽ, അജ്ഞാനമഗ്നരെങ്കിലും ഹൃദയഗർവ്വം ഹേതുവായി തങ്ങൾ വലിയ സിദ്ധാത്മാക്കളാണെന്നു വിചാരിക്കുന്ന അനേകമാളുകളുണ്ടു്. അങ്ങനെയുള്ളവർ, അന്ധനാൽ നയിക്കപ്പെടുന്ന അന്ധനെപ്പോലെ, പല കുരുക്കുവഴികളിലും ചുററിത്തിരിയുന്നു). ആത്മാവിൽ അന്തർമുഖമായി ഏകാഗ്രമാവുന്ന മനസ്സാണ് ലക്ഷ്യത്തിലെത്തുന്നതു്. ഈ പരമതത്വം സദാ ഓർമ്മിക്കണം. ശ്രീ വിവേകാനന്ദസ്വാമികളുടെ ഉപദേശം ശ്രദ്ധിക്കുക. ''സ്വാനുഭവം, സാക്ഷാൽക്കാരം— ഇതു നാം നന്നായി ധരിക്കേണ്ടതും മുറുകെപ്പിടിക്കേണ്ടതുമായ പ്രധാന സംഗതിയാണ്. മതം ഗ്രന്ഥങ്ങളിലല്ല, ദേവാലയങ്ങളിലല്ല, അതു സാക്ഷാൽ അനുഭവമാണ്. ധാരമുറിയാതെ പ്രസംഗിക്കുന്ന വേദാന്തിക്കും ഒരറിവുമില്ലാതെ നന്നെ താണപടിയിലുള്ള വിഷയിക്കും തമ്മിൽ യഥാർത്ഥത്തിൽ വ്യത്യാസമില്ല. വെറും യുക്തികൊണ്ടുള്ള സമ്മതം മതമാവില്ല.

മതം അനുഭവപ്പെടുത്തലാണ്. ഇന്ത്യയിൽ മുപ്പതുകോടി വേദാന്തികളുണ്ടത്രേ. ആയിരത്തിലൊരാളെങ്കിലും മതം അനുഭവപ്പെടുത്തീട്ടുണ്ടെങ്കിൽ ലോകസ്ഥിതി പെട്ടെന്നു മാറിപ്പോയേനേ. നമുക്കു മതമെന്നു പറയുന്നതു ബുദ്ധിയുടെ ഒരു സമ്മതം, വെറും വാക്ക്, കേവലം ശൂന്യം. അതിചതുരനായി പറയാവുന്നവനെ മതപരനായി നാം കരുതാറുണ്ട്. പക്ഷേ അതുമതമല്ല. നമ്മുടെ ആത്മാവിൽ നമുക്കു തന്നെ അനുഭവമാകുമ്പോഴത്രേ മതം ആരംഭിക്കുന്നതു്. അതുകൊണ്ടു മതം അനുഭവപ്പെടുത്തണമെന്നാണ് വേദാന്തത്തിൻെറ പല്ലവി. വാക്കു ചെലവാക്കിയാൽ പോര''.

(വിവേകാനന്ദസാഹിത്യസർവ്വസ്വം)

ശ്രീ ശങ്കരാചാര്യരുടെ ഉപദേശം ശ്രദ്ധിക്കുക.

''വാഗ്വൈഖരീ ശബ്ദഝരീ
ശാസ്ത്രവ്യാഖ്യാനകൗശലം
വൈദുഷ്യം വിദുഷാം തദ്വദ്-
ഭുക്തയേ ന തു മുക്തയേ''

(വിവേകചൂഡാമണി)

(വാക്കുകളെ വിചിത്രമായിണക്കി ഭംഗിയിൽ ശാസ്ത്രവാക്യങ്ങളെ നാനാപ്രകാരേണ വ്യാഖ്യാനിച്ചു വിവരിക്കുന്നതു വിദ്വജ്ജനങ്ങൾക്കു രസിപ്പാൻ കൊള്ളാം. അതു മുക്തിക്കുതകുന്നതല്ല, അതു മതമല്ല). ശ്രീ വസിഷ്ഠ ഭഗവാൻെറ സാരോപദേശം ശ്രദ്ധിക്കുക.

''അന്യഥാ ശാസ്ത്രഗർത്തേഷു
ലുഠതാം ഭവതാമിഹ
ഭവത്യകൃതിമാജ്ഞാനം
കല്പൈരപി ന നിർവൃതി''

(വാസിഷ്ഠം)

(ആത്മസ്വരൂപത്തെ അറിയാതെ ശാസ്ത്രക്കുഴികളിൽ തിരഞ്ഞു കൊണ്ടിരിക്കുന്ന നിങ്ങളുടെ മുമ്പിൽ അനാദിയായ അജ്ഞാനം വെളിപ്പെട്ടുകൊണ്ടിരിക്കുന്നതാണ്. അനേക പ്രളയകാലങ്ങൾ കഴിഞ്ഞാലും നിങ്ങൾക്ക് ശാശ്വതാനന്ദം സിദ്ധിക്കുന്നതുമല്ല).

40. * ഭാവി സുഖകരമല്ല, ഇന്നാണ് സുഖം. നാളെയല്ല, മററന്നാളുമല്ല. ഒമ്പതുമണി, പത്തുമണി ഇതൊന്നുമല്ലകാലം. ഇപ്പോൾ എന്നതാണ് അത്. വിവേചനത്തോടെ സിദ്ധിക്കുന്ന അഖണ്ഡസമയമാണ് കാലം എന്നത്. അഖണ്ഡവിചാരം ചെയ്തു കൊണ്ടിരിക്കുന്ന ഒരു മണിക്കൂർ സമയം തന്നെ ഒരു മണിക്കൂർ. ജീവിതലക്ഷ്യം മറന്നു ചെലവഴിക്കുന്ന സമയം, ഒരു യാചകൻ അലഞ്ഞു തിരഞ്ഞു വ്യർത്ഥമാക്കിക്കളയുന്ന കാലം പോലെയാണ്. *

വ്യാഖ്യാനം :—

"യദ്ദിനം ഹരിസല്ലാപപീയൂഷരസവർജിതം
തദ്ദിനം ദുർദിനം, നൈവ മേഘച്ഛന്നേfഹ്നി ദുർദ്ദിനം."

(ഈശ്വരനാമം കേൾക്കാത്ത ദിനമാണ് ദുർദ്ദിനം, മേഘച്ഛന്നമായ ദിനമല്ല ദുർദ്ദിനം) എന്നു പറയുന്നതുപോലെ തന്നെ, രാജയോഗസാധനയാൽ ആത്മാനന്ദം അനുഭവവേദ്യമായ ദിവസം എന്ന ഇന്നു തന്നെയാണ് നിജസുഖമായ ദിവസം. അതിന്നു് നാളേക്ക് കാക്കേണ്ടതില്ല. നാളെയാവാം, മററന്നാളാവാം ആത്മധ്യാനം എന്നെല്ലാം പറയുന്നതു് ഉചിതമല്ല. "ഒമ്പതുമണിയാകുമ്പോൾ ആത്മവിചാരം ചെയ്യാം, പത്തുമണിയാകുമ്പോൾ ചെയ്യാം" എന്നിങ്ങിനെ കരുതുന്നതും സാധകന്നനുകൂലമല്ല ആത്മ

വിചാരം എപ്പോഴും ഉണ്ടായിരിക്കേണ്ടതാണ്. അതിന്ന പ്രത്യേക സമയമോ ദിവസമോ ഇല്ല. പരമാത്മചിന്ത യിൽ ചെലവഴിക്കുന്ന ഏതു സമയവും വിലയേറിയ പവിത്രമായ സമയമായിരിക്കും. ജീവൻ ശരീരത്തെ എപ്പോഠം ത്യജിക്കുമെന്ന് ആക്കുമറിയില്ല. അപ്പോഠം ആത്മവിചാരം നാളെയ്ക്കു നീട്ടേണ്ട കാര്യമല്ല. ഇന്നുതന്നെ അതിന്നുള്ള സുവണ്ണാവസരം എന്ന വിശ്വാസത്തിൽ സാധ നചെയ്യണം. ഭർത്തൃഹരിയുടെ ഉപദേശം ശ്രദ്ധിക്കുക.

"യാവൽസ്വസ്ഥമിദം ശരീരമരുജം
യാവജ്ജരാ ദൂരതോ
യാവച്ചേന്ദ്രിയ ശക്തിരപ്രതിഹതാ
യാവൽക്ഷയോ നായുഷഃ
ആത്മശ്രേയസി താവദേവ വിദുഷാ
കാര്യഃ പ്രയത്നോ മഹാൻ
സംദീപ്തേ ഭവനേ തു കൂപഖനനം
പ്രത്യുദ്യമഃ കീദൃശഃ"

(ദേഹം സ്വസ്ഥമായി രോഗമില്ലാതെ ഇരിക്കുക, ജര യുടെ ബാധ ദൂരെയായിരിക്കുക, ഇന്ദ്രിയങ്ങഠംക്കൊന്നിന്നും ഒരു കോട്ടവും ഇല്ലാതിരിക്കുക, ആയുസ്സിന്ന ക്ഷയം ബാധിക്കാതിരിക്കുക—അഥവാ യൌവനം കടന്നിട്ടില്ലാതി രിക്കുക; അങ്ങിനെയുള്ള (ചെറുപ്പ) കാലത്തുതന്നെ വേണം വിവരമുള്ളവൻ ആത്മശ്രേയസ്സിന്നുവേണ്ടി കഠിനമായി യത്നിക്കുക; അല്ലാതെ വീട്ടിന്ന തീപ്പിടിച്ചിരിക്കുമ്പോഠം കിണർ കുത്താൻ പുറപ്പെടുന്നതു് ഒരു വകയല്ലേ). അപ്പോഠം ഈ പ്രധാന കാര്യത്തിന്ന — ആത്മദർശനത്തിന്ന് — ഒട്ടും വൈകിക്കൂടാ. ബൈബിളിലെ അമൃതവാണി ശ്രദ്ധിക്കുക. "മൂഢാ, ഈ രാത്രിയിൽ നിൻെറ ജീവൻ എടുക്കപ്പെടുന്ന പക്ഷം, നിൻെറ സമ്പാദ്യമെല്ലാം ആരുടേതായിരിക്കും." "നീ പ്രവൃത്തിക്കുന്നതിലെല്ലാം ജീവിതത്തിൻെറ അന്ത്യ

ത്തെപ്പററി ഓർക്കുക.'' നിത്യാനിത്യവിവേചനത്തോടെ ആത്മധ്യാനം ചെയ്യുന്ന അഖണ്ഡസമയമാണ് യഥാർത്ഥത്തിൽ കാലം എന്നറിയേണ്ടതു്. അതിന്നായി ചിലവഴിക്കുന്ന ഓരോ നിമിഷവും തന്നെ യഥാർത്ഥ നിമിഷം. അതുകൊണ്ടാണ് ശ്രീകൃഷ്ണഭഗവാൻ അർജ്ജുനനോട് ''മച്ചിത്തസ്സതതംഭവ'', ''സർവ്വേഷു കാലേഷു മാമനുസ്മര യുദ്ധ്യ ച'' എന്നു് ഉപദേശിച്ചതു്. പരമാത്മധ്യാനത്തിൽ നിന്നകന്നു് വിഷയസുഖങ്ങളിൽ ചെലവഴിക്കുന്ന ഏതു സമയവും പ്രയോജനമില്ലാത്തതും യാചനാതുല്യവുമായിരിക്കും. ആയതു് ആത്യന്തികമായ ദുഃഖനിവൃത്തിക്കുപകരിക്കുകയില്ല. അതുമൂലം ജന്മദുഃഖങ്ങൾ വർദ്ധിക്കുകയേ ഉള്ളൂ. അതുകൊണ്ടാണ് മഹാത്മാക്കൾ ഇങ്ങനെ ഉപദേശിച്ചതു്.

നൃദേഹമാദ്യം സുലഭം സുദുർലഭം
പ്ലവം സുകല്പം ഗുരുകർണ്ണധാരം
മയാനുകൂലേന നഭസ്വതേരിതം
പുമാൻ ഭവാബ്ധിം നതരേത് സ ആത്മഹാ''

(ശ്രീമഹാഭാഗവതം)

(അതിശ്രേഷ്ഠമായ മനുഷ്യദേഹം കിട്ടാൻ വളരെ വിഷമമാണെങ്കിലും ഇതാ അനായാസമായി നമുക്കു കിട്ടിയിരിക്കുന്നു. നല്ല ഉറപ്പുള്ള തോണി. ഗുരു, കർണ്ണധാരൻ. ഭഗവാനാകുന്ന കാററു് അനുകൂലമായി അടിച്ചു് ഇതിനെ ഓടിക്കുന്നുമുണ്ടു്. തുഴഞ്ഞു കൊടുത്താൽ മതി. എന്നിട്ടും സംസാരസാഗരം കടന്നുകയറാൻ നോക്കാത്തവൻ ആത്മഹത്യയാണ് ചെയ്യുന്നതു്). അതിനാൽ ''ഉത്തിഷ്ഠത ജാഗ്രത പ്രാപ്യവരാൻ നിബോധത''– അജ്ഞാനനിദ്രയിൽപ്പെട്ടു കിടക്കുന്നവരേ! എഴുന്നേല്ക്കുവിൻ! അവിദ്യാനിദ്രമതിയാക്കുവിൻ! മഹാപുരുഷന്മാരെ പ്രാപിച്ചു് അറിയേണ്ട ആത്മജ്ഞാനം അവരിൽനിന്നു് നേടുവിൻ!

41. * എണ്ണയില്ലാത്ത വിളക്ക് "ദീപ"മല്ല. കായ്ക്കാത്തമരത്തിന്ന് വാസ്തവികമായ അഴകില്ല. സൂര്യപ്രകാശത്തിൽ ഗ്യാസ്ലൈററ് മങ്ങിപ്പോകുന്നു. സൂര്യനാണ് ജഗത്തിൻെറ ശോഭയ്ക്കു നിദാനം. *

വ്യാഖ്യാനം :— എണ്ണയില്ലാത്ത വിളക്ക് പ്രകാശിക്കാത്തതിനാൽ അതു "ദീപ"മല്ലാത്തതുപോലെ ആത്മജ്ഞാനാമൃതമെന്ന എണ്ണയുംക്കൊള്ളാത്ത ജീവാത്മാവെന്ന ദീപത്തിന്ന് പരമാത്മജ്യോതിസ്സിൻെറ പ്രകാശം — ആത്മപ്രഭാവം — സിദ്ധിക്കുന്നില്ല. അത്തരത്തിലുള്ള ജീവൻ അജ്ഞാനാന്ധകാരത്തിൽ ജീവിക്കുന്നു. ഫലമില്ലാത്ത വൃക്ഷം നിറഞ്ഞു ശോഭിക്കാത്തതുപോലെ ആത്മാനന്ദാനുഭവമില്ലാത്ത ജീവനും ശോഭിക്കുന്നില്ല. സൂര്യപ്രകാശത്തിൽ ഗ്യാസ്ലൈററ് മങ്ങിപ്പോകുന്നതുപോലെ ആത്മജ്യോതിസ്സൻെറ മുമ്പിൽ ഭൌതികവിജ്ഞാനം മങ്ങിപ്പോകുന്നു. സൂര്യപ്രകാശത്തിൻെറ ആകെത്തുകതന്നെ ബാഹ്യജഗത്തിന്നു മുഴുവൻ ശോഭയായിത്തീരുന്നതുപോലെ പരമാത്മസൂര്യൻെറ ദിവ്യജ്യോതിസ്സുതന്നെ ജീവാത്മാക്കളുടെ ദിവ്യത്വത്തിന്നും ബ്രഹ്മാണ്ഡത്തിൻേറ തന്നെ പ്രവൎത്തനത്തിനും സൌന്ദര്യത്തിനും ഏകനിദാനം. ജഗത്തിൻെറ മുഴുവൻ നിലനില്പിന്ന് ഏകാവലംബം പരമാത്മചൈതന്യമാണെന്ന്സത്യദർശികളായ ഋഷിമാർ ഉദ്ഘോഷിക്കുന്നു.

"ന തത്ര സൂര്യോഭാതി ന ചന്ദ്രതാരകം
നേമാ വിദ്യുതോ ഭാന്തി കുതോ ̕യമഗ്നിഃ
തമേവ ഭാന്തമനുഭാതി സർവം
തസ്യ ഭാസാ സർവമിദം വിഭാതി."

(കഠോപനിഷത്ത്)

(അവിടെ സൂര്യൻ പ്രകാശിക്കുന്നില്ല. ആത്മാവിനെ സൂര്യൻ പ്രകാശിപ്പിക്കുന്നില്ല. ചന്ദ്രനുമില്ല, നക്ഷത്രവുമില്ല. ഈ മിന്നൽപ്പിണരുകളും വിളങ്ങുന്നില്ല. പിന്നെയുണ്ടോ ഈ അഗ്നി? അവൻ വിളങ്ങുന്നതിനെ തുടൎന്നു സൎവ്വവും വിളങ്ങുന്നു. അവൻെറ വെളിച്ചംകൊണ്ടു് ഇതെല്ലാം വിളങ്ങുന്നു).

42. * മനസ്സുതന്നെയാണ് ജീവാത്മാവ്. ജീവാത്മാവ് എന്നതു തന്നെ പരമാത്മാവ്. എന്നാൽ അവയുടെ സ്ഥാനങ്ങൾ വ്യത്യസ്തമാണ്. *

വ്യാഖ്യാനം:— മനസ്സ്, ജീവാത്മാവ്, പരമാത്മാവ് ഇവയെല്ലാം ഒരേ ഒരു നിത്യമായ ചൈതന്യത്തിൻെറ വിവിധ നിലകളിലുള്ള വ്യതസ്തനാമങ്ങളാണ് ഓരോരോ ഭാവത്തിന്നു് ഓരോരോ പേരുകൾ നൽകിയതെന്നുമാത്രം. ജീവാത്മാവു തന്നെയാണ് മനസ്സ് എന്നു വ്യവഹരിക്കപ്പെടുന്നതു്.

"മനഃഏവ ഹി സങ്കല്പോ മന ഏവ ഹി ജീവികാ
മനഃ ഏവ ഹി ചിത്തഞ്ച മനോƒഹങ്കാര ഏവ ച."

(തേജോബിന്ദൂപനിഷത്)

(മനസ്സും ജീവനും ഒന്നുതന്നെ. മനസ്സുതന്നെ സങ്കല്പം; ജീവൻ തന്നെ മനസ്സ്; ചിത്തവും അഹങ്കാരവും മനസ്സുതന്നെ). വിചാരിക്കുന്നതുകൊണ്ടു മനസ്സെന്ന പേരുണ്ടായി അതേ മനനശക്തി നിശ്ചലമാകുമ്പോൾ ആത്മാവുമായി.

"മനശ്ചപുരുഷഃ പൂൎണ്ണാത്മൈവ ന തതോവ്യ
തിരിച്യതേ"

(മനസ്സ് പുരുഷനും പൂൎണ്ണാത്മാവുമാകുന്നു. മനസ്സ് ആത്മാവിൽ നിന്നു് വേർപെട്ടിരിക്കുന്ന വസ്തുവല്ല) എന്നു ശ്രുതിവാക്യം. ജീവാത്മാവുതന്നെ പരമാത്മാവ്.

ജീവാത്മാവെന്നും പരമാത്മാവെന്നും പേരുകൾ വ്യത്യസ്ത ഭാവങ്ങൾക്ക കല്പിച്ചതല്ലാതെ ആ ചൈതന്യം—സദ്വസ്തു—ഏകമാണ്. വെള്ളം തന്നെയാണ് നരയായതും തിരയായതും സമുദ്രമായതും. അതുകൊണ്ടുതന്നെയാണ് ''രാമായണ''ത്തിൽ ഇങ്ങനെ പാടിയതു്.

''ജീവാത്മാവെന്നും പരമാത്മാവെന്നതുമോർത്താൽ
കേവലം പര്യായശബ്ദങ്ങളെന്നറിയേണം
ഭേദമേതുമേയില്ലാ രണ്ടുമൊന്നത്രേ നൂനം
ഭേദമുണ്ടെന്നു ചൊല്ലീടുന്നതജ്ഞന്മാരല്ലൊ.''

''പരമാത്മ'' ശബ്ദത്തെ ''മഹാഭാരത''ത്തിൽ വ്യക്തമാക്കിയതു ശ്രദ്ധിക്കുക.

''ആത്മാ ക്ഷേത്രജ്ഞ ഇത്യുക്തസ്സംയുക്തഃ പ്രാകൃതൈർ ഗുണൈഃ
തൈരേവതു വിനിർമുക്തഃ പരമാത്മേത്യുദാഹൃതഃ''

(ആത്മാവ് ദേഹാന്തർബദ്ധനായിരുന്നാൽ അവനു ക്ഷേത്രജ്ഞൻ (ജീവാത്മാ) എന്നും പ്രാകൃതങ്ങളായ, അതായതു്, പ്രകൃതിയെ അല്ലെങ്കിൽ ദേഹത്തെ സംബന്ധിച്ച ഈ ഗുണങ്ങളിൽ നിന്നു മുക്തനായാൽ അവനു പരമാത്മാവെന്നും പേരാണെന്നു ഭൃഗുമുനി ഭരദ്വാജനോട് ഉപദേശിച്ചിരിക്കുന്നു). ഇതേ തത്വത്തെയാണ് ശ്രീകൃഷ്ണഭഗവാൻ ശ്രീമദ് ഭഗവദ്ഗീതയിൽ ഇങ്ങനെ വെളിവാക്കിയതു്.

''മമൈവാംശോ ജീവലോകേ ജീവഭൂതഃ സനാതനഃ''

(15/7)

അതായതു്, ''സംസാരത്തിൽ ഭോക്താവെന്നും കർത്താവെന്നും പ്രസിദ്ധനായിരിക്കുന്ന സനാതനനായ ജീവൻ പരമാത്മാവായ എന്റെ അംശംതന്നെയാണ്, അതു എന്നിൽനിന്നും ഭിന്നമല്ല'' എന്നു സാരം. ഇതുതന്നെയാണ് ശ്രീ വിദ്യാരണ്യസ്വാമികളും ഉപദേശിച്ചതു്.

"പ്രത്യഗ്ബോധോയ ആഭാതി
സോ$fദ്വയാനന്ദ ലക്ഷണഃ
അദ്വയാനന്ദരൂപശ്ച
പ്രത്യഗ്ബോധൈക ലക്ഷണഃ"

(ശ്രീപഞ്ചദശി)

(ബുദ്ധ്യാദികളുടെ സാക്ഷിയായിട്ടു യാതൊരു പ്രത്യഗ് ബോധം സ്ഫുരിക്കുന്നുണ്ടോ ആ ബോധം അദ്വിതീയാനന്ദ സ്വരൂപനായ പരമാത്മാവുതന്നെയാകുന്നു. അദ്വിതീയാനന്ദസ്വരൂപനായ പരമാത്മാവു തന്നെയാകുന്നു പ്രത്യഗ്ബോധാത്മാവായ ചിൽസ്വരൂപൻ). ജീവാത്മാവുതന്നെ പരമാത്മാവ്. പരമാത്മാവുതന്നെ ജീവാത്മാവ്. ശബ്ദഭേദം മാത്രമല്ലാതെ വസ്തുഭേദമില്ല.

43. * ജീവാത്മാവിൽ ഇരിക്കുന്നവൻ തന്നെ പരമാത്മാവ്. ഗുണസാക്ഷിയാണ് പരമാത്മാവ്. പരമാത്മാവിൽ നിന്നു് താൻ ഭിന്നനല്ലെന്നു് ജീവൻ അനുഭവിച്ചറിയുന്നതോടെ അവൻ നിത്യാത്മകനായി. കണ്ണിമാങ്ങ മരത്തോട്ട് ഒട്ടിയിരിക്കും. അതുപോലെയാണ് ജീവനും പരമാത്മാവും തമ്മിലുള്ള ഐക്യം. *

വ്യാഖ്യാനം :— ജീവാത്മാവെന്നും പരമാത്മാവെന്നും പറയപ്പെടുന്നതു് ഒരേ ഒരു ശക്തിയെത്തന്നെ. സച്ചിദാനന്ദപരമാത്മാവുതന്നെ ദേഹോപാധിയിൽ വിളങ്ങുന്ന ജീവൻ. ജീവാത്മാവെന്നതു് ഗുണകാമങ്ങളോടുകൂടിയ അവസ്ഥയും ആ നിലവിട്ടാൽ ത്രിഗുണങ്ങൾക്കതീതമായ പരമാത്മാവുമത്രെ. യോഗസാധനയാൽ ജീവാത്മാവു പരമാത്മാവല്ലാതെ മറ്റൊന്നുമല്ല എന്ന അപരോക്ഷജ്ഞാനമുണ്ടാകുന്നു. അപ്പോൾ ജീവൻ നിത്യാത്മാ

വുതന്നെ. ഈ അവസ്ഥപ്രാപിച്ച ജീവൻ കാലത്തിനും സ്ഥലത്തിനും അതീതമായി കർമ്മബന്ധമില്ലാതെ വിള ങ്ങുന്ന ഏകവും അഖണ്ഡവുമായ സച്ചിദാനന്ദശക്തിതന്നെ. ജീവാത്മാവും പരമാത്മാവും കണ്ണിമാങ്ങ മരത്തോടൊട്ടി പ്പിടിച്ചു ചേർന്നതുപോലെയാണ്. മരത്തിൽ നിന്നുണ്ടാ യതാണ് കണ്ണിമാങ്ങ. അതേസമയം അതു മരത്തിൽ നിന്നും വ്യത്യസ്തമായി തോന്നുകയും ചെയ്യുന്നു. ഒരേ ഒരു സത്തയാണ് മരമായതും കണ്ണിമാങ്ങയായതും. കണ്ണി മാങ്ങ മാവു് അല്ലെന്ന പ്രതീതി ഉളവാക്കുന്നുണ്ടെങ്കിലും യഥാർത്ഥത്തിൽ മാവിൽനിന്നഭിന്നമാണ് കണ്ണിമാങ്ങ. ഇതുപോലെ തന്നെയാണ് ജീവാത്മ പരമാത്മഭാവങ്ങളും. ശ്രീ വിദ്യാരണ്യസ്വാമികൾ പ്രസ്താവിച്ചതു് ശ്രദ്ധിക്കുക.

> "കൃത്വാ രൂപാന്തരം ജൈവം ദേഹം പ്രാവിശദീശ്വരഃ
> ഇതിതാഃ ശ്രുതയഃ പ്രാഹുർജ്ജീവത്വം പ്രാണധാരണാൽ-"
>
> (ശ്രീപഞ്ചദശി)

(ജീവനെന്നു് പ്രത്യേകസ്വരൂപത്തിൽ ഈശ്വരൻ തന്നെ യാണ് ശരീരത്തെ അധിഷ്ഠാനം ചെയ്തിരിക്കുന്നതു് എന്നാണ് ശ്രുതികളുടെ അഭിപ്രായം. ഈശ്വരനിൽ നിന്നും വേറെയായി ജീവനെന്ന ഒരു പ്രത്യേക ചൈതന്യ മില്ല. ഈശ്വരൻ തന്നെ ജീവനായും പരിണമിച്ചിരി ക്കുന്നു. ശരീരത്തിൽ അഭിമാനവും പ്രാണാദികളുടെ മേൽ നിയന്ത്രണവുമാണ് ജീവത്വലക്ഷണങ്ങൾ. അവ ഇല്ലാ തായിത്തീരുമ്പോൾ ജീവത്വമല്ല, ഈശ്വരത്വമാണുള്ളതു്. ശ്രീ ശങ്കരാചാര്യർ ജീവാത്മ—പരമാത്മ തത്ത്വത്തെ വെളി വാക്കിയതു നല്ലപോലെ മനസ്സിലാക്കുക.

> "സത്യപിഭേദാപഗമേനാഥ തവാഹം ന മാമകീനസ്ത്വം
> സാമുദ്രോഹി തരംഗഃകചന സമുദ്രോ ന താരംഗഃ"

(ഹേ, നാഥ, വാസ്തവത്തിൽ ഭേദമില്ലെങ്കിലും ഞാന

വിട്ടാത്ത സംബന്ധിച്ചവനാകുന്നു, അവിടുന്നു* എന്നെ സംബന്ധിച്ചവനല്ല. സമുദ്രവും തിരമാലകളും അത്യന്ത ഭിന്നങ്ങളല്ലെങ്കിലും തരംഗങ്ങൾ സമുദ്രത്തിൻെറയാകുന്നു, സമുദ്രം തരംഗങ്ങളുടെയല്ലതന്നെ).

ശ്രീ തീർത്ഥപാദപരമഹംസസ്വാമികളുടെ ദിവ്യവാണി ശ്രദ്ധിക്കുക :

''അനാദിയായ അവിദ്യയിൽ മയങ്ങി ദേഹാഭിമാനം കൈക്കൊണ്ടു് ജനനമരണ രൂപമായ സംസാരത്തിൽ കിടന്നുഴലുന്ന അവസ്ഥയാണ് ബ്രഹ്മത്തിൻെറ ജീവഭാവം. പൂർവ്വപുണ്യപ്രഭാവംകൊണ്ടു് സദ്ഗുരുവിൻെറ അനുഗ്രഹം സമ്പാദിച്ചു് നിത്യവും, ശുദ്ധവും, ബുദ്ധവും, മുക്തവുമായ ബ്രഹ്മമാണ് താനെന്നു ബോധിക്കുമ്പോഴാണ് ആ ജീവഭാവം നശിച്ചു്—അവിദ്യ നിവൎത്തിച്ചു്—ആ ബ്രഹ്മം പ്രതിബന്ധരഹിതമായി നിജസ്ഥിതിയിൽ പ്രകാശിക്കുന്നതു്. അവിടെയാണ് ഒരു ജീവൻെറ ജീവിതം പൂൎണ്ണമായി സമാപിക്കുന്നതും.''

(തീൎത്ഥപാദപരമഹംസസ്വാമികൾ—രണ്ടാംഭാഗം)

44. * മനസ്സ് ആത്മാവല്ല; മനസ്സ് ആത്മാവിൻെറ പ്രതിബിംബം മാത്രം. ആത്മാവിനും രണ്ടു പടി താഴെയാണ് മനസ്സ്. മനസ്സിനെ നശിപ്പിക്കുവാൻ കഴിയും; എന്നാൽ, ആത്മാവ് അനശ്വരമാണ്. ഇന്ദ്രിയങ്ങൾക്കടിമയാണ് മനസ്സ്. ആത്മാവ് ത്രിഗുണങ്ങൾക്കും അതീതം; മനസ്സ് ത്രിഗുണങ്ങൾക്കധീനം. മനസ്സ് ആത്മാവിൻെറ ഘടകമാണെന്നു നാം പറയുമ്പോൾ, മനസ്സ് ആത്മാവോടു് നദി സമുദ്രത്തോടെന്നപോലെ

എന്നാണ് വിവക്ഷ. ആത്മാവ് സമുദ്രം; അതിലെ വെള്ളം അളവില്ലാത്തതും അനന്തവുമാണ്. അതു പോലെ, ആത്മാവിനും ആദിയും അന്തവുമില്ല. ആത്മാവ് എവിടെനിന്നും ആവിർഭവിച്ചതല്ല; എവിടെയും പോകുന്നതുമല്ല. ആത്മാവ് സർവ്വവ്യാപിയാണ്. ആത്മാവൊഴികെ മറെറാന്നും നിലനില്ക്കുന്നില്ല. *

വ്യാഖ്യാനം :— ''മനനാത്മന ഉച്യതേ''— മനനം ചെയ്യാൻ തുടങ്ങിയപ്പോൾ മനസ്സായി. സമുദ്രത്തിൽ നിന്നും തിരമാല പൊന്തുംപോലെയാണ് ആത്മാവിൽ നിന്നും മനസ്സുണ്ടായതു്. ചഞ്ചലിക്കുന്ന മനസ്സിന്നു് സ്ഥിരതയില്ല. മനസ്സ് നിലനിൽക്കുന്നതു് സങ്കല്പങ്ങളെ ക്കൊണ്ടാണെന്നറിയണം. എന്നാൽ, സ്ഥിരമായ മനസ്സാണ് ആത്മരാജൻ. ആത്മാവിന്റെ പ്രഭാവത്തിന്നും ശോഭക്കും ഒരിക്കലും ഇളക്കമില്ല. മനസ്സ് ആത്മാവിന്റെ പ്രതിബിംബം മാത്രം. ആത്മാവിന്റെ പ്രഭാവം മനസ്സിനില്ല. മനസ്സ് ഇന്ദ്രിയങ്ങൾക്ക് അടിമപ്പെടുന്നു; ആത്മാവാകട്ടെ, ഇന്ദ്രിയങ്ങൾക്കധീനമല്ല. മനസ്സ് നിരോധിക്കപ്പെടാവുന്നതാണ്. ഇളകി ക്കൊണ്ടിരിക്കുന്നതാണ് മനസ്സ്. എന്നാൽ യോഗസാധനയാൽ മനോവൃത്തികൾ നശിച്ച നിശ്ചലമായ സ്ഥിതിയാണ് ആത്മാവിന്റേതു്. ആത്മാവാകട്ടെ ഏകവും അനശ്വരവും അഖണ്ഡവുമാകുന്ന സച്ചിദാനന്ദശക്തിയാണതു്. മനസ്സ് ഇന്ദ്രിയസുഖങ്ങളുടെ പിന്നാലെ പായുന്നു. ഒരിക്കലും മനസ്സ് ഒരു കാര്യത്തിൽ സ്ഥിരമായിരിക്കുന്നില്ല. ആത്മാവ് അത്തരത്തിലല്ല. എല്ലാവിധ കാമങ്ങളും അററ പദവിയാണ് ആത്മപദവി. ആത്മാവ് ത്രിഗുണരഹിതനും, അവികാരിയും നിത്യശുദ്ധനും നിത്യമുക്തനുമാണ്. മനസ്സ്

ആത്മാവിൻെറ ഒരു അവസ്ഥാഭേദം മാത്രമാണ്. ഒരു നദി സമുദ്രത്തോട്ട ഏതു തരത്തിൽ ബന്ധപ്പെട്ടുന്നുവോ അത്തരത്തിലാണ് മനസ്സിൻെറ ആത്മാവുമായുള്ള ബന്ധം. അവ ഒരേ ഒരു സച്ചിദാനന്ദ ശക്തിയുടെ വ്യത്യസ്തമായ അവസ്ഥകൾമാത്രം. മനസ്സ് നദിയെപ്പോലെ പരിമിതവും ക്ഷണികവും അല്പവുമാണ്; എന്നാൽ ആത്മാവ് അനന്തവും ശാശ്വതവും ദിവ്യവുമാണ്— ആത്മാവിന്നു ആദിയില്ല, അന്തവുമില്ല. എവിടെ നിന്നും വന്നതല്ല അതു; എവിടേക്കും പോകുന്നതുമില്ല. ആത്മാവല്ലാതെ മറെറാന്നും നിലനില്ക്കുന്നില്ല. ശ്രീ വിവേകാനന്ദസ്വാമികളുടെ സാരവാക്യം ശ്രദ്ധിക്കുക. ''ശരീരം ഇവിടെയുണ്ട്; ഇതിന്നപ്പുറമാണ് മനസ്സ്. പക്ഷേ മനസ്സല്ല ആത്മാവ്. മനസ്സ തന്മാത്രകൾ കൊണ്ടുണ്ടാക്കപ്പെട്ട സൂക്ഷ്മശരീരമാണ്. ആത്മാവു മനസ്സിനും അപ്പുറത്താണ്. വ്യക്തമായി ധരിക്കേണ്ട കാര്യം, ശരീരത്തിൽ നിന്നെന്നപോലെ മനസ്സിൽനിന്നും ആത്മാവു ഭിന്നമാണെന്നതത്രേ. യഥാൎത്ഥ മനുഷ്യൻ ദേഹമല്ല, മനസ്സുമല്ല. മനസ്സിന്നു വൃദ്ധിക്ഷയങ്ങളുണ്ട്, സർവ്വാതീതമായ ആത്മാവിനുമാത്രമേ നിത്യത്വമുള്ളു. മനസ്സ് ഈ നിമിഷം സുഖിയാകുന്നു. അടുത്ത നിമിഷം ദുഃഖി; ഒരു നിമിഷം ബലവത്ത്, അടുത്ത നിമിഷം ബലഹീനം, ഇങ്ങനെ സദാ വികാരവത്തായ ഒരാവർത്തം. അതു് അപരിമിതമായ ആത്മാവാകാൻ വയ്യ. പരിമിത വസ്തുവിൽ മാത്രമേ വികാരത്തിനു വകയുള്ളു. അനന്തവും അപരിച്ഛിന്നവുമായ ആത്മാവിനു ചലനമില്ല, മാററമില്ല; അതുനിരപേക്ഷം. അതാണ് യഥാൎത്ഥ മനുഷ്യൻ.''

(വിവേകാനന്ദ സാഹിത്യസൎവ്വസ്വം)

45. * ബുദ്ധി അരചൻ, മനസ്സ് മന്ത്രി. മനസ്സ് ബുദ്ധിയുടെ ആജ്ഞാനുവർത്തി മാത്രം. *

വ്യാഖ്യാനം :— മനുഷ്യന്റെ ബുദ്ധിസ്ഥാനം മനഃസ്ഥാനത്തിന്റെ ഉപരിതലത്തിലാണ്. മനസ്സിന്റെ നന്മ, തിന്മ എന്നീ കല്പനകൾ ബുദ്ധിയുടെ സഹായത്താലാണ് വിവേചനം ചെയ്യപ്പെടുന്നതു്. ബുദ്ധിക്കു രാജോപമമായ ശ്രേഷ്ഠപദവി കല്പിക്കുമ്പോൾ ആ ബുദ്ധിയുടെ ആജ്ഞാനുവർത്തിയായി പ്രവർത്തിക്കേണ്ട മനസ്സ് മന്ത്രിതുല്യനാണെന്നുവരുന്നു. അതായതു്, ബുദ്ധിയുടെ ആജ്ഞയനുസരിച്ചു പ്രവർത്തിക്കാനേ മനസ്സിന്നധികാരമുള്ളു. സദാ ചലിച്ചുകൊണ്ടിരിക്കുന്നതും ഉറപ്പില്ലാത്തതും പല വിഷയങ്ങളിലും ബാഹ്യമായി സഞ്ചരിച്ചുകൊണ്ടിരിക്കുന്നതുമായ മനസ്സിനെ ആത്മാഭിമുഖമാക്കി നിർത്തുന്നതു ബുദ്ധിയുടെ സഹായത്താലാണ്. അതാണ് ബുദ്ധിയുടെ മഹത്വം. അപ്പോൾ മനസ്സിനേക്കാൾ ബുദ്ധിബലവത്താകുന്നു. അതുകൊണ്ടാണ് ശ്രീ കൃഷ്ണഭഗവാൻ ഇങ്ങനെ ഉപദേശിച്ചതു്—

"ഇന്ദ്രിയാണി പരാണ്യാഹു
രിന്ദ്രിയേഭ്യഃ പരം മനഃ
മനസസ്തു പരാബുദ്ധി-
ര്യോ ബുദ്ധേഃ പരതസ്തു സഃ"

(ശ്രീമദ് ഭഗവദ്ഗീത 3/42)

(ദേഹാദികളേക്കാൾ ശ്രേഷ്ഠങ്ങളാണ് ഇന്ദ്രിയങ്ങൾ. മനസ്സ് ഇന്ദ്രിയങ്ങളേക്കാൾ ശ്രേഷ്ഠം. ബുദ്ധിയാകട്ടെ മനസ്സിനേക്കാൾ ശ്രേഷ്ഠം. ആത്മാവാകട്ടെ ബുദ്ധിയേക്കാൾ ശ്രേഷ്ഠമാകുന്നു). "കഠോപനിഷത്തി"ലും ഇതേ തത്വം പ്രകാശിപ്പിച്ചതു് ശ്രദ്ധിക്കുക.

"ഇന്ദ്രിയേഭ്യഃ പരാഹ്യർത്ഥാ
അർത്ഥേഭ്യശ്ച പരം മനഃ
മനസസ്തു പരാബുദ്ധി-
ർബുദ്ധേരാത്മാ മഹാൻ പരഃ"

(ഇന്ദ്രിയങ്ങളേക്കാൾ ശ്രേഷ്ഠങ്ങളാകുന്നു വിഷയങ്ങൾ.

ആ വിഷയങ്ങളേക്കാരം ശ്രേഷ്ഠമാകുന്ന മനസ്സ്. മനസ്സിനേക്കാരം ശ്രേഷ്ഠമാകുന്ന ബുദ്ധി. ബുദ്ധിയേക്കാരം ശ്രേഷ്ഠമാകുന്ന മഹാനായ ആത്മാവ്).

46. * തീപ്പെട്ടിയിൽ അനേകം കോലുകളുണ്ട്. അവ പെട്ടിയുടെ മരുന്നുള്ള പാർശ്വത്തിൽ ഉരച്ചാൽമാത്രം കത്തുന്നു. അതുപോലെ, കൊള്ളിയെന്നതു് മനസ്സ്. ഈ കോലുകൊണ്ടു ബുദ്ധിയെന്ന പെട്ടിക്കുരസിയാൽ ആത്മരാജ്യം നമുക്കു കരഗതമാകുന്നു. അതു് തന്നെയാണ് ജനനമരണാദികളിൽ നിന്നുള്ള വിമുക്തി. *

വ്യാഖ്യാനം :— തീപ്പെട്ടിക്കകത്തെ കോലുകരം പോലെയാണ് മനസ്സിലെ നാനാവിധമായ സങ്കല്പങ്ങളും. ഈ സങ്കല്പങ്ങരംകൊണ്ടു് ദുഃഖനിവൃത്തിയുണ്ടാകുന്നില്ല. തീപ്പെട്ടിയിലെ കോൽ പെട്ടിയുടെ മരുന്നുള്ള ഭാഗത്തിൽ ഉരച്ചാൽ മാത്രമെ അഗ്നി ഉണ്ടാവുകയുള്ളു. അതുപോലെ മനസ്സങ്കല്പങ്ങരംക്കു ബുദ്ധിയുടെ ശുദ്ധിയുമായി സമ്പക്കമുണ്ടാകുമ്പോരം മാത്രമെ—ആത്മവിചാരദ്വാരാ ജ്ഞാനാഗ്നി ഉജ്ജ്വലിക്കുകയുള്ളു. ഇതേ തത്വത്തെ ശ്രീരാമകൃഷ്ണപരമഹംസർ മറെറാരുതരത്തിൽ വെളിവാക്കിയതിങ്ങനെയാണ്. ''വിഷയബുദ്ധി ലേശമെങ്കിലും ഉണ്ടെങ്കിൽ ആത്മദർശനമുണ്ടാവുകയില്ല. തീപ്പെട്ടിക്കോൽ നനഞ്ഞതാണെങ്കിൽ ആയിരം എണ്ണം ഉരച്ചാലും ഒരു തരത്തിലും കത്തുകയില്ല. ഒരു കുന്നുകോലു നഷ്ടമായതു മാത്രം മെച്ചം. വിഷയാസക്തമായ മനസ്സ് നനഞ്ഞ തീപ്പെട്ടിക്കോലാണ്.'' (ശ്രീരാമകൃഷ്ണവചനാമൃതം) അതിനാൽ സൂക്ഷ്മബുദ്ധിയുടെ സഹായത്താൽ മനസ്സ് നിർമ്മലമാക്കണം. സദാ നിത്യാനിത്യവിവേചനം ചെയ്യണം.

എപ്പോഴും മനസ്സിനെ ആത്മാവിൽ അനുസന്ധാനം ചെയ്യണം. ദീർഘമായ സംസാരരോഗത്തിന്ന് ഒരു സിദ്ധൌഷധമത്രെ ആത്മവിചാരം. നാനാവിഷയങ്ങളിൽനിന്നു മനസ്സിനെ വിടുവിച്ച് ബുദ്ധിയുടെ സഹായത്താൽ ആത്മചൈതന്യത്തിലുറപ്പിക്കുക. അപ്പോഠം ആത്മജ്യോതിസ്സിൻെറ ദർശനമനുഭവമാകുന്നു. അതു തന്നെ ജീവന്മുക്തിപദം; മോക്ഷം; ആത്യന്തികമായ ദുഃഖനിവൃത്തി—ജനനമരണ ചക്രത്തിൽനിന്നുള്ള മോചനം. ശ്രീകൃഷ്ണഭഗവാൻ ഈ തത്വത്തെ ഈ വിധം സുവ്യക്തമാക്കുന്നു.

"തദ് ബുദ്ധയസ്തദാത്മാന-
സ്തന്നിഷ്ഠാസ്തത് പരായണാഃ
ഗച്ഛന്ത്യപുനരാവൃത്തിം
ജ്ഞാനനിർദ്ധൂതകല്മഷാഃ

(ശ്രീമദ് ഭഗവദ്ഗീത 5/17)

(ആത്മതത്വത്തിൽത്തന്നെ നിശ്ചയാത്മികമായ ബുദ്ധിയോടുകൂടിയവരും ആത്മസ്വരൂപത്തിൽ സ്ഥിതിചെയ്യുന്ന മനസ്സോടുകൂടിയവരും ആത്മനിഷ്ഠയോടുകൂടി ആത്മാവിൽത്തന്നെ നിലകൊള്ളുന്നവരും അതേ പരമഗതിയെന്നുറച്ച്, ആത്മാരാമന്മാരായവരും ദേഹബന്ധത്തിൽ വീണ്ടും കുടുങ്ങാത്ത പരമപദം പ്രാപിക്കുന്നു. അവരുടെ സകല മാലിന്യങ്ങളും ആത്മജ്ഞാനാഗ്നിയിൽ എരിഞ്ഞുപോയിരിക്കുന്നു).

47. * നൂലുകൊണ്ടു് തുണി തുന്നുകയെന്നതല്ല തയ്യൽ; മനസ്സും ബുദ്ധിയും തുന്നുക. അതായതു്, മനസ്സിനെ ബുദ്ധിയിൽ സ്ഥിരപ്പെടുത്തുക. അതാണു് വേണ്ടതു്. ബുദ്ധിയും മനസ്സും ആത്മാവിൽ ഏകീകരിക്കണം. *

വ്യാഖ്യാനം :— തയ്യൽവേല എന്നു പറയാറുണ്ട്. എന്താണത്? നൂൽകൊണ്ടു വസ്ത്രത്തിൽ തുന്നിയാൽ അതു തയ്യലാവുകയില്ല. യഥാൎത്ഥ തയ്യൽ ബുദ്ധിക്കുള്ളിൽ മനസ്സിനെ ചേർത്തു തുന്നുകയാണ്. അതായതു് മനസ്സ് സദാ സൂക്ഷ്മബുദ്ധിശക്തിയാലെ ആത്മാവിൽ അന്തർമുഖമായി സ്ഥിരപ്പെടുകയെന്നതാണ് യഥാൎത്ഥ തുന്നൽവിദ്യ. ബാഹ്യമായി അലയുന്ന മനസ്സിനെ അന്തരാത്മാവിൽ ഉറപ്പിക്കുക, ലയിപ്പിക്കുക. ഈ ആത്മവിദ്യയാണ് മനുഷ്യൻ ശീലിക്കേണ്ടതു്. ഇത്തരത്തിലുള്ള സാധനയാൽ മനസ്സും ബുദ്ധിയും ആത്മചൈതന്യത്തിൽ ഏകീഭവിക്കുകയും ആത്മജ്യോതിസ്സ് പൂർണ്ണമായി പ്രകാശിക്കുകയും ചെയ്യുന്നു. ശ്രീകൃഷ്ണഭഗവാൻ അരുളം ചെയ്യുന്നു.

"മയ്യേവ മന ആധത്സ്വ
മയി ബുദ്ധിം നിവേശയ
നിവസിഷ്യസി മയ്യേവ
അത ഊർദ്ധ്വം ന സംശയഃ"

(ശ്രീമദ് ഭഗവദ്ഗീത 12/8)

(നീ എന്നിൽ തന്നെ മനസ്സിനെ സ്ഥിരമായി നിർത്തിയാലും. നീ എന്നിൽ തന്നെ ബുദ്ധിയെ നിർത്തിയാലും. ഇത്രയുമായാൽ പിന്നെ ദേഹം നശിക്കുമ്പോഠം എന്നിൽ തന്നെ വസിക്കും. ഈ കാര്യത്തിൽ സംശയമില്ല).

48. * മനസ്സ് എന്ന എള്ള് ബുദ്ധി എന്ന ചക്കിൽ ആട്ടി അമൃതമെന്ന തൈലം ഉണ്ടാക്കണം. *

വ്യാഖ്യാനം :— മനസ്സ് നിത്യനിരന്തരമായി പരമാത്മാവിങ്കലേക്കു പ്രവഹിക്കുക എന്ന പ്രജ്ഞകൊണ്ട്— യോഗാഭ്യാസംകൊണ്ട് — ബ്രഹ്മാനന്ദാമൃതം അനുഭവിക്കണം. അതിന്നു മനസ്സ് ബുദ്ധിയുടെ സഹായത്താൽ സദാ ആത്മാഭിമുഖമാകണം. അത്തരത്തിലുള്ള അഭ്യാ

സബലത്താൽ — എള്ളു് ചക്കിലാട്ടി എണ്ണയാക്കുന്നതു പോലെ— മനസ്സ് വാസനാമുക്തമായി, അമൃതമായി, ബ്രഹ്മാനന്ദമായി പ്രകാശിക്കുന്നു. ''ആത്മാ/ജരോ/മൃതോ/ഭയ:'' എന്നാണല്ലോ ആചാര്യന്മാർ പ്രസ്താവിച്ചതു്. അതായതു്, ആത്മാവു് അജരവും, അമൃതവും, അഭയവുമാണ്. അമൃതത്വം സമ്പാദിക്കുവാനുള്ള ആത്മ വിദ്യയെയാണ് ശ്രീ കൃഷ്ണഭഗവാൻ ഈ വിധം പ്രകാശിപ്പിച്ചതു്.

''ശനൈഃശനൈരുപരമേദ്
ബുദ്ധ്യാ ധൃതിഗൃഹീതയാ
ആത്മസംസ്ഥം മനഃകൃത്വാ
ന കിഞ്ചിദപി ചിന്തയേത്'''

(ശ്രീമദ് ഭഗവദ്ഗീത 6/25)

(മെല്ലെമെല്ലെ മനസ്സിനെ വിഷയങ്ങളിൽനിന്നു് പ്രത്യാഹരിച്ച ബുദ്ധികൊണ്ടു് ആത്മാവിലുറപ്പിക്കുക. പിന്നെ മററൊന്നും ചിന്തിക്കരുതു്).

**49. * നിരത്തിന്മേൽ അഞ്ചാറായിരം ജനങ്ങൾ തടിച്ചു കൂടിയിരിക്കെ കുതിരവണ്ടിക്കാരൻ വണ്ടി തെളിച്ചു കൊണ്ടു പോകുന്നതു് വളരെ കരുതലോടെ യായിരിക്കണം. ***

വ്യാഖ്യാനം :— ജനങ്ങൾ തടിച്ചുകൂടിയ ഒരു തെരുവീഥിയിൽകൂടി കുതിരവണ്ടി തെളിച്ചുപോകുന്നതു് എങ്ങനെ ദുസ്സാദ്ധ്യമോ അങ്ങിനെതന്നെ ഈ പരമാത്മ ദർശനമെന്ന ലക്ഷ്യത്തിലേക്കു നിരവധി സങ്കല്പസമൂഹങ്ങളുടെ മദ്ധ്യേ പഞ്ചേന്ദ്രിയങ്ങളാകുന്ന കുതിരകളെ കെട്ടിയ ദേഹമാകുന്ന വണ്ടി ഓടിച്ചു കൊണ്ടുപോവുക എന്നതു് വളരെ പ്രയാസമാണ്. വണ്ടിക്കാരൻ വളരെ കരുതലോടെ ആർക്കും അപായം തട്ടാതെ എപ്രകാരം ഉദ്ദിഷ്ട

സ്ഥാനത്തേക്ക വണ്ടിതെളിച്ചുകൊണ്ടുപോകുന്നുവോ അപ്ര കാരം പരമാത്മാവികലണയുവാൻ ജീവാത്മാവാകുന്ന യജമാനൻ കയറിയ വണ്ടിയെ (ദേഹത്തെ) ബുദ്ധി എന്ന വണ്ടിക്കാരൻ വളരെ കരുതലോടെ—നിത്യാനിത്യവിവേ ചനത്തോടെ-നയിക്കേണ്ടിയിരിക്കുന്നു. ''കഠോപനിഷ ത്തി''ലെ സുപ്രസിദ്ധമായ വരികാം ശ്രദ്ധിക്കുക.

''ആത്മാനം രഥിനം വിദ്ധി
ശരീരം രഥമേവ ച
ബുദ്ധിം തു സാരഥിം വിദ്ധി
മനഃ പ്രഗ്രഹമേവ ച
ഇന്ദ്രിയാണി ഹയാനാഹു
ർവ്വിഷയാം സ്തേഷു ഗോചരാൻ.''

(ഈ ശരീരത്തെ ഒരു തേരായിട്ടും ആത്മാവിനെ ആ തേരിൻെറ ഉടമസ്ഥനായിട്ടും അറിയുക . ബുദ്ധിയെ തേരാ ളിയായിട്ടും മനസ്സിനെ അതിലെ കുതിരകളെ നിയന്ത്രി ക്കാനുള്ള കടിഞ്ഞാണായിട്ടും അറിയണം. ഇന്ദ്രിയങ്ങാം തന്നെയാണ് കുതിരകാം. രൂപരസഗന്ധാദി വിഷയങ്ങ ളാണ് ആ കുതിരകാംക്ക പോകാനുള്ള മാർഗ്ഗങ്ങാം). കുതി രകാം രഥത്തെ നിയന്ത്രണമില്ലാതെ ഓരോ വഴിക്ക വലിച്ചുകൊണ്ടുപോയാൽ ഉദ്ദിഷ്ടസ്ഥാനത്തെത്തുകയില്ല. അതുപോലെ ഇന്ദ്രിയങ്ങാം നിയന്ത്രണമില്ലാതെ നാനാ വിധ വിഷയഭോഗങ്ങളിലേക്ക ഓടിപ്പോയാൽ മനസ്സ് ആത്മാഭിമുഖമാകുവാനോ പരമാത്മദർശനമെന്ന ജീവി തലക്ഷ്യം പൂകുവാനോ സാധിക്കുകയില്ല. അതുകൊ ണ്ടാണ് ഇന്ദ്രിയ നിഗ്രഹത്തിനും മനോനിയന്ത്രണത്തിനും ആത്മീയമാർഗ്ഗത്തിൽ വലിയ പ്രാധാന്യം നൽകുന്നതു്. കുതിരകളെ സാരഥി കടിഞ്ഞാൺകൊണ്ട് നിയന്ത്രിക്കു ന്നതുപോലെ ബുദ്ധി മനോനിയന്ത്രണത്താൽ ഇന്ദ്രിയങ്ങളെ ഒതുക്കണം. തേരാളി ശ്രദ്ധയോടുകൂടി കടിഞ്ഞാൺ

പിടിച്ച കുതിരകളെ നേരായ മാർഗ്ഗത്തിലേക്കു നയിക്കുന്നതുപോലെ ബുദ്ധി മനസ്സിനെ നിയന്ത്രിച്ച്, വിഷയസുഖങ്ങളിൽ നിന്ന് പിന്തിരിപ്പിച്ച് ആത്മാഭിമുഖമാക്കുന്നു. ''കഠോപനിഷത്തി''ലെ ശ്രദ്ധേയമായ വരികൾ മനസ്സിലാക്കുക.

''യസ്ത്വ വിജ്ഞാനവാൻ ഭവ-
ത്യ മനസ്കഃ സദാ*f*ശുചിഃ
ന സ തത്പദമാപ്നോതി
സംസാരം ചാധിഗച്ഛതി.

യസ്തു വിജ്ഞാനവാൻ ഭവതി
സമനസ്കഃ സദാ ശുചിഃ
സ തു തദ് പദമാപ്നോതി
യസ്മാദ് ഭൂയോ ന ജായതേ.

വിജ്ഞാന സാരഥിര്യസ്തു
മനഃ പ്രഗ്രഹവാൻ നരഃ
സോ*f*ധ്വനഃ പാരമാപ്നോതി
തദ് വിഷ്ണോഃ പരമം പദം.''

(മനസ്സിനെ നിയന്ത്രിക്കാത്തവനും നിർമ്മലമാക്കിത്തീർക്കാത്തവനുമായ അവിവേകിക്ക് ആ പരമപദത്തെ (മോക്ഷപദം) പ്രാപിക്കുവാൻ സാധിക്കുകയില്ല. അയാൾ ജനനമരണരൂപമായ സംസാരത്തിലേയ്ക്കുതന്നെ വരുന്നു. മനസ്സിനെ നിയന്ത്രിച്ചിട്ടുള്ളവനും എപ്പോഴും നിർമ്മലമായ അന്തഃകരണത്തോടുകൂടിയവനും വിവേകിയും ആയിട്ടുള്ളവൻ പുനരാവൃത്തിരഹിതമായ ആ പരമപദത്തിലെത്തിച്ചേരുന്നു. വിവേകബുദ്ധിയാകുന്ന സാരഥിയോടും നിയന്ത്രിത മനസ്സാകുന്ന കടിഞ്ഞാണോടും കൂടിയ മനുഷ്യൻ സംസാരഗതിയുടെ മറുകരയെ–സർവ്വവ്യാപിയായ പരമാത്മാവിന്റെ ഉൽകൃഷ്ടസ്ഥാനത്തെ–പ്രാപിക്കുന്നു)

50. * കണ്ണിൻെറ സ്ഥാനത്തല്ല മൂക്ക്. നടക്കുന്നതു് കാലുപയോഗിച്ചുതന്നെ വേണം. കൈകൊണ്ടു ചെയ്യേണ്ടുന്ന പ്രവൃത്തി തലകൊണ്ടു നിർവ്വഹിക്കാനാവുകയില്ല. ഒരുവനിൽ ഒരു വിധം, മറെറാരുവനിൽ മറെറാരുവിധം എന്നൊന്നുമില്ല. ബുദ്ധിശക്തി, ചെവി, കണ്ണ്, മൂക്കു, കൈ മുതലായവ എല്ലാവർക്കുമുണ്ടു്. *

വ്യാഖ്യാനം :— ജീവന്മുക്തിപദം പൂകുവാൻ സഹായകമായ രീതിയിൽത്തന്നെയാണ് മനുഷ്യസൃഷ്ടിയും മനുഷ്യശരീരഘടനയും. യോഗസാധനചെയ്തു് ആത്മപ്രഭാവമുളവാക്കുവാൻ ഉതകുന്നതരത്തിൽത്തന്നെയാണ് മനുഷ്യശരീരമുണ്ടായിട്ടുള്ളതു്. കണ്ണിൻെറ സ്ഥാനത്തു് മൂക്കു്, മൂക്കിൻെറ സ്ഥാനത്തു് ചെവി എന്നിങ്ങനെ സൃഷ്ടിയിൽ വകതിരിവില്ലായ്മ കാണുകയില്ല. അതായതു്, അതാതവയവത്തിന്നു് അതാതിൻേറതായ സ്ഥാനവും കർമ്മവുമുണ്ടു്. അതു മറെറാരവയവംകൊണ്ടു സാദ്ധ്യമല്ല. നടക്കുവാൻ നാം കാലുതന്നെ ഉപയോഗിക്കുന്നു. ഒരു സാധനം പൊക്കുവാൻ നാം കൈതന്നെ ഉപയോഗിക്കുന്നു. ആ കാര്യം തലകൊണ്ടു ചെയ്യുവാനൊക്കുകയില്ല. അതുപോലെ ശരീരം, ഇന്ദ്രിയങ്ങൾ, പ്രാണൻ, മനസ്സ്, ബുദ്ധി ഇവയെല്ലാററിനും ഓരോരോ വ്യക്തമായ പ്രവൃത്തി ചെയ്യുവാനുണ്ടു്. കൈകൊണ്ടു് സാധിക്കേണ്ട കാര്യം തലകൊണ്ടു് കഴിയാത്തതുപോലെ ഇന്ദ്രിയനിഗ്രഹത്താലും പ്രാണമനസ്സുകളുടെ അടക്കം കൊണ്ടും സൂക്ഷ്മമായ ബുദ്ധിശക്തിയാലും സാധിക്കേണ്ടതായ ജീവന്മുക്തിപദം — മോക്ഷം — മറെറാരുപായം കൊണ്ടും സാദ്ധ്യമല്ല. അതുകൊണ്ടാണ് ശ്രീകൃഷ്ണഭഗവാൻ ഇങ്ങനെ അർജ്ജുനനെ ഉപദേശിച്ചതു്.

"അസംയതാത്മനാ യോഗോ
ദുഷ്പ്രാപ ഇതി മേ മതിഃ
വശ്യാത്മനാ തു യതതാ
ശക്യോऽവാപ്തുമുപായതഃ"

(ശ്രീമദ് ഭഗവത്ഗീത 6/36)

(മനസ്സിനെ അടക്കാത്തവനാൽ യോഗംപ്രാപിക്കപ്പെടുന്നതല്ലെന്നാണ് എന്റെ അഭിപ്രായം. എന്നാൽ മനസ്സിനെ അടക്കിയിട്ടുള്ള ഉത്സാഹശാലിയാൽ മുൻപറഞ്ഞ ഉപായം കൊണ്ട് യോഗം പ്രാപിക്കപ്പെടുവാൻ കഴിയുന്നതാകുന്നു). ആത്മചൈതന്യം – ജ്ഞാനദീപം എല്ലാവരിലും ഏക രസമായി കുടികൊള്ളുന്നുണ്ട്. അതുപോലെതന്നെ ഇന്ദ്രിയമനോബുദ്ധികളുടെ പ്രവൃത്തിയും എല്ലാവർക്കും ഒരുപോലെയാണ്. വേണ്ടവിധം ഉപയോഗപ്പെടുത്തണമെന്നു മാത്രം. മോക്ഷമാർഗ്ഗവും അതേവിധം തന്നെ. ഇന്ദ്രിയങ്ങളേയും മനസ്സിനേയും ബുദ്ധിശക്തിയാൽ ബാഹ്യവിഷയങ്ങളിൽ നിന്നു് മെല്ലെ മെല്ലെ പിന്തിരിപ്പിച്ച് ആത്മാഭിമുഖമാക്കുക മാത്രമാണ് മോക്ഷത്തിന്നുള്ള ഉപായം. അതിന്നു് സഹായകമായ വിധത്തിലാണ് ശരീരസൃഷ്ടിയുണ്ടായിട്ടുള്ളതു്. ബുദ്ധിശക്തി ദൈവദത്തമായി എല്ലാവരിലുമുണ്ട്. ആയത് നേർവഴിക്ക് ഉപയോഗിക്കണമെന്നു മാത്രം. അതുകൊണ്ടാണ് ആചാര്യൻ ഈ വിധം പ്രസ്താവിച്ചതു്.

"ദേഹം ശിവാലയം പ്രോക്തം സിദ്ധിദം സർവ ദേഹിനാം"

എന്നു്. (ദേഹം ശിവന്റെ കോവിലാണ്. സർവദേഹികൾക്കും സിദ്ധികളൊക്കെ ഇവിടെ നിന്നുതന്നെ കിട്ടും).

51. * നന്മയുടേയും തിന്മയുടേയും കാരണം മനസ്സാണ്. ഒരാൾ ഉൽകൃഷ്ടനോ നികൃഷ്ടനോ ആകു

ന്നതു് സ്വന്തം വിചാരഗതിക്കനുസരിച്ചാണ്. മന സ്സുതന്നെ സർവ്വതിന്നും കാരണം. ഈശ്വരൻ യാതൊരാൾക്കും നന്മയോ തിന്മയോ ചെയ്യുന്നില്ല. എന്തുകൊണ്ടെന്നാൽ ബുദ്ധി, ജ്ഞാനം എന്നീ ദൈവിക സിദ്ധി മനുഷ്യർക്ക സഹജമായിത്തന്നെ യുണ്ടു്. *

**വ്യാഖ്യാനം :—** ഒരാളുടെ ഉയർച്ചക്കും താഴ്ചക്കും സുഖ ത്തിന്നും ദുഃഖത്തിന്നും കാരണം അയാളുടെ മനസ്സുതന്നെ. സദ്വിചാരത്തിന്നും ദുർവ്വിചാരത്തിന്നും കാരണവും കർത്താവും മനസ്സുമാത്രമാണ്. ''യദ് ഭാവഃ തദ്ഭവതി'' എന്നാണല്ലോ. ഏതുതരത്തിൽ ചിന്തിക്കുന്നുവോ അത്ത രത്തിൽ ആയിത്തീരുന്നു. അതുകൊണ്ടാണ് ഉൽകൃഷ്ടചി ന്തകൾ സദാ മനസ്സിലുണ്ടായിരിക്കണമെന്നു് ആചാര്യ ന്മാർ ഉപദേശിക്കുന്നതു്. ബന്ധത്തിന്നും മോക്ഷത്തിന്നും കാരണം മനസ്സുതന്നെ. സദ്വിചാരത്തിലേക്കോ ദുർവി ചാരത്തിലേക്കോ ആരെയും ഈശ്വരൻ പ്രേരിപ്പിക്കുന്നില്ല. ശ്രീകൃഷ്ണഭഗവാൻ ഉപദേശിച്ചതുമതുതന്നെ.

> ''നാ ദത്തേ കസ്യചിൽ പാപം
> നചൈവ സുകൃതം വിഭുഃ
> അജ്ഞാനേനാവൃതം ജ്ഞാനം
> തേന മുഹ്യന്തി ജന്തവഃ''

(ശ്രീമദ് ഭഗവദ്ഗീത 5/15)

(ഈശ്വരൻ ആരുടേയും പാപത്തേയും പുണ്യത്തേയും ഗ്രഹി ക്കുന്നില്ല. 'ഈശ്വരൻ സർവ്വത്ര സമമായിരിക്കുന്നു' എന്ന ജ്ഞാനം അജ്ഞാനത്തിനാൽ മൂടപ്പെട്ടിരിക്കുന്നു. അതു ഹേതുവായിട്ടു് ജീവികൾ മോഹിക്കുന്നു). തികഞ്ഞ വിചാരശക്തിയുള്ള ബുദ്ധിയും തികഞ്ഞ പ്രകാശ ശക്തി

യുള്ള ജ്ഞാനവും എല്ലാ മനുഷ്യർക്കും ഈശ്വരദത്തമായിട്ടുള്ളതാണ്. അവയെ നേരായ – സത്യമായ മാർഗ്ഗത്തിൽ വിനിയോഗിക്കുന്നതിൽ മനുഷ്യൻ മടികാണിക്കുകയും തൽഫലമായി, മനുഷ്യൻ ദുഃഖിക്കുവാനിടവരികയും ചെയ്യുന്നു. അതിനാൽ ഉത്തമനായ മനുഷ്യൻ ആത്മശ്രേയസ്സിന്നായി വിവേകത്തോടെ സൂക്ഷ്മബുദ്ധിയുപയോഗിച്ച് പൌരുഷം കൊണ്ട് മനസ്സ് ശുദ്ധമാക്കുകയാണ് ചെയ്യേണ്ടത്. ശുദ്ധമായ മനസ്സിൽ മാത്രമെ ആത്മദർശനമുണ്ടാവുകയുള്ളൂ. ശ്രീ ശങ്കരാചാര്യർ ഉപദേശിച്ചത് ശ്രദ്ധിക്കുക.

> "നഹ്യസ്ത്യവിദ്യാ മനസോഽതിരിക്താ
> മനോഹ്യവിദ്യാ ഭവബന്ധഹേതുഃ
> തസ്മിൻ വിനഷ്ടേ സകലം വിനഷ്ടം
> വിജൃംഭിതേഽസ്മിൻ സകലം വിജൃംഭതേ."

(വിവേകചൂഡാമണി)

(മനസ്സിൽ നിന്ന് വേറിട്ട് അവിദ്യയില്ല. കാരണം, സംസാരബന്ധത്തിന്ന ഹേതുവായ അവിദ്യ മനസ്സുതന്നെയാകുന്നു. മനസ്സു നിർവ്വാസനമായി നശിച്ചാൽ സർവ്വവും നശിച്ചു. മനസ്സു വിജൃംഭിക്കുമ്പോഴും സകലതും വിജൃംഭിക്കുന്നു). അതായത് മനസ്സ് സംസാരവിഷയങ്ങളിൽ പറ്റിപ്പെട്ടാൽ ബന്ധവും സ്വസ്ഥമായാൽ മോക്ഷവുമായി.

> "മന ഏവമനുഷ്യാണാം
> കാരണം ബന്ധമോക്ഷയോഃ
> ബന്ധായ വിഷയാസക്തം
> മുക്തൈതർ നിർവിഷയം സ്മൃതമ്"

(അമൃതബിന്ദൂപനിഷത്ത്)

അതായത്, "മനുഷ്യരുടെ ബന്ധമോക്ഷങ്ങളുടെ കാരണമായത് മനസ്സുതന്നെ. വിഷയാസക്തമായ മനസ്സ് ബന്ധത്തിനായിട്ടും നിർവിഷയമായ മനസ്സ് മുക്തിക്കായിട്ടും

എന്നു് സ്മരിക്കപ്പെട്ടിരിക്കുന്നു.'' ശ്രീ വസിഷ്ഠമഹർഷി ശ്രീരാമചന്ദ്രനും ഉപദേശിച്ചതിതുതന്നെ. ''കൈവല്യത്തിന്നു് വിഘാതമായി നിൽക്കുന്നതു് മനസ്സൊന്നുതന്നെയാണു്; പക്ഷെ കൈവല്യലക്ഷണമായ ഉൽക്കർഷത്തിനും അതു കാരണമാകുന്നു. രാഗാദിദോഷദൂഷിതമായ മനസ്സു് സംസാരവും ദോഷവിമുക്തമായ മനസ്സു് മോക്ഷവുമാകുന്നു. അരിയുടെ ഉമി പോക്കുന്നതുപോലെയും ചെമ്പിൻെറ കറ കളയുന്നതുപോലെയും പൌരുഷംകൊണ്ടു് മനസ്സിൻെറ അജ്ഞാനത്തെയും നീക്കാവുന്നതാണു്. സ്വഭാവേന തന്നെ അരിയെ ഉമി പൊതിഞ്ഞിരിക്കുന്നു. അതുപോലെ ജീവൻെറ അജ്ഞാനവും സ്വഭാവജം ആണെങ്കിലും പ്രയത്നംകൊണ്ടു നീക്കാവുന്നതാണു്. അതിന്നായി നല്ലപോലെ പ്രയത്നിക്കുക. മനസ്സിനെ നിഗ്രഹിക്കുവാൻ മനസ്സിനുതന്നേ സാധിക്കുകയുള്ളു. മനസ്സിനെ മനസ്സുകൊണ്ടു ഛേദിച്ചു് ഭവാർണ്ണവത്തിൽനിന്നും ആത്മാവിനെ കരയ്ക്കു കയററുക. സംസാരമോചനം മറെറാന്നുകൊണ്ടും സാദ്ധ്യമല്ല. ബാഹ്യാർത്ഥഭാവനാരൂപമായ ഏതേതുവാസന ഉദയം ചെയ്യുന്നുവോ അതതിനെ അപ്പോഴപ്പോഠം ബുദ്ധിമാന്മാർ പരിഹരിക്കണം. തുടരെ ഇങ്ങനെ ചെയ്താൽ അവിദ്യാബന്ധം ഉണ്ടാവുകയില്ല. ഇരുമ്പുകൊണ്ടു ഇരുമ്പിനെയെന്നപോലെ വിവേകത്താൽ മൂർച്ചകൂട്ടിയ മാനസത്താൽ മലിന മനസ്സിനെ ഛേദിച്ചുകളയണം. എങ്കിൽ സംസാരഭ്രമം നശിക്കും.''

(ജ്ഞാനവാസിഷ്ഠം)

52. * ഒരു ചീത്ത മനുഷ്യൻ കിണററിൽ വീഴുന്നുവെന്നു കരുതുക. നാം അവനെ പൊക്കിയെടുക്കണം; അവനെ മരിക്കാൻ അനുവദിക്കരുതു്. ഒരുവൻ എന്നെന്നും ചീത്തയായിരിക്കുമെന്നു് നാം

കരുതരുതു്. നാം അവനെ നന്നാക്കുവാൻ ശ്രമിക്കണം. *

വ്യാഖ്യാനം :— ദുർമ്മാർഗ്ഗിയായ ഒരാരം കിണററിൽ വീണുപോയെന്നു കരുതുക. നാം അയാളെ മരണത്തിന്നിടവരാതെ രക്ഷിക്കുകയാണ് വേണ്ടതു്. കാരണം അയാരം എന്നെന്നും ദുർമ്മാർഗ്ഗിയായിരിക്കുമെന്നു കരുതുന്നതു് ശരിയല്ല. ഏതു മനുഷ്യനും ഏതു നിമിഷത്തിലും നല്ലതിലേക്കു വരുവാനുള്ള സാദ്ധ്യതയുണ്ടു്. യോഗിവര്യനായ നാമദേവും ഋഷിവര്യനായ വാല്മീകിയും കൊള്ളക്കാരായിരുന്നുവല്ലൊ. ഓരോ മനുഷ്യനും ചെറിയ സത്യത്തിൽനിന്നു് വലിയ സത്യത്തിലേക്കു പ്രയാണം ചെയ്യുകയാണ്. അതിനാൽ നാം ആരെയും ചീത്ത എന്നു പഴിച്ചുതള്ളരുതു്. ഓരോരുത്തരും ഏതെങ്കിലുമൊരു തരത്തിൽ ചീത്തയാണ്.

ജർമ്മൻ മിസ്റ്റിക്കായ മൈസ്റ്റർ എക്ക്ഹാർട്ടിൻെറ ദിവ്യോപദേശം ശ്രദ്ധിക്കുക:

''ഈശ്വരൻ വർത്തമാനകാലത്തിൻെറ ഈശ്വരനാണ്; ഓരോ മനുഷ്യനെയും കണ്ണിൽപെടുന്നതുപോലെയാണ് അവിടുന്നു സ്വീകരിക്കുന്നതു്—മുമ്പ് എന്തായിരുന്നു എന്നു പരിശോധിച്ചല്ല, ഇപ്പോരം എന്താണെന്നു മാത്രം നോക്കിയാണു് കൈക്കൊള്ളുന്നതു്. നിൻെറ പാപങ്ങരം മനുഷ്യവർഗ്ഗത്തിൻെറ മുഴുവൻ പാപങ്ങളുംകൂടി ചേർന്നതുപോലെ ബഹുലങ്ങളായിരുന്നാലും ഈശ്വരൻ അവയെ നിനക്കെതിരായി എണ്ണുകയില്ല; അവിടുന്നു് മറേറതൊരു ജീവിയിലും കാണിച്ച വിശ്വാസം നിന്നിലും പ്രദർശിപ്പിക്കും. നീ സന്നദ്ധനായി എന്നു കണ്ടാൽ, മുമ്പ് നീ എന്തായിരുന്നു എന്ന കാര്യം അവിടുന്നു് ചിന്തിക്കുകയേ ഇല്ല. അങ്ങനെ നീ പാപത്തിൽ നിന്നുയർന്നു് അതിനോടു പുറം

തിരിയുമ്പോഠം, ആശ്രിതവത്സലനായ ഈശ്വരൻ നീ ഒരി ക്കലും പാപം ചെയ്തിട്ടില്ല എന്ന മട്ടിൽ നിന്നോട്ട പെരു മാറും; ഒരു നിമിഷത്തേക്കുപോലും നിൻെറ പൂർവ്വപാപ ങ്ങളെ മുൻനിർത്തി നിന്നെ കുററപ്പെടുത്തുവാൻ അനു വദിക്കുകയില്ല.'' അതിനാൽ നാം ചീത്തയായവ നെയും നന്നാക്കുവാൻ ശ്രമിക്കണം. അവനെ നിന്ദിക്കു വാനും വേദനിപ്പിക്കുവാനും നശിപ്പിക്കുവാനും മുതിരരുത്. അവന്നു സത്യവും ശുദ്ധവുമായ മാർഗ്ഗം കാണിച്ചു കൊടുക്കു കയാണ് നമ്മുടെ കടമ. വേശ്യയായിരുന്ന മഗ്ദലയിലെ മറിയത്തെ യേശുദേവൻ ഉദ്ധരിച്ചു രക്ഷിച്ചതു് ഓർക്കുക. ''പാപം ചെയ്യാത്തവൻ ആദ്യം കല്ലെറിയട്ടെ'' എന്ന യേശുവചനത്തിൻെറ പൊരുഠം നല്ലപോലെ മനസ്സിലാ ക്കുക. ശ്രീകൃഷ്ണഭഗവാൻെറ ദിവ്യോപദേശം ശ്രദ്ധി ക്കുക.

''അപിചേദസിപാപേഭ്യഃ
സർവേഭ്യഃ പാപകൃത്തമഃ
സർവം ജ്ഞാനപ്ലവേനൈവ
വൃജിനം സന്തരിഷ്യസി''

(ശ്രീമദ് ഭഗവദ്ഗീത 4/36)

**(പാപികളിലെല്ലാംവെച്ച് നീ വലിയ പാപിയാണെന്നു വന്നാൽക്കൂടി ഈ ജ്ഞാനമാകുന്ന കപ്പലേറി പാപമാകുന്ന കടലെല്ലാം കടക്കുവാൻ നിനക്കു സാധിക്കും നിശ്ചയം).**

52. A * എത്ര കുബുദ്ധിയുള്ളവനായാലും അഞ്ചുനിമി ഷത്തിന്നുള്ളിൽ അവൻെറ ദുർബുദ്ധിക്കു മാററം വന്നു സദ്ബുദ്ധിയുണ്ടാകുന്നു. മഴക്കാറുള്ളപ്പോഠം സൂര്യ്യ പ്രകാശം കാണുന്നില്ല. മേഘങ്ങഠം പല ഭാഗത്തു മായി ചിന്നിച്ചിതറിപ്പോയാൽ സൂര്യ്യൻ തെളിഞ്ഞു കാണപ്പെടുന്നു. *

വ്യാഖ്യാനം :— എത്ര ദുഷിച്ച വ്യക്തിയായലും സദ്ഗുരുദർശനത്താലും അതുവഴിയുളവാകുന്ന ആത്മവിചാരത്താലും അഞ്ചുനിമിഷത്തിനുള്ളിൽ അവന്റെ ചിന്താഗതി മാറി സദ്വാസനയുടെ വിചാരങ്ങളും ഈശ്വര ചിന്തയും ധർമ്മബോധവും അവനിൽ അങ്കുരിക്കുന്നു. ശ്രീകൃഷ്ണഭഗവാൻ ഈ തത്വത്തെ വെളിവാക്കിയതു് ശ്രദ്ധിക്കുക.

"അപിചേൽ സുദുരാചാരോ
ഭജതേ മാമനന്യഭാക്
സാധുരേവ സ മന്തവ്യഃ
സമ്യഗ്വ്യവസിതോ ഹി സഃ"

(ശ്രീമദ് ഭഗവദ്ഗീത– 9/30)

(ഒരുവൻ അത്യന്തദുരാചാരനായിരുന്നാലും അന്യദേവതയെ ഭജിക്കാതെ എന്നെത്തന്നെ ഭജിക്കുന്നുവെങ്കിൽ—ആത്മ ധ്യാനനിരതനാകുന്നുവെങ്കിൽ–അവൻ ശ്രേഷ്ഠനായിട്ടു തന്നെ വിചാരിക്കപ്പെടേണ്ടതാകുന്നു. എന്തെന്നാൽ അവൻ ശ്രദ്ധമാകും വണ്ണം മനോനിശ്ചയമുള്ളവനാകുന്നു) എന്നു മാത്രമല്ല,

"ക്ഷിപ്രം ഭവതി ധർമ്മാത്മാ
ശശ്വച്ഛാന്തിം നിഗച്ഛതി"

(ശ്രീമദ് ഭഗവദ്ഗീത 9/31)

(അവൻ വേഗത്തിൽ ധർമ്മചിത്തനായി ഭവിക്കുന്നു. പിന്നെ അവൻ ശാശ്വതമായ ആത്മജ്ഞാനത്തെ പ്രാപിക്കുകയും ചെയ്യുന്നു). ഈ ലോകത്തിൽ ആരും തന്നെ എപ്പോഴും ചീത്തയായിരിക്കുകയില്ല. എല്ലാവരിലും ദിവ്യത്വവും സാത്വികഗുണങ്ങളും നിഗൂഢമായികിടക്കുന്നുണ്ടു്. അനുകൂലമായ അന്തരീക്ഷത്തിന്റെ അഭാവത്താലാണു് അവ അഭിവ്യക്തമാകാത്തതു്. മഴക്കാറുള്ളപ്പോൾ സൂര്യ പ്രകാശം മങ്ങിക്കിടക്കുന്നതുപോലെ, അജ്ഞാനമെന്ന

കാറിനാൽ, ആത്മജ്യോതിസ്സ് വിളങ്ങുന്നില്ല. കാർമേഘങ്ങൾ ചിന്നിപ്പോകുന്നതോടുകൂടി സൂര്യപ്രകാശം തെളിയുന്നു. അതുപോലെ, സദ്ഗുരുകടാക്ഷത്താലും യോഗസാധനയാലും അജ്ഞാനമേഘങ്ങൾ നീങ്ങുന്നു. അതോടുകൂടി ജ്ഞാനസൂര്യൻ – ആത്മാവ് – സ്വമഹിമയിൽ തെളിഞ്ഞു വിളങ്ങുകയും ചെയ്യുന്നു. ശ്രീ വിവേകാനന്ദ സ്വാമികളുടെ അമൃതവാണി ശ്രദ്ധിക്കുക.

''എന്റെ സമനെങ്കിലുമല്ലാത്ത ഒരു മനുഷ്യനെ ഞാൻ ഇതുവരെ കണ്ടിട്ടില്ല. ഞാൻ ലോകം നീളെ സഞ്ചരിച്ചിട്ടുണ്ട്. അങ്ങേയററം ചീത്ത മനുഷ്യജാതികളുടെ—നരമാംസഭുക്കുകളുടെ— ഇടയിൽ പോലും ഞാൻ ചെന്നു പെട്ടിട്ടുണ്ട്. എങ്കിലും, എന്റെ സമനെങ്കിലുമല്ലാത്ത ഒരു മനുഷ്യനെ ഞാൻ കണ്ടിട്ടില്ല. അവർ ചെയ്യുന്നതുപോലെ ചിലതെല്ലാം ഞാനും ചെയ്തിരുന്നു. ഞാനൊരു മൂഢനായിരുന്നകാലത്തു്. അന്നെനിക്കു് അത്രക്കേ അറിവുണ്ടായിരുന്നുള്ളൂ. ഇപ്പോൾ കുറച്ചുകൂടി അറിവു വന്നു. അവക്കു ഇപ്പോഴും അത്രയേ അറിവുള്ളൂ. കുറെകഴിയുമ്പോൾ അവരുടെ അറിവും മെച്ചപ്പെടും. ഓരോരുത്തനും സ്വപ്രകൃതിയനുസരിച്ചു പ്രവർത്തിക്കുന്നു. നാമെല്ലാം വളൎന്നു വരികയാണ്. ഈ വീക്ഷണസ്ഥാനത്തു നിന്നു നോക്കുമ്പോൾ ഒരുവൻ മറെറാരുവനെക്കാൾ ശ്രേഷ്ഠനല്ല തന്നെ''

(വിവേകാനന്ദ സാഹിത്യസർവ്വസ്വം)

53. * സമുദ്രത്തിലെ വെള്ളത്തിന്നു് ബന്ധനമില്ല. കുളത്തിലെ ജലത്തിന്നു ബന്ധനമുണ്ടു്. കുളത്തിലെ വെള്ളംപോലെ മനസ്സ് നിൽക്കണം. *

വ്യാഖ്യാനം :-- ബന്ധനമില്ലാത്തതു നിമിത്തം സമുദ്രജലം സദാ ചലിച്ചുകൊണ്ടിരിക്കുന്നു. ആയിരമായിരം തിരമാലകൾ അടിക്കടി സമുദ്രത്തിൽ ഉദയം ചെയ്യുന്നു.

നേരെമറിച്ച്, കുളത്തിലെ ജലം നിശ്ചലമാണ്. കൽപ്പനാപ്രവാഹമുള്ള മനസ്സിനെ സ്ഥിരബുദ്ധിയുടെ നിയന്ത്രണമെന്ന ഏകാഗ്രതയിൽ കുളത്തിലെ വെള്ളംപോലെ നിശ്ചലമാക്കി നിർത്തേണ്ടതത്യാവശ്യമാണ്. ബാഹ്യാഭിമുഖമായി സദാ ചഞ്ചലിക്കുന്ന മനസ്സിനെ അന്തർമുഖമായി നിർത്തണം. അതാണ് യോഗസിദ്ധി. ധീരധീരമായ ബുദ്ധികൊണ്ട് അധിഷ്ഠാനഭൂതമായ ആത്മചൈതന്യത്തിൽ മനസ്സിനെ പിടിച്ചടക്കി ഉറപ്പിക്കണം. അതുകൊണ്ടാണ് ശ്രീ വസിഷ്ഠഭഗവാൻ ഈ വിധം ഉപദേശിച്ചത്.

''സംസാരചക്രത്തിൻെറ നട്ടക്കടം മനസ്സാണ്. മനസ്സായ നട്ടക്കടത്തെ ചലിക്കാതെ അമർത്തിക്കൊണ്ടാൽ സംസാരചക്രത്തിൻെറ ഗതി നിന്നുപോകും. നട്ടക്കടത്തെ (മനസ്സിനെ) ഇളക്കി വിട്ടുകൊടുത്താൽ ചക്രത്തിൻെറ ഗതി എത്ര തടുത്താലും നിലനില്ക്കുകയില്ല. അതിനാൽ പൗരുഷത്തേയും ബുദ്ധിയേയും ഉപയോഗിച്ച് യുക്തിപൂർവ്വം സംസാരചക്രനാഭിയായ മനസ്സിനെ തടുത്തുകൊള്ളണം''.

(ജ്ഞാനവാസിഷ്ഠം)

ശ്രീകൃഷ്ണഭഗവാൻെറ ദിവ്യോപദേശം ശ്രദ്ധിക്കുക—

''യഥാ ദീപോ നിവാതസ്ഥോ
നേങ്ഗതേ സോപമാ സ്മൃതാ
യോഗിനോ യതചിത്തസ്യ
യുഞ്ജതോ യോഗമാത്മനഃ''

(ശ്രീമദ് ഭഗവത്ഗീത 6/19)

('കാററില്ലാത്ത ദിക്കിൽ വിളക്ക് എപ്രകാരം ചലിക്കുന്നില്ലയോ' ഇതു് ആത്മവിഷയമായ യോഗത്തെ അഭ്യസിക്കുന്ന ജിതമാനസനായിരിക്കുന്ന യോഗിക്കു ദൃഷ്ടാന്തമായി ചിന്തിക്കപ്പെട്ടിരിക്കുന്നു. യോഗിയുടെ ചിത്തവും അതുപോലെ നിശ്ചലമായിരിക്കുന്നുവെന്നർത്ഥം). ഇതേ

തത്വത്തെ ''അഷ്ടാവക്രഗീത''യിൽ ഇങ്ങനെ പ്രകാശിപ്പിച്ചിരിക്കുന്നു.

''അഹോഭുവന കല്ലോലൈർ-
വിചിത്രൈർ ദ്രാക്സമുത്ഥിതം
മയ്യനന്തമഹാംഭോധൌ
ചിത്തവാതേ സമുദ്യതേ''

(മനസ്സാകുന്ന കൊടുങ്കാററ് വീശിയപ്പോഠം ഞാനാകുന്ന ചിദാനന്ദസമുദ്രത്തിൽ വിചിത്രങ്ങളായ പ്രപഞ്ച തിരമാലകഠം പൊങ്ങിമറിഞ്ഞു. അതുതന്നെ സംസാരം; കാററടങ്ങുമ്പോഠം സമുദ്രം പ്രശാന്തമാകുന്നതുപോലെ, മനസ്സടങ്ങുമ്പോഠം സംസാരവും ഇല്ലാതാവും—അതു തന്നെ എന്റെ സ്വരൂപം)

54. * മിക്ക പഴങ്ങഠംക്കും വിത്ത് ഉള്ളിലാണെങ്കിൽ കശുമാങ്ങക്ക് ബീജം പുറമെയാണല്ലൊ. മനസ്സ് കശുമാങ്ങയുടെ അണ്ടിപോലെ സംസാരത്തിന്നു പുറമെ ഇരിക്കണം. *

വ്യാഖ്യാനം :— എപ്രകാരം എല്ലാ പഴങ്ങളിലും വിത്ത് ഉഠംക്കൊണ്ടിരിക്കുകയും, കശുമാങ്ങയുടെ വിത്ത് പഴത്തിന്നുവെളിയിൽ ഇരിക്കുകയും ചെയ്യുന്നുവോ അപ്രകാരം സംസാരികളുടെ മനസ്സ് ബാഹ്യവിഷയങ്ങളിൽ സദാ മുഴുകി ഇരിക്കുകയും ആത്മജ്ഞാനികളുടെ മനസ്സ് ലൌകിക വ്യാപാരങ്ങളിൽ വ്യാപൃതമാണെങ്കിലും അവക്കു പുറത്തായി ആത്മവിചാരത്തിൽ ഏകീകരിച്ചിരിക്കുകയും ചെയ്യുന്നു. ശ്രീരാമകൃഷ്ണപരമഹംസർ ഇതേ തത്വത്തെ മനോഹരമായി പ്രതിപാദിച്ചതു് ശ്രദ്ധിക്കുക.

''നിങ്ങളുടെ പ്രവൃത്തികളെല്ലാം ചെയ്തുകൊള്ളുക. എന്നാൽ മനസ്സ് ഭഗവാങ്കൽ വെയ്ക്കുക. ഭാര്യയോടും കുട്ടികളോടും അച്ഛനമ്മമാരോടും എത്രയും ഉററവരെന്നമട്ടിൽ പെരു

മാറുക. എന്നാലും വാസ്തവത്തിൽ അങ്ങനെയൊന്നുമ ല്ലെന്നു് ആന്തരമായി അറിഞ്ഞിരിക്കുക. ഒരു ധനികൻെറ വീട്ടിലെ വേലക്കാരിയെപ്പോലെ ഈ ലോകത്തിൽ കഴിഞ്ഞുകൂടുക. സംസാരം വെള്ളംപോലെയാണ്. മനസ്സ് പാലുപോലെയും. രണ്ടും ഒന്നിച്ചൊഴിച്ചാൽ കൂടി കലരും. പാലു് ഇളകാതെ ഒരു കലത്തിൽവെച്ചു തൈരാക്കി, കടഞ്ഞു വെണ്ണയെടുക്കുക. എന്നിട്ടു് ആ വെണ്ണ വെള്ളത്തിലിട്ടാൽ അതു വെള്ളത്തിൽ കലരുക യില്ല. വെള്ളം പററാതെ പൊങ്ങിക്കിടക്കും. ലോക ത്തിൽ ജീവിച്ചോളൂ. പക്ഷെ സംസാരിയാകരുതു്. 'കൈ നനയാതെ മീൻ പിടിക്കുക' എന്നു പറയാറുള്ളതു പോലെ ലോകത്തിൽ ജീവിച്ചുകൊള്ളുക, പക്ഷെ ലൗകി കനാകരുതു്.''

(ശ്രീരാമകൃഷ്ണവചനാമൃതം)

55. * ഭോഗാസക്തിവിട്ടു് യോഗസാധനവഴി ദൈവത്തെ കണ്ടവനാണ് ജ്ഞാനി. ശ്രവണവി ഷയത്തിലല്ല ആനന്ദം. ആനന്ദം അനുഭവസിദ്ധ മാണ്. ഈ സിദ്ധി എത്തിയ ആളാണ് മഹാ ത്മാവു്. കല്ലു്, മണ്ണു്, ഇവകൊണ്ടുള്ള വിഗ്രഹ ങ്ങൾ ദർശിച്ചവർ മഹാത്മാക്കളാകുന്നില്ല. തന്ന ത്താൻ അറിഞ്ഞ ആളാണ് മഹാത്മാവു്. *

വ്യാഖ്യാനം :— വിഷയഭോഗാസക്തി ഉപേക്ഷിച്ചു് യോഗസാധനവഴി ദൈവത്തെ ദർശിച്ചവനാണ് യഥാർത്ഥ ജ്ഞാനി. ജ്ഞാനി സ്വാത്മാവിൽ ഈശ്വരനെ ദർശി ക്കുന്നു. കരതലാമലകം പോലെ നിത്യാനുഭവമാണ് ജ്ഞാനിയുടെ ഈശ്വരദർശനം. ഇന്ദ്രിയ നിഗ്രഹത്തിലൂ ടേയും മനോനിയന്ത്രണത്തിലൂടേയും ആത്മധ്യാനത്തിലൂടെ

യുമാണ് ജ്ഞാനിക്കു ഈശ്വരദർശനം സ്വാനുഭവമായത്". ആത്മാനന്ദാനുഭവത്തെക്കുറിച്ച പറഞ്ഞു കേട്ടതുകൊണ്ട് ആനന്ദം അനുഭവവേദ്യമാകുന്നില്ല. ആത്മദർശനം യോഗസാധനവഴി സ്വാനുഭവമാക്കണം. അതാണ് പരമാനന്ദപദവി. ഇത്തരത്തിലുള്ള ആത്മദർശനാനുഭവം സിദ്ധിച്ചവരാണ് മഹാത്മാക്കൾ. ശ്രീ വിദ്യാരണ്യ സ്വാമികളുടെ ഉപദേശം ശ്രദ്ധിക്കുക.

"നിരുപാധി ബ്രഹ്മതത്വേ ഭാസമാനേസ്വയം പ്രഭേ
അദ്വൈതേ ത്രിപുടിർനാസ്തി ഭൂമാനന്ദോഽത ഉച്യതേ."

(ശ്രീ പഞ്ചദശി)

(സ്വയം പ്രകാശിക്കുന്നതും അദ്വിതീയവുമായ ബ്രഹ്മത്വം ഉള്ളംകൈയിലെ നെല്ലിക്കയെന്നപോലെ സാക്ഷാൽക്കരിക്കപ്പെടുമ്പോൾ ത്രിപുടി നശിക്കുന്നു. അറിയുന്നവൻ, അറിയത്തക്കതു്, അറിവു് എന്ന മൂന്നുപാധികൾ ഇല്ലെന്നനുഭവപ്പെടുന്നു. അതുകൊണ്ട് ആ നിലയിൽ അനുഭവപ്പെടുന്ന ആനന്ദം—ഭൂമാനന്ദം—മഹാനന്ദം എന്നു പറയപ്പെടുന്നു.) ഇത്തരത്തിലുള്ള മഹാനന്ദം സിദ്ധിച്ചവരാണ് മഹാത്മാക്കൾ. ഈ മഹാനന്ദപദം അപരോക്ഷാനുഭൂതിയാണ്. ആയത് അനുഭവിക്കുകതന്നെ വേണം. ഇന്നതെന്നു് വ്യക്തമായി പറഞ്ഞറിയിക്കുക ദുസ്സാദ്ധ്യമാണ്. ആത്മാനന്ദത്തെക്കുറിച്ച കേട്ടറിഞ്ഞതുകൊണ്ടോ ഗ്രന്ഥങ്ങളിൽ വായിച്ചതുകൊണ്ടോ വലിയ പ്രയോജനമില്ല. സ്വാനുഭവംതന്നെ മുഖ്യം.

"ശ്രുതേഃ ശതഗുണം വിദ്യാന്മനനം; മനനാദപി
നിദിധ്യാസം ലക്ഷഗുണമനന്തം നിർവ്വികല്പകം"

(ശ്രവണത്തേക്കാൾ നൂറിരട്ടി ശ്രേഷ്ഠമാണ് മനനം എന്നറിയുക. മനനത്തേക്കാൾ ലക്ഷം മടങ്ങു ശ്രേഷ്ഠമാണ് നിദിധ്യാസം. നിർവ്വികല്പസമാധിയുടെ ഫലമാകട്ടെ അനന്തവുമാണ്.) ആത്മദർശനം സാക്ഷാൽക്കരിച്ച നിർവ്വികല്പ

സമാധി പൂകിയവരാണ് മഹാത്മാക്കൾ. യോഗസാധന യിലൂടെയാണ് അവർക്ക ഈ പരമപദം പൂകുവാൻ സാധിച്ചതു്. അത്തരത്തിൽ യോഗസാധനചെയ്യാതെ, ചിത്ത വൃത്തികളെ നിരോധിക്കാതെ കല്ല്, മണ്ണ്, ലോഹം ഇവ കൊണ്ടുള്ള വിഗ്രഹങ്ങൾ ദർശിച്ചതുകൊണ്ടോ പൂജിച്ചാരാധിച്ചതുകൊണ്ടോ ഒരാൾ മഹാത്മാവാകുകയില്ല. തന്നിൽ തന്നെ വിളങ്ങിക്കൊണ്ടിരിക്കുന്ന ആത്മസ്വരൂപത്തെ അന്തർമുഖമായി ആരാഞ്ഞു് ആത്മദർശനം സാധിക്കുന്നവൻ മാത്രമാണ് മഹാത്മാവു്. ബാഹ്യമായി കാണേണ്ടുന്ന ഒരു വസ്തുവല്ല ഈശ്വരൻ. ആയത് അന്തർമുഖമായി സ്വാനുഭവമാക്കേണ്ടുന്ന ഒരു തത്വമാണ്. ശ്രീ വിദ്യാരണ്യസ്വാമികൾ ഉപദേശിച്ചതു് ശ്രദ്ധിക്കുക.

> ''ഉപേക്ഷ്യ തത്തീർത്ഥയാത്രാ ജപാദീനേവകുർവ്വതാം
> പിണ്ഡം സമുൽസൃജ്യ കരം ലേഢീതിന്യായ ആപതേത്.''
>
> (ശ്രീപഞ്ചദശി)

(സ്വാധീനത്തിലിരിക്കുന്ന ആത്മധ്യാനം ചെയ്യാതെ തീർത്ഥയാത്ര, ജപം, ഹോമം എന്നിങ്ങിനെയുള്ള കാര്യങ്ങളെ മാത്രം ചെയ്യുന്നവൻ ഉള്ളംകയ്യിൽ ധരിച്ചിരുന്ന അന്നകബളത്തെ ദൂരെ എറിഞ്ഞതിന്നുശേഷം കൈ നക്കുന്നവർക്കുള്ള ഫലത്തിന്നു പാത്രമായ്‌വരും.) അതിനാൽ ആത്മധ്യാനംവഴി ആത്മദർശനമെന്ന ഈശ്വരദർശനം സ്വാനുഭവമാക്കി മഹാത്മാവാകുക. ''ഗാരുഡപുരാണ''ത്തിലെ ഈ ശ്ലോകം ശ്രദ്ധേയമാണ്.

> ''സംപ്രാപ്തയോഗസിദ്ധിസ്തു പൂർണ്ണോയസ്ത്വാത്മദർശനാൽ
> നകിഞ്ചിദ് ദൃശ്യതെ കാര്യം തേ നൈവ സകലം കൃതം.''

(ആത്മപ്രത്യക്ഷംകൊണ്ടു് യാതൊരുത്തൻ യോഗസിദ്ധിയോടുകൂടി പൂർണ്ണനായി ഭവിക്കുന്നു, അവൻതന്നെയാണ് കൃതകൃത്യൻ. അവനാൽ ചെയ്യപ്പെടേണ്ടതായി ഒന്നും കാണുന്നില്ല).

56. * നീര് ഒഴുകുന്ന ദിക്കിൽ ചളിയില്ല; അവിടം സ്വച്ഛമായിരിക്കും. ചളി എന്നത് അജ്ഞാനം; നീരൊഴുക്ക ഭക്തിയും ജ്ഞാനവും. *

വ്യാഖ്യാനം:— ഒഴുകുന്ന വെള്ളത്തിൽ അഴുക്കുണ്ടാവുകയില്ല, ചളി കെട്ടിനില്ക്കുകയുമില്ല. അതുപോലെ ആത്മജ്ഞാനഗംഗയിൽ അജ്ഞാനമാകുന്ന ചളിയുണ്ടാവുകയില്ല. ഭക്തിജ്ഞാനാദിയുടെ ഉദയത്തോടെ മനസ്സ് നിർമ്മലമായി പ്രകാശിക്കുന്നു. താൻ ദേഹമാണെന്ന അജ്ഞാനം നീങ്ങി താൻ നിത്യമായ ആത്മാവാണെന്ന ബോധമുണ്ടാകുന്നു. അതിനാൽ സാധകൻ സദാ ആത്മവിചാരത്തിൽ മുഴുകണം. നിരന്തരമായി ആത്മാനുസന്ധാനമെന്ന ഭക്തിസാധനയിൽ ശ്രദ്ധാലുവാകണം. എങ്കിൽ മനസ്സിൽ കാമക്രോധാദി അഴുക്കുകൾ കെട്ടിനില്ക്കുകയില്ല. അജ്ഞാനമെന്ന ദേഹാത്മബുദ്ധിയും നീങ്ങിത്തുടങ്ങും. ശ്രീ കപിലദേവൻ മാതാവായ ദേവഹൂതിക്കു നൽകിയ ആത്മോപദേശം ശ്രദ്ധിക്കുക.

"ഏതാവാനേവ ലോകേഽസ്മിൻ
പുംസാം നിഃ ശ്രേയസോദയഃ
തീവ്രേണ ഭക്തിയോഗേന
മനോമയ്യർപ്പിതം സ്ഥിരം"

(ശ്രീ മഹാഭാഗവതം)

(ഉൽകൃഷ്ടമായ ഭക്തിയോഗത്തെ ആശ്രയിച്ചിട്ട് എന്നിൽ സമർപ്പിക്കപ്പെട്ടിരിക്കുന്ന മനസ്സ് ഇളക്കമില്ലാതെയിരിക്കുന്നതായി വന്നാൽ അതുതന്നെ ഈ മനുഷ്യലോകത്തിലുള്ളവർക്കു മോക്ഷപ്രാപ്തിക്കുള്ള ദോഷരഹിതമായ മാർഗ്ഗം). അതുകൊണ്ടാണ് ശ്രീ വ്യാസമഹർഷി മകനായ ശുകനു് ഇത്തരത്തിൽ ഉപദേശിച്ചതു്.

യദുപപുസ്യ മഹീംഭദ്യാദ് രത്നപൂർണ്ണാമിമാംനരഃ
ഇദമേവതതഃ ശ്രേയ ഇതിമന്യേത തത്വവിത്"

(ശ്രീ മഹാഭാരതം)

(മകനും ശിഷ്യനും രത്നപൂർണ്ണമായ ഈ ഭൂമിതന്നെ കൊടുക്കാമെന്നു വെയ്ക്കുക. എന്നാലും അതിനേക്കാൾ ശ്രേഷ്ഠം ഈ ആത്മജ്ഞാനംതന്നെയെന്നു തത്വമറിഞ്ഞയാൾ ഓർത്തിരിക്കട്ടെ). അതിനാൽ ഭക്തിജ്ഞാനയോഗമാർഗ്ഗങ്ങളിലൂടെ മനോമാലിന്യങ്ങൾ നീക്കി ആത്മസാക്ഷാൽക്കാരം നേടണം.

57. * ഭക്തിയെന്നതു് ചില്ലറ പണമൊ ആഹാരമൊ ദക്ഷിണയൊ ഭിക്ഷയൊ കൊടുക്കലല്ല. ഭക്തിയെന്നതു് സാർവ്വലൌകിക പ്രേമമാണ്. ദ്വൈതഭാവനയില്ലാതെ സർവ്വത്തിലും ദൈവത്തെ ദർശിക്കലാണ് ഭക്തി. സമഭാവനയുണ്ടാവുകയാണ് ശ്രേഷ്ഠമായ നേട്ടം. *

വ്യാഖ്യാനം:— ബാഹ്യത്തിൽ മാത്രം പ്രകാശിപ്പിക്കേണ്ട ഒന്നല്ല ഭക്തി. ആന്തരമായി വികസ്വരമാകേണ്ട ദിവ്യഭാവമാണതു്. ഭക്ഷണമോ പണമോ കൊടുക്കുന്നതുകൊണ്ടുമാത്രം അതു് ഭക്തിയാകുന്നില്ല. അമ്പലങ്ങളിൽ വഴിപാടുകൾ ചെയ്തതുകൊണ്ടോ സാധുക്കൾക്കും ദരിദ്രന്മാർക്കും അന്നദാനം നൽകിയതുകൊണ്ടോ ഒരാൾ ഭക്തനാകുന്നില്ല. എല്ലാററിലും ഒരേ ഒരു പരമാത്മാവിനെ ദർശിച്ചുകൊണ്ടുള്ള സമഭാവനയോടുകൂടിയ നിർമ്മലപ്രേമമാണ് ഭക്തി. ഭേദഭാവനയുപേക്ഷിച്ചു്, ഏതിലും നിറഞ്ഞുവഴിഞ്ഞ ആത്മചൈതന്യത്തെ സ്വന്തം ആത്മാവിന്റെ അവിച്ഛിന്ന ഘടകമെന്ന ഭാവനയിൽ കാണുക എന്നതാണ് യഥാർത്ഥമായ ഭക്തി. ശ്രീ മഹാഭാഗവതത്തിൽ ഉത്തമഭക്തന്റെ ലക്ഷണം വ്യക്തമാക്കിയ ഭാഗം അത്യന്തം ശ്രദ്ധേയമാണ്.

"സർവ്വഭൂതേഷു യഃ പശ്യേദ് ഭഗവദ്ഭാവമാത്മനഃ
ഭൂതാനി ഭഗവത്യാത്മന്യേഷ ഭാഗവതോത്തമഃ"

(ഏകാദശസ്കന്ധം)

(എല്ലാ ഭൂതങ്ങളിലും പരമേശ്വരസ്വരൂപമായ തൻെറ ആത്മാവിനേയും പരമേശ്വരസ്വരൂപമായ തൻെറ ആത്മാവിൽ എല്ലാ ഭൂതങ്ങളേയും കാണുന്നവൻ തന്നെ ഉത്തമകോടിയിലുള്ള ഭക്തൻ) ശ്രീ കപിലഭഗവാൻെറ ദിവ്യോപദേശം ശ്രദ്ധിക്കുക.

"അഹം സർവ്വേഷു ഭൂതേഷു ഭൂതാത്മാവസ്ഥിതഃ സദാ
തമവജ്ഞായമാംമർത്ത്യഃ കുരുതേർച്ചാവിഡംബനം"
"യോമാം സർവ്വേഷു ഭൂതേഷു സന്തമാത്മനമീശ്വരം
ഹിത്വാർച്ചാം ഭജതേ മൌഢ്യാൽ ഭസ്മന്യേവ-
ജുഹോതിസഃ"

(ശ്രീ മഹാഭാഗവതം)

(ഭൂതങ്ങളുടെ ആത്മാവായിരിക്കുന്നവൻ ഞാനാകയാൽ സകല ചരാചരങ്ങളിലും വസിക്കുന്നവനാകുന്നു. ആ എന്നെ സർവ്വാത്മാവായറിയാതെ ദേഹത്തിൽ ആത്മാഭിമാനത്തെ വഹിച്ചുകൊണ്ടു് യാതൊരു മർത്ത്യൻ പ്രതിമാദികളിൽ എന്നെ പൂജിക്കുന്നുവോ, അവൻ പൂജിക്കുന്നുവെന്നു് നടിക്കുന്നു എന്നല്ലാതെ എൻെറ സ്വരൂപത്തെ അറിഞ്ഞവനല്ല.)

(സകലഭൂതങ്ങളിലും പ്രത്യഗാത്മാവായിട്ടും, അന്തര്യാമിയായിട്ടും വസിക്കുന്ന എന്നെ ആ വിധം അറിയാതെ പ്രതിമയെ ഭജിക്കുന്നവൻ മൂഢതനിമിത്തം ഭസ്മത്തിൽ ഹോമിക്കുന്നവനോടു തുല്യനാകുന്നു.) യേശുദേവൻെറ അമൃതവാണി ശ്രദ്ധിക്കുക.

''ഞാൻ ദൈവത്തെ സ്നേഹിക്കുന്നുവെന്നു പറയുകയും. അതേസമയം സഹോദരനെ ദ്വേഷിക്കുകയും ചെയ്യുന്നവൻ അസത്യമത്രേ പറയുന്നതു് — ദൃശ്യനായ സഹോദരനെ സ്നേഹിക്കാത്തവനു് അദൃശ്യനായ ദൈവത്തെ സ്നേഹിക്കുവാൻ കഴിയുന്നതെങ്ങനെ — 'ദൈവത്തെ സ്നേഹിക്കുന്നവൻ തൻെറ സഹോദരനേയും സ്നേഹിക്കണം' എന്ന കല്പനയാണു് നമുക്കു് ദൈവത്തിൽനിന്നു ലഭിച്ചിട്ടുള്ളതു്.''

(യോഹന്നാൻ 4, 20, 21)

മുഹമ്മദ്നബിയുടെ ദിവ്യവാണി ശ്രദ്ധിക്കുക.

''അയൽവാസി പട്ടിണികിടക്കുമ്പോഠം സുഭിക്ഷമായി കഴിയുന്നവൻ എൻെറ അനുയായിയല്ല.''

ശ്രീകൃഷ്ണഭഗവാൻെറ ദിവ്യോപദേശം ശ്രദ്ധിക്കുക.

"അദ്വേഷ്ടാ സർവ്വ ഭൂതാനാം
മൈത്രഃ കരുണ ഏവ ച"

അതായതു്, സർവ്വഭൂതങ്ങഠംക്കും ദ്വേഷം ചെയ്യാത്തവനായും മിത്ര ഭാവത്തോടുകൂടിയവനായും കരുണയുള്ളവനായും ഉള്ള എൻെറ ഭക്തൻ എനിക്കു പ്രിയനാകുന്നു.

58. * ഭക്തിക്കനുസരിച്ചാണ് മുക്തി. നല്ല പ്രയത്നം ചെയ്താൽ നല്ല ശമ്പളം; സ്വല്പപ്രയത്നത്തിന്നു സ്വല്പ ശമ്പളം മാത്രം. *

വ്യാഖ്യാനം:— ഭക്തിയുടെ ദാർഢ്യം പോലെയാണ് എളുപ്പത്തിലൊ താമസിച്ചോ ജീവന്മുക്തനാകുന്നതു്. നാം നന്നായി യോഗസാധനചെയ്താൽ സ്വാനുഭവമെന്ന നല്ല ശമ്പളം —മോക്ഷം— അതിവേഗം ലഭിക്കുന്നു. അതായതു്, നിരന്തരാഭ്യാസത്താൽ മാത്രമേ നമുക്കു ആത്മാനന്ദം ലഭിക്കുകയുള്ളുവെന്നർത്ഥം. അതിനാൽ ഒട്ടും അമാന്തം കാണിക്കാതെ ആത്മധ്യാനം ചെയ്യുക. മഹാത്മാക്കളുടെ സാരോപദേശം ശ്രദ്ധിക്കുക.

"ഇഹചേദവേദീദഥസത്യമസ്തി
ന ചേദിഹാവേദീന്മ ഹതീവിനഷ്ടിഃ"

(കേനോപനിഷത്തു്)

(പരമാത്മാവിനെ ഈ ജന്മത്തിൽത്തന്നെ പ്രാപിക്കാൻ കഴിഞ്ഞാൽ അവൻ ധന്യനായി. അതറിയാതെപോയോ, വലിയനാശം അവനെ കാത്തിരിപ്പുണ്ടു്.) സാധാരണ ഉച്ചപ്പണിക്കു ഉച്ചക്കൂലിയും അന്തിപ്പണിക്കു അന്തിക്കൂ

ലിയും മാത്രമെ കിട്ടാറുള്ളൂ. അതുപോലെതന്നെയാണ് ഭക്തിമാർഗ്ഗവും. ഈശ്വരധ്യാനത്തിന്നനുസരിച്ചിരിക്കും ഈശ്വരാനുഗ്രഹവും. എത്രത്തോളം തീവ്രസാധനയിൽ മുഴുകുന്നുവോ അത്രത്തോളം മനസ്സ് ശുദ്ധമാകുന്നു. അതു കൊണ്ടാണ് ശ്രീകൃഷ്ണഭഗവാൻ ഇങ്ങനെ ഉപദേശിച്ചതു്.

"തസ്മാത് സർവ്വേഷു കാലേഷു
മാമനുസ്മര യുദ്ധ്യ ച
മയ്യർപ്പിത മനോബുദ്ധി
ർമ്മാമേവൈഷ്യസ്യസംശയഃ"

(ശ്രീമദ് ഭഗവദ്ഗീത 8/7)

(അതിനാൽ സർവ്വകാലത്തും എന്നെ ഓർത്തുകൊണ്ടിരിക്കുക. എന്നിൽ മനസ്സുറപ്പിച്ചാൽ എന്നെ നീ തീർച്ചയായും പ്രാപിക്കും). യോഗസാധനയിൽ ഒട്ടും അമാന്തം കാണിക്കരുതു്. നാളേയ്ക്കു നീട്ടിവെക്കേണ്ട ഒരു കാര്യമല്ല ആത്മാനുസന്ധാനമെന്ന ഭക്തിസാധന. നിത്യവും അഭ്യസിച്ചുറപ്പിക്കേണ്ടതാണതു്. അതുകൊണ്ടാണ് ശ്രീകൃഷ്ണഭഗവാൻ അർജ്ജുനനോട് ഇങ്ങനെ ഉപദേശിച്ചതു്.

"പ്രയത്നാദ്യതമാനസ്തു
യോഗീ സംശുദ്ധകില്ബിഷഃ
അനേകജന്മ സംസിദ്ധ-
സ്തതോയാതി പരാം ഗതിം"

(ശ്രീമദ് ഭഗവദ്ഗീത 6/45)

(മേൽക്കുമേൽ അധികം പ്രയത്നത്തോടുകൂടി യോഗാഭ്യാസം ചെയ്യുന്ന യോഗി പാപത്തിൽ നിന്നു മോചിച്ചവനായി അനേകം ജന്മങ്ങളിൽ ചെയ്ത യോഗാഭ്യാസംകൊണ്ടു ജ്ഞാനസിദ്ധിയെ പ്രാപിച്ചതിൻെറശേഷം മോക്ഷത്തെ പ്രാപിക്കുന്നു). വേഗത്തിൽ മുക്തിയെ പ്രാപിക്കണമെന്നിച്ഛിക്കുന്നവൻ അധികം പ്രയത്നം ചെയ്യേണ്ടതാണെന്നും അല്പ പ്രയത്നം ചെയ്യുന്നവൻ വളരെ കാലംകൊണ്ടേ മുക്തിയെ പ്രാപിക്കുകയുള്ളൂവെന്നും ഇതുകൊണ്ടു് അർത്ഥമാകുന്നു.

59. * വെള്ളമില്ലാത്ത പാത്രംകൊണ്ടു പ്രയോജനമില്ല. വെള്ളം ഭക്തി, പാത്രം ബുദ്ധി_ സൂക്ഷ്മഭക്തിയില്ലാത്തവൻ മനുഷ്യനല്ല. ശരീരത്തിന്മേൽ വെളിച്ചപ്പാടുണ്ടാകുന്നതു ഭക്തിയല്ല, കൃത്രിമതന്ത്രമാണ്. തന്ത്രമെന്നതു് അധോഗതി; മദ്ധ്യേമാർഗ്ഗമാണ് ശക്തിയുടെ ഗതി. തന്ത്രം ശരീര പ്രധാനം; ശക്തി ആത്മപ്രഭാവം. ശക്തിയാകുന്ന അഗ്നിക്കുമുമ്പിൽ തന്ത്രം നിർവ്വീര്യമാണ്. *

വ്യാഖ്യാനം :— വെള്ളം നിറയ്ക്കാത്ത പാത്രംകൊണ്ടു് ഭക്ഷണം പാകം ചെയ്യുവാനാകാത്തതുപോലെ ഭക്തി എന്ന ജലമില്ലാഞ്ഞാൽ ബുദ്ധിയെന്ന പാത്രംകൊണ്ടു് ആത്മാനന്ദമെന്ന പാകസിദ്ധിയുടെ പ്രയോജനം ഉണ്ടാകുന്നതല്ല. പരമാത്മപ്രേമമെന്ന സൂക്ഷ്മഭക്തിയില്ലാത്തവൻ മനുഷ്യനെന്ന പേരിന്നർഹനല്ല. അതുകൊണ്ടാണ് ''നാരദഭക്തിസൂത്ര''ത്തിൽ ഭക്തിയെ ഈവിധം നിർവ്വചിച്ചതു്.

''സാ ത്വസ്മിൻ പരമപ്രേമരൂപാ-
അനിർവചനീയം പ്രേമസ്വരൂപം.''

(പരമപ്രേമമാകുന്ന ഭക്തിയുടെ സ്വരൂപം).

''യല്ലബ്ധ്വാ പുമാൻസിദ്ധോ ഭവതി അമൃതോ ഭവതി
തൃപ്തോ ഭവതി. യത്പ്രാപ്യ ന കിഞ്ചിദ് വാഞ്ഛതി
ന ശോ ചതി ന ദ്വേഷ്ടി ന രമതേ.''

(അതു ലഭിച്ച മനുഷ്യൻ എല്ലാററിനെയും സ്നേഹിക്കും, ഒന്നിനെയും വെറുക്കുകയില്ല; നിത്യസംതൃപ്തനായി ഭവിക്കും). ശരീരത്തിന്മേൽ വെളിച്ചപ്പാടുണ്ടാകുന്നതു് ആത്മപ്രേമമെന്ന ഭക്തിയുടെ ലക്ഷണമല്ല; ആത്മപ്രഭാവത്തിൻെറ ശക്തിയുമല്ല; ശരീരഭാവനയുടെ തന്ത്രമാണതു്—അധോഗതി കുറിക്കുന്ന ആ തന്ത്രം ബാഹ്യപ്രധാന

മാണ്. അതിൽ ആത്മപ്രേമത്തിൻെറ കണികപോലു മില്ല. മദ്ധ്യമാഗ്ഗമാണ് ശക്തിയുടെ ഗതി—അതായത്, ധ്യാനബലം കൂടുമ്പോഠം കുണ്ഡലിനിശക്തി മൂലാധാര ത്തിൽ നിന്നുണന്നു മദ്ധ്യമാഗ്ഗമായ സുഷുമ്നവഴി സഹസ്രാര ത്തിലേക്കു ഗമിക്കുന്നു. അതാണ് യഥാത്ഥ ഭക്തിയുടെ ലക്ഷണം. ഇതാണ് ഭക്തിയുടെ ശക്തിമാഗ്ഗം. തന്ത്രം ശരീരപ്രധാനമാണ്. ശരീരത്തിന്മേലുള്ള ബാഹ്യചേഷ്ട കളാണതിൽ പ്രകടമാവുന്നത്. ഭക്തിമാഗ്ഗമതല്ല. പര മാത്മാവിലുള്ള നിരന്തരമായ അനുസന്ധാനമാണ് ഭക്തി. ഉള്ളിലുള്ള പ്രേമഭാവം വികസിച്ചു പ്രകാശിക്കുകയും ജീവ പരയോരൈക്യം സ്വാനുഭവമാവുകയുമാണ് ഭക്തിയുടെ ലക്ഷണം. ആത്മപ്രഭാവമാണത്. അതിൻെറ മുമ്പിൽ തന്ത്രപരവും നിസ്സാരവുമായ ശരീരഭാവനക്കു് യാതൊരു സ്ഥാനവുമില്ല. നില്ക്കുവാൻ ത്രാണിയില്ല. അമ്പലങ്ങ ളിലും കാവുകളിലും ചിലർ ദൈവത്തിൻെറ പേരിൽ വെളിച്ചപ്പെട്ടു് ഭക്തിപ്രകടനം നടത്തി ജനങ്ങളെ കബ ളിപ്പിക്കുന്നതു നാം കാണാറുണ്ടല്ലോ. വെറും കാപട്യമാ ണതെന്നും കൃത്രിമതന്ത്രമാണെന്നും അധിക ജനങ്ങളും ധരി ക്കുന്നില്ല.

60. * ഭൌതികസുഖങ്ങഠംക്കുവേണ്ടിയല്ല നിഷ്കാമ ഭക്തി. ഈ ഭക്തി പ്രകൃതിയുമായി ബന്ധപ്പെട്ട തല്ല. ഈ ഭക്തി ബുദ്ധിമുട്ടുകളില്ലാതാക്കാനുള്ളതല്ല. ഈ ഭക്തിയും ബുദ്ധിമുട്ടുകളും തമ്മിൽ യാതൊരു ബന്ധവുമില്ല. ഈ ഭക്തിയിൽനിന്നു് ആരും പിൻതിരിയരുതു്. ഈ ഭക്തിമാഗ്ഗേണ അവൻ പുരോഗമിക്കണം. ഉടുമ്പ് കോട്ടമതിലിന്മേൽ ഏതുവിധം വിടാതെ ഉറപ്പിൽ പററിപ്പിടിക്കു

ന്നുവോ, അതുപോലെ അചഞ്ചലമായ വിശ്വാസത്തോടെ നിഷ്കാമഭക്തി ഹൃദയകമലത്തെ കെട്ടിപ്പിടിക്കണം. ഭക്തിയുക്തിമാര്ഗ്ഗേണ ശക്തിയുമായി ചേന്നു് ഒന്നാവണം. അത്തരം ഭക്തിയാൽ ഹൃദയം അതിൻെറ ഉപാധികളിൽനിന്നും പരിശുദ്ധമാവട്ടെ. അത്തരം ഭക്തിയാലെ ആശകളിൽനിന്നും പരിപൂര്ണ്ണമായും മുക്തമാവട്ടെ. *

വ്യാഖ്യാനം :– ഭക്തിയെന്നതു് നിഷ്കാമഭക്തിയായിരിക്കണം. 'എനിക്കു് അതു് നേടണം എനിക്കു് ഇതുവേണം' എന്നിത്യാദി ലൌകികമായ കാര്യലബ്ധിക്കായി ഭക്തിക്കു് യാതൊരു ബന്ധവുമുണ്ടാകരുതു്. അതായതു് ഭൌതികമായ ലാഭനേട്ടങ്ങൾക്കായി ഭക്തിയെ ദുരുപയോഗപ്പെടുത്തരുതു്. ഇത്തരം ഭക്തി യഥാര്ത്ഥ ഭക്തിയല്ല. പരഭക്തി അഥവാ പരമാത്മദര്ശനമാണ് മുഖ്യോദ്ദേശ്യം. ശ്രീ വിവേകാനന്ദസ്വാമികളുടെ ഉപദേശം ശ്രദ്ധിക്കുക.

''ഈശ്വരനോട് 'ഈശ്വരാ ! എനിക്കു് ഇതുതരണേ, അതുതരണേ,' എന്നൊന്നും പ്രാർത്ഥിക്കരുതു്. അതു തെററാണ്. ഈശ്വരനെ സ്നേഹിക്ക മാത്രമേ ചെയ്യാവൂ. ''അതുവേണം, ഇതുവേണം'' എന്നിങ്ങനെ ഈശ്വരനോടപേക്ഷിക്കുന്നതു് ഈശ്വരനിന്ദയാണ്. മുക്തിക്കുവേണ്ടി മാത്രമേ ഈശ്വരനെ ആരാധിക്കാവൂ.''

(വിവേകാനന്ദ സാഹിത്യസർവ്വസ്വം).

ഒരിക്കൽ ഒരു മഹാരാജാവിൻെറ അഭ്യര്ത്ഥനപ്രകാരം അരമനയിലെത്തിയ ആത്മജ്ഞാനിയായ സത്പുരുഷൻ രാജാവിൻെറ ഈശ്വരപ്രാര്ത്ഥന കേട്ടതു് ഇപ്രകാരമായിരുന്നു. ''പ്രഭോ! എനിക്കു് ഇനിയും സന്തതിയെ തരണേ, ഏറെസ്സമ്പത്തു തരണേ, എൻെറ രാജ്യം അധികം

വിസ്തൃതമാക്കിത്തരണേ, എന്റെ ശരീരത്തിന് അധികം ആരോഗ്യവും ഉണ്ടാക്കിത്തരണേ'' എന്ന് അതു മുഴമിക്കും മുമ്പ് മഹാത്മാവ് എഴുന്നേററു മെല്ലെ മുറിയിൽ നിന്നു പുറത്തേക്കു നടന്നു. അതുകണ്ടു പരിഭ്രമിച്ചു രാജാവു പിന്നാലെ ചെന്ന് ''മഹാശയ, അങ്ങു യാത്രയായോ! എന്റെ സമ്മാനം സ്വീകരിച്ചില്ലല്ലോ'' എന്നു സങ്കടം പറഞ്ഞു. അദ്ദേഹം തിരിഞ്ഞുനിന്നു രാജാവിനെ നോക്കി ''ഞാൻ ഇരപ്പാളികളോട് ഇരക്കുന്നവനല്ല; നിങ്ങൾ ഒരിരപ്പാളി, അതിൽ കവിഞ്ഞൊന്നുമല്ല. നിങ്ങളെപ്പോലുള്ള ഒരിരപ്പാളിയുടെ കയ്യിൽനിന്നു വല്ലതും വാങ്ങുവാൻ മിനക്കെടുന്ന ബുദ്ധിശൂന്യനല്ല ഞാൻ. നിൽക്കൂ, എന്റെ വഴിയെ വരണ്ട'' എന്നു പറഞ്ഞു നടന്നു. വെറും യാചകന്മാർക്കും യഥാർത്ഥ ഭക്തന്മാർക്കും തമ്മിലുള്ള വ്യത്യാസം ഈ കഥയിൽ വ്യക്തമാക്കിയിട്ടുണ്ട്. യാചന പ്രേമത്തിന്റെ ഭാഷയല്ല. പ്രേമത്തിനു പ്രതിഫല ചിന്തയില്ല. പ്രേമം പ്രേമത്തിനുവേണ്ടി മാത്രം. യഥാർത്ഥ ഭക്തി ആന്തരമായ ഒരനുഭവവിശേഷവും സകലതിലും ഏകത്വം ദർശിക്കപ്പെടുന്ന വിശിഷ്ടവും ശുദ്ധവുമായ ഭാവനയും മാത്രമാണ്. അല്ലാതെ ദൈനംദിന ജീവിതത്തിലെ അല്ലലുകൾ ഇല്ലാതാക്കുവാൻ ഭക്തി ഒരു തരത്തിലും ഉപയോഗപ്പെടുത്തേണ്ടതല്ല. ഒരു യഥാൎത്ഥ ഭക്തൻ അത്തരത്തിൽ ഒരിക്കലും പ്രാൎത്ഥിക്കുകയില്ല. കള്ളക്കേസ്സാണെങ്കിലും അതിന്റെ വിജയത്തിന്നായി പലരും അമ്പലങ്ങളിലും പള്ളികളിലും മററും പ്രാർത്ഥനകൾ ചെയ്യുന്നു! ലൌകികമായ അല്ലലുകൾ ഇല്ലാതാക്കുവാനല്ല നാം ഭക്തന്മാരാകേണ്ടതു്. ഈ അല്ലലുകളും ഭക്തിയുമായി കടലും കടലാടിയും തമ്മിലുള്ള ബന്ധമേ ഉള്ളൂ. ദക്ഷിണേശ്വര ക്ഷേത്രം നിർമ്മിച്ച റാണി രാസ്മണിയെ ശ്രീരാമകൃഷ്ണദേവൻ പ്രഹരിച്ചതു് ശ്രദ്ധിക്കുക. ''ഒരു ദിവസം റാണി

റാസ്മണി ദക്ഷിണേശ്വരത്തു വന്നു. ഗംഗാസ്നാനത്തിനു ശേഷം പ്രാർത്ഥനയ്ക്കും ധ്യാനത്തിനുമായി ക്ഷേത്രത്തിൽ പ്രവേശിച്ചു. ജഗദംബയുടെ സമീപത്തുതന്നെ അവർ സ്ഥാനമുറപ്പിച്ചു. ശ്രീരാമകൃഷ്ണനും അപ്പോൾ അവിടെ ഉണ്ടായിരുന്നു. പതിവുപോലെ ശ്രീരാമകൃഷ്ണനോട് ഒരു കീർത്തനം പാടുവാൻ അവർ അഭ്യർത്ഥിച്ചു. ശ്രീരാമകൃഷ്ണൻ അതു സമ്മതിക്കുകയും അദ്ദേഹത്തിന്റെ ഗാനങ്ങളുടെ പരമാനന്ദലഹരിയിൽ ആ ക്ഷേത്രപരിസരം മുഴുവൻ ആമഗ്നമാവുകയും ചെയ്തു. കുറച്ചുകഴിഞ്ഞു്, ''എന്തു്! ഇവിടെയും ആ ഉത്കണ്ഠയോ?'' എന്നു പറഞ്ഞുകൊണ്ടു രണ്ടുപ്രാവശ്യം റാണിയെ പ്രഹരിച്ചു. അവിവേകിയായ ഒരു കുട്ടിയെ ശിക്ഷിക്കുന്ന പിതാവിന്റെ ഭാവമായിരുന്നു ശ്രീരാമകൃഷ്ണന്റേതു്; റാണിയുടേതാകട്ടെ എന്തോ ഒരു തെററിനു ശിക്ഷിക്കപ്പെട്ട കുട്ടിയുടേതും. ഭക്തിഗാനങ്ങളിൽ ശ്രദ്ധപതിക്കുന്നതിനുപകരം കോടതിയിലുള്ള ഒരു കേസിനെപ്പററി താൻ ചിന്തിച്ചുകൊണ്ടിരുന്നതു് ആ യുവപുരോഹിതൻ (ശ്രീരാമകൃഷ്ണൻ) മനസ്സിലാക്കിയതിൽ റാണി അത്ഭുതപ്പെട്ടുപോയി.''

(ശ്രീരാമകൃഷ്ണദേവൻ — ജീവിതചരിത്രം)

അക്ബർ ചക്രവർത്തി ഒരവസരം പള്ളിയിൽവെച്ചു പ്രാർത്ഥിക്കുമ്പോൾ അവിടെയുണ്ടായിരുന്ന ഗുരുനാനാക്ക് ഉച്ചത്തിൽ പൊട്ടിച്ചിരിക്കുകയുണ്ടായി. എന്താണിങ്ങനെ ചിരിക്കുവാൻ കാരണമെന്നു് അക്ബർ ഗുരുനാനാക്കിനോടു് ചോദിച്ചപ്പോൾ അദ്ദേഹത്തിന്റെ മറുപടി ഇതായിരുന്നു. ''തീർച്ചയായും ഞാൻ ചിരിച്ചതിന്റെ കാരണം നിങ്ങൾക്കറിയാം. നിങ്ങൾ പള്ളിയിലേക്കു വരുന്നതിനുമുമ്പ് പാഞ്ചാലരാജാവ് കുറെ കുതിരകളെ നിങ്ങൾക്കയച്ചുതന്നിട്ടുണ്ടായിരുന്നു. നിങ്ങൾക്കു കുതിരകളോടു എത്രയും ഇഷ്ടവുമാണ്. നിങ്ങൾ ഇവിടെ പ്രാർത്ഥിക്കുന്നു

ണ്ടെങ്കിലും നിങ്ങളുടെ ചിന്ത മുഴുവൻ ആ കതിരകളിന്മേലായിരുന്നു. ഇതു സത്യമല്ലേ ?'' അക്ബർ ചക്രവത്തി ആയതു് സമ്മതിക്കുകയും അതിൽപിന്നെ ഗുരുനാനാക്കിൻെറ തത്വങ്ങൾ പ്രചരിപ്പിക്കുവാൻ പൂർണ്ണസ്വാതന്ത്ര്യം നല്കുകയും ചെയ്തു. (Summer Showers in Brindavan, 1978, Discourses by Bhagawan Sri Sathya Sai Baba). ഉത്തമഭക്തി, നിഷ്കാമഭക്തി—അഹേതുകീ ഭക്തിയായ പരാഭക്തിയാണ്. ഭൌതികമായ നേട്ടങ്ങൾക്കോ ലൌകികമായ ബുദ്ധിമുട്ടുകളുടെ നിവാരണത്തിന്നോ ഉള്ള ഭക്തി തികഞ്ഞ മൂഢതയാണ്. ഈ അധമഭക്തി കൈവെടിഞ്ഞ്, പ്രപഞ്ചത്തിന്നാധാരമായ സച്ചിദാനന്ദശക്തി തന്നെയാണ് താനെന്നുള്ള വസ്തുതയെ — അജ്ഞാനത്താൽ മറക്കപ്പെട്ട സത്യബോധത്തെ — സാക്ഷാൽക്കരിച്ച് പരമാത്മശക്തിയുമായി ഐക്യം പ്രാപിക്കുവാനുള്ള ആത്മാർത്ഥമായ പ്രയത്നം — ആത്മാനുസന്ധാനംതന്നെ ഉത്തമഭക്തി (പരാഭക്തി). ശ്രീനാരായണഗുരുദേവൻെറ ദിവ്യോപദേശം ശ്രദ്ധിക്കുക.

''അനുസന്ധീയതേ ബ്രഹ്മ
ബ്രഹ്മാനന്ദഘനം യതഃ
സദാ ബ്രഹ്മാനുസന്ധാനം
ഭക്തിരിത്യവഗമ്യതേ''

(ദർശനമാല)

(ബ്രഹ്മം ആനന്ദഘനമാണ്. അതുകൊണ്ട് സത്യാന്വേഷികൾ ധ്യാനമനനങ്ങളിൽക്കൂടി ബ്രഹ്മസ്വരൂപം പിൻതുടർന്നുകൊണ്ടിരിക്കുന്നു. ഇടവിടാതെയുള്ള ബ്രഹ്മസ്വരൂപാനുസന്ധാനമാണ് ഭക്തിയെന്നറിയപ്പെടുന്നതു്). അതോടെ ഞാനെന്നും നീയെന്നുമുള്ള ഭേദചിന്ത ഇല്ലാതാവുകയും ഉത്തമനായ ഭക്തൻ സർവ്വരിലും സമഭാവന കൈക്കൊള്ളുകയും അതുവഴി സാർവ്വത്രികപ്രേമം ചൊരിയുകയും

ചെയ്യുന്നു. ഈ ഭക്തിഭാവമാണ് വികസിക്കേണ്ടതു്. പരമാത്മചൈതന്യത്തെ സർവ്വത്തിലും ദർശിക്കുകയും പ്രേമഭാവത്തോടെ സർവ്വരേയും സേവിക്കുകയും ചെയ്യുന്നതാണ് ഉത്തമഭക്തന്റെ ലക്ഷണം. ഉടുമ്പ് എപ്രകാരം കോട്ട മതിലിന്മേൽ വളരെ ഉറപ്പിൽ പിടിവിടാതെ പററിപ്പിടിക്കുന്നുവോ അതുപോലെ അചഞ്ചലമായ ആത്മവിശ്വാസത്തോടുകൂടി സാധകൻ നിഷ്കാമഭക്തിയെന്ന യോഗത്തെ ഹൃദയകമലത്തിൽ സദാ അനുഷ്ഠിച്ച് ബ്രഹ്മാനന്ദാനുഭവമുണ്ടാക്കണം. സൂക്ഷ്മവിചാരമെന്ന (നിത്യാനിത്യ വിവേകമെന്ന) യുക്തിബോധത്താൽ സത്യമെന്തെന്നറിഞ്ഞു്, ഭക്തിഭാവത്തോടെ യോഗസാധന ചെയ്തു് സച്ചിദാനന്ദ ശക്തിയുമായി താദാത്മ്യം പ്രാപിക്കുക എന്നതുതന്നെ മനുഷ്യജീവിതത്തിന്റെ പരമലക്ഷ്യം. അത്തരത്തിലുള്ള ഭക്തിയാൽ സർവ്വരുടേയും ഹൃദയം പരിശുദ്ധമാവട്ടെ. ഈ നിഷ്ക്കാമഭക്തി ഏവരിലും ശക്തിയാർജ്ജിക്കട്ടെ. അതുവഴി ഇന്ദ്രിയങ്ങളെല്ലാം അടങ്ങിയൊതുങ്ങി ശാന്തമാവട്ടെ. ജീവൻ കാമങ്ങളിൽനിന്നും പരിപൂർണ്ണമുക്തനായി ഗുണാതീതനായി ആത്മജ്യോതിസ്സായി വിളങ്ങട്ടെ. ശ്രീകൃഷ്ണഭഗവാന്റെ ഉപദേശം ശ്രദ്ധിക്കുക.

"അദ്വേഷ്ടാ സർവ്വ ഭൂതാനാം
മൈത്രഃ കരുണ ഏവ ച
നിർമ്മമോ നിരഹംകാരഃ
സമദുഃഖസുഖഃ ക്ഷമീ."

"സന്തുഷ്ടഃ സതതം യോഗീ
യതാത്മാ ദൃഢനിശ്ചയഃ
മയ്യർപ്പിത മനോബുദ്ധിർ-
യോ മദ്ഭക്തഃ സ മേ പ്രിയഃ"

(ശ്രീമദ് ഭഗവദ്ഗീത 12/13,14)

(സർവ്വഭൂതങ്ങൾക്കും ദോഷം ചെയ്യാത്തവനായും മിത്ര ഭാവത്തോടുകൂടിയവനായും കരുണയുള്ളവനായും അഹംഭാവമി

ല്ലാത്തവനായും സുഖദുഃഖങ്ങളെ സമമായി വിചാരിക്കുന്നവനായും ക്ഷമയുള്ളവനായും എപ്പോഴും പ്രസന്നചിത്തനായും അപ്രമത്തനായും സംയതസ്വഭാവനായും ആത്മതത്വവിഷയത്തിൽ ദൃഢനിശ്ചയമുള്ളവനായും മനോബുദ്ധികളെ എന്നിൽ അർപ്പിച്ചവനായും ഉള്ള എന്റെ ഭക്തൻ എനിക്കു പ്രിയനാകുന്നു.)

61. * പത്താളുകളെ എടുത്തു പരിശോധിച്ചാൽ അവരുടെ ഭക്തി ഏകപ്രായമല്ല എന്നുകാണാം. പത്താളുകൾ ഒപ്പം സഞ്ചരിക്കുമ്പോൾ അവരിൽ ഒരാൾ വിശ്രമിച്ചാൽ മററുള്ളവരും വിശ്രമിക്കുന്നു. അതുപോലെ, ഒരാൾക്കു ഭക്തിയുണ്ടായാൽ അവനെ കണ്ടും കേട്ടും ബാക്കി ജനങ്ങളും ഭക്തന്മാരായിത്തീരുന്നു. *

വ്യാഖ്യാനം :— ഭക്തി ഓരോ ആളിലും ഓരോ തരത്തിലായിരിക്കും. ഏററവും താണതരം ജഡാരാധന മുതൽ അത്യുച്ചമായ സോഽഹം പൂജവരെ സകല ഭൂമികകളേയും ഭക്തിപദം ഉൾക്കൊള്ളുന്നു. ഭക്തി ഈശ്വരനോടുള്ള പരമപ്രേമമാണ്. എന്നാൽ അധിക ജനങ്ങളും ഈശ്വരതത്വത്തെക്കുറിച്ചു — അജ്ഞരാകയാൽ അവരുടെ ഭാവനയിലും സങ്കല്പത്തിലുമുള്ള ഈശ്വരനെ പലതരത്തിൽ അവർ ആരാധിക്കുന്നു. മിക്ക ജനങ്ങളും ഭക്തിയുടെ യഥാർത്ഥപൊരുൾ അറിഞ്ഞു് ഭക്തന്മാരാകുന്നതല്ല. അനുകരണഭക്തിയാണ് പലരുടേതും. പത്താളുകൾ ഒരുമിച്ചു നടക്കുമ്പോൾ അവരിൽ ഒരാൾ വിശ്രമിക്കാനോ മൂത്രമൊഴിക്കാനോ മുതിരുകയാണെങ്കിൽ മറെറല്ലാവരും അത്തരത്തിൽ ചെയ്യുന്നതായി കാണാം. അതുപോലെയാണ് ഭക്തിമാർഗ്ഗവും. ഏതെങ്കിലും ഒരാൾ അയ്യപ്പഭക്തനോ സുബ്രഹ്മണ്യ

ഭക്തനോ ആയിട്ടുണ്ടെങ്കിൽ അദ്ദേഹത്തെ കണ്ടും കേട്ടും മാത്രം ഭക്തന്മാരാകുന്ന ജനങ്ങളാണ് മിക്കവരും. ഒരേ ഈശ്വരസത്തയെ പ്രപഞ്ചം മുഴുവൻ ദർശിക്കുകയും സകല ജീവരാശികളേയും ഈശ്വരതുല്യം പ്രേമിക്കുകയും സേവിക്കുകയും ആരാധിക്കുകയുമാണ് യഥാർത്ഥഭക്തന്റെ ലക്ഷണം. അത്തരത്തിലുള്ള ഭക്തന്മാർ ദുർല്ലഭം.

62. * അഞ്ചു വയസ്സായ കുട്ടിക്കുപോലും ഈശ്വരൻ ഉണ്ടെന്നറിയാം. പക്ഷെ ഈശ്വരനെവിടെയാണെന്നറിയില്ല. സൂര്യൻ എല്ലാവരേയും കാണുന്നു. എന്നാൽ വളരെ ചുരുക്കം പേർ—ലക്ഷത്തിൽ ഒന്നോ രണ്ടോ പേർ—മാത്രമേ സൂര്യനെ നോക്കുന്നവരായുള്ളു. ലോകത്തിൽ മുക്കാൽഭാഗം ജനങ്ങൾക്കും മൃഗങ്ങളെപ്പോലെ ഭോഗസുഖത്തിലാണ് ആസക്തി. ശേഷിച്ചകാലംശത്തിൽതന്നെ കുറച്ചുപേർ മാത്രമേ സ്വല്പമെങ്കിലും സംസ്കരിച്ചവരായുള്ളു. സല്ക്കർമ്മികൾ ഈ ലോകത്തിൽ വളരെ കുറവാണ്; ദുഷ്കർമ്മികളാണ് ഭൂരിപക്ഷവും. *

**വ്യാഖ്യാനം:—** ശിശുപ്രായത്തിലും ഒരാൾക്കു ഈശ്വരനുണ്ടെന്നറിയാം; ഒരു മഹൽശക്തിയെക്കുറിച്ചും ബോധമുണ്ട്. പക്ഷെ ഈശ്വരൻ എവിടെയാണെന്നോ ഈശ്വരതത്വമെന്താണെന്നോ നിശ്ചയമില്ല. സാധാരണ ജനങ്ങൾ ''ദൈവമേ'' എന്നു വിളിക്കുന്നതു കേൾക്കാം. എന്നാൽ ദൈവം തങ്ങളുടെ ഹൃദയത്തിൽ നിഗൂഢമായി വിലസുന്ന സച്ചിദാനന്ദ ശക്തിയാണെന്നബോധം അവർക്കാർക്കുമില്ല. താൻ തന്നെയാണ് ഈശ്വരനെന്ന പരമസത്യം അവനറിയുന്നില്ല. എവിടെയോ ആകാശത്തിൻ മുകളിൽ അജ്ഞാതമായ ഒരു ദിക്കിൽ സ്വർഗ്ഗസ്ഥനായി വാണരുളുന്ന ഒരു

വലിയ സത്വമായി ജനങ്ങരം ഈശ്വരനെ കരുതുന്നു. എന്നാൽ മനുഷ്യന്നു് യുക തിബോധവും നിത്യാനിത്യ വിവേകവും വർദ്ധിക്കുമ്പോരം ക്രമത്തിൽ തന്റെ അന്ത രാത്മാവുതന്നെയാണ് ഈശ്വരനെന്ന സത്യബോധം അവ ന്നുണ്ടാകുന്നു. ഈശ്വരതത്വത്തെക്കുറിച്ചുള്ള ശ്രീ വിവേ കാനന്ദസ്വാമികളുടെ ഉപദേശം ശ്രദ്ധിക്കുക.

''ഒരീശ്വരനെ ആരായുന്നതെന്തുകൊണ്ടു്? ആ ഭാവം ഉള്ളിലുള്ളതുകൊണ്ടുതന്നെ. നിങ്ങളുടെ സ്വന്തം ഹൃദയ മാണ് സ്പന്ദിച്ചിരുന്നതു്—അതു നിങ്ങളറിഞ്ഞില്ല. അതു് എന്തോ പുറമെ ഒന്നു് എന്നു നിങ്ങരം തെററിദ്ധരിച്ചു. നിങ്ങളുടെ ഹൃദയത്തിലിരിക്കുന്ന ഈശ്വരൻ നിങ്ങളെ ഈശ്വരാന്വേഷണത്തിനും ഈശ്വരസാക്ഷാൽക്കാരത്തിനും പ്രേരിപ്പിക്കുന്നു. അതനുസരിച്ച് നിങ്ങരം ക്ഷേത്രങ്ങ ളിലും പള്ളികളിലും ഭൂമിയിലും സ്വർഗ്ഗത്തിലും അങ്ങു മിങ്ങും നീണാരം തേടിത്തിരിഞ്ഞു് ഒരുവട്ടമെത്തിച്ചിട്ടു് ഒടുക്കം നിങ്ങളുടെ ഹൃദയത്തിലേയ്ക്കുതന്നെ—നിങ്ങരം ആദ്യം പുറപ്പെട്ട സ്ഥലത്തേയ്ക്കുതന്നെ—മടങ്ങി വരുന്നു. നിങ്ങരം ആരെ കാണ്മാൻ ജഗത്തിൽ മുഴുവൻ അന്വേഷിച്ചുവോ ആ ഈശ്വരൻ നിങ്ങരംക്കു് അത്യന്തം അടുത്തിരിക്കുന്നവനും നിങ്ങളുടെ സ്വന്തം ആത്മാവും നിങ്ങളുടെ ദേഹമനോ ജീവിതങ്ങളുടെ കാതലുമാണെന്നും നിങ്ങരം ഒടുവിൽ കണ്ടെത്തും. അതു നിങ്ങളുടെ സ്വസ്വരൂപമാകുന്നു.''

(വിവേകാനന്ദ സാഹിത്യസർവ്വസ്വം)

സ്വാമി രാമതീർത്ഥർ ഇതേ തത്വത്തെ വിശദമാക്കി യതു് ഗ്രഹിക്കുക.

ലോകത്തിലുള്ള സകലമതങ്ങളെയും ഉപമതങ്ങളെയും മൂന്നു തലക്കെട്ടുകളിൽ ഉരംപ്പെടുത്താം. സംസ്കൃതത്തിൽ ഈ തലക്കെട്ടുകരംക്കു ''തദൈ്വതവാദം'', തദ്വൈവാദം,

ത്വമേവാഹം'' എന്നു സംജ്ഞ നൽകിയിരിക്കുന്നു. ''തസ്യൈവാഹം'' എന്നു പറഞ്ഞാൽ ''ഞാൻ അവന്േറ താണെ''ന്നാകുന്നു അർത്ഥം. ഈ മതക്കാരുടെ മറ വളരെ കനത്തതാണ്. ഇവർ—ദൈവത്തെ തന്നിൽനിന്നു് അതി ദൂരമായി, അപ്രത്യക്ഷമായി എങ്ങോ നിവസിക്കുന്ന തായി കരുതുകയും ആരാധിക്കുകയും അദ്ദേഹം ഇവിടെ എങ്ങും സന്നിഹിതനല്ലാത്തമാതിരി ''ഞാൻ അദ്ദേഹ ത്തിന്റേതാണെ''ന്നു പറയുകയും ചെയ്യുന്നു. ശിശുക്കൾക്ക മുലപ്പാലെന്നപോലെ ഇതു മതത്തിന്റെ പ്രാരംഭമാകുന്നു. രണ്ടാമത്തേതു് ''തവൈവാഹം''—''ഞാൻ നിന്റെയാ കുന്നു'' എന്നാകുന്നു. ആദ്യത്തേതു മധുരമാണെങ്കിൽ രണ്ടാമത്തേതു മധുരതരമാണു്. വ്യത്യാസം നോക്കുക. മറയ്ക്കു നേർമ്മ കൂടിവരുന്നു. 'ഞാൻ നിന്േറതാകുന്നു' എന്നു പറയുമ്പോൾ ദൈവം സമീപത്തുണ്ടു്. ദൈവം ദൂരത്തോ മറവിലോ അപ്രത്യക്ഷമായോ ഇരിക്കുന്നുവെന്നു നാം സങ്ക ല്പിക്കുന്നില്ല. അദ്ദേഹം വളരെ സമീപസ്ഥനും പ്രിയനു മായിരിക്കുന്നു. മൂന്നാമത്തെ തരത്തിലുള്ള മതക്കാർ ''ത്വമേവാഹം''—''ഞാൻ നീയാകുന്നു.'' എന്നു വിശ്വ സിക്കുന്നു. ഇതു് നമ്മെ ഈശ്വരന്റെ വളരെയടുത്തു് എത്തിക്കുന്നു. ആദ്യത്തെ മതത്തിൽ ഈശ്വരൻ ദൂര ത്താണു്, രണ്ടാമത്തെ മതത്തിൽ ഈശ്വരൻ അഭിമുഖ നാണു്, മതത്തിന്റെ അവസാനഘട്ടത്തിൽ രണ്ടും ഒന്നാ കയും കാമിയും കമിതാവും പ്രേമത്തിൽ ലയിക്കുകയും ചെയ്യുന്നു. ഇതാണു് ആത്മീയവികാസത്തിന്റെ അന്ത്യ ഘട്ടം. ഇതാണു് അത്യുൽകൃഷ്ടമായ ഭക്തി. ഇതാണു് അറിവുകളുടെ അനന്തമായ വേദാന്തം.''

(സ്വാമി രാമതീർത്ഥൻ).

ശ്രീഹനുമാൻ ശ്രീരാമചന്ദ്രനോടു് ഈ തത്വത്തെക്കുറിച്ചു പറഞ്ഞതു് ശ്രദ്ധിക്കുക.

“ദേഹഭാവേതു ദാസോƒഹം
ജീവഭാവേ ത്വദംശകഃ
ആത്മഭാവേ ത്വമേവാഹ-
മിതി മേ നിശ്ചിതാ മതിഃ”

(ദേഹം ഞാനാണെന്നു വിചാരിയ്ക്കുന്നിടത്തോളം കാലം ഞാൻ ഈശ്വരൻെറ ദാസനാണ്. ഞാൻ ജീവനാണെന്നു വിചാരിയ്ക്കുമ്പോഠം ഈശ്വരൻെറ അംശമാണ്. ആത്മാവെന്ന ഭാവത്തിലിരിക്കുമ്പോഠം ഞാനും ഈശ്വരനും ഒന്നു തന്നെ. ഇതാണ് നില).

‘‘ശ്വേതാശ്വതരോപനിഷത്തി’’ൽ ഈശ്വരതത്വത്തെ പ്രകാശിപ്പിച്ചതു് ശ്രദ്ധിക്കുക.

“അംഗുഷ്ഠമാത്രഃ പുരുഷോƒന്തരാത്മാ
സദാ ജനാനാം ഹൃദയേ സന്നിവിഷ്ടഃ
ഹൃദാ മനീഷീ മനസാഭിക്ലൃപ്തോ
യ ഏതദ് വിദുരമൃതാ സ്തേ ഭവന്തി.”

(പരമപുരുഷനും പരമാത്മാവുമായ പരമേശ്വരൻ എപ്പോഴും എല്ലാ ജീവികളുടേയും ഹൃദയാന്തർഭാഗത്തു് കേവലം അംഗുഷ്ഠമാത്രനായി വിളങ്ങിക്കൊണ്ടിരിക്കുന്നു. അവിടുത്തെ സാന്നിദ്ധ്യം എപ്പോഴും ഹൃദയത്തിൽ ഉണ്ടെന്നുള്ളതു കൊണ്ടാണ് എല്ലാ അറിവുകളും ഹൃദയത്തിൽനിന്നും പൊന്തിക്കൊണ്ടിരിക്കുന്നതു്. വിജ്ഞാനമൂർത്തിയായ പരമേശ്വരൻെറ സാന്നിദ്ധ്യം ഹൃദയത്തിലില്ലായിരുന്നുവെങ്കിൽ ഒരു ജീവിക്കും ഒന്നും അറിവുണ്ടാവാൻ വഴിയില്ല. ഇപ്രകാരമുള്ള ആത്മസ്വരൂപത്തെ അറിയുന്നവർ അമൃതസ്വരൂപന്മാരായി ഭവിക്കുന്നു).

ശ്രീകൃഷ്ണഭഗവാൻ ഈശ്വരൻ എവിടെ ഇരിക്കുന്നുവെന്നു വ്യക്തമാക്കിയതു് ശ്രദ്ധിക്കുക.

“ഈശ്വരഃ സർവ്വഭൂതാനാം
ഹൃദ്ദേശേƒർജ്ജുന തിഷ്ഠതി

ഭ്രാമയൻ സർവ്വഭൂതാനി
യന്ത്രാരൂഢാനി മായയാ''

(ശ്രീമദ് ഭഗവദ്ഗീത 18/61)

(അല്ലയോ അർജ്ജുന! യന്ത്രത്തിന്മേലേററപ്പെട്ട വസ്തുക്കളെപ്പോലെ സർവ്വപ്രാണികളേയും നിജശക്തിയാൽ തത്തൽ കർമ്മങ്ങളിൽ പ്രവർത്തിപ്പിച്ചുകൊണ്ടു ഈശ്വരൻ സകല പ്രാണികളുടേയും ഹൃദയത്തിൽ സ്ഥിതിചെയ്യുന്നു).

ശ്രീയേശുദേവൻെറ ദിവ്യോപദേശം ശ്രദ്ധിക്കുക.

''ദൈവരാജ്യം നിങ്ങളിൽതന്നേ ഉണ്ടു്.''

(ലൂക്കോസ് 17/21)

''നാം ജീവനുള്ള ദൈവത്തിൻെറ ആലയമല്ലോ.''

(2. കൊരിന്ത്യർ 6/16)

''അല്ലാഹുവിൻെറ റസൂലേ! അല്ലാഹു എവിടെയാണ്? ഭൂമിയിലോ അതോ ആകാശത്തിലോ? എന്നു ചോദിച്ചപ്പോഠം നബി (സ) അതിന്നു മറുപടിയായി ഇങ്ങനെ പറഞ്ഞു. ''അല്ലാഹു അവൻെറ സത്യവിശ്വാസികളായ അടിമകളുടെ ഹൃദയങ്ങളിലാണ് ഉള്ളതു്.''

(ഇഹ്‌യാ ഉലൂമിദ്ദീൻ)

''മനുഷ്യൻെറ കണ്ഠത്തിലെ രക്തധമനിയേക്കാഠം അല്ലാഹുമായി കൂടുതൽ അടുത്തിട്ടാണ് നാം സ്ഥിതിചെയ്യുന്നതു്.

(ഖുർആൻ)

''ക്ഷേത്രജ്ഞം ചാപിമാം വിദ്ധി സർവ്വക്ഷേത്രേഷു ഭാരത''

(ശ്രീമദ് ഭഗവദ്ഗീത)

അല്ലയോ അർജ്ജുന! സകല ക്ഷേത്രങ്ങളിലും എന്നെത്തന്നെ ക്ഷേത്രജ്ഞനായി അറിഞ്ഞാലും—

''സർവസ്യചാഽഹം ഹൃദി സന്നിവിഷ്ടഃ''

(ശ്രീമദ് ഭഗവദ്ഗീത)

(സകല പ്രാണികളുടെയും ഹൃദയത്തിൽ ഞാൻ സ്ഥിതി ചെയ്യുന്നു).

''അഹമാത്മാഗുഡാകേശ, സർവ്വഭൂതാശയസ്ഥിതഃ''

(ശ്രീമദ് ഭഗവദ്ഗീത)

(സകല പ്രാണികളുടേയും അന്തഃകരണത്തിൽ സർവ്വജ്ഞതാദി ഗുണങ്ങളോടുകൂടി നിയന്താവായിരിക്കുന്ന പരമാത്മാ ഞാനാകുന്നു)

''ദേഹോ ദേവാലയഃ പ്രോക്തഃ''

(ശിവജ്ഞാനദീപിക)

(അതിനാൽ ദേഹം ഈശ്വരന്റെ ക്ഷേത്രമാകുന്നു). അപ്പോൾ ഹൃദയാന്തർ ഭാഗത്തു കുടികൊള്ളുന്ന ശക്തിവിശേഷമാണ് — ബോധസ്വരൂപമാണ് — ഈ ശ്വ ര നെ ന്നു വ്യക്തമാവുന്നു.

ഭഗവാൻ ശ്രീ സത്യസായിബാബയുടെ ദിവ്യവാണി ശ്രദ്ധിക്കുക.

''നിങ്ങൾ ഈശ്വരനെ നിഷേധിക്കുന്നുവെങ്കിൽ, അതു് നിങ്ങൾ നിങ്ങളെത്തന്നെ നിഷേധിക്കുന്നതുപോലെയാണ്. ഈശ്വരനില്ലെന്നു് നിങ്ങൾ ഉൽഘോഷിക്കുന്നു; പക്ഷെ 'ഞാൻ ഉണ്ട്'' എന്നു ഉറപ്പിച്ചു പറയുകയും ചെയ്യുന്നു. ശരി, ഈ ''ഞാൻ''—സുഖദുഃഖങ്ങളിലും, ശാരീരികവും മാനസികവുമായ പല വളർച്ചകളിലും നിലനില്ക്കുന്ന ഈ 'ഞാൻ' ആരാണ്? ആ 'ഞാൻ' ഈശ്വരനാണ്; അതു വിശ്വസിക്കുക.''

(സനാതന സാരഥി)

സൂര്യൻ സർവ്വരേയും നോക്കുന്നുണ്ടെങ്കിലും കൈവിരലിൽ എണ്ണാൻ മാത്രമുള്ളവരേ ഒരു പക്ഷെ സൂര്യനെ നോക്കുവാൻ മുതിരുന്നുള്ളു. സർവ്വജീവജാലങ്ങളുടേയും വർച്ചകൾ കർമ്മങ്ങൾക്കും കാരണമായി വിളങ്ങുന്ന പരമാത്മ ചൈത

ന്യത്തിൻെറ പ്രത്യക്ഷവിഭൂതിയായ സൂര്യനെക്കുറിച്ചു ഓക്കുന്നവരും ആ ദിവ്യ ഗോളത്തെ ആദരവോടെ (പ്രേമത്തോടെ) നോക്കുന്നവരുമായി ഈ ലോകത്തിൽ ദുർല്ലഭം പേർ മാത്രമെ ഉണ്ടായിരിക്കു. എന്നാൽ മനുഷ്യൻ അത്തരത്തിൽ സ്മരിച്ചില്ലെങ്കിലും സൂര്യബിംബം പ്രകാശിച്ചുകൊണ്ടേയിരിക്കും. അതുപോലെ, ഈശ്വരൻ സർവ്വാന്തര്യാമിയായി നമ്മിലെല്ലാം വിലസുന്നുണ്ടെങ്കിലും ഈ ബ്രഹ്മാണ്ഡത്തിൻെറ അധിഷ്ഠാനമായ സച്ചിദാനന്ദശക്തിയെ അറിയുവാനോ സാക്ഷാൽക്കരിക്കുവാനോ നാം ശ്രദ്ധിക്കുന്നില്ല, പ്രയത്നിക്കുന്നില്ല. ലക്ഷം ജനങ്ങളിൽ ഒന്നോ രണ്ടോ പേർ മാത്രമെ ഈ സത്യാന്വേഷണത്തിനു മുതിരുന്നുള്ളു. ഈശ്വരാന്വേഷണത്തിൽ ജിജ്ഞാസുക്കളാകുന്നവർ ദുർലഭം. ശ്രീരാമകൃഷ്ണ പരമഹംസർ പ്രസ്താവിച്ചതുപോലെ ''ഈശ്വരൻ എല്ലാവരിലുമുണ്ടു്. എന്നാൽ എല്ലാവരും ഈശ്വരനിലില്ല.'' സച്ചിദാനന്ദ പരമാത്മാവിനെ അന്തർദൃഷ്ട്യാ ദർശിക്കുന്നവർ വളരെ ദുർല്ലഭം.

ഈ ലോകത്തിൽ മുക്കാൽ ഭാഗം ജനങ്ങളും ബാഹ്യവിഷയസുഖസങ്കല്പങ്ങളിൽ ഭ്രമിച്ചു അധോഗതി പ്രാപിക്കുന്നവരാണു്. അവർ മൃഗതുല്യരായി ജീവിതം നയിക്കുന്നു. ഈശ്വരദർശന രഹസ്യം —ജീവന്മുക്തി രഹസ്യം— അവർക്കു അജ്ഞാതമാണു്. ഈശ്വരചിന്തയുള്ളവർ ശേഷിച്ച കാലംശത്തിലും കുറവാണു്. എന്നാൽ രാജയോഗസാധനവഴി ആത്മപ്രഭാവം പൂകി ജീവന്മുക്തരാകുന്നവരോ കോടാനുകോടി ജനങ്ങളിൽ ഒന്നോ രണ്ടോ പേർ. നല്ല കാര്യങ്ങളിൽ ആസക്തിയുള്ളവർ ഈ ലോകത്തിൽ ചുരുക്കം. ദുഷ്കർമ്മത്തിന്നാണു്, ഇന്ദ്രിയഭോഗങ്ങൾക്കാണു് ജനങ്ങൾക്കു കൂടുതൽ വാസന. ശ്രേയോമാർഗ്ഗത്തിൽ ചരിക്കുന്നവർ ദുർല്ലഭം. ബഹുഭൂരിപക്ഷം ജനങ്ങളും പ്രേയോമാർഗ്ഗത്തിൽ ചരിക്കുന്നവരാണു്. ''കഠോപ

നിഷത്തിൽ ഈ തത്വത്തെ സുവ്യക്തമാക്കിയതു് ശ്രദ്ധിക്കുക.

> "ശ്രേയശ്ച പ്രേയശ്ച മനുഷ്യമേത-
> സ്തൗ സംപരീത്യ വിവിനക്തി ധീരഃ
> ശ്രേയോ ഹി ധീരോഽഭിപ്രേയസോവൃണീതേ
> പ്രേയോ മന്ദോ യോഗക്ഷേമാദ് വൃണീതേ."

(ശ്രേയസ്സും (നിരതിശയാനന്ദ മാർഗ്ഗം) പ്രേയസ്സും (ഇന്ദ്രിയ സുഖഭോഗമാർഗ്ഗം) മനുഷ്യനെ ഒരുപോലെ പ്രാപിക്കുന്നു. ബുദ്ധിമാനായ മനുഷ്യൻ നല്ലവണ്ണം ആലോചിച്ച് അവയെ വേർതിരിച്ചറിയുന്നു. ധീരൻ പ്രേയസ്സിനേക്കാൾ ശ്രേഷ്ഠമെന്നറിഞ്ഞു് ശ്രേയസ്സിനെത്തന്നെ സ്വീകരിക്കുന്നു. മൂഢബുദ്ധികളാകട്ടെ, ലൌകികകാര്യങ്ങളിലുള്ള ആഗ്രഹം നിമിത്തം പ്രേയസ്സിനെ സ്വീകരിക്കുന്നു). ശ്രീ യേശുദേവൻെറ ദിവ്യോപദേശം ശ്രദ്ധിക്കുക:

"നിങ്ങൾ വീണ്ടും ജനിക്കുന്നില്ല എങ്കിൽ നിങ്ങൾക്ക് ദൈവരാജ്യത്തിൽ കടക്കുവാൻ കഴിയുകില്ല."

"ജഡത്താൽ ജനിച്ചതു ജഡം ആകുന്നു; ആത്മാവിനാൽ ജനിച്ചതു ആത്മാവു ആകുന്നു. നിങ്ങൾ പുതുതായി ജനിക്കേണം എന്നു ഞാൻ നിന്നോടു പറകയാൽ ആശ്ചര്യപ്പെടരുതു്."

(യോഹന്നാൻ 3/3:6)

63. * കയ്യിലുള്ള ഒരു സാധനം മററൊരിടത്തു തിരഞ്ഞാൽ കാണുകയില്ല. ഒരു മാളികയിൽ ദീപം വെച്ച് വാതിലടച്ചാൽ താഴെ നിൽക്കുന്നവർ അതിൻെറ പ്രകാശം കാണുകയില്ല. ബയസ്ക്കോപ്പ്, നാടകം എന്നിതെല്ലാം മസ്തകത്തിനുള്ളിൽതന്നെ കാണണം. ഒരേ ഇടത്തിൽനിന്നു ഓരോന്നും

കാണണം. വെവ്വേറെ ഇടത്തിൽ ചെന്നു ഓരോന്നും നേക്കേണ്ടതില്ല. മദിരാശിപട്ടണം തൽസ്ഥാനത്തും ഇവിടെയും കാണാം. ശിരസ്സിന്നുള്ളിൽ സങ്കല്പിച്ച് പ്രതിഷ്ഠചെയ്തു് അതാണ് കാണേണ്ടതു്. *

സർവ്വദേവതാമയം സച്ചിദാനന്ദം പരം
നിർവ്വികാരിണം പരമാത്മാനം നിത്യാനന്ദം
ഇങ്ങനെയുള്ള പരമാത്മാവെ നിജ ഹൃദ-
യാംബുജം തന്നിലുണ്ടെന്നുള്ളതു ബോധിയാതെ
മന്നിടം തന്നിലുള്ള ക്ഷേത്രങ്ങൾതോറും നട-
ന്നന്വേഷിച്ചെന്നാൽ കണ്ടുകിട്ടുകയില്ല ബാലേ!"

(ചിന്താരത്നം)

വ്യാഖ്യാനം:— തന്റെ കയ്യിലുള്ള സാധനം മറ്റൊരേടത്തും ആരാഞ്ഞാൽ കാണുന്നതല്ല. അതുപോലെ, ഒരുവനിൽ ഹൃദയാകാശത്തിൽ വിളങ്ങുന്ന ആത്മസ്വരൂപത്തെ — ദൈവത്തെ — സച്ചിദാനന്ദ ചൈതന്യത്തെ — പുറമെ അന്വേഷിച്ചാൽ കാണുകയില്ല. ഈശ്വരദർശനത്തിന്നായി ബാഹ്യലോകത്തിലല്ല ആരായേണ്ടതു്, അന്തർമുഖമായി ഹൃദയാകാശത്തിലാണ്.

"കരാരൂഢപിണ്ഡം കനം കാണവല്ലാ-
ഞ്ഞൊരോമോപാട്ടപായും പയിച്ചെന്നപോലെ,"
"ദീപം തന്നുടെ കയ്യിലിരിക്കുന്നേരത്തിങ്കൽ
തീയന്വേഷിച്ചു നടക്കേണമെന്നില്ലയല്ലൊ"

എന്നാണല്ലൊ ആപ്തവാക്യങ്ങൾ. കയ്യിൽ ചോറുരുളയുണ്ടെന്നതു് മറന്നു "വിശക്കുന്നു, വിശക്കുന്നു" എന്നു പറഞ്ഞു് നാലുഭാഗത്തും ഓടുന്നതുപോലെയും, കയ്യിൽ ദീപമുണ്ടെന്നതു മറന്നു് തീയന്വേഷിച്ച് അലയുമ്പോലെയും അജ്ഞാനാന്ധകാരത്താൽ മായാമോഹിതനായി സത്യമറിയാതെ, തന്നിലുള്ള സച്ചിദാനന്ദശക്തിയെ ഓർക്കാതെ, ദൈവത്തെ അന്വേഷിച്ച് "ശിലായാമൊരുത്തൻ, ജലേ

മററൊരുത്തൻ'' എന്ന തോതിൽ അലഞ്ഞു ദുഃഖിക്കുന്നു. മഹാനായ കബീറിൻെറ വചനങ്ങൾ ശ്രദ്ധിക്കുക.

''ജലാശയത്തിലെ മത്സ്യം ദാഹാർത്തമാണെന്നുകേൾക്കു മ്പോൾ ഞാൻ ചിരിച്ചുപോകുന്നു. ഈശ്വരൻ നിങ്ങളുടെ സ്വന്തം ഭവനത്തിലിരിക്കുമ്പോൾ, അദ്ദേഹത്തെ തിരഞ്ഞു കാടുകൾതോറും നിങ്ങൾ അലഞ്ഞു തിരയുന്നു........ ഇതാണ് സത്യം. നിങ്ങൾ ഏതൊരു പുണ്യസ്ഥലവും സന്ദർശിച്ചുകൊള്ളുക. കാശിയോ മഥുരയോ ഏതു വേണ മെങ്കിലും. എന്നാൽ സ്വന്തം ആത്മാവിൽ ദൈവത്തെ നിങ്ങൾ കണ്ടെത്തുന്നതുവരെ, ഈ ലോകം മുഴവൻ നിങ്ങൾക്ക നിരർത്ഥകമായിട്ടേ തോന്നുകയുള്ളു.''

''ഓം—ആവിഃ സന്നിഹിതം ഗുഹാ
ചരന്നാമ- മഹത്പദ.
തത്രേദം സർവ്വമർപ്പിതം
ഏജത് പ്രാണത് പ്രതിഷ്ഠിതം.''

(അഥർവം)

(സർവ്വേശ്വരൻ അടുത്തുതന്നെയുണ്ട്. അദ്ദേഹം എല്ലാററി ൻേറയും ഉള്ളിൽ (ഹൃദയഗുഹയിൽ) വാഴുന്നു. സ്ഥാവ രവും ജംഗമവുമായ സകലതും അദ്ദേഹത്തെ ആശ്രയിച്ചിരി ക്കുന്നു).

ശ്രീ വസിഷ്ഠഭഗവാൻ ശ്രീരാമനു് നൽകിയ ദിവ്യോ പദേശം നല്ലപോലെ ഗ്രഹിക്കുക.

''സർവ്വസ്യൈവ ജനസ്യാസ്യ വിഷ്ണുരഭ്യന്തരേസ്ഥിതഃ
തം പരിത്യജ്യ യേ യാന്തി ബഹിർവിഷ്ണും നരാധമാഃ

(വാസിഷ്ഠം)

(ഇക്കാണപ്പെടുന്ന എല്ലാ ജനങ്ങളുടേയും ഉള്ളിൽ ദൈവമി രിക്കുന്നു. അവനെ ഉപേക്ഷിച്ചു ബഹിർഭാഗത്തിൽ ദൈവത്തെ കാൺമാൻ ഏവർ പോകുന്നുവോ അവരാകുന്നു നരാധമന്മാർ). വസിഷ്ഠവചനം ശ്രദ്ധിക്കുക.

''യ ഏഷദേവഃ കഥിതോ നൈഷ ദൂരേവതിഷ്ഠതെ
ശരീരേ സംസ്ഥിതൊനിത്യം ചിന്മാത്രമിതി വിശ്രുത.''

(ഞാൻ ഏതുദേവനെക്കൊണ്ടു പറഞ്ഞുവോ ആ ദേവൻ ഇരിക്കുന്നതു ദൂരെയല്ല. നിത്യം വിളങ്ങുന്നതു് ശരീരത്തിൽ തന്നെയാകുന്നു. ഈ ദേവൻ ജ്ഞാനസ്വരൂപൻ എന്നു പ്രസിദ്ധം). ശ്രീയാജ്ഞവല്ക്യമഹർഷി ഉപദേശിച്ചതു് നല്ലപോലെ ശ്രദ്ധിക്കുക.

''മനസാലോക്യ ദേവേശം
സർവ്വഭൂത ഹൃദിസ്ഥിതം
സോഽഹമാത്മേതി വിജ്ഞാനം
സഗുണം ധ്യാനമുച്യതേ.''

(ദൈവം എല്ലാ ഭൂതങ്ങളുടേയും ഉള്ളിലിരിക്കുന്നു എന്നു മനസ്സുകൊണ്ടറിഞ്ഞു് അതു് ഞാനാകുന്നു എന്നുള്ള ബോധത്തെ സമ്പാദിക്കുന്നതാണ് സഗുണോപാസന). ശ്രീകൃഷ്ണഭഗവാനും ആത്മതത്വരഹസ്യത്തെ വെളിവാക്കിയതു ശ്രദ്ധിക്കുക.

''ഇദംചാഹമിദംചാഹ
മിതി യത് പ്രവദാമ്യഹം
തദേതദാത്മതത്വം തു
തുഭ്യം ഹ്യുപദിശാമ്യഹം''

(അർജ്ജുനോപദേശം)

(ഇതും ഞാനാകുന്നു, ഇതും ഞാനാകുന്നു എന്നിങ്ങനെ ഞാൻ യാതൊന്നിനെ പറയുന്നുവോ ആ ''ഇതു്'' ആത്മതത്വമാകുന്നു. അതിനെയാണ് ഞാൻ നിങ്ങൾക്കു ഉപദേശിക്കുന്നതു്. യേശുദേവന്റെ ദിവ്യവാണി ശ്രദ്ധിക്കുക:

''സത്യനമസ്കാരികരം പിതാവിനെ ആത്മാവിലും സത്യത്തിലും നമസ്കരിക്കുന്ന നാഴിക വരുന്നു; ഇപ്പോഴും വന്നുമിരിക്കുന്നു. തന്നെ നമസ്കരിക്കുന്നവർ ഇങ്ങനെയുള്ളവർ ആയിരിക്കേണം എന്നു പിതാവു ഇച്ഛിക്കുന്നു. ദൈവം

ആത്മാവു ആകുന്നു; അവനെ നമസ്കരിക്കുന്നവർ ആത്മാവിലും സത്യത്തിലും നമസ്കരിക്കേണം.''

(യോഹന്നാൻ — 4:23, 24, 25)

ശ്രീ വിവേകാനന്ദസ്വാമികളുടെ സാരോപദേശം ശ്രദ്ധിക്കുക.

''സോഽഹം, സോഽഹം'' എന്നു സദാ ധ്യാനിക്കുക. നിന്നുള്ളിൽ നിത്യസംഗീതം ''–സച്ചിദാനന്ദം''– ''സോഽഹം, സോഽഹം'' ദിവാനിശം മുഴങ്ങിക്കൊണ്ടിരിക്കുന്നു. ഇതിലേക്കു ശ്രദ്ധിക്കുക. ഇതു് ഏതാണ്ടു് മോക്ഷതുല്യമാണ്. രാവും പകലും അതുരുവിടുക; ഈ അവിരാമമായ മനനത്തിന്റെ ഫലമായി സ്വാനുഭവം വരും. ഈ നിർവ്വിശേഷമായ ഭഗവത് സ്മരണയാണ് ഭക്തിയെന്നു പറയപ്പെടുന്നതു്.''

ഒരു മാളികയുടെ മേൽത്തട്ടിൽ ദീപം കത്തിച്ചുവെച്ചു വാതിലടച്ചാൽ കീഴ്ത്തട്ടിൽ ഇരിക്കുന്നവന്നു് പ്രകാശം കാണുവാൻ സാധിക്കാത്തതുപോലെ, തന്റെ ചിദാകാശമാകുന്ന - മാളികപ്പുറത്തു ജ്ഞാനജ്യോതിസ്സ് എന്ന ദീപം —ഈശ്വരൻ— ഉണ്ടായിരിക്കെ മനസ്സിന്റെ അന്തർവിചാരമെന്ന വാതിൽ അടച്ചതുമൂലം ആ ദിവ്യപ്രകാശം മനുഷ്യനറിയാതെ പോകുന്നു. അവൻ ഇന്ദ്രിയദ്വാരാ ബാഹ്യലോകസുഖങ്ങളിൽ മുഴുകി പരമാത്മതത്വമറിയാതെ —നിത്യാനന്ദ രഹസ്യമറിയാതെ -അധോഗതിയിൽ നരകിക്കുന്നു. ബയസ്ക്കോപ്പ്, സിനിമ എന്നിവ എങ്ങിനെയോ അങ്ങിനെയുള്ള ഈ സൃഷ്ടിയുടെ മായാലീല ഓരോരുത്തരുടേയും ഉള്ളിൽത്തന്നെയുണ്ടു്. മധുരാനന്ദഗീതങ്ങൾ അന്തർവശത്തു സദാ മുഴങ്ങുന്നുണ്ടു്. ഏകാഗ്രമായ മനസ്സിന്റെ ശക്തികൊണ്ടു അവയെല്ലാം നോക്കികാണുകയും കേട്ടാനന്ദിക്കുകയുമാണ് വേണ്ടതു്. അനുഭവസ്ഥനായ ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി പാടിയതു് കേൾക്കുക:

"ആനന്ദക്കടലാം സദാശിവനിരുന്നീട്ടും ത്രികൂടാഖ്യമാം
സ്ഥാനത്തിങ്കൽ മനസ്സുവെച്ചനിശവും ശീലിച്ചുകൊണ്ടീ-
ടുകിൽ
ജ്ഞാനാനന്ദരസാമൃതം പൊഴിയുമന്നേരം
രസംകൊണ്ടഹോ
താനേതന്നെ മനം ലയിക്കുമതുതാനദ്വൈതവും-
യോഗവും."

"വീണാർ തണ്ടിൻ നടുവഴി കടന്നങ്ങുചെല്ലുന്ന നേരം
കാണാമല്ലോ ശിവനുടെ മഹാകോവിലങ്ങഗ്രഭാഗേ.
വീണാഭേരി മണിയടികളും മദ്ദളം കൊട്ടു ശംഖ-
കാണം വേണുധ്വനിയിടികളും ഘോഷമെന്തൊക്കെ-
യാണു്."

(ശിവയോഗരഹസ്യം)

ഒരേ ദിക്കിൽ, അതായതു് ചിദാകാശത്തിൽതന്നെ, സൂക്ഷ്മ വിചാരം നിർത്തി ജഗന്മായയുടെ ലീലകളോരോന്നും കണ്ടറിയണമെന്നല്ലാതെ, അതാതു ദിക്കിൽചെന്നു് ഓരോന്നും നോക്കേണ്ടതില്ല. മദിരാശിപട്ടണം അവിടെ ചെന്നുനോക്കിയാലും ഇവിടെനിന്നു നോക്കിയാലും കാണണം. സമാധിപദത്തിൽ വിരാജിക്കുന്ന യോഗിവര്യന്നു് ഏതും തങ്ങളുടെ അന്തർദൃഷ്ട്യാ ഹൃദയാകാശത്തിൽ തെളിഞ്ഞുകാണുവാൻ സാധിക്കും. അതാണു് ഏതും ഒരേ ദിക്കിൽനിന്നു തന്നെ നോക്കിക്കാണുന്നു എന്നു പറഞ്ഞതിന്നർത്ഥം. ശ്രീ പതഞ്ജലിമഹർഷി "യോഗസൂത്ര"ത്തിലെ വിഭൂതിപാദത്തിൽ ഈ തത്വം ഈ വിധം വെളിവാക്കിയിരിക്കുന്നു.

"പ്രവൃത്ത്യാ ലോകന്യാസാത് സൂക്ഷ്മ-
വ്യവഹിത വിപ്രകൃഷ്ട ജ്ഞാനം"

(ജ്യോതിഷ്മതീ പ്രവൃത്തിയുടെ ആലോക (സാത്വികമായ വെളിച്ച)ത്തിൽ ന്യാസം (സംയമം) ചെയ്യുന്നതുകൊണ്ടു് സൂക്ഷ്മവും വ്യവഹിതവും വിപ്രകൃഷ്ടവുമായ വസ്തുക്കളുടെ ജ്ഞാനമുണ്ടാകുന്നു. സംവിദ് ജ്യോതിസ്സിൽ സംയമം ചെയ്താൽ സൂക്ഷ്മവും പ്രച്ഛന്നവും വിദൂരവുമായ വസ്തുക്കളുടെ

ജ്ഞാനം ലഭിക്കും. ഹൃദയത്തിലുള്ള സംവിദ് ജ്യോതിസ്സിൽ സംയമം ചെയ്യുന്ന യോഗികൾ ദൂരസ്ഥങ്ങളായ വസ്തുക്കളെ അടുത്തു കാണും. ഉദാഹരണമായി, ദൂരദേശങ്ങളിൽ നടക്കുന്ന സംഭവങ്ങളും അതുപോലെ പർവ്വതനിരകളുടെ പ്രതിബന്ധത്തിൽ കാണ്മാൻ പാടില്ലാത്തവയും അത്യന്തസൂക്ഷ്മങ്ങളുമായ വസ്തുക്കളും അയാൾക്കു കാണ്മാൻ കഴിയും. ശ്രീ സായിബാബഭഗവാനും സദ്ഗുരുനിത്യാനന്ദഭഗവാനും ഇത്തരത്തിലുള്ള വിഭൂതികളുണ്ടായിരുന്നു.

64 * ഹൃദയത്തിന്നുള്ളിലുള്ള ഭഗവാനെ കാണുക. നിശ്ചയമായും നീ അവനെ കാണണം. നിത്യാനന്ദനായ ആ കൃഷ്ണനെ നീ കാണുക. നിന്നുള്ളിൽ ഭഗവാനെ സ്തുതിക്കുക. ശിരസ്സിന്നുള്ളിൽ സ്തുതിക്കുക. നിത്യാനന്ദമായ പരബ്രഹ്മത്തിന്റെ രഹസ്യം നീ അറിയണം. അതെ—നീ ആ രഹസ്യമറിയണം. അതിനെ നീ ഹൃദയത്തിന്നുള്ളിൽ തേടുക. അന്തർദൃഷ്ടിയാലാണ് അതിനെ നീ കാണേണ്ടതു്; അല്ലാതെ ബാഹ്യദൃഷ്ടിയാലല്ല. *

വ്യാഖ്യാനം:— "യഃസർവജ്ഞഃസർവവിദ്യസ്യൈഷമഹിമാ ഭുവി
ദിവ്യേബ്രഹ്മപുരേഹ്യേഷവ്യോമന്യാത്മാ
പ്രതിഷ്ഠിതഃ"

(മുണ്ഡകോപനിഷത്ത്)

(സർവ്വജ്ഞനും സർവ്വവിത്തുമായ യാതൊരുവന്റെ മഹിമയാണോ ജഗത്തിലെല്ലാം നിലയ്ക്കു നിർത്തുന്നതു് ആ ആത്മാവു് (ഈശ്വരൻ) ചൈതന്യവത്തും ബ്രഹ്മപ്രകാശസ്ഥാനവുമായ ഹൃദയാകാശത്തിൽ നിലകൊള്ളുന്നു).

"സ വാ ഏഷ ആത്മാഹൃദി തസ്യൈതദേവ
നിരുക്തം ഹൃദ്യയമിതി; തസ്മാദ്ധൃദയം; അഹ
രഹർവ്വാ ഏവം വിത്സ്വർഗ്ഗം ലോകമേതി."

(ഛാന്ദോഗ്യോപനിഷത്ത്)

(അങ്ങിനെയുള്ള പ്രകൃതമായ ഈ ആത്മാവാണ് ഹൃദയത്തിലുള്ളതു്. ''ഹൃദിഅയം'' എന്നുള്ളതാണു ഹൃദയത്തിൻെറ നിർവചനം. ഹൃദയത്തിൽ ഇതാ ആത്മാവു് എന്നാണു അതിൻെറ അത്ഥം. ഇതല്ലാതെ ഹൃദയത്തിനു വേറെ നിർവചനമില്ല. ഇതനുസരിച്ചാണ് ഹൃദയമെന്നു പറയുന്നതു്. ഇങ്ങനെ ഹൃദയത്തെ അറിയുന്നവൻ ദിവസംതോറും ബ്രഹ്മമാകുന്ന സ്വർഗ്ഗലോകത്തെ പ്രാപിക്കുന്നു).

''ഹൃദയം'' എന്ന പദത്തിൻെറ നിഷ്പത്തിതന്നെ, ''ഹൃദി അയം ഇതി ഹൃദയം''— ഹൃത്തിൽ ഇവനുണ്ടു്; അതിനാൽ അതു ''ഹൃദയം'' എന്നു ഉപനിഷത്ത് നിർവചിക്കുന്നു. ''ഇവൻ'' എന്നാൽ അകത്തേ ഈശ്വരൻ— അപ്പോഠ ഈശ്വരനെ ദശിക്കുവാൻ ഹൃദയത്തിലേക്കുതന്നെ നോക്കണം. അന്തർമുഖമായി ഹൃദയാകാശത്തിൽ മനസ്സുറപ്പിക്കണമെന്നുസാരം. ശ്രീകൃഷ്ണഭഗവാൻെറ ഉപദേശം ഗ്രഹിക്കുക:

''സർവസ്യചാഹം ഹൃദി സന്നിവിഷ്ടോ''

(ശ്രീമദ് ഭഗവദ്ഗീത 15/15)

—''ഞാൻ (പരമേശ്വരൻ) സർവ പ്രാണികളുടേയും ഹൃദയത്തിൽ കുടികൊള്ളുന്നു.''

ഈശ്വരൻ പുറമെ കണ്ണുകൊണ്ടു കാണാവുന്ന ഒരു വസ്തുവല്ലെന്നും എല്ലാവരുടേയും ഹൃദയാകാശത്തിൽ വിളങ്ങുന്ന നിത്യാനന്ദചൈതന്യമാണെന്നും നാം നല്ലപോലെ മനസ്സിലാക്കണം. നമ്മുടെ ബോധത്തിൻെറ കാതലാണ് ഈശ്വരൻ—ആത്മാവു്. മനുഷ്യ ഹൃദയാന്തർഭാഗത്തു വസിക്കുന്ന ഈ പുരാണപുരുഷനെ—ഈശ്വരനെ—സമാധിയോഗത്താൽ ദർശിക്കുവാൻ സാധിക്കുന്നു. സത്യസ്യസത്യമായ സച്ചിദാനന്ദപരബ്രഹ്മമാണ് കൃഷ്ണൻ. കൃഷ്ണപദത്തിന്നു് പരബ്രഹ്മമെന്നാണർത്ഥം.

"കൃഷിർഭൂവാചകഃ ശബ്ദോണശ്ചനിർവൃതി വാചകഃ
തയോരൈക്യം പരം ബ്രഹ്മ കൃഷ്ണ ഇത്യഭിധീയതേഃ"

(തത്വാനുസന്ധാനം)

("കൃഷ്" എന്ന ശബ്ദം സത്തയെ പറയുന്നതും "ണ" എന്ന ശബ്ദം ആനന്ദത്തെ പറയുന്നതും ആകുന്നു. സത്ത, ആനന്ദം എന്നീ രണ്ടിന്റെയും ഏകത്വമാകുന്ന പരബ്രഹ്മം തന്നെയാണ് കൃഷ്ണനെന്ന നാമംകൊണ്ടു പറയപ്പെടുന്നതു്). അതുകൊണ്ടാണ് വസുദേവർ ശ്രീകൃഷ്ണനെ ഇങ്ങനെ സ്തുതിച്ചതു്.

"വിദിതോഽസി ഭവാൻ സാക്ഷാത് പുരുഷഃപ്രകൃതേഃപരഃ
കേവലാനുഭവാനന്ദസ്വരൂപഃ സർവ്വബുദ്ധിദൃക്."

(ശ്രീമഹാഭാഗവതം, ദശമസ്കന്ധം)

(ഞാൻ അങ്ങയെ പ്രകൃതിക്കും ഉപരിയായ സാക്ഷാൽ പരമപുരുഷനായിട്ടും സർവ്വപ്രാണികളുടേയും ബുദ്ധിവൃത്തികൾക്ക് സാക്ഷിയായിട്ടും കേവലമായ ആത്മാനന്ദാനുഭവസ്വരൂപനായിട്ടും അറിയുന്നു). ബ്രഹ്മാവും ദേവന്മാരും ഗർഭസ്ഥിതനായ ശ്രീകൃഷ്ണഭഗവാനെ സ്തുതിച്ചതും ശ്രദ്ധിക്കുക.

"സത്യവ്രതം സത്യപരം ത്രിസത്യം
സത്യസ്യ യോനിം നിഹിതം ച സത്യേ
സത്യസ്യ സത്യമൃതസത്യനേത്രം
സത്യാത്മകം ത്വാം ശരണം പ്രപന്നാഃ"

(ശ്രീമഹാഭാഗവതം, ദശമസ്കന്ധം)

(പ്രഭോ, അവിടുന്നു സത്യസങ്കല്പനാണ്. അവിടുത്തെ പ്രാപിക്കാനുള്ള പ്രധാന സാധനയാണ് സത്യം. അങ്ങ് ത്രികാലങ്ങളിലും സത്യമാണ്. സത്യംപോലെ കാണപ്പെടുന്ന ജഗത്തിന്റെ ആദികാരണമാണ് അവിടുന്ന്— അങ്ങ് സത്യസ്ഥിതനും സത്യത്തിന്റേയും സത്യവുമാണ്— ഋതവും സത്യവും അവിടുത്തെ നേത്രങ്ങളാണ്. ഹേ

സത്യസ്വരൂപാ, ഞങ്ങൾ അവിടത്തെ ശരണാഗതരാണ്). സച്ചിദാനന്ദ സ്വരൂപമായ, സത്യസ്യസത്യമായ ആ കൃഷ്ണനെയാണ് നാം ധ്യാനിക്കേണ്ടതു്, ദർശിക്കേണ്ടതു്. അതുകൊണ്ടാണ് ശ്രീ മഹാഭാഗവതത്തിന്റെ ആദ്യവും അവസാനവും ''സത്യംപരം ധീമഹി''— ''ഞങ്ങൾ പരമസത്യത്തെ ധ്യാനിക്കുന്നു''— എന്നു പറഞ്ഞതു്. ഈ നിത്യസത്യം സച്ചിദാനന്ദമാണ്; ആത്മസ്വരൂപമാണ്. ദേവകീപുത്രനായ കൃഷ്ണൻ ഇന്നില്ലല്ലോ എന്നോർത്തു ആരും ഖേദിക്കേണ്ടതില്ല. ആത്മഭാവത്തിൽ ശ്രീകൃഷ്ണൻ ഇന്നും എന്നും എല്ലാവർക്കും പ്രാപ്തനാണ്— കാരണം ശ്രീകൃഷ്ണൻ സച്ചിദാനന്ദസ്വരൂപമായ ആത്മാവായി സർവ്വചരാചരങ്ങളിലും കുടികൊള്ളുന്നുണ്ട്. ആ പുരാണപുരുഷനായ കൃഷ്ണനെ— ഈശ്വരനെ— നാം നമ്മുടെ ഉള്ളിൽ- ഹൃദയാകാശത്തുതന്നെ തിരഞ്ഞു നോക്കണം. ഇതാണ് പരബ്രഹ്മരഹസ്യം; പരമാത്മതത്ത്വം; ഈശ്വരമഹത്ത്വം. അതുകൊണ്ടാണ് ശ്രീകൃഷ്ണഭഗവാൻ ഇങ്ങനെ അർജ്ജുനനോട് ഉപദേശിച്ചതു്.

''അവജാനന്തി മാം മൂഢാ
മാനുഷീം തനുമാശ്രിതം
പരം ഭാവമജാനന്തോ
മമ ഭൂതമഹേശ്വരം.''

(ശ്രീമൽ ഭഗവദ്ഗീത 9/11)

(എന്റെ പരമതത്വത്തെ അറിയാതെ മൂഢന്മാരായവർ സകല ഭൂതങ്ങൾക്കും മഹേശ്വരനായ എന്നെ മനുഷ്യദേഹത്തെ ആശ്രയിച്ചിരിക്കുന്നവനായി വിചാരിച്ച് അവമാനിക്കുന്നു).

''യദിദമസ്മിൻ ബ്രഹ്മപുരേദഹരം പുണ്ഡരീകം വേശ്മ,
ദഹരോഽസ്മിന്നന്തരാകാശ, സ്തസ്മിൻയദന്തസ്തദ
ന്വേഷ്ടവ്യം, തദ്വാവ വിജിജ്ഞാസിതവ്യം.''

(ഛാന്ദോഗ്യോപനിഷത്ത്)

(ബ്രഹ്മപുരമായ ഈ ശരീരത്തിൽ പുണ്ഡരീക സദൃശമായ ഹൃദയമാകുന്ന ചെറിയ ഒരു വീടുണ്ടു്. ഈ ചെറിയ ഗൃഹത്തിന്നുള്ളിൽ കുറേക്കൂടി ചെറുതായ ആകാശമുണ്ടു്. അതിന്റെ ഉള്ളിലെന്തുണ്ടോ അതിനെ അന്വേഷിക്കണം; അതാണു് വിശേഷാൽ അറിയേണ്ടതു്, സാക്ഷാത്കരിക്കേണ്ടതു്). സത്യദർശിയായ ഋഷി മന്ത്രിച്ചതു് ശ്രദ്ധിക്കുക.

"കശ്ചിദ്ധീരഃ പ്രത്യഗാത്മാനമൈക്ഷ-
ദാവൃത്തചക്ഷുരമൃതത്വമിച്ഛൻ".

(കഠോപനിഷത്തു്)

(ഒരു ധീരൻ അമൃതത്വത്തെ ആഗ്രഹിച്ചു് ചക്ഷുരാദി ഇന്ദ്രിയങ്ങളെ ബാഹ്യവിഷയങ്ങളിൽനിന്നെല്ലാം പിന്തിരിപ്പിച്ചു് അന്തർമുഖങ്ങളാക്കി പ്രത്യഗാത്മാവിനെ സാക്ഷാത്കരിച്ചു).

ഈശ്വരചൈതന്യം നമ്മുടെ ഹൃദയാകാശത്തിൽ നിഗൂഢമായി കുടികൊള്ളുന്നുണ്ടു്. അതുമൂലമാണു് ഈശ്വരന്നു് വസു, കൂടസ്ഥൻ എന്നീ പര്യായങ്ങളുണ്ടായതു്.

"ജ്ഞാനം വിശുദ്ധം പരമാർത്ഥമേക-
മനന്തരം ത്വ ബഹിർബ്രഹ്മസത്യം
പ്രത്യക് പ്രശാന്തം ഭഗവച്ഛബ്ദസംജ്ഞം
യദ്വാസുദേവം കവയോവദന്തി."

(ശ്രീ മഹാഭാഗവതം)

(വിശുദ്ധവും ജ്ഞാനസ്വരൂപവും അദ്വിതീയവും അകംപുറമെന്ന ഭേദമില്ലാത്തതും, വ്യാപകവും, പ്രത്യഗാത്മരൂപത്തിൽ അത്യന്തശാന്തവുമായ പരമാർത്ഥസത്യത്തെയാണു് "ഭഗവാൻ" എന്നു പറയുന്നതു്. അതിനെത്തന്നെയാണു് പണ്ഡിതന്മാർ "വാസുദേവനെ"ന്നു പറയുന്നതും). "യാതൊരുവൻ സകല വ്യവഹാരങ്ങളിലും വ്യാപിച്ചവനും സകല വ്യവഹാരങ്ങളുടേയും ആധാരഭൂതനും ആണെങ്കിലും തന്റെ സ്വരൂപത്തിന്നു യാതൊരു മാററവും സംഭ

വികാരപ്പെടാതെ സ്ഥിതിചെയ്യുന്നവോ അപ്രകാരമുള്ളവൻ എന്ന ത്ഥമുള്ള ''കൂടസ്ഥ'' ശബ്ദം ''പരമേശ്വര''നെ കുറിക്കുന്ന താണ്. (സത്യാത്മപ്രകാശം) ശ്രീകൃഷ്ണഭഗവാന്റെ ദിവ്യോപദേശം ശ്രദ്ധിക്കുക.

''ഉപദ്രഷ്ടാനുമന്താ ച ഭർത്താ ഭോക്താ മഹേശ്വരഃ
പരമാത്മേതി ചാപ്യുക്തോ ദേഹേƒസ്മിൻ
പുരുഷഃപരഃ''

(ശ്രീമദ് ഭഗവത്ഗീത 13/22)

(മേല്പറഞ്ഞ ദേഹത്തിലിരിക്കുന്ന പുരുഷനെ കാര്യകരണ സംഘാതത്തിന്റെ സാക്ഷിയും അവയോടൊപ്പം വികാരപ്പെടാതെ കണ്ടു രസിക്കുന്നവനും അവയുടെ ധാരകനും സുഖ ദുഃഖമോഹങ്ങളെ വേർതിരിച്ചറിയുന്നവനും ഈശ്വരന്മാരിൽവെച്ചു ശ്രേഷ്ഠനും പരമാത്മാവുമെന്നു ശാസ്ത്രങ്ങളിൽ പറയുന്നു. അവൻ ഈ ദേഹത്തിൽ ബന്ധിക്കാതെ സർവ്വോൽകൃഷ്ടനായി ഇരിക്കുന്നു). അപ്പോൾ ദേഹത്തിലുള്ള ആത്മചൈതന്യത്തെ ''മഹേശ്വര''നായി കണക്കാക്കിയിരിക്കുന്നതു് അത്യന്തം ശ്രദ്ധേയമാണ്.

ഇത്തരത്തിലിരിക്കുന്ന ദൈവത്തെ നമുക്ക അന്തർദൃഷ്ടി കൊണ്ടു മാത്രമെ കാണുവാൻ സാധിക്കുകയുള്ളു. അതായതു്, ചിത്തവൃത്തി നിരോധമെന്ന യോഗസാധനയാൽ മനസ്സു് നിർമ്മലവും നിശ്ചലവുമായിത്തീരുമ്പോൾ പരമാത്മസ്വരൂപാനുഭവം — ഈശ്വരദർശനം — യോഗിക്കനുഭവമാകുന്നു. ഗാത്രക്ഷേത്രത്തിൽ സ്ഥിതിചെയ്യുന്ന സച്ചിദാനന്ദബ്രഹ്മം മനസ്സിന്റെ ഏകാഗ്രതയിലും നിശ്ചലതയിലും അനുഭവിച്ചറിയേണ്ടുന്ന ഒരു വിശേഷതത്വമാണ്. സ്തുതിഗീതങ്ങൾ നമ്മുടെ ചിദാകാശത്തു തന്നെ നടക്കുന്നു. നമ്മുടെ ഉള്ളിൽ, —ശിരസ്സിലെ ചിദാകാശത്തിൽ— വിളങ്ങിക്കൊണ്ടിരിക്കുന്ന നിത്യാനന്ദശക്തിയെ — ദൈവത്തെ ഏകാഗ്രതയോടെ ധ്യാനിക്കുന്നതാണ് ദിവ്യമായ കീർത്ത

നവും സ്തുതിഗീതങ്ങളും. സച്ചിദാനന്ദമായ പരമാത്മാവിനെ അന്തർമുഖമായി ധ്യാനിക്കുന്നതിൽപരം ദിവ്യാരാധന മറ്റൊന്നില്ല. ഹൃദയാകാശത്തിലെ ഈശ്വരനെ ദർശിക്കുകയല്ലാതെ, ക്ഷേത്രങ്ങളിലെ വിഗ്രഹങ്ങളെ ആരാധിച്ചതുകൊണ്ടു ജീവന്മുക്തനാവുകയില്ല.

> ''പാഷാണ ലോഹമണിമൃണ്മയ വിഗ്രഹേഷു
> പൂജാപുനർജ്ജനന ഭോഗകരീ മുമുക്ഷോഃ
> തസ്മാദ്യതിഃ സ്വഹൃദയാർച്ചനമേവ കുര്യാത്
> ബാഹ്യാർച്ചനം പരിഹരേദപുനർഭവായ.''

(മൈത്രേയ്യുപനിഷത്ത്)

(കല്ലുകൊണ്ടും ലോഹംകൊണ്ടും സ്വർണ്ണംകൊണ്ടും മണ്ണുകൊണ്ടും ഉണ്ടാക്കപ്പെട്ടിട്ടുള്ള വിഗ്രഹങ്ങളെ പൂജിക്കുന്നതു് മുമുക്ഷുക്കൾക്ക് പുനർജന്മത്തേയും സുഖഭോഗങ്ങളേയും പ്രാപിക്കുവാൻ ഇടയാക്കുന്നതാണ്. അതുകൊണ്ട് വീണ്ടും ജന്മമുണ്ടാകരുതെന്നുള്ള ഉദ്ദേശ്യത്തോടുകൂടിയവൻ, ബാഹ്യങ്ങളായ പൂജാദികളെ പരിത്യജിച്ച് ഹൃദയത്തിൽ ആത്മാവിനെത്തന്നെ പൂജിക്കേണ്ടതാണ്).

അതിനാൽ ജീവന്മുക്തിക്കായി ഹൃദയാകാശത്തിലെ കൃഷ്ണനെ – ആത്മാവിനെ– ധ്യാനിക്കുക. ശ്രീ വിവേകാനന്ദസ്വാമികളുടെ അമൃതവാണി ശ്രദ്ധിക്കുക.

''ചൈതന്യസ്വരൂപനായ ഈശ്വരൻ നിങ്ങളിൽ വസിക്കുന്നു. ഒരീശ്വരൻമാത്രം ആരാദ്ധ്യൻ: മനുഷ്യ ശരീരത്തിലുള്ള മനുഷ്യാത്മാവു്. മൃഗങ്ങളും ദേവാലയങ്ങൾ തന്നെ. പക്ഷേ മനുഷ്യശരീരം ഉത്തമം, അതു ദേവാലയങ്ങളിൽവെച്ച താജ്മഹാൾ. ഈശ്വരനെ അതിൽവെച്ച് ആരാധിപ്പാൻ കഴിയില്ലെങ്കിൽ മറ്റെല്ലാം നിഷ്പ്രയോജനം. ദേവാലയങ്ങളിൽവെച്ച് അത്യുത്തമമായ ദേവാലയം നിങ്ങൾതന്നെ.''

(വിവേകാനന്ദ സാഹിത്യസർവ്വസ്വം)

ഡോ. രാധാകൃഷ്ണൻെറ വാക്കുകറം ശ്രദ്ധിക്കുക:

''തത്വമസി'' എന്ന മഹത്തായ സത്യം ഉപനിഷത്തുകറം ഉൽഘോഷിക്കുമ്പോറം, ഓരോ മനുഷ്യനിലും ബുദ്ധനാകാൻ അഥവാ ബോധിസത്വനാകാൻ ഉള്ള കഴിവ് നിലീനമായിട്ടുണ്ടെന്ന് ബുദ്ധൻ ഉപദേശിക്കുമ്പോറം, മനുഷ്യാത്മാവ് ജഗന്നിയന്താവിൻെറ മെഴുകുതിരിയാണെന്ന് യഹൂദന്മാർ പറയുമ്പോറം, സ്വർഗ്ഗരാജ്യം തങ്ങളിൽതന്നെയാണെന്ന് യേശുക്രിസ്തു പറയുമ്പോറം, നമ്മുടെ കണ്ഠത്തിലുള്ള രക്തവാഹിയെക്കാളും നമ്മളോടടുത്തിരിക്കുന്നതു ദൈവമാണെന്ന് മുഹമ്മദ പ്രഖ്യാപിക്കുമ്പോറം ........ അവരെല്ലാം അത്ഥമാക്കുന്നതു് ഒന്നാണ്— ജീവിതത്തിൻെറ പരമപ്രധാനമായ സത്യം കണ്ടെത്തേണ്ടതു് ബാഹ്യലോകത്തിലല്ല, പ്രത്യുത മനുഷ്യൻെറ ചിന്തയുടേയും വികാരത്തിൻെറയും നിഗൂഢതലത്തിലായിരിക്കണമെന്ന്.''

(വിശ്വാസത്തിലേയ്ക്കു വീണ്ടും)

65 * സവ്വാന്തയ്യാമിയായ ദൈവത്തെ ഹൃദയത്തിന്നുള്ളിലാരായുവിൻ. ആരായേണ്ട രീതിയിൽ ആരായുവിൻ. അങ്ങിനെ നിത്യാനന്ദമനുഭവിക്കുവിൻ *

വ്യാഖ്യാനം :— ''പരിപൂർണ്ണനായുള്ള പരമാനന്ദൻ നിജ-
ഹൃദയാംബുജത്തിങ്കലിരുന്നീടുന്നു സദാ
നെറിയോടതുള്ളതെന്നറിയുന്നില്ലിന്നാരും
പരയാകുന്ന മായാമോഹാന്ധന്മാരാകയാൽ.''

(ചിന്താരത്നം)

സവ്വാന്തര്യാമിയായ ദൈവത്തെ ഹൃദയകമലത്തിലെ ദഹരാകാശത്തിൽ യോഗസാധനവഴി അന്വേഷിച്ചു ദർശി

ക്കക. ആത്മാർത്ഥമായ ശ്രദ്ധയോടും തീവ്രഭക്തിയോടും കൂടി പ്രയത്നിച്ചാൽ— യോഗസാധനചെയ്താൽ— ഈശ്വര ദർശനം കരതലാമലകംപോലെ സ്വാനുഭവമാകും. ശ്രീരാമകൃഷ്ണദേവൻ അരുളി ചെയ്തതു ശ്രദ്ധിക്കുക.

''ഈശ്വരനെ ബാഹ്യചക്ഷുസ്സുകൊണ്ടു കാണാൻ കഴികയില്ല. സാധനചെയ്തു ചെയ്തു് ഒരു പ്രേമശരീരം ലഭിക്കുന്നു. അതിൽ പ്രേമചക്ഷുസ്സും പ്രേമകർണ്ണവും. ആ കണ്ണുകൊണ്ടു് ഈശ്വരനെ കാണാം. ആ കാതു കൊണ്ടു് ഈശ്വരൻെറ വാക്കുകൾ കേൾക്കാം.''

(ശ്രീരാമകൃഷ്ണവചനാമൃതം)

മനുഷ്യശരീരത്തിൽ ഹൃദയകമലമെന്നപേരിൽ ഏററവും സൂക്ഷ്മമായ ഒരു ദിവ്യസ്ഥാനമുണ്ടു്. അവിടെയാണ് പരംപൊരുളിൻെറ രഹസ്യം ഒളിഞ്ഞിരിക്കുന്നതു്. ആ ഹൃദയകമലത്തിനുള്ളിലുള്ള ആകാശത്തിൽ വിളങ്ങിക്കൊണ്ടിരിക്കുന്ന സച്ചിദാനന്ദപ്പൊരുളിനെയാണ് യോഗികൾ തേടുന്നതു്. അതിനാലാണ് സകല ഉപനിഷത്തുക്കളും വേദങ്ങളും ഋഷിമാരും മററുംഹൃദയകമലത്തിൽ ദഹരാകാശത്തിലുള്ള പരമാത്മസ്വരൂപത്തെ സദാ ധ്യാനിക്കുവാൻ ഉപദേശിക്കുന്നതു്.

"ദഹ്രം വിപാപം പര വേശ്മഭൂതം
യത് പുണ്ഡരീകം പുരമധ്യസംസ്ഥം
തത്രാഽപി ദഹ്റം ഗഗനം വിശോക-
സ്തസ്മിന്യദന്തസ്തദുപാസിതവ്യം"

(യജുർ ആരുണം)

(പരിശുദ്ധവും പരമാത്മാവിൻെറ സങ്കേതവുമായ ദഹര സ്ഥാനം ഹൃദയകമലമദ്ധ്യത്തിലുണ്ടു്. ദഹരം ആകാശ സ്വരൂപമാണ്. ആനന്ദമയമാണ്. അതിന്നുള്ളിൽ ആവസിക്കുന്നതെന്തോ ആ ചൈതന്യത്തെ ഉപാസിക്കുക).

"ഇഹൈവാന്തഃശ്ശരീരേ സോമൃസ പുരുഷോ
യസ്മിന്നേതാഃ ഷോഡശകലാഃ പ്രഭവന്തീതി"

(പ്രശ്നോപനിഷത്ത്)

(അല്ലയോ സൗമ്യ, പ്രാണൻ മുതലായ പതിനാറു കലകാം ക്കും ഉത്ഭവസ്ഥാനമായ ആ പുരുഷൻ ഈ ശരീരത്തിന്നു ള്ളിൽ ഹൃദയകമലത്തിൽ സ്ഥിതിചെയ്യുന്നു).

"അന്തഃശരീരേ ജ്യോതിർമ്മയോഹിശുഭ്രോഽയം
പശ്യന്തിയതയഃ ക്ഷീണദോഷാഃ".

(മുണ്ഡകോപനിഷത്ത്)

(ശരീരത്തിൽ, ഹൃദയാകാശത്തിൽ, ജ്യോതിസ്വരൂപനും ശുദ്ധനുമായ ആത്മാവിനെ മനോമാലിന്യമകന്നയതി കാം സാക്ഷാത്കരിക്കുന്നു).

"യ എഷോഽന്തർഹൃദയ ആകാശസ്തസ്മിന്നേതേ
സർവ്വസ്യവശീ സർവ്വസ്യേശാനഃ സർവ്വസ്യാധിപതിഃ"

(ബൃഹദാരണ്യകോപനിഷത്ത്)

ഈ ഹൃദയാകാശത്തിൽ പ്രത്യക്ഷപ്പെടുന്ന പുരുഷൻതന്നെ സകലതിനെയും വശപ്പെടുത്തുന്നവനും സർവ്വാധിപതിയും സകലനിയന്താവും).

"സ യ എഷോഽന്തർഹൃദയ ആകാശഃ തസ്മിന്നയം
പുരുഷോ മനോമയഃ അമൃതോഹിരണ്മയഃ"

(തൈത്തിരിയോപനിഷത്ത്)

(ഹൃദയത്തിന്റെ അന്തർഭാഗത്തുള്ള ആകാശത്തിലാണ് വിജ്ഞാനസ്വരൂപനും മരണമില്ലാത്തവനും ജ്യോതിസ്സ്വരൂ പനുമായ പുരുഷൻ സ്ഥിതിചെയ്യുന്നതു്).

''ബ്രഹ്മണഃ കോശോഽസി'' (തൈത്തിരിയോപനി ഷത്ത്) —''നീ ബ്രഹ്മത്തിന്റെ ഉറയാകുന്നു. ബൈബി ളിലെ ദിവ്യവാണി ശ്രദ്ധിക്കുക.

''നിങ്ങൾ ദൈവത്തിന്റെ മന്ദിരമാണെന്നും അവിടുത്തെ ആത്മാവ് നിങ്ങളിൽ വസിക്കുന്നുവെന്നും നിങ്ങൾക്കറിഞ്ഞുകൂടേ?'' (1. കൊരിന്ത്യർ 3–16) ഇതിൽനിന്നെല്ലാം സുവ്യക്തമാകുന്നത്, ചരാചരപ്രപഞ്ചങ്ങൾക്കെല്ലാം പ്രഭവസ്ഥാനവും ആശ്രയവുമായ ആ നിത്യസത്യത്തെ —ഈശ്വരനെ— പരമാത്മാവിനെ — സച്ചിദാനന്ദപരബ്രഹ്മത്തെ— സാക്ഷാത്കരിക്കുവാൻ ആഗ്രഹിക്കുന്ന സാധകൻ ആ സത്യസ്യസത്യത്തെ തന്നിൽനിന്ന് പുറത്ത് അന്വേഷിക്കുന്നതുകൊണ്ട് യാതൊരു പ്രയോജനവുമില്ലെന്നാണ്.

> ''അഥയോഽന്യാം ദേവതാമുപാസ്തേ,
> ഽന്യോസാ വന്യോഹമസ്മീതി ന സ വേദ.''
>
> (ബൃഹദാരണ്യകോപനിഷത്ത്)

(പിന്നെ ആരാണോ, ആരാധിക്കപ്പെടുന്ന ദേവൻ അന്യനാണ്; ഞാൻ ആ ദേവനിൽനിന്നു ഭിന്നമാണ് എന്നു ധരിച്ചുകൊണ്ട് ദേവാരാധന നടത്തുന്നത് അവൻ തത്വത്തെ അറിയുന്നവനല്ല; അജ്ഞാനിയാണ്). ഈശ്വരന്റെ സന്നിധാനം മനുഷ്യന്റെ ഹൃദയംതന്നെയാണെന്ന് ഇതിൽനിന്നെല്ലാം സുവ്യക്തമാകുന്നു. ഹൃദയാകാശത്തിൽത്തന്നെ ആ പരമാത്മസ്വരൂപത്തെ സാക്ഷാൽക്കരിക്കുവാൻ പ്രയത്നിക്കണം. അതിന്ന് അന്തർമുഖമായ ധ്യാനംതന്നെ ഒരേ ഒരു ഉപായം. ദഹരാകാശത്തിൽ ജ്വലിച്ചരുളുന്ന പരംപൊരുളിനെ തേടണം, അതിന്നെത്തന്നെ ചിന്തിക്കണം, അതിനെത്തന്നെ ഉപാസിക്കുകയും ധ്യാനിക്കുകയും വേണം. ഇതാണ് യോഗരഹസ്യം, നിത്യാനന്ദരഹസ്യം, മോക്ഷരഹസ്യം, ഈശ്വരരഹസ്യം.

**66.** * ഹൃദയാകാശത്തിലെ യഥാർത്ഥ സൂര്യോദയം കാണുക. അതത്രെ എത്രയും ഉൽകൃഷ്ടമായ ഉദയം. ചെറിയൊരു മൺപാത്രത്തിലെ വെള്ളത്തിൽ സൂ

ൎയ്യൻ എപ്രകാരം പ്രതിബിംബിക്കുന്നുവോ ആ വിധം ബ്രഹ്മാണ്ഡം മുഴുവൻ തന്നിലുള്ള ഹൃദയാകാശത്തിൽ തെളിഞ്ഞു കാണണം. അഖിലവിശ്വവും തന്നിൽ തന്നെ കാണപ്പെടുന്നതാണു്. *

വ്യാഖ്യാനം:— ഹൃദാകാശേചിദാദിത്യഃ സദാ ഭാസതി ഭാസതി
നാസ്തമേതി നചോദേതി കഥം സന്ധ്യാ-
മുപാസ്മഹേ.''

(മൈത്രേയ്യുപനിഷത്)

(ഹൃദയമാകുന്ന ആകാശത്തിൽ ചൈതന്യമാകുന്ന സൂര്യൻ സദാ പ്രകാശിച്ചുകൊണ്ടിരിക്കുന്നു. അതിന്നു് ഉദയാസ്തമങ്ങൾ ഇല്ല. ആ സ്ഥിതിക്കു് ഞാൻ എങ്ങനെയാണ് സന്ധ്യാവന്ദനാദികൎമ്മങ്ങൾ അനുഷ്ഠിക്കുന്നതു്?) ബാഹ്യമായി ഈ ജഗത്തിന്നു് ശോഭ നൽകുന്നതും നമ്മുടെ മാംസചക്ഷുസ്സിന്നു് വിഷയമാവുന്നതുമായ സൂൎയ്യദേവനെപ്പോലെ തന്നെ നമ്മുടെ അന്തർവശത്തു്, ഹൃദയാകാശത്തിൽ സദാ മറെറാരു സൂൎയ്യൻ—ആത്മജ്യോതിസ്സ്— പ്രശോഭിച്ചുകൊണ്ടിരിക്കുന്നുണ്ടു്. ആ ആത്മസൂൎയ്യനെയാണു് ദർശിക്കേണ്ടതു്. രാജയോഗാചാര്യനായ ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി ചൊല്ലിയതു് ശ്രദ്ധിക്കുക.

''കോടിദിവാകരശോഭ-
യ്ക്കാടൽ കൊടുക്കും പ്രകാശമേ നിന്നെ
തേടിയറിഞ്ഞീടുന്നോൻ
ഈടാൎന്നുള്ളോരു വേദമാകുന്നു.''

(സിദ്ധാനുഭൂതി)

ആത്മജ്യോതിസ്സിൻെറ മഹത്വത്തെക്കുറിച്ചു സ്വാമി രാമതീൎത്ഥൻ പറഞ്ഞ വാക്കുകളുടെ പൊരുൾ മനസ്സിലാക്കുക.

''സൂൎയ്യൻ സൌന്ദര്യത്തിൻെറ അടയാളമാണ്. ആദിത്യന്നു് സകല ഗ്രഹങ്ങളേയും ആകർഷിക്കത്തക്ക തേജ

സ്സുണ്ട്. ആ ഗോളം ആനന്ദത്തെ പ്രതിനിധീകരിക്കുന്നു. എന്നാൽ ഞാൻ-ആത്മാവ്—വാസ്തവവും പ്രഭയും മാഹാത്മ്യവുമാകുന്നു. സകല ഗുണങ്ങളും ഞാനാണ്; എന്റെതാണ് സച്ചിദാനന്ദം! എന്റെ ഭൌതിക പ്രതിമയാണ് സൂര്യ്യൻ. സൂര്യ്യൻ എനിക്കുവേണ്ടി എന്റെ മുമ്പിൽ പ്രകാശിക്കുന്നു. എന്റെ മുമ്പിൽ ബ്രഹ്മാണ്ഡം മുഴുവൻ സകലഭാഗങ്ങളേയും വശങ്ങളേയും കാണിച്ചുകൊണ്ടു തിരിയുന്നു. സൂര്യന്മാരുടെ സൂര്യൻ എന്നിൽ കുടികൊള്ളുന്നു. ഞാൻ പ്രകാശങ്ങളുടെ പ്രകാശമാണ്.''

ഒരു മൺപാത്രത്തിലെ വെള്ളത്തിൽ സൂര്യപ്രതിബിംബം വ്യക്തമായി കാണുമ്പോലെ, അഖില ബ്രഹ്മാണ്ഡത്തിലെ ജ്ഞാനപ്രകാശവും വിശ്വജ്ഞാനശക്തിയും തന്റെ ഹൃദയാകാശത്തിലെ ആത്മജ്യോതിസ്സിൽ ദർശിക്കാനാവുന്നു. നമ്മുടെ ഉള്ളിലുള്ള ആത്മചൈതന്യം പൂർണ്ണമായി പ്രകാശിച്ചാൽ നമുക്കു ബാഹ്യപ്രപഞ്ചത്തിലെ എല്ലാ വിഭൂതികളും നമ്മുടെ ഉള്ളിൽത്തന്നെ കണ്ടാനന്ദിക്കാം. ഭഗവാൻ ശ്രീ സത്യസായിബാബ ഈ തത്വത്തെക്കുറിച്ചുപദേശിച്ചതു് നല്ലപോലെ മനസ്സിലാക്കുക.

''താൻ ആരു് എന്നുള്ളതിനെപ്പററി മനസ്സിലാക്കുവാൻ മനുഷ്യൻ ശ്രമിക്കണം. ശരീരമാകുന്ന കോട്ടയ്ക്കുള്ളിൽ പത്മസദൃശമായ ഹൃദയമാകുന്ന ക്ഷേത്രവും അതിനുള്ളിൽ അതി പവിത്രമായ ഹൃദയാകാശവും സ്ഥിതി ചെയ്യുന്നു. അതിനുള്ളിൽ ആകാശവും ഭൂമിയും അഗ്നി, വായു, സൂര്യചന്ദ്രനക്ഷത്രാദികൾ എന്നിവയും മററു കോടാനുകോടി ഗ്രഹമണ്ഡലങ്ങളും അവയോടനുബന്ധിച്ച മററു പല ഉപമണ്ഡലങ്ങളും—എന്നുവേണ്ട ദൃഷ്ടമായ ഈ ബാഹ്യപ്രപഞ്ചത്തിൽ ഉള്ള സകലതും, അതിനെ താങ്ങി അതിനപോൽ ബലമായുള്ളവയും, അതെല്ലാം ഒടുവിൽ എതിൽ

ലയിക്കുന്നുവോ അതും, എല്ലാംതന്നെ — മുൻപ്രസ്താവിച്ച ഹൃദയാകാശത്തിനുള്ളിൽ സ്ഥിതിചെയ്യുന്നു. ഭൂമിക്കു ചുററും ബഹിരാകാശത്തിൽക്കൂടി പ്രദക്ഷിണം വയ്ക്കുകയും ചന്ദ്രനിലും ശുക്രനിലും എത്തിച്ചേരുന്നതിനു ശ്രമിക്കുകയും ചെയ്യുന്നതിനേക്കാരം മനുഷ്യൻ തൻെറ ഉള്ളിലേയ്ക്കു തന്നെയുള്ള പ്രയാണത്തിനുവേണ്ട ആസൂത്രണങ്ങളിൽ ഏർപ്പെടുകയും സന്നാഹങ്ങരം ഒരുക്കുകയും ചെയ്യുകയാണെങ്കിൽ തന്നിമിത്തം കൈവരാവുന്ന ശാന്തിയും സമാധാനവും ആനന്ദലഹരിയും എത്രമാത്രം അളവററതായിരിക്കും!'').

67 * പരിപൂർണ്ണമായ ശാന്തി ലഭിച്ചതിന്നുശേഷം ഒരു ദിക്കിലും പോകണമെന്നില്ല, വല്ലതും കാണണമെന്നുമില്ല. കാശി, രാമേശ്വരം, ഗോകർണ്ണം തുടങ്ങിയ പുണ്യസ്ഥലങ്ങളിലേക്കു പോകേണ്ടുന്ന ആവശ്യവുമില്ല. എല്ലാം ഹൃദയത്തിന്നുള്ളിൽ കാണാം. പോകുകയും വരികയും വേണ്ടിവരുന്നത് മനോവിഭ്രമം നിമിത്തമാണ്. *

വ്യാഖ്യാനം :— ''തീർത്ഥാനി തോയപൂർണ്ണാനി
ദേവാൻ പാഷാണ മൃണ്മയാൻ
യോഗിനോ ന പ്രപദ്യന്ത
ആത്മജ്ഞാനപരായണാഃ''

(ഉത്തരഗീത)

(ആത്മജ്ഞാനപരായണന്മാരായ യോഗികരം ജലമയങ്ങളായ തീർത്ഥങ്ങളേയോ കല്ലും മണ്ണുമാകുന്ന ദേവന്മാരേയോ ഒരിക്കലും ശരണം പ്രാപിക്കയില്ല. അവർക്കു ആത്മാവു മാത്രമാണ് പ്രാപ്യസ്ഥാനം). യോഗസാധനവഴി മനശ്ശാന്തി കൈവന്നതിന്നുശേഷം — നിത്യാനന്ദാനുഭവമുണ്ടായതിന്നുശേഷം—അങ്ങുമിങ്ങും സഞ്ചരിക്കുവാനുള്ള ആഗ്രഹമി

ല്ലാതായിത്തീരുന്നു. അതുമിതും കാണുവാനുള്ളമോഹവും നശിച്ചിരിക്കും. കാശി, രാമേശ്വരം, ഗോകർണ്ണം മുതലായ പുണ്യസ്ഥലങ്ങൾ ദർശിക്കേണ്ടുന്ന ആവശ്യവുമില്ല. ഏതൊരു ദേവനെയാണോ പുറത്തെല്ലാം തേടി നടന്നതു്, ആ ദേവൻ ആത്മസ്വരൂപമായി തന്നിൽ വിളങ്ങുന്നുണ്ടെന്ന സ്വാനുഭവം കൈവന്നതോടെ പുണ്യസ്ഥലങ്ങളും പുണ്യക്ഷേത്രങ്ങളും സന്ദർശിക്കുവാനുള്ള ആസക്തി ഇല്ലാതാവുന്നു. ഈശ്വരതത്വത്തെക്കുറിച്ച് യോഗിവര്യനായ കബീറിന്റെ ദിവ്യോപദേശം ശ്രദ്ധിക്കുക.

"മോകൊ കഹാം ഢൂംഢ്രേ രെ ബന്ദേ
മൈം തൊ തേരെ പാസ് മെം
ന തീർത്ഥമെം നാ മൂരത മെം നാ ഏകാന്ത നിവാസ്മെം
നാ മന്ദിർമേം നാ മസ്ജിദ്മേം
നാ കാശീ കൈലാസ്മെം—
മോകൊ കഹാം ഢൂംഢ്രേ രെ ബന്ദേ
മൈം തൊ തേരെ പാസ് മെം"

(അല്ലയോ മനുഷ്യാ !. എന്നെ നിങ്ങൾ എവിടെയാണ് തിരയുന്നതു് ? ഞാൻ നിങ്ങളുടെ സമീപത്താണ് നിവസിക്കുന്നതു്. തീർത്ഥസ്ഥലങ്ങളിലും മൂർത്തികളിലും ഞാനില്ല—ഏകാന്തനിവാസ സ്ഥാനങ്ങളിലും ഞാൻ ഇല്ല. അമ്പലങ്ങളിലും പള്ളികളിലും കാശി കൈലാസം എന്നീ സ്ഥലങ്ങളിലും ഞാനില്ല. അല്ലയോ മനുഷ്യാ! നിങ്ങൾ എന്നെ എവിടെയാണ് തിരഞ്ഞു കൊണ്ടിരിക്കുന്നതു് ? ഞാൻ നിങ്ങളുടെ സമീപത്താണ് നിവസിക്കുന്നതു്). യോഗിക്കു ചിദാകാശത്തിൽ ഈശ്വരദർശനം സ്വാനുഭവമാവുകയും അതുവഴി നിത്യശാന്തി അനുഭവിക്കുകയും ചെയ്യുന്നു. രാജയോഗാചാര്യനായ ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗിയുടെ സാരോപദേശം ശ്രദ്ധിക്കുക.

"തലയിലഹോ വലിയ സുഖം
തിലസമമീരേഴുലോകസൌഖ്യങ്ങൾ

തലയറിയാഞ്ഞാൽ കാശീ-
തലമതിലോടീട്ടു കാര്യമെന്താണ് ?''

(സിദ്ധാനുഭൂതി)

മനസ്സിൻെറ വിഭ്രമം കൊണ്ടാണ് മനുഷ്യൻ ദൈവത്തെ അന്വേഷിച്ച് പലദിക്കിലും പോകുന്നത്. ആത്മതത്വത്തെക്കുറിച്ചുള്ള അജ്ഞതയാണിതിന്നുകാരണം. ചിത്തവൃത്തി നിരോധമെന്ന യോഗസാധനയിലൂടെ— ആത്മധ്യാനത്തിലൂടെ— ഈശ്വരദർശനം, നിത്യാനന്ദം സിദ്ധിക്കുമെന്ന പരമരഹസ്യത്തെ അറിയാത്തതിനാലാണ് മനുഷ്യൻ ദൈവത്തെതേടി— നിത്യശാന്തിയും തേടി— പല ദിക്കുകളിലും ചുററിത്തിരയുന്നത്.

''ഗണനായകനെന്നും വാണിമാതാവെന്നും വിഷ്ണു-
ഭഗവാനെന്നും രമാദുർഗ്ഗാപാർവ്വതിയെന്നും
പല മൂർത്തിഭേദമായ് ത്തോന്നീടുന്നതും മററു
ശിലാദാരുക്കളായ പ്രതിമാദികളിലും
വ്യാപിച്ച മൂർത്തിഭേദാൽ കണ്ടീടുന്നതും സർവ്വ-
വ്യാപ്തനാം പരമാത്മാ തന്നകക്കാമ്പിൽ സദാ
ഇരുന്നീടുന്ന ജഗന്നാഥനെന്നറിയാതെ
തിരഞ്ഞീടുന്നിതവിടവിടെ മൂഢന്മാരായ്.
ധാത്രീമണ്ഡലം തന്നിലുള്ളോരു പ്രതിമാദി-
ക്ഷേത്രങ്ങളെല്ലാമറിഞ്ഞീടുന്നു വഴിപോലെ
ക്ഷേത്രത്തിനുള്ളിലുണ്ടെന്നോർക്കുന്നീതന്നേരത്തു
ഗാത്രത്തിലിരിപ്പുള്ളതറിയുന്നീലതാനം.''

(ചിന്താരത്നം)

ഭഗവാൻ ശ്രീ സത്യസായിബാബയുടെ അമൃതവാണി ശ്രദ്ധിക്കുക

''ജനങ്ങൾ ഒററക്കും കൂട്ടംകൂട്ടമായും ബദരിനാഥ്, കേദാർനാഥ്, ഋഷീകേശ് തുടങ്ങിയ സ്ഥലങ്ങളിലേക്കു ശാന്തിയുമന്വേഷിച്ചു പോകുന്നതു് നാം കാണുന്നുണ്ടല്ലോ. അവർ തിരുപ്പതിയും കാശിയും സന്ദർശിക്കുന്നു. എന്നാൽ

ഇത്തരത്തിലുള്ള യാത്രകളാൽ അവരുടെ മനോമാലിന്യങ്ങഠം അല്പമെങ്കിലും ദൂരീകരിക്കുവാൻ അവർക്കു സാധിക്കുന്നുണ്ടോ? അതാണ്‌ പരീക്ഷണം. അവർ അതിന്നുവേണ്ടി അനുഭവിക്കുന്ന കഷ്ടതകളുടേയും അതിന്നുവേണ്ടി ചിലവാക്കുന്ന സമയത്തിന്റേയും ന്യായീകരണവുമതാണ്‌. മനോമാലിന്യങ്ങഠം നീങ്ങി ദിവ്യമായ ആത്മജ്യോതിസ്സ്‌ പ്രകാശിക്കുമ്പോഠം, സ്വാനുഭവമാകുമ്പോഠം, ഈ പുണ്യസ്ഥലങ്ങളെല്ലാം അവനവന്റെ അന്തർവശത്തു തന്നെ എന്നു്‌ മനുഷ്യന്നു്‌ ബോദ്ധ്യമാകുന്നു. ഒരമ്പലത്തിൽ നിന്നു്‌ മററൊരമ്പലത്തിലേയ്ക്കു എന്നവിധം മനുഷ്യൻ പോകേണ്ടതില്ല. ആത്മദർശനമെന്ന വിജയം കൈവരിക്കാതെ നിങ്ങഠംക്കു രാമഭക്തനെന്നോ കൃഷ്ണഭക്തനെന്നോ മറേറതു്‌ ദേവഭക്തനെന്നോ അവകാശപ്പെടുവാൻ ഒരധികാരവുമില്ല.''

ശ്രീ വിവേകാനന്ദസ്വാമികളുടെ ദിവ്യോപദേശവും ഗ്രഹിക്കുക.

''നിങ്ങഠം ആരെ കാണ്മാൻ ജഗത്തിൽ മുഴുവൻ അന്വേഷിച്ചുവോ, ആരെ ലഭിപ്പാൻ ക്ഷേത്രങ്ങളിലും പള്ളികളിലും ചെന്നു കരഞ്ഞും പ്രാർത്ഥിച്ചും വരുന്നുവോ, ആരെക്കുറിച്ചു നിഗൂഢനായി ''ഗുഹ്യാദ്‌ഗുഹ്യതമൻ'' എന്നു വിചാരിച്ചുപോന്നുവോ, ആ ഈശ്വരൻ നിങ്ങഠംക്കു്‌ അത്യന്തം അടുത്തിരിക്കുന്നവനും നിങ്ങളുടെ സ്വന്തം ആത്മാവും നിങ്ങളുടെ ദേഹമനോ ജീവിതങ്ങളുടെ കാതലുമാണെന്നും നിങ്ങഠം ഒടുവിൽ കണ്ടെത്തും. അതു നിങ്ങളുടെ സ്വസ്വരൂപമാകുന്നു. ആ ഭാവം ബലമായുറപ്പിക്കുക. അതിനെ പ്രകാശിപ്പിക്കുക.''

''യസ്മിൻ ദേവാശ്ച വേദാശ്ച
പവിത്രം കൃത്സ്നമേകതാം
വ്രജേത്തന്മാനസം തീർത്ഥം
യസ്മിൻ സ്നാത്വാƒമൃതോ ഭവേത്‌.''

(ഉപദേശസാഹസ്രി)

(യാതൊന്നിലാണോ ദേവന്മാരും വേദങ്ങളും പവിത്രങ്ങളായ സർവവും ഒന്നായിത്തീരുന്നതു്, യാതൊന്നിൽ കുളിച്ചാലാണോ അമൃതനാകുന്നതു്, ആ മാനസതീർത്ഥത്തിലേക്കു ചെല്ലുക).

68. * കൈയിലുള്ള വസ്തുവെ കൈയിൽത്തന്നെ നോക്കിക്കാണണം. മററൊരിടത്തും അതു കാണുകയില്ല. അതുപോലെ എല്ലാ കാര്യങ്ങളും സ്വന്തം വിചാരത്തിൽ തന്നെ പരീക്ഷണവിധേയമാക്കപ്പെടണം. വിശക്കുന്നവൻ വിശപ്പെന്തെന്നറിയുന്നു. സർവ്വസംഗതികളും ആത്മപ്രഭാവംകൊണ്ടറിയാറാകുന്നു. *

**വ്യാഖ്യാനം:—** കൈയിലുള്ള സാധനം കൈയിൽത്തന്നെ നോക്കിക്കാണണം. മററൊരിടത്തും നോക്കിയാൽ ആ സാധനം കാണുകയില്ല. അതുപോലെ, നമ്മുടെ ചിദാകാശത്തിൽ വിളങ്ങിവിലസുന്ന സച്ചിദാനന്ദശക്തിയെ —ദൈവത്തെ— അവിടെത്തന്നെ അന്വേഷിക്കുകയും ദർശിക്കുകയും വേണം. ഈ പരമരഹസ്യത്തെക്കുറിച്ചാണ് ശ്രീ യേശുദേവൻ ഇങ്ങനെ ഉപദേശിച്ചതു്.

''യാചിപ്പിൻ എന്നാൽ നിങ്ങൾക്കു കിട്ടും; അന്വേഷിപ്പിൻ എന്നാൽ നിങ്ങൾ കണ്ടെത്തും; മുട്ടുവിൻ എന്നാൽ നിങ്ങൾക്കു തുറക്കും.'' (മത്തായി 6:7)

''കാണാതെ പോയതിനെ തിരഞ്ഞു രക്ഷിപ്പാനല്ലോ മനുഷ്യപുത്രൻ വന്നതു്.''

(ലൂക്കോസ്—19/10)

ജിജ്ഞാസുവായ സാധകന്ന് യോഗസാധനവഴി ഈശ്വരദർശനം സ്വാത്മാവിൽ സ്വാനുഭവമാകുമെന്ന ഉറപ്പാണ് യേശുദേവൻെറ വാക്കുകളിൽ അന്തർഭവിച്ചിരിക്കുന്നതു് സത്യദർശിയായ ഋഷി മന്ത്രിച്ചതു് ശ്രദ്ധിക്കുക.

"ന സംദൃശേതിഷ്ഠതി രൂപമസ്യ
നചക്ഷുഷാ പശ്യതി കശ്ചനൈനം
ഹൃദാമനീഷാ മനസാഭിക്ലപ്തോ
യ ഏതദ് വിദുരമൃതാസ്തേ ഭവന്തി"

(കഠോപനിഷത്ത്)

(എല്ലാവരുടേയും അന്തര്യാമിയായ ഈ പുരുഷന്റെ രൂപം ഇന്ദ്രിയങ്ങളെക്കൊണ്ടു ഗ്രഹിക്കത്തക്കനിലയിലല്ല ഇരിക്കുന്നതു്. അതിനാൽ ഒരുവനും അതിനെ കണ്ണുകൊണ്ടു് കാണുവാൻ സാധിക്കുകയില്ല. മനസ്സിനെ നിയന്ത്രിക്കുന്നതും ഹൃദയത്തിൽ സ്ഥിതിചെയ്യുന്നതുമായ ബുദ്ധികൊണ്ടു് (മനനരൂപമായ സമ്യഗ് ദർശനത്താൽ) അതു ഗോചരമായിത്തീരുന്നു. ഇതറിയുന്നവർ മരണരഹിതരായിത്തീരുന്നു). ഈശ്വരദർശനത്തിന്നു് മനസ്സടങ്ങുക മാത്രമാണുപായം. ഇന്ദ്രിയദ്വാരാ ബാഹ്യമായി ചലിക്കുന്ന മനസ്സിനെ സൂക്ഷ്മമായ ബുദ്ധിയുടെ സഹായത്താൽ–വിവേകത്താൽ–ആത്മാഭിമുഖമാക്കണം. അങ്ങിനെ മനസ്സ് നിശ്ചലമാകുമ്പോൾ ആവരണങ്ങളെല്ലാം നീങ്ങി ആത്മാവ് സ്വമഹിമയിൽ പ്രകാശിക്കുന്നു. ഇതുതന്നെ ഈശ്വരദർശനം. ഇതു സ്വാനുഭവത്തിൽകൊണ്ടുവരണം. സ്വയം പ്രയത്നിച്ചു പരീക്ഷണ വിധേയമാക്കി അനുഭവിക്കണം. ശ്രീ വിവേകാനന്ദസ്വാമികളുടെ അമൃതവാണി ശ്രദ്ധിക്കുക.

''നിങ്ങൾക്കു് ഒരു ജ്യോതിശാസ്ത്രജ്ഞനാകണമെങ്കിൽ വെറുതെയിരുന്നു് ''ജ്യോതിഃശാസ്ത്രമേ, ജ്യോതിഃശാസ്ത്രമേ'' എന്നു നിലവിളിച്ചതുകൊണ്ടു ശാസ്ത്രം ഒരു കാലത്തും നിങ്ങളുടെ അടുക്കൽ വരില്ല. അതുപോലെതന്നെ രസതന്ത്രവും. അതിൽ ഒരു പ്രത്യേക സമ്പ്രദായം അനുസരിക്കേണ്ടതുണ്ടു്; നിങ്ങൾ പരീക്ഷണശാലയിൽ ചെല്ലണം; പലതരം ദ്രവ്യങ്ങളെടുക്കണം. അവ കൂട്ടിയിളക്കണം, സംയോജിപ്പിക്കണം, അവയെക്കൊണ്ടു പരീക്ഷണങ്ങൾ

നടത്തണം. അതിന്റെയെല്ലാം ഫലമായി സ്വതന്ത്ര ത്തിന്റെ ഒരറിവുണ്ടാകും. ജ്യോതിശ്ശാസ്ത്രജ്ഞനാകുവാൻ നക്ഷത്രശാലയിൽ ചെല്ലുക, ദൂരദർശിനികളെടുക്കുക, നക്ഷത്രങ്ങളെ നോക്കിപ്പഠിക്കുക; അങ്ങനെ ജ്യോതിശ്ശാസ്ത്ര ജ്ഞനാകാം. ഓരോ ശാസ്ത്രത്തിനും പ്രത്യേകം പ്രത്യേകം അന്വേഷണക്രമം ആവശ്യമാണ്. ഞാൻ നിങ്ങളെ ആ യിരം മതപ്രസംഗങ്ങൾ ചെയ്തു കേൾപ്പിക്കാം; പക്ഷേ അതുകൊണ്ടു നിങ്ങൾക്കു മതം ഉണ്ടാകയില്ല. മതത്തിന്റെ സാങ്കേതിക സമ്പ്രദായം അഭ്യസിച്ചാലല്ലാതെ (യോഗ സാധന) നിങ്ങൾക്കു മതം ഉണ്ടാകയില്ല. ഈ തത്ത്വങ്ങൾ എല്ലാ രാജ്യത്തും എല്ലാ കാലത്തും ഉണ്ടായിട്ടുള്ള ഋഷിമാർ അനുഭവപ്പെട്ടത്തിയതാകുന്നു. നമുക്കു് ഇന്ദ്രിയങ്ങൾ വഴി യായി അറിയാവുന്നതിനേക്കാൾ ഉപരിയായ ഒരു തത്ത്വം തങ്ങൾ കണ്ടിരിക്കുന്നതായി അവരെല്ലാവരും പ്രഖ്യാപി ക്കുന്നു. അതിന്റെ സത്യം പരീക്ഷിച്ചറിയുവാൻ നമ്മെ ക്ഷണിക്കുന്നു. തങ്ങളുടെ സാധനാസമ്പ്രദായം കാപട്യം കൂടാതെ അഭ്യസിക്കുവാൻ നമ്മോടാവശ്യപ്പെടുന്നു. അങ്ങ നെ ചെയ്തിട്ടും ഈ ഉൽകൃഷ്ട തത്ത്വങ്ങൾ നമുക്കു് അനുഭവ പ്പെടുന്നില്ലെങ്കിൽ, അപ്പോൾ, അവരുടെ വാദത്തിൽ സത്യ മില്ലെന്നു നമുക്കു പറയാം. അങ്ങനെ ചെയ്യുന്നതിനുമുമ്പ് അവരുടെ സിദ്ധാന്തങ്ങളിലുള്ള സത്യത്വം നിഷേധിക്കു ന്നതു യുക്തവുമല്ല. അതുകൊണ്ടു് അവർ നിശ്ചയിച്ച നിഷ്ഠയനുസരിച്ചു നാം വിശ്വാസപൂർവ്വം അഭ്യസിക്കണം. അപ്പോൾ വെളിച്ചം കിട്ടും. ഇതിന്നു് ഒരു മാർഗ്ഗമേ ഉള്ളു. അതു് ഏകാഗ്രതയാണ്. യോഗാനുശാസനങ്ങളുടെയെല്ലാം ഏക ലക്ഷ്യം ഇതാണ്: എങ്ങനെ മനസ്സിനെ ഏകാഗ്ര മാക്കാം? മനസ്സിനെ ഏകാഗ്രമാക്കുവാനുള്ള ശക്തിയെ വേണ്ടുംവണ്ണം നയിച്ചു്, അന്തർലോകത്തിലേയ്ക്കു തിരിച്ചു വിട്ടാൽ അതു മനസ്സിന്റെ എല്ലാ അംശങ്ങളേയും വിശക

ലനം ചെയ്ത സംഗതികരം തെളിയിച്ചു തരും. മനുഷ്യൻ സ്വന്തം മനസ്സത്വവിവേചനം ചെയ്ത് അനശ്വരമായ ഒരു വസ്തുവിനെ–മുഖത്തോടുമുഖമെന്നപോലെ ദർശിച്ചാൽപ്പിന്നെ അയാരംക്കു ദുഃഖമില്ല, സുഖഹാനിയില്ല. തനിക്കു നാശമില്ലെന്നു മനുഷ്യൻ കണ്ടറിയും; പിന്നെ അയാരംക്കു മരണഭയം ഉണ്ടാകയില്ല. താൻ പരിപൂർണ്ണനാണെന്നറിഞ്ഞാൽപ്പിന്നെ മിഥ്യാകാമങ്ങളൊന്നും ഉണ്ടാകയില്ല. ഈ രണ്ടു കാരണങ്ങളുടേയും അഭാവത്തിൽ പിന്നെ ദുഃഖമില്ല; പരിപൂർണ്ണാനന്ദമുണ്ടാകും; ഈ ശരീരത്തിലിരിക്കെത്തന്നെ പരമാനന്ദമുണ്ടാകും.''

(വിവേകാനന്ദ സാഹിത്യസർവ്വസ്വം)

ഒരാരംക്കു വിശപ്പുണ്ടാകുമ്പോരം വിശപ്പ് എന്തെന്നറിയുമ്പോലെ, ആത്മബോധമെന്ന സ്വസ്വരൂപാനുഭവമുണ്ടായാൽ വിശ്വത്തിലുള്ള സർവ്വവസ്തുക്കളുടേയും ജ്ഞാനം രാജയോഗിക്കുണ്ടാകുന്നു.

''കസ്മിന്ന് ഭഗവോ വിജ്ഞാതേ സർവമിദം വിജ്ഞാതം സ്യാത്'' (മുണ്ഡകോപനിഷത്ത്)– ''ഏതൊന്നറിഞ്ഞാലാണ് സർവ്വവും അറിയപ്പെടുക?'' ഇതിന്നു സമാധാനം ഇത്രമാത്രമാണ്.

''തമേവൈകം ജാനഥ ആത്മാനം; അന്യാവാചോ വിമുഞ്ചഥ''

(മുണ്ഡകോപനിഷത്ത്)

''ആത്മാവിനെ മാത്രം അറിയുക; മററുപാഴ് വാക്കുകളെല്ലാം വെടിയുക. മറെറാന്നും കേരംക്കേണ്ടതില്ല.'' സത്യദർശിയായ മഹർഷിയുടെ ദിവ്യോപദേശം ശ്രദ്ധിച്ചു മനസ്സിലാക്കുക.

''ഏതജ് ജ്ഞേയം നിത്യമേവാത്മസംസ്ഥം
നാതഃപരം വേദിതവ്യം ഹികിംചിത്''

ഭോക്താഭോഗ്യം പ്രേരിതാരംച മത്വാ
സർവ്വം പ്രേരിതാരം ച മത്വാ
സർവ്വം പ്രോക്തം ത്രിവിധം ബ്രഹ്മമേതത്."
(ശ്വേതാശ്വതരോപനിഷത്ത്)

(ഈ പരബ്രഹ്മപുരുഷോത്തമൻ തൻെറതന്നെ ഹൃദയത്തിൽ അന്തര്യാമിയായരൂപത്തിൽ വസിക്കുന്നു. ഇതിനെ അറിയുന്നതിന് വെളിയിലെങ്ങും പോകേണ്ടതായ ആവശ്യമില്ല. ഇദ്ദേഹത്തെ അറിയുന്നതിന് എപ്പോഴും പരിശ്രമിക്കണം. എന്തുകൊണ്ടെന്നാൽ ഇദ്ദേഹത്തിനുപരിയായി അറിയുന്നതിനുള്ള മറെറാരു വസ്തുവുമില്ല. ഈ ഏകത്തെ അറിയുന്നതുകൊണ്ടുതന്നെ എല്ലാ ജ്ഞാനങ്ങളും ഉണ്ടാകുന്നു. ഇദ്ദേഹംതന്നെ എല്ലാത്തിൻേറയും കാരണവും പരമാധാരവും ആകുന്നു. ഭോക്താവായ ജീവനും ഭോഗ്യമായ പ്രകൃതിയും പ്രേരണാകർത്താവായ ഈശ്വരനും എല്ലാം ഈ ബ്രഹ്മത്തിൻെറ മൂന്നു ഭാവങ്ങളാകുന്നു. പ്രേരണകർത്താവായ ഈശ്വരനെ അറിയുമ്പോഠഎല്ലാം മനസ്സിലാകുന്നു. പിന്നെ യാതൊന്നും അറിയേണ്ടതായിട്ടവശേഷിക്കുന്നില്ല). ഇതാണ് പ്രത്യക്ഷാനുഭവം, ആത്മപ്രഭാവാനുഭവം. ഈശ്വരനെ ദർശിച്ചു; സ്വന്തം ആത്മാവിനെ സാക്ഷാത്കരിച്ചു. അന്തരാത്മാവിൽ അതനുഭവപ്പെട്ടപ്പോഠ മാത്രമേ സർവ്വസംശയങ്ങളുംതീൎന്നു, സവ്വാന്ധകാരവും നീങ്ങി നിത്യാനന്ദിയാകയുള്ളു; ജീവന്മുക്തനാവുകയുള്ളു. തുക്കാറാം മഹരാജിൻെറ ദിവ്യവാണി ശ്രദ്ധിക്കുക.

"ഞാൻ ഈശ്വരനെ അന്വേഷിച്ചു ചുററി. പക്ഷേ എവിടേയും കണ്ടില്ല. ഞാൻ തന്നെ ഈശ്വരനായി. അപ്പോഠ ഈ ശരീരത്തിൽതന്നെ ഈശ്വരദശ്നമുണ്ടായി."

69 * അല്ലയോ മനസ്സേ! ഭോഗസുഖത്തെ വഞ്ജിച്ചു യോഗാനന്ദത്തെ പ്രാപിക്കു. മനസ്സേ! നിത്യതയി

ലേക്കണയു; ഹൃദയത്തിലേക്ക മടങ്ങു. യഥാൎത്ഥമായ ആനന്ദം ഹൃദയത്തിന്നുള്ളിലാണ്. മുക്തി എന്നറിയപ്പെടുന്ന ആ സുഖത്തെ അനുഭവിക്കു; അതിൽ ജീവിക്കു. ബാഹ്യത്തെവിട്ട അന്തരംഗത്തിൽ പ്രവേശിക്കു. അല്ലയോ മനസ്സേ! തൃക്കണ്ണ് തുറക്കുക. മറെറാന്നുംതന്നെ ചിന്തിക്കാതിരിക്കു. *

വ്യാഖ്യാനം:— ഇന്ദ്രിയദ്വാരാലഭ്യമാവുന്ന ഭോഗസുഖങ്ങളിലുള്ള ആഗ്രഹം ഉപേക്ഷിച്ച് മനോനിയന്ത്രണത്തിൽ കൂടിയും ആത്മധ്യാനത്തിൽകൂടിയും ലഭ്യമാവുന്ന യോഗാനന്ദത്തെ അനുഭവിക്കുക. അതാണ് ശാശ്വതമായ ആനന്ദം. ഇന്ദ്രിയദ്വാരാലഭ്യമാവുന്ന സുഖം നൈമിഷികമാണ്, അല്പമാണ്. സകലരും ആനന്ദത്തെയാണല്ലൊ തേടുന്നതു്. എന്നാൽ അധികംപേരും നിത്യാനന്ദരഹസ്യമറിയാത്തതിനാൽ അനിത്യമായ ക്ഷണികവസ്തുക്കളിൽ നിന്നു ആനന്ദം കിട്ടാനാണ് പ്രയത്നിക്കുന്നതു്. ഇന്ദ്രിയങ്ങരം ഒരു കാലത്തും ആനന്ദപ്രദങ്ങളായിരുന്നിട്ടില്ല. ആനന്ദം ആത്മാവിലേ ഉള്ളു. മനുഷ്യൻ നിത്യാനന്ദരഹസ്യം അറിയണം. മുക്തി എന്ന ആത്മാനന്ദത്തെ മനുഷ്യൻ അനുഭവിക്കണം. അങ്ങനെ നിത്യാനന്ദനിമഗ്നനായി ജീവിക്കണം. നിത്യാനന്ദത്തിനായി ആത്മാവിലേക്ക ശ്രദ്ധിക്കണം. അതുകൊണ്ടാണ് ഉപനിഷത്ആചാര്യൻ ഇങ്ങനെ ചോദിച്ചതു്.

''കോഹ്യേവാന്യാത് കഃ പ്രാണാദ് യദേഷ ആകാശ ആനന്ദോനസ്യാത്'' (തൈത്തിരീയോപനിഷത്ത്) — ''ആനന്ദസ്വരൂപനായ ആത്മാവു ഹൃദയാകാശത്തിലില്ലായിരുന്നുവെങ്കിൽ ആരനങ്ങും? ആരു ശ്വസിക്കും? യഥാൎത്ഥമായ ആനന്ദം — നിത്യാനന്ദം — ഹൃദയത്തിന്നുള്ളിലാണ്.

അവിടെയാണ് അന്വേഷിക്കേണ്ടതു്. മനോമാലിന്യങ്ങൾ നീങ്ങി ആത്മാവു് സ്വമഹിമയിൽ പ്രശോഭിക്കുന്നതുതന്നെയാണു് നിത്യാനന്ദപദം. അതുതന്നെയാണ് ജീവന്മുക്തിപദം. അതാണനുഭവിക്കേണ്ടതു്, സാക്ഷാത്കരിക്കേണ്ടതു്. അതിന്നായി ബാഹ്യചിന്തകൾ വെടിഞ്ഞു മനസ്സ അന്തരാത്മാവിൽ ഏകാഗ്രമാവണം. അതിന്നായി മൂന്നാം കണ്ണു്—ദിവ്യമായ ജ്ഞാനദൃഷ്ടി— തുറക്കുക. അന്യചിന്തയിൽ മനസ്സ് വ്യാപരിക്കാതിരിക്കട്ടെ. ബാഹ്യവിഷയങ്ങളിൽനിന്നു് ചിത്തത്തെ പിൻതിരിച്ചു് അന്തർവശത്തുള്ള ആത്മാവിൽ നിലയുറപ്പിക്കുക. അതുകൊണ്ടാണ് ശ്രീകൃഷ്ണഭഗവാൻ ഇങ്ങനെ ഉപദേശിച്ചതു്.

"ആത്മസംസ്ഥം മനഃകൃത്വാ
ന കിഞ്ചിദപി ചിന്തയേത്"

(ശ്രീമദ് ഭഗവദ്ഗീത 6/25)

(മനസ്സിനെ ആത്മാവിൽതന്നെ ഇരുത്തീട്ടു് ഒന്നുംതന്നെ വിചാരിക്കരുതു്). നിത്യാനന്ദപദം പൂകുവാൻ —ആത്മാനുഭൂതി നേടുവാൻ—ഈശ്വരദർശനത്തിന്നു പാത്രമാകുവാൻ—ജീവന്മുക്തനായി അമൃതത്വം സിദ്ധിക്കുവാൻ അനുസരിക്കേണ്ട യോഗമാർഗ്ഗം ഇതൊന്നു മാത്രമാണു്. ഇതുതന്നെയാണ് യോഗത്തിൻെറ പരമവിധി.

70. * ആനന്ദത്തിൽ ദൈവം; ദൈവത്തിൽ ആനന്ദവും. ഈ തത്വമറിയുകയെന്നതാണു് ജ്ഞാനാമൃതം. ആ അമൃതത്തിൽ ആനന്ദം സ്ഥിതിചെയ്യുന്നു. ആ അമൃതത്തോടടുക്കുമ്പോൾ നമുക്കു ആനന്ദം അനുഭവവേദ്യമാകുന്നു. *

വ്യാഖ്യാനം:— "സത്യം ജ്ഞാനമനന്തം ബ്രഹ്മ; ആനന്ദംബ്രഹ്മ" (തൈത്തിരീയോപനിഷത്തു്)

''സത്യവും ജ്ഞാനവും അനന്തവുമാണ് ബ്രഹ്മം; ആനന്ദമാണ് ബ്രഹ്മം. ഈ പരമതത്വമറിയുകയെന്നതാണ് ജ്ഞാനാമൃതപാനം. നിത്യമായ സുഖമാണ് സർവ്വ പ്രാണികളും ഇച്ഛിക്കുന്നത്. ഓരോ നിമിഷവും അവർ ''ആനന്ദ'' ത്തിൻെറ പിന്നാലെയാണ് ഓടുന്നത്. സച്ചിദാനന്ദമായ പരമാത്മാവിൻെറ അംശമാണ് ഈ പ്രപഞ്ചത്തിലെ ഓരോ പ്രാണിയും. നാമരൂപങ്ങളോടുകൂടിയ സച്ചിദാനന്ദം. ആ ആദിശക്തിയായ പരാശക്തിയിലണയുവാനുള്ള ആന്തരമായ അഭിലാഷമാണ് ഓരോ പ്രാണിക്കുമുള്ളത്. കാരണം ആ ആനന്ദശക്തിയിൽനിന്നാണ് സർവ്വഭൂതങ്ങളും ഉണ്ടായത്. അതിൽത്തന്നെ എല്ലാം ലയിക്കുകയും ചെയ്യുന്നു. അതുകൊണ്ടാണ് സത്യദർശിയായ ഋഷി ഇങ്ങനെ മന്ത്രിച്ചത്.

''ആനന്ദോ ബ്രഹ്മേതി വ്യജാനാത്. ആനന്ദാദ്ധ്യേവഖല്വിമാനി ഭൂതാനി ജായന്തേ. ആനന്ദേന ജാതാനി ജീവന്തി. ആനന്ദം പ്രയന്ത്യഭിസംവിശന്തീതി.''

(തൈത്തിരീയോപനിഷത്ത്)

(അവൻ ആനന്ദത്തെ ബ്രഹ്മമായിട്ടറിഞ്ഞു. എന്തെന്നാൽ, ആനന്ദത്തിൽനിന്നാണല്ലൊ എല്ലാ ഭൂതങ്ങളും ഉണ്ടാകുന്നത്. ജനിച്ചതിനുശേഷം ആനന്ദംകൊണ്ടാണ് ജീവിക്കുന്നത്. അവസാനം ആനന്ദത്തിലേയ്ക്കുതന്നെ മടങ്ങിപ്പോകുകയും ഒന്നായിത്തീരുകയും ചെയ്യുന്നു). ആത്മാവിൻെറ സ്വരൂപം അറിവും ആനന്ദവുമാണ്. ഈ അനുഭവം—ആത്മാവ് ആനന്ദസ്വരൂപനും ജ്ഞാനസ്വരൂപനുമാണെന്നുള്ള അനുഭവം രാജയോഗികൾക്കുണ്ടാവുന്നു. ആ അമൃതസ്വരൂപമായ ആത്മാവിൽ സൂക്ഷ്മവിചാരസ്പർശമുണ്ടാകുമ്പോൾ ആനന്ദാനുഭൂതിയുളവാകുന്നു. ഈ സുഖത്തെ കവച്ചുവെക്കുന്ന മറെറാരു സുഖമില്ലെന്നതാണ് പരമാർത്ഥം.

''സുഖമാത്യന്തികം യത്തത്
ബുദ്ധിഗ്രാഹ്യമതീന്ദ്രിയം
വേത്തിയത്രനചൈവായം
സ്ഥിതശ്ചലതി തത്ത്വതഃ''

''യം ലബ്ധ്വാ ചാപരം ലാഭം
മന്യതേ നാധികം തതഃ
യസ്മിൻ സ്ഥിതോ ന ദുഃഖേന
ഗുരുണാപി വിചാല്യതേ''

(ശ്രീമദ് ഭഗവത്ഗീത 6/21-22)

(യാതൊരവസ്ഥാവിശേഷത്തിൽ ഇരിക്കുന്ന യോഗി, ഇന്ദ്രിയങ്ങൾക്കു ഗോചരമല്ലാത്തതും ബുദ്ധിയാൽ മാത്രം ഗ്രഹിക്കത്തക്കതും നിത്യമായതും ആയ നിരതിശയസുഖത്തെ അനുഭവിക്കുന്നുവോ, യാതൊരവസ്ഥയിൽ സ്ഥിതനായിട്ട് അവൻ ആത്മസ്വരൂപത്തിൽനിന്നു ചലിക്കുന്നില്ലയോ, യാതൊരു ആത്മസ്വരൂപത്തെ പ്രാപിച്ചിട്ട് അവൻ (പിന്നെ) അതിലുംമേലെ മറ്റൊന്നിനെ പ്രയോജനകരമായി വിചാരിക്കുന്നില്ലയോ, യാതൊരവസ്ഥാവിശേഷത്തിലിരിക്കുന്നവൻ മഹത്തായ ദുഃഖത്താൽകൂടി ചലിപ്പിക്കപ്പെടുന്നില്ലയോ ആ അവസ്ഥാവിശേഷം യോഗമെന്ന പേരിലറിയപ്പെടുന്നു). ഈ നിരതിശയാനന്ദപ്രാപ്തിതന്നെ മോക്ഷം. അതുതന്നെ ജീവിതത്തിൻെറ പരമലക്ഷ്യം. ഈ അതിമഹത്തായ ബ്രഹ്മാനന്ദത്തെ വാക്കുകൊണ്ട് പറഞ്ഞറിയിക്കുക അസാദ്ധ്യമാണ്. ആയത് അനുഭവിച്ചറിയുകതന്നെ വേണം. ശ്രീ വിദ്യാരണ്യസ്വാമികൾ ഈ തത്വത്തെ ഈ വിധം പ്രകാശിപ്പിച്ചിരിക്കുന്നു.

''സമാധി നിർധൂതമലസ്യ ചേതസോ
നിവേശിതസ്യാത്മനി യൽസുഖം ഭവേത്
ന ശക്യതേ വർണയിതും ഗിരാതദാ
സ്വയം തദന്തഃകരണേന ഗൃഹ്യതേ.''

(ശ്രീ പഞ്ചദശി)

(രജസ്തമോവൃത്തികളാകുന്ന ചളികരം നിശ്ശേഷം നശിച്ച മനസ്സിന്നു ജീവബ്രഹ്മൈക്യ രൂപമായ സമാധിലാഭത്തി നാൽ യാതൊരാനന്ദം അനുഭവപ്പെടുന്നുവോ അതിനെ വാക്കുകൊണ്ടു് പറഞ്ഞറിയിപ്പിക്കുവാൻ സാദ്ധ്യമല്ല. ആ സമാധി സമയത്തിൽ ആ സുഖം നിർവിഷയമായ ശുദ്ധ ബുദ്ധിയാൽ അനുഭവിക്കപ്പെടുന്നു).

ശ്രീനാരായണഗുരുദേവൻ ആനന്ദതത്വത്തെക്കുറിച്ചു പ്രസ്താവിച്ചതു് ശ്രദ്ധിക്കുക.

"ആനന്ദഏവാസ്തി ഭാതി
നാന്യഃ കശ്ചിദതോഽഖിലം
ആനന്ദ ഘനമനൃന്ന
വിനാഽനന്ദേന വിദ്യതേ"

(ദർശനമാല)

(ആനന്ദം തന്നെയാണു് ഉണ്മയായും ബോധമായും സദാ വിളങ്ങുന്നതു്, വേറെ ഒന്നും തന്നെയില്ല. അതുകൊണ്ടു് എല്ലാം ആനന്ദഘനം. ആനന്ദമല്ലാതെ മറ്റൊന്നും ഉണ്ടായിരിക്കുന്നില്ല).

71 * രാമനാമം ആവർത്തിച്ചുകൊണ്ടിരിക്കുന്നതു തന്നെയാണു് യഥാർത്ഥമായ ആനന്ദം. അതുനിത്യാത്മരാമൻ, നിജാനന്ദരാമൻ, അന്തരാത്മരാമൻ, കുണ്ഡലിനി പ്രഭാരാമൻ, മനോമന്നൻ രാമൻ. രാമൻ എന്നതു് അന്തരാത്മാവു്. നമ്മിലുള്ള ദുർഗ്ഗുണങ്ങളാണു് രാവണൻ. സീത എന്നതു് ചിത്തം. ലക്ഷ്മണൻതന്നെ മനോനിയന്ത്രണം. ഈ ഉള്ളോട്ടു നോക്കൽതന്നെ നിത്യാത്മരാമ രഹസ്യം. *

വ്യാഖ്യാനം:— രാമ, രാമ എന്ന ജപം ആനന്ദത്തെ കുറിക്കുന്നു. അതു് നിത്യാനന്ദപ്രാപ്തിക്കുള്ള മാർഗ്ഗമാണു്. "രാമ"പദത്തെ നിർവ്വചിച്ചതു് മനസ്സിലാക്കുക.

''രാമന്തേ/സ്മിൻ യോഗിന ഇതിരാമഃ''– ''യോഗികാംക്ക ആനന്ദത്തെ കൊടുക്കുന്നവൻ''– എന്നു സാരം. ശ്രീപരമേശ്വരൻ ശ്രീപാർവ്വതീദേവിക്കു ശ്രീരാമതത്വം ഉപദേശിച്ചതു് ശ്രദ്ധിക്കുക.

''ശ്രീരാമൻ പരമാത്മാ പരമാനന്ദമൂർത്തി
പുരുഷൻ പ്രകൃതിതൻ കാരണനേകൻ പരൻ
പുരുഷോത്തമൻ ദേവനനന്തനാദിനാഥൻ
ഗുരുകാരുണ്യമൂർത്തി പരമം പരബ്രഹ്മം
ജഗദുത്ഭവസ്ഥിതി പ്രളയകർത്താവായ
ഭഗവാൻ വിരിഞ്ച നാരായണ ശിവാത്മകൻ
അദ്വയനാദ്യന ജനവ്യയ നാത്മാരാമൻ
തത്വാത്മാസച്ചിന്മയൻ സകലാത്മകനീശൻ.''

ഈ ആത്മാരാമനെയാണ് സകല ദേവന്മാരും ഋഷീശ്വരന്മാരും ധ്യാനിക്കുന്നതു്. ശ്രീപരമേശ്വരൻതന്നെ എപ്പോഴും രാമനാമം ജപിച്ചുകൊണ്ടാണിരിക്കുന്നതെന്നു് ശ്രീ തുഞ്ചത്താചാര്യൻ വിഭാവനം ചെയ്യുന്നു.

''രാമനാമത്തെസ്സദാകാലവും ജപിച്ചീടും
കാമനാശനനുമാവല്ലഭൻ മഹേശ്വരൻ''

(അദ്ധ്യാത്മരാമായണം)

ശ്രീപരമേശ്വരൻ ശ്രീപാർവ്വതീദേവിയോട് സഹസ്രനാമപാരായണത്തിനുള്ള എളുപ്പമാർഗ്ഗത്തെ ഉപദേശിച്ചതിൽ നിന്നും രാമനാമജപത്തിന്റെ പ്രാധാന്യം മനസ്സിലാക്കാം.

''ശ്രീരാമരാമരാമേതി
രമേ രാമേ മനോരമേ
സഹസ്രനാമ തത്തുല്യം
രാമനാമ വരാനനേ''

(ശ്രീ വിഷ്ണുസഹസ്രനാമം)

''രാമൻ'' എന്നു പറയപ്പെടുന്നതുതന്നെ ശാശ്വത സ്വരൂപനായ ആത്മാരാമൻ. സദാസച്ചിദാനന്ദ സ്വരൂപത്തിൽ ഹൃദയകമലത്തിൽ വിളങ്ങി വിലസുന്ന ആത്മാരാമനാണ്

നിത്യാത്മരാമൻ. രാമനാമജപത്തിൽ നിർലീനനായ വന്നു് ശാശ്വതമായ നിത്യാനന്ദം അനുഭവപ്പെടുന്നു. ആത്മാരാമനാണ് നിജാനന്ദരാമൻ. കുണ്ഡലിനി എന്ന ദിവ്യ ശക്തിക്ക് ജ്ഞാനപ്രകാശം നൽകുന്ന ആത്മാരാമനാണ് കുണ്ഡലിനീ പ്രഭാരാമൻ. അവൻ തന്നെ എല്ലാവരുടേയും ഉള്ളിൽ വിളങ്ങുന്ന അന്തരാത മാരാമൻ. മനസ്സിന്നു് മന നശക്തി പ്രദാനം ചെയ്യുന്ന ആത്മാരാമൻ മനോമയരാമൻ തന്നെ. ദശേന്ദ്രിയങ്ങളുടേയും (അഞ്ചു കർമ്മേന്ദ്രിയങ്ങളും അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും) പ്രവർത്തനത്തിനു് ആധാര മായി വിളങ്ങുന്നതും ആത്മാരാമൻതന്നെ. ചെവി, കണ്ണു്, നാവു്, മൂക്കു്, തൊലി ഇവയാണ് ജ്ഞാനേന്ദ്രിയങ്ങൾ. കാൽ, കയ്യ്, നാക്ക്, ഉപസ്ഥം, മലദ്വാരം ഇവയാണ് കർമ്മേന്ദ്രിയങ്ങൾ. ഈ ദശേന്ദ്രിയങ്ങൾക്കു ശക്തി നല്കു ന്നവൻ ആത്മാരാമൻ. രാവണൻ എന്നാൽ നമ്മിലുള്ള ദുർഗ്ഗുണങ്ങൾതന്നെ. ആ ദുർഗ്ഗുണങ്ങളാണ് രാവണന്റെ പത്തു തലകൾ. കാമം, ക്രോധം, ലോഭം, മോഹം, മദം, മാത്സര്യം, ഡംഭം, അസൂയ, സ്പർദ്ധ, ക്രൌര്യം ഇവ— സീത എന്നാൽ ചിത്തംതന്നെ. ആത്മരാമനുമായി ഐക്യപ്പെടു വാൻ സദാ കൊതിച്ചുകൊണ്ടിരിക്കുന്നവളാണ് ചിത്ത സീത. പക്ഷെ വിവേകക്കുറവിനാൽ, നിയന്ത്രണമില്ലാത്തതിനാൽ, ആത്മാരാമനിൽനിന്നകന്നു ദുഃഖിക്കുവാനിട വരുന്നു. ലക്ഷ്മണനെന്നാൽ അന്തർലക്ഷ്യത്തിലുള്ള സൂക്ഷ്മ മായ ഏകാഗ്രത. ലക്ഷ്മണൻ സമീപത്തുള്ളതുവരെ സീതക്കു ഒരാപത്തും സംഭവിച്ചില്ല. ലക്ഷ്മണന്റെ അഭാ വത്തിൽ സീത രാവണനധീനയായി. മനസ്സ് ഇന്ദ്രിയ ങ്ങൾക്കടിമപ്പെട്ടുവെന്നു സാരം. ഏകാഗ്രമായ ആത്മധ്യാ നമുണ്ടെങ്കിൽ ചിത്തം ഒരിക്കലും ഇന്ദ്രിയങ്ങൾക്കധീനമാ വില്ല. ധ്യാനസാധനയിൽ അമാന്തം കാണിച്ചാൽ ചിത്തം ആത്മസ്ഥിതമാകാതെ കാമക്രോധാദി ആസുര

വൃത്തികൾക്കധീനമാവുന്നു. ഒരാളെ അയാളുടെ നിഴൽ എപ്രകാരമോ അപ്രകാരംതന്നെ രാമനെ ലക്ഷ്മണൻ അനുഗമിച്ചു. അതുപോലെ, രാജയോഗസാധകൻ സദാ പരമാത്മാവിനെ–ആത്മാരാമനെ–അന്തർമുഖമായി ഏകാഗ്രതയോടെ ധ്യാനിക്കണം. ഈ അന്തർമുഖസാധനയാണ് യഥാർത്ഥമായ രാമനാമജപം. 'രാമനാമം' ദശരഥപുത്രനായ രാമൻെറ നാമമാണോ എന്ന ചോദ്യത്തിനു് ശ്രീരാമദാസ്സ്വാമികൾ നൽകിയ ഉത്തരം അത്യന്തം ശ്രദ്ധേയമാണ്. ''രാമൻ പരമാത്മാവാണ്. ഈ ജഗത്ത് മുഴുവനും ആ പരമാത്മാവാണ്. ദശരഥപുത്രനായ രാമനും, ദേവകീപുത്രനായ കൃഷ്ണനും ബുദ്ധനും യേശുവും ആ പരമാത്മാവുതന്നെ. ദശരഥരാമൻ ജനിക്കുന്നതിനു മുമ്പും രാമനാമമുണ്ടായിരുന്നു. രാമൻ ബ്രഹ്മമാണ്. ആ അർത്ഥത്തിലാണ് രാമദാസ് രാമനാമം ജപിക്കുന്നതു്.''

(God Experience)

നിത്യാത്മരഹസ്യം അന്തർമുഖമായ രാജയോഗസാധനയിൽ ഒളിഞ്ഞിരിക്കുന്നു. അതിനാൽ ലക്ഷ്മണൻെറ സഹായത്തോടെ സീത രാമനിൽ ഐക്യമാവട്ടെ. അതായതു്, ധ്യാനബലത്താൽ ചിത്തം ആത്മാവിൽ സ്ഥിരമാവട്ടെ–ഇതാണ് രാമനാമരഹസ്യം; രാമനാമമഹത്വം; നിത്യാനന്ദരഹസ്യം; ആത്മാനന്ദമഹത്വം. ഭഗവാൻ ശ്രീ സത്യസായിബാബയുടെ അമൃതവാണി ശ്രദ്ധിക്കുക.

''രാമതത്ത്വം വാസ്തവത്തിൽ ആനന്ദതത്ത്വം മാത്രമാണ്. രാമൻ എന്ന വാക്കിൻെറ അർത്ഥം രമിപ്പിക്കുന്നവൻ, ആനന്ദിപ്പിക്കുന്നവൻ എന്നാണ്. നിങ്ങൾ ഓരോ രാമനാമം ജപിക്കുമ്പോഴും ആനന്ദത്തിൻെറ ഈററുറവയെ–പരമാത്മാവിനെയാണ് സ്പർശിക്കുന്നതു്. സകല ജനങ്ങൾക്കും ആനന്ദത്തിൻെറ ആ ഉറവിടത്തിൽ–ആത്മാ

രാമനിൽ — എത്തിച്ചേരേണ്ടിയിരിക്കുന്നു. എന്തെന്നാൽ അവിടെ മാത്രമേ നിത്യാനന്ദം ലഭിക്കുകയുള്ളൂ.''

ഭഗവാൻ ശ്രീരാമചന്ദ്രൻ ലക്ഷ്മണന്ന് നൽകിയ ഉപദേശം ശ്രദ്ധിക്കുക :

''തീർത്ഥ ക്ഷേത്രാദി ഗമനം
ശ്രദ്ധാം തത്ര പരിത്യജേത്
സ്വചിത്തൈകാഗ്രതയാതത്ര
തത്രാസീത് സുഖം ഭവിജഃ

(രാമഗീത)

(തീർത്ഥാടനം, ക്ഷേത്രയാത്ര മുതലായവകളെയും അവകളിലുള്ള ശ്രദ്ധയേയും ഉപേക്ഷിച്ച് മനസ്സിന്നു ഏകാഗ്രത എവിടെ കിട്ടുമോ അവിടെ സുഖമായിരിക്കണം)

ശ്രീ സനൽകുമാര ഋഷി നാരദന്ന് ഉപദേശിച്ചതു് ശ്രദ്ധിക്കുക :

''രാമഃ സത്യം പരംബ്രഹ്മരാമാൽകിഞ്ചിന്ന വിദ്യതേ
തസ്മാദ്രാമസ്വരൂപം ഹി സത്യം സത്യമിദം ജഗത്.''

(രാമസ്തവരാജഃ)

(ശ്രീരാമചന്ദ്രൻ സത്യമായ പരബ്രഹ്മമാകുന്നു; രാമനിൽ നിന്നന്യമായി ഈ ലോകത്തിൽ യാതൊന്നും അറിയപ്പെടുന്നില്ല. അതിനാൽ ഈ ജഗത്തു മുഴുവൻ രാമസ്വരൂപമാകുന്നു. സത്യം, സത്യം).

''ശാന്തം സർവ്വഗതം സൂക്ഷ്മം പരംബ്രഹ്മ സനാതനം''

(രാമസ്തവരാജഃ)

(നിത്യശാന്തനായി സർവ്വത്തിലും ഗമിച്ചിരിക്കുന്ന ആത്മാവായി സൂക്ഷ്മവസ്തുവായി പരബ്രഹ്മമായി സനാതനചൈതന്യമായി രാമൻ വിലസുന്നു). അപ്പോൾ 'രാമൻ' നിത്യചൈതന്യമായ ആത്മാവുതന്നെ; സച്ചിദാനന്ദം തന്നെ; ആത്മാരാമൻ തന്നെ.

പരമഭക്തനും ആത്മജ്ഞാനിയുമായ ശ്രീ തുക്കാറാമിന്റെ അമൃതവാണി ശ്രദ്ധിക്കുക :

''സകലരും യാന്ത്രികമായിട്ടാണ് 'രാമനാമം'— രാമ, രാമ, രാമ—എന്നിങ്ങനെ ഉച്ചരിക്കുന്നത്. എന്നാൽ ആരുംതന്നെ ആത്മാരാമനെ (ആത്മചൈതന്യമായ സാക്ഷാൽരാമനെ) അറിയുന്നില്ല. ചരിത്രപുരുഷനായി അറിയുന്ന രാമൻ, ദശരഥപുത്രനും അടുത്തകാലത്തുണ്ടായ രാമനുമാണ്. ആത്മാരാമനാകട്ടെ നിത്യനും സനാതനനുമാണ്. ചരിത്രപുരുഷനായ രാമൻ ഈ നിത്യാത്മരാമനെ അറിഞ്ഞിരുന്നുവെങ്കിൽ, അദ്ദേഹം ആത്മാരാമനെ സാക്ഷാത്ക്കരിക്കുവാൻ വസിഷ്ഠമഹർഷിയെ സമീപിച്ച് ശരണാഗതനാവുകയില്ലായിരുന്നു.''

72. * നട്ടുച്ചയിൽ അധികം നടന്നു ക്ഷീണിച്ച സഞ്ചാരി കുന്നിൻചെരിവിലെ മരത്തണലിൽ ചെന്നു വിശ്രമിക്കുമ്പോൾ സ്വന്തം ക്ഷീണം മറക്കുന്നു. അതുപോലെ, ദൈവത്തെ തേടുന്നതിൽ മനസ്സ് ലയിച്ചവർ തങ്ങളുടെ പ്രാപഞ്ചികമായ അല്ലലുകളൊക്കെ മറക്കുന്നു. തണലിൽ സൂര്യോഷ്ണത്തെ മറക്കുന്നതുപോലെ ഈശ്വര ലയത്തിൽ ''എന്റെ'' എന്ന ഭാവം വിസ്മരിക്കപ്പെടുന്നു. വീട്ടിനുള്ളിൽ നമുക്കു കുടവേണ്ട. പുറത്തു പോകുമ്പോൾ മാത്രമാണ് കുടയുടെ ആവശ്യം. വീട്ടിനകത്തുള്ളപ്പോൾ കുട വേണ്ടാത്തതുപോലെ ഈശ്വരനെന്ന മന്ദിരത്തിലിരിക്കുമ്പോൾ നിനക്കു ഭൗതികസുഖമാവശ്യമില്ല. *

വ്യാഖ്യാനം :— പരമാത്മാവിൽ മനസ്സ് സ്ഥിരപ്പെട്ടവർക്ക്, മനോലയം സിദ്ധിച്ചവർക്കു യാതൊരുവിധ

പ്രാപഞ്ചിക ദുഃഖവുമില്ല. വെയിലത്തു അതിദൂരം നടന്നു ക്ഷീണിച്ച ഒരു പാന്ഥൻ കുന്നിൻചെരിവിലെ ഒരു മരത്തണലിൽ വിശ്രമിക്കുമ്പോഠം എപ്രകാരം ക്ഷീണമെല്ലാം മറക്കുന്നുവോ അപ്രകാരമാണ് ഈശ്വരധ്യാനത്തിൽ ലയിച്ചുകൊണ്ടു് ആത്മാനന്ദം അനുഭവിക്കുന്ന യോഗിയുടെ നിലയും. അദ്ദേഹമപ്പോഠം ചുററുപാടുമുള്ള സർവ്വവും മറന്നു് ആത്മാരാമനായി കഴിയുന്നു. തണലിൽ വിശ്രമിക്കുന്നവൻ സൂര്യോഷ്ണത്തെ പാടേ മറക്കുന്നതുപോലെ ആത്മാനന്ദത്തിൽ രമിക്കുന്ന യോഗി ഭൗതികമായ അല്ലലുകളൊക്കെ മറക്കുന്നു. ''എൻെറ'' എന്ന അഹംഭാവം അപ്പോഠം തിരോഭൂതമാകുന്നു. ഭഗവാൻ ശ്രീ സത്യസായി ബാബ ഈ തത്ത്വത്തെക്കുറിച്ചു വിശദമാക്കിയതു ശ്രദ്ധിക്കുക.

''ഒരു പക്ഷി ആകാശത്തിൽ നാനാദിഗന്തങ്ങളിലും പറന്നുപറന്നുപോയി എന്നുവരാം. പക്ഷേ അതിനുതാഴെ എവിടെ എങ്കിലും വന്നു് ഇരുന്നേ പററൂ. എത്ര സമയം പറന്നാലും, എത്ര ഏറെ ദൂരെ പോയാലും, പരന്നുകിടക്കുന്ന ആകാശത്തിൽ വിഹരിക്കാൻ എത്ര ഏറെ പ്രതിപത്തി ഉണ്ടായി എന്നിരിക്കിലും ഒരു വൃക്ഷശാഖയിൽ ഒടുവിൽ വന്നിരുന്നേ കഴിയൂ. അതേമാതിരി എല്ലാമനുഷ്യർക്കും, അവർ എത്രതന്നെ ശക്തിമത്തായി, യുക്തിയുക്തമായി വാദിച്ചുകൊള്ളട്ടെ ഈശ്വരൻ ഇല്ലാ എന്നു്; ഭൗതിക ജീവിതത്തോടൊ മററു കാര്യങ്ങളോടൊ എത്രതന്നെ പ്രതിപത്തിയോടെ കഴിഞ്ഞുകൂടട്ടെ; എന്നിരുന്നാലും ഒടുവിൽ ഒരു ദിവസം ഈശ്വരനിൽ ശരണം പ്രാപിച്ചേ പററൂ, നിത്യാനന്ദത്തിനായി—നിത്യശാന്തിക്കായി അനശ്വരാത്മാവിൽ അഭയം തേടുന്നു.'' സത്യദർശിയായ ഋഷി മന്ത്രിച്ചതു് ശ്രദ്ധിക്കുക.

''യദാചർമ്മവദാകാശം
വേഷ്ടയിഷ്യന്തി മാനവാഃ

തദാ ദേവമവിജ്ഞായ
ദുഃഖസ്യാന്തോ ഭവിഷ്യതി''

(ശ്വേതാശ്വതരോപനിഷത്ത്)

(എത്രത്തോളം ആകാശത്തെ ഒരു തോലുപോലെ ചുരുട്ടി കൈയിൽ വെക്കുക അസംഭവ്യമാകുന്നുവോ, എല്ലാ മനുഷ്യരും ഒന്നിച്ചുകൂടിയാലും ഇക്കാര്യം സാധ്യമാകുന്നില്ലയോ, അതേപ്രകാരംതന്നെ പരമാത്മാവിനെ അറിയാതെ ആർക്കും ദുഃഖസമുദ്രത്തിന്റെ അക്കരെയെത്തുവാൻ സാധ്യമല്ല). ഈ തത്വമോർത്താണ് അഗസ്റ്റിൻ പുണ്യവാളൻ ഇങ്ങനെ പറഞ്ഞത്.

''ദൈവമേ, അങ്ങ് ഞങ്ങളെ അങ്ങേക്കുവേണ്ടി സൃഷ്ടിച്ചു; അങ്ങിൽ സമാശ്വാസം കണ്ടെത്തുന്നതുവരെ ഞങ്ങളുടെ ഹൃദയം അസ്വസ്ഥമായിരിക്കും.'' വീട്ടിനകത്തിരിക്കുമ്പോൾ നമുക്കു കുടയാവശ്യമില്ല; പുറത്തേക്കു പോകുമ്പോൾ മാത്രമേ കുടയാവശ്യമുള്ളു. അതുപോലെ ദൈവമന്ദിരത്തിലിരിക്കുമ്പോൾ— പരമാത്മധ്യാനത്തിൽ ലയിച്ചാനന്ദിക്കുമ്പോൾ—യോഗിക്ക് നിസ്സാരങ്ങളായ ഭൗതിക സുഖങ്ങൾ അപ്രസക്തങ്ങളാണ്. കാരണം, ലൗകിക സുഖങ്ങളേക്കാൾ കോടാനുകോടി മടങ്ങ് ശ്രേഷ്ഠതരമാണല്ലോ ബ്രഹ്മധ്യാനത്തിൽ—സമാധിയിൽ അനുഭവപ്പെടുന്ന പരമാനന്ദം. ശ്രീകൃഷ്ണ ഭഗവാന്റെ ദിവ്യോപദേശം ശ്രദ്ധിച്ചു മനസ്സിലാക്കുക.

ബ്രഹ്മണോ ഹി പ്രതിഷ്ഠാഹ-
മമൃതസ്യാവ്യയസ്യ ച
ശാശ്വതസ്യ ച ധർമ്മസ്യ
സുഖസ്യൈകാന്തികസ്യച''

(ശ്രീമദ് ഭഗവദ്ഗീത—14/27)

(എന്തെന്നാൽ ഞാൻ ബ്രഹ്മത്തിന്റെ ഇരിപ്പിടമാകുന്നു. അപ്രകാരംതന്നെ നിത്യമായ മോക്ഷത്തിനും ശാശ്വതമായ

ധമ്മത്തിനും അഖണ്ഡമായ സുഖത്തിനും ഞാനാശ്രയമാകുന്നു).

73 * ആദിയിൽ ശിവനാൽ ഉപദേശിക്കപ്പെട്ട ഏകമതമേ ഉണ്ടായിരുന്നുള്ളു. ശിവനാൽ സ്ഥാപിതമായ ആ മതം ഏകമാണ്, അദ്വിതീയമാണ്. എല്ലാ വ്യത്യാസങ്ങളും ബാഹ്യപ്രകൃതിയിൽമാത്രം. സൂക്ഷ്മ വസ്തുവിങ്കൽ ഗുണദോഷഭേദങ്ങളില്ല. അവിടെ നിത്യാനന്ദം മാത്രം. *

വ്യാഖ്യാനം:— ആദിയിൽ സാക്ഷിസ്വരൂപനായ ശിവനാൽ—പരമാത്മാവിനാൽ കല്പിക്കപ്പെട്ട ഏകമതം ആത്മാവിൻെറ മതം മാത്രമായിരുന്നു. അതത്രെ ആത്മരതി—ആനന്ദമതം. ആനന്ദം മാത്രമാണ് എല്ലാ ജീവജാലങ്ങളും ആഗ്രഹിക്കുന്നതു്. കാരണം സച്ചിദാനന്ദശക്തിയിൽ നിന്നാണ് എല്ലാം ഉണ്ടാകുന്നതും, ആനന്ദംകൊണ്ടുതന്നെ എല്ലാം ജീവിക്കുന്നതും, ആനന്ദശക്തിയിൽതന്നെ എല്ലാം ലയിക്കുകയും ചെയ്യുന്നു. ഈ സംഗതിയിൽ ഹിന്ദു, മുസ്ലീം എന്നോ, സ്ത്രീപുരുഷനെന്നോ, നായ പൂച്ചയെന്നോ ഉള്ള യാതൊരു വ്യത്യാസവുമില്ല. സകല പ്രാണികളും വൃക്ഷലതാദികളുംകൂടി ആനന്ദത്തെത്തന്നെ തേടുന്നുവെന്നു് നമുക്കറിയാമല്ലൊ. ബാഹ്യമായ നമ്മുടെ ആകാരങ്ങളിലും ലൗകികവൃത്തികളിലുമാണ് വ്യത്യാസങ്ങളുണ്ടാകുന്നതു്. സൂക്ഷ്മമായി ചിന്തിച്ചാൽ നിത്യവും ശുദ്ധവുമായ ആത്മചൈതന്യമാണ് എല്ലാററിൻേറയും ഉണ്മ, സത്ത. ആയതു് സച്ചിദാനന്ദസ്വരൂപമാണ്; നിത്യാനന്ദം മാത്രമാണ്. ആദിയിലുള്ളതും എന്നേന്നും നിലനിൽക്കുന്നതുമായ ആ ഏകവും അദ്വിതീയവുമായ മതം ആനന്ദമതമാണ്. ആ മതമാണ് സനാതനധമ്മമായി അറിഞ്ഞു

വരുന്നതു്. അതുകൊണ്ടാണ് ശ്രീ വാഗ്ഭടാചാര്യൻ ഇങ്ങനെ ചൊല്ലിയതു്.

സുഖാർത്ഥാഃ സർവ്വഭൂതാനാം
മതാഃ സർവ്വാഃ പ്രവൃത്തയഃ
സുഖം ച ന വിനാ ധർമ്മാ-
ത്തസ്മാദ്ധർമ്മപരോ ഭവേൽ."

(സുഖത്തിനുവേണ്ടിയാണ് ഏതു ജീവിയുടെ ഏതു പ്രവൃത്തിയും; സുഖമാകട്ടെ, ധർമ്മമൊഴിഞ്ഞില്ല, അതുകൊണ്ടു ധർമ്മത്തിൽ ഊന്നിനില്ക്കുക) ശ്രീനാരായണഗുരുദേവൻ ഈ ഏകമതത്തെ സുവ്യക്തമാക്കിയതു ശ്രദ്ധിക്കുക.

"സകലരുമാത്മസുഖത്തിനായ് പ്രയത്നം
സകലവുമിങ്ങു സദാപി ചെയ്തിടുന്നു
ജഗതിയിലിമ്മതമേകമെന്നു ചിന്തി-
ച്ചഘമണയാതകതാരമർത്തിടേണം."

(ആത്മോപദേശശതകം)

(സകലരും സദാ പ്രവർത്തിക്കുന്നതു് അവനവനിലുള്ള ആത്മാവിൽനിന്നും സുഖമനുഭവിക്കുന്നതിനാണ്. ലോകത്തിലെ ഏകമതം ഇതാണ്. ഇതു നല്ലവണ്ണമറിഞ്ഞു് പാപസങ്കല്പങ്ങൾക്കു വഴിപ്പെടാതെ മനോനിയന്ത്രണം വഴി ജീവിതം നയിക്കേണ്ടതാണ്).

ആനന്ദമേവധ്യായന്തി
സർവ്വേ ദുഃഖം ന കശ്ചന
യദാനന്ദപരം ധ്യാനം
ഭക്തിരിത്യുപദിശ്യതേ."

(ദർശനമാല)

(സകലരും ആനന്ദം തന്നെയാണ് കൊതിക്കുന്നതു്. ആരും ദുഃഖം കൊതിക്കുന്നില്ല. ആനന്ദലബ്ധിക്കായുള്ള ബുദ്ധിയുടെ ഏകാഗ്രപ്പെടലാണ് ഭക്തിയായി വിവരിക്കപ്പെടുന്നതു്). രാജയോഗാചാര്യനായ ബ്രഹ്മാനന്ദസ്വാമി ശിവയോഗിയുടെ ദർശനം ശ്രദ്ധിച്ചു മനസ്സിലാക്കുക.

''ആനന്ദമതചിഹ്നന്തു സർവ്വേഷാം സഹജംയതഃ
പ്രകൃത്യാനന്ദമിച്ഛന്തി കസ്യാപി പ്രേരണം വിനാ''

(ആനന്ദാദർശം)

(ആനന്ദമതചിഹ്നമാകട്ടെ സർവ്വന്മാർക്കും സഹജമായിട്ടുള്ളതാകുന്നു. അതുകൊണ്ടാണ് ആരും പ്രേരിപ്പിക്കാതെ ജനങ്ങൾ ജനനാൽ ആനന്ദത്തെ ഇച്ഛിക്കുന്നതു്).

മുഹമ്മദ്നബി തിരുമേനിയുടെ ദിവ്യവാണി നല്ലപോലെ ശ്രദ്ധിക്കുക.

''എല്ലാ ഓരോ ശിശുവും ശുദ്ധപ്രകൃതിയിലാണ് ജനിക്കുന്നതു്. എന്നിട്ട് അതിൻെറ മാതാപിതാക്കളാണ്, അതിനെ യഹൂദിയോ, ക്രിസ്ത്യാനിയോ ആക്കിത്തീർക്കുന്നതു്.'' (ഇഹ്യാ ഉലൂമിദ്ദീൻ). നബിതിരുമേനി സൂചിപ്പിച്ച ''ശുദ്ധപ്രകൃതി''യാണ് സച്ചിദാനന്ദം; ആത്മരതി. ഇതല്ലാതെ മറെറാരു സത്യമതമില്ല. ഇതു തന്നെ സനാതനമതം, ധർമ്മം. സർവ്വജീവരാശികളുടേയും മതം അതൊന്നു മാത്രമാണ്. ശ്രീ വിവേകാനന്ദസ്വാമികളുടെ അമൃതവാണി ശ്രദ്ധിക്കുക.

''ആത്മസ്വരൂപം ആനന്ദമാണ്, അവ്യയ ശാന്തിയാണ്. അതു നാം നേടേണ്ടതില്ല; നമുക്കുണ്ട്; അഴുക്കു കഴുകിക്കളഞ്ഞു് അതു കണ്ടുകൊൾക. ആത്മാവിൽ നിലയുറപ്പിക്കുക. സത്യവും നിരപേക്ഷവുമായ സുഖം ഒന്നിനെയും ആശ്രയിക്കാതെ നമ്മുടെ ഉള്ളിൽത്തന്നെ കുടികൊള്ളുന്നു. അതു സമ്പൂർണ്ണസ്വാതന്ത്ര്യം. അതു്, ആനന്ദം. ഈ ആത്മസുഖത്തെയാണ് ലോകം മതമെന്നു പറയുന്നതു്.''

(വിവേകാനന്ദസാഹിത്യസർവ്വസ്വം)

ഭഗവാൻ ശ്രീ സത്യസായിബാബ 'സനാതനധർമ്മ'ത്തെക്കുറിച്ചു ഉപദേശിച്ചതു് ശ്രദ്ധിക്കുക.

''സനാതനധർമ്മം ജീവിതത്തിന്റെ തന്നെ അടിത്തറയാണ്. സനാതനമെന്നാൽ എന്നുമുള്ളതു് എന്നാണർത്ഥം. സാർവ്വത്രികമായ അംഗീകാരം നേടാവുന്ന ധർമ്മത്തെ മാത്രമേ എന്നുമുള്ളതെന്നു വിളിക്കാവൂ. സനാതനധർമ്മം ഒരു മഹാപുരുഷനിൽനിന്നോ അദ്ദേഹത്തിന്റെകൂടെയോ ഉണ്ടായിട്ടുള്ളതല്ല. അതു് മററെല്ലാമതങ്ങളുടേയും ആദിരസമാണ്. പ്രവാചകന്മാർ വിളംബരം ചെയ്തിട്ടുള്ള എല്ലാ സന്ദേശങ്ങളുടേയും സാരമാണ്. മനുഷ്യബോധത്തിൽ അന്തർലീനമായിട്ടുള്ളവയാണ് സനാതനധർമ്മതത്വങ്ങൾ. അവയുടെ പ്രഭാവം ലോകത്തിൽ മുഴവനുമുണ്ട്. കരുത്തുററ ഇന്നത്തെ ഭൗതികതയെ സനാതനധർമ്മം കീഴ്പ്പെടുത്തുകതന്നെ ചെയ്യും. കാരണം ആത്മീയ—ലൗകീക കാര്യങ്ങളെ ഒരൊററ ജീവിത ക്രമമായി സമന്വയിപ്പിക്കാൻ അതിനു കഴിവുണ്ട്. മനുഷ്യനേയും ഈശ്വരനേയും കൂടുതൽ അടുത്ത ബന്ധത്തിൽ കൊണ്ടുവരുവാൻ അതിനു കഴിയും. സ്വസത്യമായ ദിവ്യതയാണ് അതിന്റെ ആധാരം. അതുകൊണ്ടു്, ഒരു രാജ്യം, ഒരു വ്യക്തി, ഒരു കാലഘട്ടം, ഒരു വിഭാഗം എന്നീ പരിമിതികളൊന്നും അതിനെ ബാധിക്കുന്നില്ല, ദിവ്യത ഓരോ മനുഷ്യനിലും പ്രകടമായി പ്രകാശിക്കുന്നുണ്ട്. ആചരിക്കുന്ന മതങ്ങൾക്ക് വ്യത്യാസമുണ്ടായിരിക്കാം. എങ്കിലും, സനാതനധർമ്മം സിദ്ധാന്തിക്കുന്ന ആത്മാവ് എല്ലാവരിലുമുണ്ട്. അതിൽ നിരൂപിച്ചിട്ടുള്ള ''സഹസ്രശീർഷഃ പുരുഷഃ സഹസ്രാക്ഷഃ സഹസ്രപാദ്'' ദിവ്യാത്മാവ് തന്നെയാണ് വിവിധ രൂപങ്ങളിൽ പ്രകാശിക്കുന്നവൻ.''

ആത്മധർമ്മമെന്ന മതം ചിരപുരാതനമാണ്, അനാദിയാണ്, ഏകമാണ്, സനാതനമാണ്, സർവ്വസഹജമാണ്. ഈ ധർമ്മത്തെ—ആത്മാവിന്റെ മതത്തെ—ആനന്ദമതത്തെ—മനുഷ്യൻ അറിഞ്ഞനുസരിച്ചു ജീവിക്കട്ടെ. ശ്രീ വിദ്യാരണ്യസ്വാമികൾ ഉപദേശിച്ചതുപോലെ.

"ആനന്ദാദേവ ഭൂതാനി ജായന്തേതേന
ജീവിനം തേഷാം ലയശ്ചതത്രാതോ
ബ്രഹ്മാനന്ദേ ന സംശയഃ"

(ശ്രീ പഞ്ചദശി)

(ഭൂതങ്ങൾ ആനന്ദത്തിൽനിന്നു ജനിക്കുന്നു; അതുകൊണ്ടു തന്നെ ജീവിക്കുന്നു; അതിൽത്തന്നെ അവരുടെ ലയവും അതിനാൽ ബ്രഹ്മം ആനന്ദംതന്നെ സംശയമില്ല). മനുഷ്യന്റെ എന്നല്ല സകല ജീവരാശികളുടേയും സഹജമായ മതം "ആനന്ദം" മാത്രമാണ്. മററു മതങ്ങളെല്ലാം കല്പിതങ്ങളും കൃത്രിമങ്ങളും മനുഷ്യനിർമ്മിതങ്ങളുമാണ്. ശിവനാൽ സ്ഥാപിച്ച—ഈശ്വരദത്തമായ മതം ഏകമാണ്, അദ്വിതീയമാണ്; അതു് ആനന്ദം മാത്രമാണെന്നു് ലോകം നല്ലപോലെ മനസ്സിലാക്കണം. അതുകൊണ്ടാണ് അഗസ്റ്റിൻ പുണ്യവാളൻ ഇങ്ങനെ പറഞ്ഞതു്.

"ഇപ്പോൾ ക്രിസ്തുമതം എന്നു പറയപ്പെടുന്നതു് ഏതൊന്നോ അതു് പ്രാചീനകാലത്തുതന്നെ ഉണ്ടായിരുന്ന ഒന്നാണ്. മനുഷ്യവർഗ്ഗം ഉണ്ടായ കാലത്തിനും യേശുക്രിസ്തുവിന്റെ അവതാരകാലത്തിനും ഇടയ്ക്കും അതുണ്ടായിരുന്നു. എന്നാൽ ക്രിസ്തുവിന്റെ അവതാരം മുതൽ ആ സത്യമതത്തിനു് ക്രിസ്തുമതം എന്നുപേർവന്നു എന്നുമാത്രം." (മതം, പൌരസ്ത്യ പാശ്ചാത്യ രാജ്യങ്ങളിൽ) ഈ വാക്കുകൾ നിലവിലുള്ള എല്ലാ സജീവ മതങ്ങളെ സംബന്ധിച്ചും ഭാവിയിലുണ്ടാവാനിടയുള്ള മതങ്ങളെ സംബന്ധിച്ചും തികച്ചും പരമാർത്ഥമാണ്. ഏകമതമായ- സത്യമതമായ- ആനന്ദമതമായ "ആത്മധർമ്മ"ത്തെയാണ് പല കാലങ്ങളിലായി പലതരത്തിൽ മഹാത്മാക്കളായ, സത്യദർശികളായ ശ്രീകൃഷ്ണഭഗവാനും ബുദ്ധഭഗവാനും യേശുദേവനും മുഹമ്മദ്നബിതിരുമേനിയും, സോറാസ്റ്ററും, കൺഫ്യൂഷിയസ്സും മററും മനുഷ്യനന്മക്കായി പ്രകാശിപ്പിച്ചതു്.

അവരെല്ലാം ഒരേ ഒരു മതത്തിൻെറ—ആത്മധമ്മത്തിൻെറ— സന്ദേശവാഹകന്മാർ മാത്രമാണ്. ലോകം ഈ പരമാത്ഥം മനസ്സിലാക്കുന്നില്ല. പലപ്പോഴും മതം മദമായി അധഃ പതിക്കുന്നു. അതുകൊണ്ടാണ് ഷോപ്പൻഹോവർ ഇങ്ങനെ പ്രസ്താവിച്ചതു്.

ഏതു കാലത്തെ ജ്ഞാനികളും ഒന്നുതന്നെയാണ് പറഞ്ഞിട്ടുള്ളതു്; ഏതുകാലത്തും ഭൂരിപക്ഷക്കാരായ മൂഢന്മാർ പ്രവർത്തിച്ചിട്ടുള്ളതും ഒന്നുതന്നെയാണ്.''

പ്രാചീന ഋഷി ഇങ്ങനെ മന്ത്രിച്ചു.

''ഇദം നമഃ ഋഷിഭ്യഃ പൂർവ്വജേഭ്യഃ പൂർവ്വേഭ്യഃ പഥി കൃതിഭ്യഃ''

(ഋഗ്വേദം)

പൂർവ്വജന്മാരിൽനിന്നും പൂർവ്വന്മാരായ—ചിരപുരാതനന്മാരായ ഋഷികളെ-വൈദികകാലത്തെ ഋഷി വന്ദിക്കുകയാണ്. 'ധർമ്മത്തിൻെറ പന്ഥാവിൽ, കൃതകൃത്യന്മാരായ ഋഷികൾക്കായിക്കൊണ്ടു നമസ്കാരം' എന്നു മന്ത്രിക്കുകയാണ്. ശ്രീകൃഷ്ണഭഗവാനും ഇതേതരത്തിൽ പ്രസ്താവിച്ചതു് ശ്രദ്ധിക്കുക.

''ഏവം പരമ്പരാപ്രാപ്തമിമം രാജർഷയോവിദുഃ
സ കാലേനേഹ മഹതാ യോഗോനഷ്ടഃ പരന്തപ.''

(ശ്രീമദ് ഭഗവദ്ഗീത 4/2)

(അല്ലയോ പരന്തപ ! ഇപ്രകാരം പരമ്പരയായി ഉപദേശിക്കപ്പെട്ട ഈ യോഗത്തെ രാജർഷികൾ അറിഞ്ഞിരുന്നു. കാലവശാൽ ഈ യോഗം ഇഹലോകത്തിൽ നഷ്ടമായിപോയി). ആ യോഗത്തെ— ധമ്മത്തെയാണ് ശ്രീകൃഷ്ണഭഗവാൻ മനുഷ്യരാശിയുടെ ശ്രേയസ്സിന്നായി അജ്ജുനനിലൂടെ ഉപദേശിച്ചതു്.

''സ ഏവായം മയാതേ/ദ്യ യോഗഃ പ്രോക്തഃ പുരാതനഃ''

(ശ്രീമദ് ഭഗവത്ഗീത 4/3)

(പഴമയിലുള്ള ആ യോഗം തന്നെ എന്നാൽ ഇപ്പോഠം നിനക്കു ഉപദേശിക്കപ്പെട്ടു). ശ്രീ ബുദ്ധഭഗവാന്റെ ദിവ്യ വാണി ശ്രദ്ധിക്കുക.

''പൂർവികരായ തഥാഗതന്മാർ സ്വീകരിച്ച ധർമ്മത്തിന്റെ ആ പഴയ പാത ഞാൻ കണ്ടിരിക്കുന്നു. ആ മാർഗ്ഗമാണു ഞാൻ പിന്തുടരുന്നതു്.'' ശ്രീ മഹാവീരനും ഇതേ തരത്തിൽ പ്രാചീന തീർത്ഥങ്കരന്മാരെക്കുറിച്ചു സൂചിപ്പിച്ചിട്ടുണ്ടു്. ശ്രീയേശുദേവന്റെ സാരഗർഭമായ വാക്യം ശ്രദ്ധിക്കുക.

''പ്രവാചകന്മാരുടെ നിയമത്തെ നശിപ്പിക്കുവാനല്ല ഞാൻ വന്നിട്ടുള്ളതു്, സഫലീകരിക്കുവാനാണു്.''

മുഹമ്മദ്നബിതിരുമേനിയും ഇത്തരത്തിൽ തന്നെ ഉപദേശിച്ചു.

''നിങ്ങളോടു് പറയുന്ന ഈ തത്വങ്ങഠം പൂർവ്വികരായ തത്വജ്ഞാനികളുടെ വചനങ്ങളിലും കാണാം.''

ചൈനയിലെ തത്ത്വജ്ഞാനിയായ കൺഫ്യൂഷിയസ്സ് പറഞ്ഞതും ശ്രദ്ധേയമാണു്.

''ഞാൻ കൈമാറുക മാത്രമാണു് ചെയ്യുന്നതു്; പുതുതായൊന്നും ഞാനുണ്ടാക്കിയിട്ടില്ല.''

പാർസികളുടെ മതാചാര്യനായ സോറാസ്റ്ററും ഇതേ തരത്തിൽ പറഞ്ഞു.

''ധർമ്മാധിഷ്ഠിതമായ പൂർവ്വമതങ്ങളെ ഞങ്ങഠം ആദരിക്കുന്നു.''

ഇതിൽനിന്നൊക്കെ ഒരു കാര്യം സുവ്യക്തമാകുന്നു: മനുഷ്യനറിയേണ്ടതും അനുസരിക്കേണ്ടതുമായ മതം— അനുഷ്ഠേയധർമ്മം ഏകവും അനാദിയും സനാതനവുമാണെന്നു്. ആ മതത്തെ—ആത്മധർമ്മത്തെ— ഓരോരോ കാലങ്ങളിൽ

സത്പുരുഷന്മാരായ ആചാര്യന്മാർ ലോകകല്യാണത്തിന്നായി വെളിവാക്കുകയും പ്രകാശിപ്പിക്കുകയും ചെയ്യുന്നു. ''പഴയ വീഞ്ഞു് പുതിയ കുപ്പികളി''ലെന്നപോലെ സനാതനമായ ധർമ്മത്തെ—യഥാർത്ഥ മതത്തെ— വിവിധ തരത്തിലും ഭാവത്തിലും ആവിഷ്കരിക്കുന്നു. ഇതിനെക്കുറിച്ച ഡോ: രാധാകൃഷ്ണൻ പറഞ്ഞ വാക്കുകൾ അത്യന്തം ശ്രദ്ധേയമാണ്.

''യഥാർത്ഥമതം, പുസ്തകങ്ങളിൽ നിന്നോ ഗുരുക്കന്മാരിൽനിന്നോ ബാഹ്യമായി നമുക്കു ലഭിക്കുന്ന എന്തെങ്കിലും ഒന്നല്ല. അതു് മനുഷ്യാത്മാവിൻെറ ഒരു അഭിനിവേശമാണ്; ഓരോരുത്തനിലും വികസ്വരമായി വരുന്ന ഒരഭിനിവേശമാണ്. ഓരോരുത്തനും സ്വന്തം ജീവരക്തത്താൽ പടുത്തുയർത്തുന്ന ഒന്നാണ്. ഈ വീക്ഷണഗതിയെ അനുഗമിക്കുന്നവരാണ് യഥാർത്ഥ ഋഷികൾ. ലോകത്തിൻെറ എത്രയുമകന്നസ്ഥലങ്ങളിൽ താമസിക്കുന്നവരായാലും അവരെല്ലാം ഒരേ തറവാട്ടിലെ അംഗങ്ങളത്രേ. അതിർത്തികളില്ലാത്തതും അസംഘടിതവുമായ ഒരു സമുദായത്തിലെ അംഗങ്ങളാണവർ. അദൃശ്യമായ ആത്മാവിൻെറ ദേവാലയത്തിലെ അംഗങ്ങൾ ആ അംഗങ്ങൾ ലോകമാകെയുണ്ട്. മനുഷ്യനു് പ്രാപിക്കാവുന്നതായ ഉത്കൃഷ്ട ലക്ഷ്യത്തെ, ഈ ലോകത്തിൽവെച്ചുതന്നെ, അവർ സാക്ഷാത്കരിക്കുന്നു. അവരുടെ ജീവിതങ്ങൾക്ക് സീമകളില്ല, ആവരണങ്ങളുമില്ല. സത്യത്തോടുള്ള തികവുകളും ആത്മാർത്ഥതയും, സമസ്ത ജീവജാലങ്ങളോടുമുള്ള ഉദാരമായ സ്നേഹവും അവരുടെ ജീവിതത്തിൻെറ മുദ്രകളാണ്.''

(വിശ്വാസത്തിലേയ്ക്കു വീണ്ടും)

യഥാർത്ഥമായ ഈ മതത്തെ— സത്യമായ ആത്മധർമ്മത്തെ അറിഞ്ഞവൻ എല്ലാ വിഭാഗീയ ചിന്തകളിൽ

നിന്നും മുക്തനാവുന്നു. ആത്മധർമ്മത്തിന്റെ ആന്തരാനുഭൂതിയിലേയ്ക്കു് നാം എത്രമാത്രം അടുക്കുന്നുവോ അത്രമാത്രം നാം വിഭാഗീയത, വർഗ്ഗീയത, കലഹം, പോരാട്ടം, അസൂയ എന്നിവയിൽനിന്നകന്നുനിൽക്കുവാൻ നിർബ്ബന്ധിതരാവുന്നു. അപ്പോൾ ഹൃദയത്തിന്റെ പവിത്രീകൃതവേദിയിൽനിന്നു് സ്നേഹത്തിന്റേയും കരുണയുടേയും സാഹോദര്യത്തിന്റേയും സമഭാവനയുടേയും സഹാനുഭൂതിയുടേയും ഉദാത്തഭാവങ്ങൾ ഉദിതമാവുന്നു. അതിനനുസൃതമായി നമ്മുടെ കർമ്മരംഗങ്ങൾ ശുദ്ധമാവുകയും ലോകോപകാരമായിത്തീരുകയും ചെയ്യുന്നു. അപ്പോൾ എല്ലാവിധ ദ്വൈതഭാവനകളിൽനിന്നും വിമുക്തിനേടി ആത്മപ്രേമമെന്ന സമരസതത്ത്വത്തിൽ വിലയിച്ചാനന്ദിക്കുവാൻ നമുക്കു സാധിക്കുന്നു. ഒരേ ഒരു ആത്മാവു് – ഈശ്വരൻ – സച്ചിദാനന്ദസ്വരൂപൻ സകല പ്രാണികളിലും സമമായിരിക്കുന്നുവെന്നു സ്വാനുഭവം വന്നിട്ടുള്ളവർ ഒരു പ്രാണിയേയും ഹിംസിക്കുകയില്ല, ദുഃഖിപ്പിക്കുകയില്ല. താൻ തന്നെ തന്റെ ആത്മാവിനെ നശിപ്പിക്കുകയില്ലല്ലോ? ഇതാണ് ആത്മധർമ്മാനുഷ്ഠാനം; മതാചരണം. ലോകസമാധാനത്തിന്നും നിത്യശാന്തിക്കും നിത്യാനന്ദത്തിന്നും വേണ്ടി ഓരോ വ്യക്തിയും സത്യമായ ഈ മതത്തെ അറിഞ്ഞനുസരിക്കേണ്ടിയിരിക്കുന്നു. ആത്മാവിന്റെ മതത്തെ പഠിച്ചറിഞ്ഞു് ജീവിതത്തെ രൂപാന്തരപ്പെടുത്തുകയാണ്, ആന്തരികമായ നവീകരണവും പരിവർത്തനവും സാധിക്കുകയാണ് മനുഷ്യന്റെ ഉത്തമകർത്തവ്യം. കാരണം,

''തദേതത് പ്രേയഃപുത്രാത്, പ്രേയോവിത്താത്,
പ്രേയോഽന്യസ്മാത് സർവ്വസ്മാദന്തരതരം യദയമാത്മാ.''
(ബൃഹദാരണ്യകോപനിഷത്ത്)

(ഈ ആത്മാവു പുത്രനേക്കാൾ പ്രിയപ്പെട്ടതാണ്, വിത്തത്തേക്കാൾ പ്രിയപ്പെട്ടതാണ്, അതുപോലെ മറ്റെല്ലാററി

നേക്കാളും പ്രിയപ്പെട്ടതാണ്. ഇതു നമ്മുടെ ഏററവും ഉള്ളിലുള്ളതാണ്).

74 * നിണക്കു വേദനയുണ്ടെങ്കിൽ അതേതരത്തിൽ വേദന മററുള്ളവർക്കുമുണ്ടെന്നു് നീ മനസ്സിലാക്കണം. നിണക്കു വിശക്കുന്നുണ്ടെങ്കിൽ മററുള്ളവർക്കും അതുപോലെ വിശപ്പുണ്ടാകുമെന്നു നീ മനസ്സിലാക്കണം. തന്റെ ലക്ഷ്യമെന്തോ അതുതന്നെ മററുള്ളവരുടേയും ലക്ഷ്യമെന്നും നീ അറിയണം. *

വ്യാഖ്യാനം:— ആത്മധർമ്മത്തിന്റെ കാതലായ ഒരു അനുഷ്ഠാനതത്വത്തെയാണ് ഇതുവഴി വിശദമാക്കുന്നതു്. മനുഷ്യനറിഞ്ഞാചരിക്കേണ്ട അത്യുൽകൃഷ്ടധർമ്മമാണിതു്. എല്ലാ സജീവമതങ്ങളിലും ഇതിനെ ''പ്രമാണരത്ന''മായി അംഗീകരിച്ചിട്ടുണ്ടു്. തനിക്കു വേദനയോ ദുഃഖമോ ഉണ്ടെങ്കിൽ അത്തരം വേദനയും ദുഃഖവും അന്യർക്കുമുണ്ടെന്ന സത്യം മനസ്സിലാക്കി ആരെയും വേദനിപ്പിക്കാതിരിക്കുക, ദുഃഖിപ്പിക്കാതിരിക്കുക എന്നതാണ് പരമമായ ധർമ്മം. അതുപോലെതന്നെ, തനിക്കു വിശപ്പു തോന്നുന്നുവെങ്കിൽ അത്തരത്തിലുള്ള വിശപ്പു എല്ലാവർക്കുമുണ്ടെന്നബോധം മനുഷ്യനുണ്ടാവുകയും മററുള്ളവരുടെ വിശപ്പ് തീർക്കുവാൻ അവരെ സഹായിക്കുകയും ചെയ്യുകയാണ് തന്റെ ആത്മധർമ്മം. ഓരോ നിമിഷവും മനുഷ്യൻ ഈ ധർമ്മചിന്തയിൽ—മതബോധത്തിൽ ജീവിക്കണം. മനുഷ്യത്വം ഈ ധർമ്മാചരണമാണ്.

''യതോഽഭ്യുദയ നിശ്രേയസ സിദ്ധി സ ധർമഃ''

(വൈശേഷികം)

(ഏതൊന്നിന്റെ ആചരണത്താൽ അഭ്യുദയവും—സാംസാരിക സൗഖ്യവും നിശ്രേയസ് അഥവാ മോക്ഷവും കൈവരുന്നുവോ അതാണ് ധർമ്മം).

ഈശ്വര വിശ്വാസിയുടെ ഉത്തമലക്ഷണവും അതു തന്നെ. ചിരപുരാതനമായ വേദോക്തധർമ്മവും മറ്റൊന്നല്ല. ഉത്തേജകമായ വേദസൂക്തസാരം ശ്രദ്ധിച്ചു മനസ്സിലാക്കുക.

> "സംഗച്ഛധ്വം സംവദധ്വം സം വോ മനാംസി ജാനതാം
> ദേവാ ഭാഗം യഥാ പൂർവേ സംജാനാനാ ഉപാസതേ.
> സമാനോ മന്ത്രഃ സമിതിഃ സമാനി സമാനം മനഃസഹ
> ചിത്തം ഏഷാം
> സമാനം മന്ത്രം അഭിമന്ത്രയേ വഃ സമാനേന വോ
> ഹവിഷാ ജുഹോമി
> സമാനീ വഃ ആകൂതിഃ സമാനാ ഹൃദയാനി വഃ
> സമാനം അസ്തുവോ മനോയഥാ വഃ സുസഹാസതി."
> (ഋഗ്വേദം 19/2-4)

(ഒന്നിച്ചുപോവുക, ഒന്നിച്ചിരുന്നു സംസാരിക്കുക, നിങ്ങളുടെ മനസ്സുകളെല്ലാം ഒരുപോലെയാവട്ടെ; പണ്ടു ദേവന്മാർ യോജിപ്പോടെ ഹവിസ്സ് പങ്കിട്ടെടുത്താസ്വദിച്ചതു പോലെ, യോജിച്ചു കൂടിയാലോചനകൾ നടത്തുക, നിങ്ങളുടെ സമിതി യോജിപ്പുള്ളതാവട്ടെ; നിങ്ങളുടെ മനസ്സുകൾ ഏകീഭവിക്കട്ടെ; നിങ്ങളുടെ ചിന്തകൾക്ക് ഐക്യരൂപ്യമുണ്ടാവട്ടെ; യോജിച്ചു പൂജകൾ നടത്തുക; നിങ്ങളുടെ ലക്ഷ്യം ഒന്നാവട്ടെ; നിങ്ങളുടെ ഹൃദയങ്ങൾക്ക യോജിപ്പുണ്ടാവട്ടെ; നിങ്ങളുടെ മനസ്സ് സമാനമാവട്ടെ, എല്ലാവരും യോജിച്ചു സുഖമായിരിക്കട്ടെ!)

അത്യന്തസുന്ദരമായ ആഹ്വാനം; അത്യുജ്ജ്വലമായ ധർമ്മകാഹളം, ആത്മധർമ്മപ്രബോധനം! മേലുദ്ധരിച്ച മന്ത്രത്തിൽ "സമാനം മനഃസഹചിത്തം" എന്ന പദങ്ങൾ പ്രത്യേകം ശ്രദ്ധിക്കുക. "മാനവരേ! നിങ്ങളുടെ മനസ്സുകൾ അന്യോന്യവിരോധമില്ലാത്തതായിരിക്കട്ടെ" എന്നു സാരം. അതായതു്, സർവ്വപ്രാണികളുടേയും ദുഃഖനാശകവും സൗഖ്യവർദ്ധകവും സ്വന്തം ആത്മാവിന്റെ പുരുഷാർത്ഥ

ത്തിന്ന സമത്തുല്യവുമായിരിക്കട്ടെ. മഹർഷി ദയാനന്ദസര സ്വതി ഈ തത്ത്വത്തെ വിശദമാക്കിയതു് ശ്രദ്ധിക്കുക.

''പൂർവ്വോക്തമായ ഏതു ധർമ്മാചരണത്താലാണോ നിങ്ങൾക്കു് ഉത്തമ സുഖങ്ങളുടെയെല്ലാം വൃദ്ധി ഉണ്ടാകുന്നതു്, ഏതൊരു ശ്രേഷ്ഠസഹായത്താലാണോ അന്യോന്യം സൗഖ്യം കൈവരുന്നതു് അതിനെ പ്രതിദിനം അനുഷ്ഠിക്കണം. ദുഃഖിതരായവരെ കണ്ടു് മനോസുഖം ഉണ്ടാകാതെ എല്ലാവരേയും സുഖയുക്തരാക്കുന്നതിൽ ആത്മസുഖം അനുഭവിക്കണം, സ്വാതന്ത്ര്യവും സുഖവും എല്ലാവർക്കും കൈവരുന്നതിനുവേണ്ടി ഓരോരുത്തരും പ്രയത്നിക്കണം.''

(വേദപര്യടനം).

സത്യദർശിയായ ഋഷി ഈ പരമതത്വത്തെ ഗ്രഹിച്ചതിനാലാണ് ഇങ്ങനെ മന്ത്രിച്ചതു്.

"യസ്തുസർവാണി ഭൂതാന്യാത്മന്യേവാനുപശ്യതി
സർവഭൂതേഷുചാത്മാനം തതോന വിജിഗുപ്സതേ."

(ഈശാവാസ്യോപനിഷത്തു് 6)

(യാതൊരുവനാണോ സർവ്വഭൂതങ്ങളെയും ആത്മാവിലും സർവ്വഭൂതങ്ങളിലും ആത്മാവിനെയുംതന്നെ തുടർന്നു കണ്ടുകൊണ്ടിരിക്കുന്നതു്, അവനു പിന്നെ ഒന്നിലും അറപ്പു് തോന്നില്ല).

വ്യാസഭഗവാൻ ഈ ധർമ്മത്തെ വെളിവാക്കിയതു് ശ്രദ്ധിക്കുക.

"ശ്രൂയതാം ധർമ്മസർവ്വസ്വം
ശ്രുത്വാചൈവാവധാര്യതാം
ആത്മനഃ പ്രതികൂലാനി
പരേഷാം ന സമാചരേൽ."

(ശ്രീ മഹാഭാരതം)

(അവനവന്നു പ്രതികൂലമായിട്ടുള്ളതു് അന്യരുടെ നേർക്കു് ആചരിച്ചുപോകരുതു്; ഇതാണ്, ധർമ്മത്തിന്റെ കാതൽ

എന്നുറപ്പിക്കുക). മലയാളത്തിൽ ലളിതമായി പറയുകയാണെങ്കിൽ സുവർണ്ണനിയമമിതാണ്.

"അന്യൻ നിന്നോടിരിക്കേണ്ട-
തിന്നവണ്ണമതെന്നു നീ
ഉന്നിപ്പോണമവൻ നേരെ
നന്നായ് നിത്യമിരിക്കെടൊ"

ഈ ധർമ്മരത്നത്തെയാണ് ശ്രീകൃഷ്ണഭഗവാൻ ഇങ്ങനെ ഉപദേശിച്ചത്.

"ആത്മൌപമ്യേന സർവ്വത്ര
സമം പശ്യതിയോ£ർജ്ജുന,
സുഖം വാ യദി വാ ദുഃഖം
സ യോഗീ പരമോ മതഃ"

(ശ്രീമദ്ഭഗവദ്ഗീത 6/32)

(അല്ലയോ അർജ്ജുന ! യാതൊരുവൻ സകല പ്രാണികളിലും, സുഖമാകട്ടെ ദുഃഖമാകട്ടെ, തനിക്കുള്ളതുപോലെ സമമായി വിചാരിക്കുന്നുവോ ആ യോഗി ശ്രേഷ്ഠനെന്നു നിശ്ചയിക്കപ്പെട്ടിരിക്കുന്നു). ശ്രീ കപിലദേവൻെറ സാരോപദേശവും ശ്രദ്ധിക്കുക.

"അഥ മാം സർവ്വഭൂതേഷു
ഭൂതാത്മാനം കൃതാലയം
അർഹയേദ് ദാനമാനാഭ്യാം
മൈത്ര്യാ ഭിന്നേന ചക്ഷുഷാ"

(ശ്രീ മഹാഭാഗവതം)

(സകല ജീവജാലങ്ങളിലും ആത്മരൂപേണ വാഴുന്ന എന്നെ, തന്നെപ്പോലെതന്നെ കരുതി മൈത്രിയോടെ ദാനമാനങ്ങൾ നൽകി ആദരിക്കണം).

തനിക്കിഷ്ടമായതുതന്നെ അന്യജീവികൾക്കും ഇഷ്ടമെന്നും തനിക്കനിഷ്ടമായതുതന്നെ അന്യജീവികൾക്കും അനിഷ്ടമെന്നും മനസ്സിലാക്കി, തന്നെപ്പോലെ

അന്യജീവികളെയും കരുതി പ്രേമഭാവത്തോടെ പെരുമാറു ന്നതുതന്നെ പരമമായമതം; ധർമ്മം എന്നു സാരം. ആത്മ തത്ത്വം ഗ്രഹിച്ച എല്ലാ മതാചാര്യന്മാരും സർവ്വജീവ രാശികളുടെയും സുഖത്തിനും ക്ഷേമത്തിനും ശ്രേയസ്സിനും നിദാനമായി നിലകൊള്ളുന്നതു് ഈ ''സുവർണ്ണനിയമ'' മാണെന്നു് ഐകകണ്ഠ്യേന പ്രസ്താവിച്ചിരിക്കുന്നു. സർവ്വ മതങ്ങളിലും ഈ ധർമ്മരത്നത്തെ വെളിവാക്കിയതു് നല്ല പോലെ ശ്രദ്ധിച്ചു മനസ്സിലാക്കുക.

ഹിന്ദുമതം : അവനവന്നു പ്രതികൂലമായിട്ടുള്ളതു് അന്യ രുടെ നേർക്കു് ആചരിച്ചുപോകരുത് : ഇതാണ് ധർമ്മത്തിന്റെ കാതൽ എന്നറി ഞ്ഞിക്കുക.

ബുദ്ധമതം : ഏതു് നിന്നെ വേദനിപ്പിക്കുന്നുവോ അതി നെക്കൊണ്ടു് നീ മററുള്ളവരെ വേദനിപ്പിക്ക രുതു്.

ജൈനമതം : സുഖത്തിലും ദുഃഖത്തിലും സന്തോഷത്തിലും സന്താപത്തിലും നാം സ്വയം കരുതുന്നതു പോലെതന്നെ മററു ജീവികളെയും കരുത ണം. നമ്മുടെ മേൽ പ്രയോഗിക്കരുതെന്നു തോന്നുന്ന പീഡകരം മററുള്ളവരിൽ പ്രയോ ഗിക്കയും ചെയ്യരുതു്.

യഹൂദമതം : നിന്നെ വേദനിപ്പിക്കുന്നതൊന്നും നീ സഹ ജീവികൾക്കും ചെയ്യാതിരിക്കുക. മുഴുവൻ ''തോറ''യും ഇതാണ്. മററുള്ളതൊക്കെ വ്യാഖ്യാനവും. ഇതു പഠിക്കുക.

ക്രിസ്തുമതം : മററുള്ളവർ നിനക്കെന്തൊക്കെ ചെയ്യണമെ ന്നു് നീ വിചാരിക്കുന്നുവോ അത് തന്നെ നീ അവർക്കും ചെയ്യുക. ഇതുതന്നെയാണു് പ്രവാചകന്മാരുടെ നിയമവും.

ഇസ്ലാംമതം: താൻ സ്നേഹിക്കുന്നതിനെ തൻെറ സഹോദരന്നു വേണ്ടിയും സ്നേഹിക്കുന്നതുവരെ നിങ്ങളിലൊരാളും വിശ്വാസിയല്ല.

കൺഫ്യൂഷ്യനിസം: ഒരാറം ജീവിതത്തിൻെറ മുഴവൻ പ്രാവർത്തികമാക്കേണ്ടതായ ഏതെങ്കിലും ഒരു തത്വമുണ്ടോ? തീർച്ചയായും. സഹാനുഭൂതി— അത്തരമൊരു തത്ത്വമാണ്. മററുള്ളവർ നിനക്ക് ചെയ്യരുതെന്ന് ആഗ്രഹിക്കുന്നതൊന്നും നീ അവക്കും ചെയ്യാതിരിക്കുക.

താവോയിസം: അയൽക്കാരൻെറ ലാഭം സ്വന്തം ലാഭമായും അവൻെറ നഷ്ടം സ്വന്തം നഷ്ടമായും കരുതുക.

സോറോഷ്ടമതം: തനിക്ക് നല്ലതല്ലാത്തതു് മററുള്ളവക്കു ചെയ്യാത്ത സ്വഭാവം മാത്രമാണ് നല്ലതു്.

സിക്കമതം: നീ നിന്നെപ്പററി എന്തു കരുതുന്നുവോ അതു തന്നെ മററുള്ളവരെപ്പററിയും കരുതുക. അപ്പോറം നീ സ്വർഗ്ഗത്തിന്നു അവകാശിയായിത്തീരും.

തത്വദർശിയായ ശ്രീ നാരായണഗുരുദേവർ ഈ ധർമ്മരത്നത്തെ സുവ്യക്തമാക്കിയതു് ശ്രദ്ധിക്കുക.

"അവനിവനെന്നറിയുന്നതൊക്കെയോർത്താ-
ലവനിയിലാദിമമായൊരാത്മരൂപം;
അവരവരാത്മസുഖത്തിനാചരിക്കു-
ന്നവ, യപരന്നു സുഖത്തിനായ് വരേണം"

(ആത്മോപദേശശതകം)

"പ്രിയമപരന്റെ യതെൻപ്രിയം, സ്വകീയ
പ്രിയമപരപ്രിയ; മിപ്രകാരമാകും
നയ; മതിനാലെ നരന്നു നന്മനൽകും
ക്രിയയപരപ്രിയഹേതു വായ്വരേണം"

(ആത്മോപദേശശതകം)

(അന്യന്റെ സുഖം തന്റെ സുഖമായും തന്റെ സുഖം അന്യന്റെ സുഖമായും കാണേണ്ടതാണ്. ഇതാണ് ധർമ്മം. അതുകൊണ്ട് മനുഷ്യനന്മയെ ലക്ഷ്യമാക്കിച്ചെയ്യുന്ന എല്ലാ കർമ്മങ്ങളും തനിക്കെന്നപോലെ അന്യനും പ്രിയംകരമായിരിക്കേണ്ടതാണ്). നാം ആഗ്രഹിക്കുന്നതെന്തോ അതു തന്നെയാണ് മററുള്ളവന്റെയും ആഗ്രഹമെന്നു നല്ലപോലെ ധരിക്കണം. താനടക്കമുള്ള സർവ്വരുടേയും അഭിലാഷം സുഖം മാത്രമാണെന്നു മനസ്സിലാക്കി അതനുസരിച്ച് ആർക്കും ദുഃഖമേല്പിക്കാതെ ജീവിക്കുകയാണ് മനുഷ്യന്റെ പരമമായ ധർമ്മം. സകലരുടേയും പ്രിയം ഒരേ വിധത്തിലുള്ളതാണ്. സകലരും തിരയുന്ന പ്രിയവസ്തു ഒന്നാണ്. ആത്മരതി. അതുകൊണ്ട് തന്റെ പ്രിയംതന്നെയാണ് അന്യന്റേയും പ്രിയമെന്ന് നന്നായി ധരിക്കേണ്ടതാണ്. ലോകത്തിലുള്ള സകല മതങ്ങളും ഈ ഒരു ധർമ്മപരിപാലനത്തിന്നായി ഉണ്ടായിട്ടുള്ളതാണ്. ഏകമായ ആത്മാവാണ്—സച്ചിദാനന്ദശക്തിയാണ്— എല്ലാററിലും നിറഞ്ഞുവിലസുന്നതെന്ന രഹസ്യമറിഞ്ഞവർക്കേ ഈ ആത്മധർമ്മാനുഷ്ഠാനത്തിൽ അതീവ താൽപര്യമുണ്ടാവുകയുള്ളൂ. ആത്മീയജീവിതത്തിന്റെയും ലൗകികജീവിതത്തിന്റെയും ധന്യതയും ഭദ്രതയും മേൽ വിവരിച്ച സുവർണ്ണനിയമത്തിൽ മാത്രം അധിഷ്ഠിതമാണ്. 'സുവർണ്ണനിയമ'ത്തെക്കുറിച്ചു ശ്രീ വിവേകാനന്ദസ്വാമികൾ പ്രസ്താവിച്ചതു് ശ്രദ്ധിക്കുക.

''എല്ലാ ഐക്യത്തിൻെറയും ആധാരം അസ്തി', ഉണ്മ, ആകുന്നു; ഈ ആധാരം കണ്ടെത്തുന്നതോടെ പൂർണ്ണതയായി. എല്ലാ നിറങ്ങളേയും ഒററനിറമാക്കി മാററാൻ കഴിഞ്ഞാൽ ചിത്രമെഴുത്തു് അവസാനിക്കും. തികഞ്ഞ ഏകത്വം വിശ്രമമാണ്. ഞങ്ങൾ എല്ലാ അഭിവ്യക്തികളും ഒരു സത്തയിൽ കണ്ടെത്തുന്നു. ടാവോ-വിശ്വാസികൾ, കൺഫ്യൂഷ്യൻ-മതക്കാർ, ബുദ്ധാനുയായികൾ, ഹിന്തുക്കൾ, ജൂതന്മാർ, മുഹമ്മദീയർ, ക്രിസ്ത്യാനികൾ ജരദുഷ്ടമതക്കാർ, എല്ലാവരും സുവർണ്ണനിയമം ഉപദേശിച്ചു. അതും ഏതാണ്ടൊരേ വാക്കുകളിൽ; എന്നാൽ ഹിന്തുക്കൾ മാത്രമേ അതിൻെറ യുക്തി പറഞ്ഞിട്ടുള്ളു, എന്തെന്നാൽ, അവരതിൻെറ കാരണം കണ്ടെത്തി: മനുഷ്യൻ അന്യരെ സ്നേഹിക്കണം; കാരണം, ആ അന്യർ അവൻതന്നെയാണ്; ഉള്ളതു് ഒന്നു മാത്രം.''

(വിവേകാനന്ദസാഹിത്യസർവ്വസ്വം; അമൃതഭാഷണം)

അവൻ, ഇവൻ, അതു്, ഇതു്, ഞാൻ നീ എന്നിങ്ങനെ വേറെവേറെയായി കാണപ്പെടുന്നതെല്ലാം ഒരേ ആത്മസ്വരൂപം തന്നെയാണെന്നു് മനസ്സിലാക്കേണ്ടതാണ്. അങ്ങിനെ സ്വന്തം സുഖത്തിനുവേണ്ടി ചെയ്യുന്ന സകല കർമ്മങ്ങളും പരോപകാരപ്രദങ്ങളായിത്തീരേണ്ടതാണ്. പരനോടുള്ള സമഭാവനയോടുകൂടിയ പെരുമാററം ഉള്ളിലുള്ള ആത്മാനന്ദത്തെ പ്രകാശിപ്പിക്കും. എത്രകണ്ട് സമഭാവന—സഹാനുഭൂതി വളരുമോ അത്രകണ്ട് ആത്മസത്യം അനാവൃതമാകും. വേദോപനിഷത്തുക്കളും ബൈബിളും ഖുറാനും ധർമ്മപദവും സെൻററ് അവേസ്തയും ആദിഗ്രന്ഥവും മനുഷ്യരാശിക്കു സംഭാവനചെയ്ത അമൂല്യധർമ്മമിതൊന്നുമാത്രമാണ്. ഇതുതന്നെ സനാതനധർമ്മം. ഈ ആത്മധർമ്മത്തിൻെറ പരിവൃത്തം എത്രത്തോളം വികാ

സിക്കുന്നുവോ അത്രയും മനുഷ്യജീവിതം ദിവ്യവും രമ്യവും ആനന്ദമയവുമായിത്തീരുന്നു. ലോകസമാധാനം പോലും ഈ ഒരു ധർമ്മാനുഷ്ഠാനത്തിൽ ഒതുങ്ങിക്കിടക്കുകയാണ്. സർവ്വഭൂതങ്ങളിൽ താനും തന്നിൽ സർവ്വഭൂതങ്ങളും സ്ഥിതി ചെയ്യുന്നുവെന്നാൽ–സത്യമായ ആ അദ്വൈത ബോധമുറച്ചാൽ–താൻ തന്നോടുതന്നെ എങ്ങിനെ പെരുമാറുന്നുവോ അതുപോലെതന്നെ ഇതരഭൂതങ്ങളോടും പെരുമാറണമെന്നു വരുന്നു. മററുള്ളവരെ ദ്രോഹിക്കുന്നതു് തന്നെത്തന്നെ ദ്രോഹിക്കുന്നതിന്നു തുല്യമായിത്തീരുന്നു. ഇതാണ് ആത്മധർമ്മത്തിൻെറ–അഹിംസാധർമ്മത്തിൻെറ — അടിസ്ഥാനതത്വം. യഥാർത്ഥ മതവിശ്വാസിയുടെ ലക്ഷണമിതൊന്നു മാത്രമാണ്. ഒരു കർമ്മയോഗിയുടെ മഹത്വവും ഈ ധർമ്മാനുഷ്ഠാനമാണ്. ഒരു ഉത്തമഭക്തൻെറ ലക്ഷണവും മറെറാന്നല്ല. ജ്ഞാനിയും ഈ ആത്മധർമ്മത്തിൻെറ ഉററ ബന്ധുവാണ്. ഈ ഉരക്കല്ലുവെച്ചുവേണം മനുഷ്യത്വത്തെ അളക്കുവാൻ, മതവിശ്വാസത്തെ നിർണ്ണയിക്കുവാൻ. ''അനൽഹഖ്, അനൽഹഖ്'' (ഞാൻ ഈശ്വരനാകുന്നു, ഞാൻ ഇശ്വരനാകുന്നു) എന്ന പരമസത്യം ഉദ്ഘോഷിച്ച് വിരാജിച്ച സൂഫിമിസ്റ്റിക്കായ മൻസൂർ മസ്താനയുടെ അമൃതവാണി നല്ലപോലെ ശ്രദ്ധിക്കുക.

''നിങ്ങൾ ഒരു പള്ളി തകർത്തോളൂ, നിങ്ങൾ ഒരു ക്ഷേത്രം പൊളിച്ചോളൂ, നിങ്ങൾ ഏതു ദിവ്യമന്ദിരങ്ങളും നശിപ്പിച്ചോളൂ, എന്നാൽ ഒരിക്കലും ഒരു മനുഷ്യഹൃദയത്തെ വേദനിപ്പിക്കരുതു്. കാരണം അവിടെയാണ് ഈശ്വരൻ സാക്ഷാത്തായി കുടികൊള്ളുന്നതു്. ഒരമ്പലത്തിൽ നിങ്ങൾ ഒരു വിഗ്രഹത്തെയാണ് ആരാധിക്കുന്നതു്, ഒരു പള്ളിയിൽ നിങ്ങൾ ഒന്നിനേയും ആരാധിക്കുന്നില്ല, എന്നാൽ ഹൃദയകോവിലിൽ ദിവ്യജ്യോതി സദാ ഉജ്ജ്വലിക്കുന്നുണ്ട്. അതാണ് ഈശ്വരൻെറ യഥാർത്ഥ ആലയം.''

വ്യാസഭഗവാൻെറ അമൃതോപമമായ ഉപദേശം ശ്രദ്ധിക്കുക.

"ന തൽപരസ്യ സന്ദധ്യാൽ പ്രതികൂലം യദാത്മനഃ ।
ഏഷ സംക്ഷേപതോ ധർമ്മഃ കാമാദന്യഃ പ്രവർത്തതേ."

(തനിക്കു യാതൊന്നു് പ്രതികൂലമായി, അതായതു്, ദുഃഖകരമായി തോന്നുന്നുവോ അതേവിധത്തിൽ ജനങ്ങളോടു വർത്തിക്കരുതു്. ഇതുതന്നെയാണു് സകല ധർമ്മങ്ങളുടേയും നീതിയുടേയും സാരം).

"യാവാനാത്മനി വേദാത്മാ താവാനാത്മാ പരാത്മനി
യ ഏവം സതതം വേദസോഽമൃതത്വായ കല്പതേ."

(നമ്മുടെ ശരീരത്തിലുള്ളേടത്തോളം ആത്മാവുതന്നെ അന്യന്മാരുടെ ശരീരത്തിലുമുണ്ടു് എന്നുള്ളതിനെ എല്ലായ്പോഴും അറിയുന്നവൻതന്നെ അമൃതത്വത്തെ, അതായതു്, മോക്ഷത്തെ പ്രാപിക്കുവാൻ സമർത്ഥൻ). തൻെറ ജീവിതലക്ഷ്യം ആത്യന്തികമായ ദുഃഖനിവൃത്തി – നിത്യാനന്ദപ്രാപ്തി—മോക്ഷം – ആണെങ്കിൽ മററുള്ളവരുടേയും ലക്ഷ്യം അതുതന്നെയാണെന്നു് നീ മനസ്സിലാക്കണം. ഈ പരമസത്യമോർത്താണു് ശ്രീ വിവേകാനന്ദസ്വാമികൾ ഇങ്ങനെ പ്രസ്താവിച്ചതു്.

"ഞാൻ ദിവ്യചക്ഷുസ്സുകൊണ്ടു കാണുന്നു, നിങ്ങളുടെയെല്ലാം ഉള്ളിൽ അനന്തശക്തി കുടികൊള്ളുന്നു! ആ ശക്തിയെ ഉണർത്തുവിൻ. ഉണരുവിൻ, ഉയരുവിൻ, തോൾ കൊട്ടുകുവിൻ, അരമുറുക്കുവിൻ. നാലു നാളേയ്ക്കുള്ള ധനമാനങ്ങൾ നേടിയിട്ടെന്തു ലാഭം? എൻെറ ഭാവമെന്തെന്നറിയാമോ? ഞാൻ മുക്തി ഭുക്തിയൊന്നും വകവെയ്ക്കുന്നില്ല. ഞാൻ വേലചെയ്യുന്നു. ഈ ആശയങ്ങൾ നിങ്ങളുടെയെല്ലാം ഉള്ളിൽ ഉണർത്തിവിടണം; ഒരു മനുഷ്യനെ തയ്യാറാക്കാൻ ലക്ഷം ജന്മമെടുക്കണമെന്നുവന്നാലും

ഞാനിതാ സന്നദ്ധൻ. നിങ്ങൾക്കെല്ലാം ശ്രേയസ്സ് ആശംസിക്കുകയാണ് എൻെറ ജീവിതവ്രതം''

(വിവേകാനന്ദസാഹിത്യ സർവ്വസ്വം)

ബുദ്ധഭഗവാൻ അരുൾ ചെയ്തതുമിതുതന്നെ.

''ഒരു വ്യക്തിയെങ്കിലും ദുഃഖനിവൃത്തനാകാതെ ബാക്കിയുണ്ടെങ്കിൽ ഞാൻ പരിനിർവ്വാണം പൂകുകയില്ല. ഞാനിവിടെത്തന്നെ ഉണ്ടാകും. സർവ്വമനുഷ്യരുടേയും മോചനത്തിന്നായി ഞാൻ പ്രവർത്തിക്കും''

(മഹായാനം)

യേശുദേവൻ തൻെറ ശിഷ്യന്മാർക്കു നൽകിയ അന്തിമോപദേശവും ശ്രദ്ധിക്കുക.

''നിങ്ങൾ എല്ലാ രാജ്യങ്ങളിലുംപോയി അവിടങ്ങളിലെ ജനങ്ങളെ പിതാവിൻെറയും പുത്രൻെറയും പരിശുദ്ധാത്മാവിൻെറയും നാമത്തിൽ ജ്ഞാനസ്നാനം ചെയ്യിച്ച് അനുയായികളായി ചേർക്കുവിൻ. ഞാൻ നിങ്ങൾക്ക് നല്കിട്ടുള്ള ഉപദേശങ്ങൾ അവരും അനുസരിക്കട്ടെ. ഞാൻ എപ്പോഴും ലോകാവസാനംവരെ നിങ്ങളുടെക്കൂടെയുണ്ടായിരിക്കും''

(മത്തായി 28:19,20)

''എൻെറ പിതാവു ഇന്നുവരേയും പ്രവർത്തിക്കുന്നു; ഞാനും പ്രവർത്തിക്കുന്നു.''

(യോഹന്നാൻ 5/17)

ശ്രീകൃഷ്ണഭഗവാൻെറ ദിവ്യപ്രഖ്യാപനവും ശ്രദ്ധിക്കുക.

''ധർമ്മസംസ്ഥാപനാർത്ഥായ
സംഭവാമി യുഗേയുഗേ''

(ശ്രീമദ് ഭഗവദ്ഗീത-4/8)

(ധർമ്മത്തെ നിലനിർത്തുന്നതിന്നുവേണ്ടി ഞാൻ യുഗം തോറും അവതാരം ചെയ്യുന്നു). ധർമ്മത്തിൻെറ ഉത്തമലക്ഷ

ണമായ ശ്രേയസ്സ്— മോക്ഷം— ആത്യന്തികമായ ദുഃഖ നിവൃത്തി— ആണ് ഓരോ വ്യക്തിയുടേയും ജീവിത ലക്ഷ്യം. ഈ പരമസത്യം ഗ്രഹിച്ചതുകൊണ്ടാണ് എല്ലാ ആത്മീയാചാര്യന്മാരും സർവ്വമുക്തക്കായി—സർവ്വമനു ഷ്യരേയും ദുസ്തരമായ ഭവസാഗരത്തിൽനിന്നു് മോചിപ്പിക്കു വാനായി— പ്രവർത്തിക്കുന്നതു്. ലോകമുള്ളെന്നും ഈ അത്യുൽകൃഷ്ടദൗത്യം—ധർമ്മചക്രപ്രവർത്തനം തുടന്നുവരും.

75 * മനുഷ്യനു് ആത്മജ്ഞാനമുണ്ടായാൽ അവൻ ചെറുകുട്ടിയെപ്പോലെയായിരിക്കണം. പിഞ്ചുപൈത ലിനെപ്പോലെയായിരിക്കണം ജ്ഞാനി. പിഞ്ചു പൈതൽ മലവിസർജ്ജനംപോലും അറിയുന്നില്ല. മലമൂത്രങ്ങടം തമ്മിലുള്ള അന്തരത്തെക്കുറിച്ചുകൂടി കുട്ടിക്കു ബോധമില്ല. യോഗികഠം അത്തരത്തിലുള്ള വരാണ്. അവർ ഒന്നിനെ സ്നേഹിക്കുകയും മറെറാ ന്നിനെ വെറുക്കുകയും ചെയ്യുന്നില്ല. അവർക്കു് വിഷ ത്തിൻെറ ദോഷത്തെക്കുറിച്ചുപോലും ബോധമില്ല. വിഷം കൊടുക്കുന്നവനാണ് അതേപ്പററി ബോധ മുണ്ടായിരിക്കേണ്ടതു്. അതുപോലെ, ജ്ഞാനികഠം "എനിക്കു ഊണുവേണം, എനിക്കു ഇന്നതുവേണം" എന്നൊന്നും ആവശ്യപ്പെടുന്നതല്ല. അവർ സദാ അന്തര്യാമിയായ ആത്മാവിങ്കൽ മാത്രം നിഷ്ഠയുറപ്പി ച്ചവരാണ്. *

വ്യാഖ്യാനം :— ആത്മവിചാരംമൂലം ആത്മജ്ഞാനി യായവൻ ചെറുകുട്ടിയുടെ മാതിരിയായിരിക്കും. ഭഗവാൻ രമണമഹർഷിയുടെ ഉപദേശം ശ്രദ്ധിക്കുക :

''ആറുമാസം പ്രായമായ ശിശുവെപ്പോലെയാവുന്നി ല്ലെങ്കിൽ ആത്മജ്ഞാനിയാവുകയില്ല.''

അതായത്, സർവ്വവിധ ഭേദഭാവനകളും മറന്ന് യോഗി ചെറുകുട്ടിയെപ്പോലെ ആത്മാനന്ദത്തിൽ മാത്രം മുഴുകുന്നു. പിഞ്ചുപൈതലിനെപ്പോലെ ഭേദഭാവമില്ലാതെ ആത്മ ഭാവനയുടെ സൂക്ഷ്മവിചാര സുഖാവസ്ഥയിൽത്തന്നെ യോഗികൾ രമിക്കുന്നു. ചെറുകുട്ടികൾക്കു മലമൂത്ര വിസർജ്ജനത്തെക്കുറിച്ചുള്ള ചിന്തയോ മലം, മൂത്രം എന്നീ നികൃഷ്ട വസ്തുക്കളിൽ അറപ്പോ ഇല്ലാത്തതുപോലെ ആത്മജ്ഞാനിയായ യോഗിക്ക് യാതൊരു ഭേദഭാവവുമില്ല. ചെറുകുട്ടികൾക്ക് ''ഈ സാധനം വേണം, അതു വേണ്ട'' എന്നിങ്ങനെ ഭേദബുദ്ധിയില്ലാത്തതുപോലെ ആത്മജ്ഞാനികൾക്കു വിഷയഭാവനയില്ല; ഒന്നിനോടും അടുപ്പവുമില്ല, വെറുപ്പുമില്ല. നിരന്തരമായ ആത്മാനന്ദാനുഭൂതിയാൽ കൃതാർത്ഥനാണ് ആത്മജ്ഞാനി.

വിമാനമാലംബ്യ ശരീരമേതദ്
ഭുനക്ത്യശേഷാൻ വിഷയാനുപസ്ഥിതാൻ
പരേച്ഛയാ ബാലവദാത്മവേത്താ
യോ ഽവ്യക്തലിംഗോ ഽനനുഷക്തബാഹ്യഃ''

''ദിഗംബരോ വാപി ച സാംബരോവാ
ത്വഗംബരോ വാപി ചിദംബരസ്ഥഃ
ഉന്മത്തവദ്വാപി ച ബാലവദ് വാ
പിശാചവദ്വാപിചരത്യവന്യാം.''

(വിവേകചൂഡാമണി)

(ആത്മജ്ഞാനി ഒരു വിമാനത്തിലെന്നപോലെ ഈ ശരീരത്തിൽ വർത്തിച്ചുകൊണ്ട്, അന്യരുടെ ആഗ്രഹപ്രകാരം സമീപം വന്നുചേരുന്ന ആഹാരാദിവിഷയങ്ങളെയെല്ലാം ഒരു ബാലനെപ്പോലെ അനുഭവിക്കുന്നു. ബാഹ്യവിഷയങ്ങളിൽ അനാസക്തനായ ആത്മജ്ഞാനിയെ തിരിച്ചറിയാനുള്ള അടയാളങ്ങളൊന്നും ഉണ്ടായിരിക്കയില്ല. ആ അഖണ്ഡജ്ഞാനനിഷ്ഠൻ ഉന്മത്തനെപ്പോലെയോ ബാലനെ

പ്പോലെയോ ഭൂമിയിൽ സഞ്ചരിക്കുന്നു. അദ്ദേഹം നഗ്നനായിട്ടായിരിക്കാം ചിലപ്പോൾ; പിന്നെച്ചിലപ്പോൾ തുണിയോ മരവുരിയോ ചുററിയിട്ടുണ്ടെന്നുംവരാം. പ്രാകൃത ജനങ്ങളുടെ പീഡയുണ്ടാകാതിരിക്കാൻ അവർ പലപ്പോഴം ''ബാലോന്മത്തപിശാചവത്'' സഞ്ചരിക്കുന്നു. വിഷം കൊടുത്താലും ആത്മജ്ഞാനി യാതൊരു ഭാവഭേദവും കാണിക്കാതെ അതു ഭക്ഷിക്കുന്നു. പക്ഷെ കൊടുക്കുന്നവനാണ് വിഷം കൊടുത്താലുള്ള ആപത്തിനെപ്പററി ചിന്തിക്കേണ്ടതു്. നിത്യാനന്ദഭഗവാൻ അവധൂതയോഗിയായി മഞ്ചേശ്വരത്തു വിശ്രമിക്കുമ്പോൾ അപ്പയ്യ എന്ന മന്ത്രവാദി വിഷം പുരട്ടിയ പുകയില, പലതവണ അരുതെന്നു പറഞ്ഞിട്ടും, സ്വാമിജിയുടെ വായിൽ തിരികിക്കയററി. ഫലമെന്തെന്നോ ? സ്വാമിജി യാതൊരു ഭാവഭേദവുമില്ലാതെ പുകയില കടിച്ചിറക്കിയപ്പോഴേക്കും മന്ത്രവാദിയുടെ വയർ സ്തംഭിക്കുകയും ബോധരഹിതനായി വീഴുകയും ചെയ്തു. മന്ത്രവാദി പിന്നീട് കർമ്മഫലത്തിന്നനുസരിച്ചു മരിക്കുകയും ചെയ്തു. ആത്മപ്രഭാവത്തിൽ വിരാജിക്കുന്ന രാജയോഗിയെ ഉപദ്രവിച്ചാൽ ദ്രോഹമേല്പിക്കുന്നവന്നു് ചിലപ്പോൾ പശ്ചാത്തപിക്കേണ്ടിവരും. പ്രകൃതിശിക്ഷ അനുഭവിക്കേണ്ടിവരും. ജ്ഞാനികളായ യോഗികൾക്ക് ഒന്നിലും ഇച്ഛയോ ആഗ്രഹമോ ഉണ്ടാകുന്നില്ല. അവർ സദാ ബ്രഹ്മാനന്ദത്തിൽ മുഴുകി രസിക്കുന്നു. ശ്രീ ശങ്കരാചാര്യർ ഈ നിലയെ വർണ്ണിച്ചതു ശ്രദ്ധിക്കുക.

''നഖിദ്യതേ നോ വിഷയൈഃ പ്രമോദതേ
ന സജ്ജതേ നാ പി വിരജ്യതേ ച
സ്വസ്മിൻ സദാ ക്രീഡതി നന്ദതി സ്വയം
നിരന്തരാനന്ദ രസേന തൃപ്തഃ''

(വിവേകചൂഡാമണി)

(ആ) ബ്രഹ്മജ്ഞാനി അനിഷ്ടപ്രാപ്തികൊണ്ടു് ഖേദിക്കുകയോ ഇഷ്ടപ്രാപ്തികൊണ്ടു് മോദിക്കുകയോ ചെയ്യുന്നില്ല.

വിഷയങ്ങളിൽ സക്തിയോ വിരക്്തിയോ ഇല്ല. സദാ തന്നിൽത്തന്നെ ആനന്ദിക്കുന്നു, സമുദ്ധനുമാകുന്നു. നിരന്തരമായ ആത്്മാനന്ദാനുഭൂതിയാൽ കൃതാർത്ഥനാണ് (ബ്രഹ്മജ്ഞൻ) ആത്്മജ്ഞാനി ആഹാരത്തെക്കുറിച്ച് ക്ലേശിക്കുന്നില്ല. ആഹാരാദി വിഷയങ്ങളെക്കുറിച്ച് ചിന്തിച്ച ''എനിക്കതുവേണം, ഇതുവേണം'' എന്നൊന്നും ആഗ്രഹിക്കുന്നില്ല. വല്ലതും കിട്ടിയെങ്കിൽ ഭക്ഷിക്കും. കിട്ടിയില്ലെങ്കിൽ പരിഭ്രമവുമില്ല. ആത്മജ്ഞാനി യാതൊരു തടസ്സവും കൂടാതെ സ്വച്ഛന്ദം ജീവിക്കുന്നു. സദാ നിരതിശയാനന്ദമഗ്നനായി സഞ്ചരിക്കുന്നു.

76 * കയ്യിലുള്ള പണം ചെലവാക്കാനിച്ഛിക്കാതെ പെട്ടിയിലിട്ടാൽ ആയത് വലിയ നിക്ഷേപമായിത്തീരുന്നു. ചെലവാക്കിക്കൊണ്ടിരുന്നാൽ ആയതു് കുറഞ്ഞു കുറഞ്ഞു വരുന്നു. ധനമെന്നതു് ജീവൻ. പെട്ടി എന്നാൽ ബുദ്ധി. പെട്ടിക്ക ഒന്നുംതന്നെ വേണമെന്നില്ല. അതുപോലെ തന്നത്താൻ അറിയുന്ന ഒരാൾക്ക് വേറെ യാതൊന്നും വേണമെന്നില്ല. *

വ്യാഖ്യാനം:— കയ്യിലുള്ള പണം നാനാവിഷയങ്ങൾക്ക ചെലവഴിക്കാതെ പെട്ടിയിൽ സൂക്ഷിച്ചാൽ ആയത് ഒടുവിൽ വലിയ ഒരു നിക്ഷേപമായിത്തീരുകയും ജീവിതഭദ്രതസ്സു ഉറപ്പായിത്തീരുകയും ചെയ്യുന്നു. അതുപോലെതന്നെയാണ് ജീവശക്തിയും. മനുഷ്യൻ ജീവചൈതന്യത്തെ പലതരത്തിലുമുള്ള ഇന്ദ്രിയഭോഗാസ്വാദനത്തിന്നായി വിനിയോഗിക്കാതെ സൂക്ഷ്മബുദ്ധിയാകുന്ന പെട്ടിയിൽ—ആത്മധ്യാനത്തിൽ—സ്ഥിരപ്പെടുത്തിയാൽ ഒടുവിൽ അവൻ പരമാത്മനിധിക്ക ഉടമയായിത്തീരുകയും ജീവിതം നിത്യാനന്ദമയമാകുകയും ചെയ്യും. തന്നിലുള്ള ജീവശക്തി

എന്ന അമൂല്യധനത്തിന്റെ സ്വരൂപാനുഭവം—പരമാത്മ പദം പ്രാപ്തമായാൽ ബുദ്ധിയെന്ന പെട്ടിക്ക ആശാരൂപ വൃത്തികളൊന്നും ബാക്കിയാകുന്നില്ല. അതിന്റെ ആവശ്യം നേരിടുന്നുമില്ല. തന്നെത്താൻ അറിയുന്ന ആൾ—രാജ യോഗി—പൂർണ്ണകാമനാണ്, നിത്യതൃപ്തനാണ്, നിത്യാ നന്ദിയാണ്. നേടേണ്ടതു്, നേടി; അറിയേണ്ടതു് അറിഞ്ഞു; ജീവിതലക്ഷ്യം സാക്ഷാൽക്കരിച്ചു.

77 * ഭയമെന്നതു് മനോഭാവനയാണ്. സൂക്ഷ്മ ജ്ഞാനദൃഷ്ടിക്ക് ഭയമുണ്ടാവുകയില്ല. ആത്മബോധ മില്ലാത്തവനാണ് ഭയം. കഴുത്തിൽ സ്വർണ്ണമാല. കാതിൽ സ്വർണ്ണക്കടുക്കൻ, വിരലിൽ സ്വർണ്ണമോ തിരം ഇവയുള്ളപ്പോൾ അവ കട്ടുപോകുമോ എന്ന ഭയമുണ്ടാകുന്നു. ദേഹത്തിൽ സ്വർണ്ണാഭരണമൊന്നു മില്ലാതിരിക്കുമ്പോൾ യാതൊരു ഭയത്തിന്നും കാരണ മില്ല. *

വ്യാഖ്യാനം:— ശ്രീ വിദ്യാരണ്യസ്വാമികളുടെ ഉപ ദേശം ശ്രദ്ധിക്കുക.

"പ്രതിഷ്ഠാം വിന്ദതേ സ്വസ്മിൻയദാസ്യാദഥസോഽഭയഃ
കുരുതേസ്മിന്നന്തരം ചേദഥ തസ്യ ഭയം ഭവേത്—"

(ശ്രീപഞ്ചദശി)

(താനാകുന്ന ആത്മാവിൽ സ്ഥിരമായസ്ഥിതിയെ എപ്പോൾ പ്രാപിക്കുന്നുവോ അപ്പോൾ അവൻ ഭയരഹിത നാകും. ഈ ആത്മാവിൽ ഭേദത്തെ കാണുന്നുവെങ്കിൽ അപ്പോൾ അവന്നു ഭയമുണ്ടാകും). "ദ്വിതീയാദ്വൈഭയം ഭവതി" എന്നാണല്ലോ ശ്രുത്യുപദേശം—രണ്ടുണ്ടെന്നുകണ്ടാൽ അപ്പോൾ ഭയം നിശ്ചയം എന്നു സാരം. ഭയമെന്നതു് മനോവിഭ്രമം മാത്രമാണ്. മായയുടെ നിസ്സാരത നാം മന

സ്ഥിരമാക്കുവാനും ആത്മസത്യമെന്തെന്നനുഭവിച്ചറിയുവാനും തുടങ്ങിയാൽ നമുക്ക് യാതൊരു ഭയവും ഉണ്ടാവുകയില്ല. ബ്രഹ്മത്തെ അറിഞ്ഞവൻ മാത്രം ഭയരഹിതൻ. ആത്മബോധമില്ലാത്തവനാണ് ഭയം. താൻ നിത്യമായ ആത്മചൈതന്യമാണെന്ന ബോധമുറച്ചവന്നു് യാതൊരു വിധ ഭയവുമുണ്ടാവുകയില്ല. അത്തരത്തിലുള്ള ആത്മജ്ഞാനിയാണ് ധീരൻ. അതുകൊണ്ടാണ് വ്യാസഭഗവാൻ ഇങ്ങനെ ഉപദേശിച്ചതു്.

''ശോകസ്ഥാനസഹസ്രാണി
ഭയസ്ഥാന ശതാനി ച
ദിവസേ ദിവസേ മൂഢ-
മാവിശന്തി, ന പണ്ഡിതം''

(ഭാരതഗായത്രി)

(മൂഢനു നാംതോറും ആയിരമായിരം ശോകഹേതുക്കളും നൂറു നൂറു ഭയഹേതുക്കളുമുണ്ടാകുന്നു, പണ്ഡിതന്നില്ല) പണ്ഡിതൻ എന്നതിന്നു് ആത്മജ്ഞാനി എന്നാണർത്ഥം. ഉപനിഷത്തുക്കളിൽ ബ്രഹ്മോപാസകനെ എപ്പോഴും ''ധീരൻ'' എന്നു വിശേഷിപ്പിച്ചിരിക്കുന്നതിന്റെ രഹസ്യവുമതാണ്.

''ധീരാഃ പ്രേത്യാസ്മാല്ലോകാദമൃതാ ഭവന്തി''

(കേനോപനിഷത്ത്)

''........മത്വാ ധീരോ ഹർഷശോകൗ ജഹാതി''
കശ്ചിദ്ധീരഃ പ്രത്യഗാത്മാന മൈക്ഷൽ''

(കഠോപനിഷത്ത്)

യോഗി അന്തർദൃഷ്ടികൊണ്ടു നോക്കുമ്പോൾ സകലത്തിലും ആത്മചൈതന്യത്തെ ദർശിക്കുന്നു. തന്നെത്തന്നെ കാണുന്നു. പിന്നെ ഭയത്തിന്നവകാശമില്ലല്ലോ. രണ്ടുണ്ടെങ്കിലല്ലേ ഭയപ്പെടുവാനുള്ളൂ.

''ആനന്ദം ബ്രഹ്മണോ വിദ്വാൻ ന ബിഭേതി കുതശ്ചന''

(തൈത്തിരിയോപനിഷത്)

ബ്രഹ്മാനന്ദം അനുഭവിച്ചറിഞ്ഞവൻ ഒന്നിൽനിന്നും ഭയപ്പെടുന്നില്ല—ആത്മജ്ഞാനിയായവൻ തന്നിൽനിന്നന്യമായി ഒന്നുംതന്നെ കാണുന്നില്ല. എല്ലാം സ്വാത്മാവായ സച്ചിദാനന്ദചൈതന്യം— കാരണം, ഈ പ്രപഞ്ചത്തിലെ സകലത്തിലും പരിലസിച്ചു വിളങ്ങുന്നതു് നിത്യമായ ആത്മചൈതന്യംതന്നെ— അതിനാൽ പരമാത്മാവിനെ ഉപാസിക്കുന്ന സാധകനു് ഒന്നിനേയും ഭയപ്പെടുവാനില്ല. ആത്മദർശനം സ്വാനുഭവമായ രാജയോഗികൾ യാതൊന്നിനേയുംഭയപ്പെടുവാനില്ല.

മഹാപരാക്രമിയായ അലക്സാണ്ടർ ചക്രവർത്തി ഇന്ത്യയിൽ അവധൂതയോഗിവര്യനായ ദാണ്ഡ്യായനെ കാണുകയും അദ്ദേഹത്തിൻെറ തേജസ്സിൽ ബഹുമാനം തോന്നി, തൻെറ രാജ്യത്തേയ്ക്കു വരണമെന്നു ക്ഷണിക്കുകയും ചെയ്തു. ''ഞാൻ വരുന്നില്ല., എനിക്കീവനം മതി'' എന്നു അദ്ദേഹം ചക്രവർത്തിയോടു പറഞ്ഞു. അപ്പോൾ ചക്രവർത്തി ''നിങ്ങൾക്കു സ്ഥാനമാനങ്ങളും സമ്പത്തും തരാം, ഞാൻ ലോകചക്രവർത്തിയാണ്'' എന്നു പറഞ്ഞു. ''വേണ്ട, അതൊന്നും ഞാൻ സാരമാക്കുന്നില്ല '' എന്നു അവധൂതയോഗി ഉറപ്പിച്ചു പറഞ്ഞപ്പോൾ, ''നിങ്ങൾ വരികയില്ലെങ്കിൽ ഞാൻ നിങ്ങളെ കൊല്ലും'' എന്നു പറഞ്ഞു അലക്സാണ്ടർ തൻെറ അരയിൽ തൂങ്ങുന്ന വാൾ അല്പമൊന്നു ഉറയിൽനിന്നു പൊക്കി അപ്പോൾ ദാണ്ഡ്യായനൻ പ്രശാന്തമായി മന്ദഹസിച്ചു, ''അല്ലയോ അലക്സാണ്ടർ, താങ്കൾ ഇതിൽപരം ഒരു വിഡ്ഢിത്തം ഇതിനുമുമ്പു പറഞ്ഞിരിക്കില്ല—എന്നെ കൊല്ലുകയോ? അതു താങ്കൾക്കു കഴിവുള്ളതല്ല. സൂര്യൻ എന്നെ ശോഷിപ്പിക്കയില്ല; വഹ്നി എന്നെ ദഹിപ്പിക്കയില്ല; വാൾ എന്നെ കൊല്ലുകയില്ല; ഞാൻ അജൻ, അമൃതൻ, സനാതനൻ, സർവ്വമുക്തൻ, സർവ്വാന്തര്യാമി'' എന്നു പറഞ്ഞു. അലക്സാണ്ടർ

ചക്രവർത്തി താൻ ചെയ്തുപോയ അവിവേകത്തിന്ന് മാപ്പപേക്ഷിച്ച സ്ഥലം വിടുകയാണ് ചെയ്തതു്. അതു് അദ്ധ്യാത്മധീരത.

ശരീരമമതയിലും ആശാപാശങ്ങളിലും ഭ്രമിച്ച ജീവിക്കുന്നവർക്കാണ് ഭയവും സംശയവും. ശരീരത്തിൽ ആഭരണമുണ്ടാകുമ്പോഴാണ് ഒരാൾക്ക അവ കട്ടുപോകുമോ എന്ന ഭയമുണ്ടാകുന്നതു്. അതുപോലെ, നമ്മുടെ മനസ്സിൽ പലതരം ആഗ്രഹങ്ങൾ തിങ്ങിയിരിക്കുന്നതുകൊണ്ടാണ്, പലവിധ ഭോഗങ്ങൾക്കും ഭൌതിക സമ്പത്തുകൾക്കും അധിപതിയായതുകൊണ്ടാണ്, മനുഷ്യൻ സദാ ഭയത്തിൽ ജീവിക്കുന്നതും അവന്നു് മരണഭയം അധികമാകുന്നതും. ആശകളൊന്നുമില്ലാത്തവന്നു് ഭയമേ ഇല്ല. ആഭരണമൊന്നുമില്ലാത്തവൻ കള്ളനെ ഭയപ്പെടേണ്ടതില്ലല്ലോ പണവും സ്വത്തുക്കളുമൊക്കെ ഭയത്തിന്ന കാരണമാകുന്നു. ''ഇതെന്റെതു്, അതു് നിന്റെതു്'' എന്നീ നിലയിലാണ് അന്യോന്യമത്സരവും അന്യോന്യഭയവും ഉണ്ടാകുന്നതു്. എല്ലാം ''ഭഗവാന്റെതു്'' എന്ന ശുദ്ധഭാവനയിൽ ജീവിക്കുന്നവന്നു് ഭയവുമില്ല, ശോകവുമില്ല.

78. * വെള്ളത്തെ ഭയന്നാൽ നിങ്ങൾക്ക് തോണിയിൽക്കൂടി നദി കടക്കുക സാദ്ധ്യമല്ല. അഗ്നിയെ പേടിച്ചാൽ വെള്ളം തിളപ്പിക്കുവാൻ വയ്യ. ഭയം അകററണം. ഏതു കാര്യം നേടണമെങ്കിലും ഒരുവൻ നിർഭയനായിരിക്കണം. നാം ചെയ്യുന്ന എന്തിന്നും കാരണം മനസ്സാണ്. *

വ്യാഖ്യാനം:— ഭയപ്പെടുന്നവന്നു് ഈ ലോകത്തിൽ ഒന്നുംതന്നെ നേടാനാവില്ല. വെള്ളത്തെ ഭയന്നാൽ നിങ്ങൾക്ക് തോണിയിൽ നദി കടക്കുവാൻ സാദ്ധ്യമല്ല.

അഗ്നിയെ പേടിച്ചാൽ നിങ്ങൾക്ക് വെള്ളം തിളപ്പിക്കു വാനും കഴിയുകയില്ല. ഇത്തരത്തിൽ ഭയന്നാൽ ജീവിതത്തിൽ ഒന്നുംതന്നെ നേടാനാവാതെ നിത്യദുഃഖമായിരിക്കും ഫലം. വിജയത്തിൻെറ രഹസ്യം നിർഭയതത്വത്തിൽ ഒളിഞ്ഞുകിടക്കുന്നു. അതുപോലെതന്നെ, ജീവന്മുക്തി എന്ന പരമോൽകൃഷ്ടപദവി പ്രാപിക്കണമെങ്കിലും സാധകൻ നിർഭയനായിരിക്കണം. ബ്രഹ്മോപാസകനായ രാജയോഗി ആശ, ഭയം, ക്രോധം ഇവ തീരെ വർജ്ജിച്ചവനായിരിക്കണം, ഈ ബ്രഹ്മാണ്ഡത്തിന്നു മുഴുവൻ ആലംബമായ, അധിഷ്ഠാനമായ, ആ പരമസത്യത്തെ ആരായുന്ന സാധകന്നു്, ആ പരമചൈതന്യത്തെ ഉപാസിക്കുന്ന ഭക്തന്നു്, ഈ ലോകത്തിൽ ആരേയും ഭയപ്പെടുവാനില്ല, ആൎക്കുംതന്നെ അവനേയും ഭയപ്പെടുവാനില്ല. ആത്മബോധമുള്ളവന്നു് യാതൊരുവിധ ഭയവുമില്ല. ആത്മീയതത്വത്തിൻെറ കണികപോലുമറിയാത്ത ജനങ്ങൾക്കു് സൎവ്വവും ഭയവും സംശയവുമാണ്. അവർ സത്യമെന്തെന്നറിയാത്തതിനാൽ സദാ അന്ധകാരത്തിലും ദുഃഖത്തിലും ഭയത്തിലും ആണ്ടിരിക്കുന്നു. രാജയോഗസാധകൻ നിർഭയനായി സത്യത്തെ സാക്ഷാൽക്കരിക്കാൻ പുരോഗമിക്കണം. ഏതു പ്രതിബന്ധങ്ങളെയും ഉശിരോടെ തരണം ചെയ്യാനുള്ള മനക്കരുത്തു് സാധകന്നുണ്ടായിരിക്കണം. മനോബലമാണു് മുഖ്യമായിട്ടുണ്ടാവേണ്ടതു്. എല്ലാകാര്യങ്ങൾക്കും മനസ്സു് നായകത്വം വഹിക്കുന്നതിനാൽ മനസ്സിനെ ആത്മതത്വത്തിൽ സ്ഥിരമായി നിലനിർത്തുന്നതിലാണ് സാധകൻെറ ജീവിതവിജയം.

''നായമാത്മാബലഹീനേന ലഭ്യഃ'' എന്ന മുണ്ഡകോപനിഷദ് വാക്യം ശ്രദ്ധേയമാണ്. ഭീരുവിന്നു് ആത്മരാജ്യം കരഗതമാവുകയില്ല. ശ്രീ വസിഷ്ഠമഹർഷിയുടെ ദിവ്യോപദേശവും ഗ്രഹിക്കുക.

''ചിത്തം കാരണമസ്ഥാനാം തസ്മിൻ സതി ജഗത്രയം
തസ്മിൻ ക്ഷീണേ ജഗൽക്ഷീണം തച്ചികിത്സ്യം പ്രയത്നതഃ''

(സകലത്തിന്നും കാരണം മനസ്സുതന്നെ. മനസ്സ് ഉണരുമ്പോഴേ ലോകമുണ്ട്. മനസ്സ് ക്ഷീണിക്കുമ്പോഴേ എല്ലാം ക്ഷീണിക്കുന്നു. അതുകൊണ്ടു മനസ്സിനെ പ്രയത്നിച്ചു ചികിത്സിക്കണം).

79. * മനസ്സ് നിരോധിച്ചവർക്കു വാസനയില്ല. അഞ്ചോ ആറോ ആയിരം ഉറുപ്പിക കൊടുത്തു ഒരു വൈരക്കല്ല് വാങ്ങുന്നതു് മനസ്സിന്റെ വിഭ്രാന്തി മാത്രമാണ്. നമുക്കു അതു വാങ്ങുവാനുള്ള മനസ്സില്ലെങ്കിൽ നമുക്കതു് മണ്ണിന്നു സമമാണ്. *

വ്യാഖ്യാനം:— യോഗസാധനയാൽ മനസ്സിലെ വാസനകളെല്ലാം നശിപ്പിച്ചവർക്കു മാത്രമേ ശാശ്വതമായ വൈരാഗ്യമുള്ളു. ആത്മാനന്ദം സ്വാനുഭവമായവർക്കു മററൊന്നും നേടണമെന്ന ആഗ്രഹമുണ്ടാവുന്നില്ല. അതാണ് ശാശ്വതവൈരാഗ്യപദം. മനസ്സ് നിരോധിച്ചവർക്കു പ്രാരബ്ധ വാസനയുണ്ടാകുന്നില്ല. എപ്രകാരം ഒരു വൈരക്കല്ലിന്നു മനസ്സിന്റെ വിഭ്രാന്തിമൂലം വമ്പിച്ച തുക വില കൊടുക്കുന്നുവോ, എപ്രകാരം അതേ വൈരക്കല്ലിൽ നമുക്കു മനസ്സിന്റെ ഇച്ഛയില്ലെങ്കിൽ ആയതു് വെറും മണ്ണിന്നു സമമായി വിലയില്ലാതായിത്തീരുന്നുവോ, അതേപ്രകാരം, ദേഹസുഖവിഷയത്തിലെന്നല്ല എല്ലാവിധ ഭൌതിക സുഖങ്ങളിലും നമുക്കു മനസ്സുചെല്ലുന്നില്ലെങ്കിൽ യാതൊരു മഹത്വവും മേന്മയുമില്ല; അവയെല്ലാം വെറും നിസ്സാരം. ''ഇതെനിക്കു വേണം'' എന്ന മനസ്സുതന്നെ സംസാരം; ആ മനസ്സില്ലാതാകുന്നതു മോക്ഷം. ഇതത്രേ ജ്ഞാനോപദേശങ്ങളുടെ സാരസർവ്വസ്വമെന്നു് വസിഷ്ഠ

ഭഗവാൻ ഉപദേശിച്ചിരിക്കുന്നു. അതിനാൽ ശാശ്വത വൈരാഗ്യത്തിന്നു് നാം മനസ്സിനെ നിയന്ത്രിക്കുവാനാണു ശ്രമിക്കേണ്ടതു്. അതിലാണു് മനുഷ്യമഹത്വം ഒളിഞ്ഞു കിടക്കുന്നതു്.

''ജ്ഞാനവാസിഷ്ഠ''ത്തിലുള്ള അമൃതവാണി ശ്രദ്ധിക്കുക. ''സംസാരചക്രത്തിന്റെ നടക്കുടം മനസ്സാണു്. മനസ്സാകുന്ന നടക്കുടത്തെ ചലിക്കാതെ അമർത്തിക്കൊണ്ടാൽ സംസാരചക്രത്തിന്റെ ഗതി നിന്നുപോകും. നടക്കുടത്തെ-മനസ്സിനെ ഇളക്കി വിട്ടുകൊടുത്താൽ ചക്രത്തിന്റെ ഗതി എത്രതടുത്താലും നിലയ്ക്കുകയില്ല. അതിനാൽ പൗരുഷത്തേയും ബുദ്ധിയേയും ഉപയോഗിച്ചു യുക്തിപൂർവ്വം സംസാരചക്രനാഭിയായ മനസ്സിനെ തടുത്തുകൊള്ളണം. കർമ്മങ്ങൾക്കും ജന്മങ്ങൾക്കും ബീജം മനസ്സൊന്നുതന്നെ. ചിത്തത്യാഗമത്രെ സർവ്വത്യാഗം. ചിത്തത്തെ ത്യജിച്ചാൽ ദ്വൈതഭാവംനീങ്ങി, സർവ്വത്ര ഏകഭാവനയുദിച്ചു് പരമവും ശാന്തവും ഏകവും അച്ഛവും അനാമയവുമായ പദം (പരമാനന്ദവാസ്തവസ്വരൂപം) ശേഷിക്കും.''

80 * ശവസംസ്കാര വേളയിൽ നമുക്കുണ്ടാകുന്ന വൈരാഗ്യം ക്ഷണികമാണ്. ഗുരുവിനാൽ സിദ്ധിച്ച വൈരാഗ്യം ശാശ്വതമാണ്. വൈരാഗ്യത്താൽ മാത്രമെ മുക്തിയുള്ളു. അതിനാൽ വൈരാഗ്യം അത്യുത്തമമായിട്ടുള്ളതാണ്. അതിലേക്കുള്ള മാർഗ്ഗമാണ് ഗുരു. ഗുരുവിങ്കലേക്കുള്ള മാർഗ്ഗമാണ് ഉപദേശം ലഭിക്കണമെന്ന ഇച്ഛ. ഗുരുവിനെ കിട്ടുക എന്നതിനേക്കാൾ മഹത്തരമാണ് വൈരാഗ്യസിദ്ധി. അഭ്യാസത്താൽ അനുഭവസ്ഥനായി വൈരാഗിയാകുന്നതാണ് യഥാ

ർത്ഥ വൈരാഗ്യം. ഒരാൾ അഭ്യസിച്ചു വൈരാഗ്യ മഹത്വം അനുഭവിക്കുകയും മററുള്ളവർക്കു ഉപദേശിച്ചുകൊടുക്കുകയും ചെയ്യുകയാണെങ്കിൽ അതാണ് യോഗാനന്തരവൈരാഗ്യം. അതാണ് അനശ്വരവും അഖണ്ഡവുമായ പദവി. അതാണ് ശാന്തിവൃക്ഷം. ശിരസ്സിനുള്ളിൽ സ്ഥിതിചെയ്യുന്ന ശാന്തിവൃക്ഷത്തിൽക്കയറി അതുമായി ഇണങ്ങുന്നതുതന്നെ വൈരാഗ്യം. കാമക്രോധാദി തായ്‌വേർ വെട്ടിക്കളയുന്നതുതന്നെ അഖണ്ഡവൈരാഗ്യം. സംസാരത്തിലിരുന്നു അതിന്റെ അല്പസുഖങ്ങളനുഭവിച്ചുകൊണ്ട്, അതേസമയം അവയെ ത്യജിച്ചുകൊണ്ടു്, ജീവിക്കുന്നതു് രണ്ടാംതരം വൈരാഗ്യമേ ആകുന്നുള്ളു. ജീവന്മുക്തിപദവിതന്നെ വൈരാഗ്യം. വിശ്വാസമില്ലാത്തവർക്കു വൈരാഗ്യമില്ല. വിശ്വാസമില്ലാത്തവർക്കു ആനന്ദാനുഭവമെന്ന ഫലാനുഭൂതിയുമില്ല. *

വ്യാഖ്യാനം :— ഈ ലോകത്തിൽ പലതരത്തിലുമുള്ള വൈരാഗ്യം കാണാം. ശ്മശാനവൈരാഗ്യം, പ്രസവവൈരാഗ്യം മുതലായവ. ശവം അഗ്നിക്കിരയാകുന്നതു കാണുമ്പോൾ ഒരാൾക്കു ജീവിതമെന്തെന്ന ഒരു ചിന്തയും എത്രയും പ്രിയപ്പെട്ടതായി കരുതിയ ദേഹം വെന്തു വെണ്ണീറായിപ്പോകുന്നതിൽ ഒരത്ഭുതവും തനിക്കും ഇതുതന്നെയല്ലേ ഗതി എന്ന ഭയവും ഇവയെല്ലാം ചേന്നു മനസ്സിൽ ഒരു വൈരാഗ്യവും ഉണ്ടാകുന്നു. എന്നാൽ ആ വൈരാഗ്യം ക്ഷണികമാണ്. ശ്മശാന സ്ഥലം വിട്ട ഉടൻ ആ വൈരാഗ്യം നിശ്ശേഷം നശിക്കുകയും വീണ്ടും ''ഞാൻ, നീ'' എന്ന ഭാവത്തിൽ അഹംഭാവിയായി മത്സരിച്ചു ജീവി

ക്കുകയും ചെയ്യുന്നു. ഇത്തരം വൈരാഗ്യത്താൽ യാതൊരു ഗുണവുമില്ല. ശ്രീരാമകൃഷ്ണപരമഹംസരുടെ ദിവ്യവാണി ശ്രദ്ധിക്കുക.

''വൈരാഗ്യം മൂന്നു തരത്തിലുണ്ട്. സംസാരത്തിലെ പൊള്ളലേററു പൊരിഞ്ഞിട്ട് കാവിത്തുണി കെട്ടുന്നു. ആ വൈരാഗ്യം ഏറെനാൾ നില്ക്കില്ല. ഒരുത്തന് ജോലിയൊന്നുമില്ല. കാവിയും കെട്ടി കാശിക്കു നടകൊണ്ടു. മൂന്നുനാലു മാസം കഴിഞ്ഞ് വീട്ടിലെഴുത്തു വന്നു, 'എനിക്കൊരു ജോലിയായി. കുറച്ചുമാസം കഴിഞ്ഞ് വീട്ടിലോട്ടുവരാം. നിങ്ങളാരും പരിഭ്രമിക്കരുത്.' പിന്നൊരുവന്, എല്ലാം ഉണ്ട്, ഒന്നിനും കുറവില്ല. എന്നാൽ എന്തോ ഒന്നിലും ഒരു സുഖം തോന്നുന്നില്ല. ഒററക്കിരുന്ന് ഈശ്വരനുവേണ്ടി കേഴുന്നു. അതാണ് യഥാർത്ഥ വൈരാഗ്യം.''

(ശ്രീരാമകൃഷ്ണവചനാമൃതം)

ഗുരുവിൻെറ അനുഗ്രഹം നിമിത്തം അനുഭവിക്കാനിട വരുന്ന ശാശ്വതമായ ആത്മാനന്ദത്താൽ ഭൗതികസുഖങ്ങളിലുള്ള ഇച്ഛ നിശ്ശേഷം നശിക്കുകയും സാധകൻ തനി വൈരാഗിയായി രൂപാന്തരപ്പെടുകയും ചെയ്യുന്നു. ഇത്തരത്തിലുള്ള ശാശ്വതവൈരാഗ്യത്താലാണ് മനുഷ്യൻ മുക്തി നേടുന്നത്. ജീവന്മുക്തിപദമെന്ന ജീവിത വിജയത്തിൽ വൈരാഗ്യം സുപ്രധാനമായ പങ്കാണ് വഹിക്കുന്നത്. യഥാർത്ഥ വൈരാഗ്യം പൂർണ്ണമായാൽ മാത്രമേ നമുക്ക് ഈശ്വര സാക്ഷാൽക്കാരമുള്ളു. പരമാത്മദർശനത്തിന്ന് മുഖ്യമായി വേണ്ടത് വൈരാഗ്യം തന്നെ. ശ്രീ. ശങ്കരാചാര്യരുടെ ഉപദേശം ഗ്രഹിക്കുക.

''വൈരാഗ്യബോധൗ പുരുഷസ്യ പക്ഷിവത്
പക്ഷൗ വിജാനീഹി വിചക്ഷണ ത്വം.

വിമുക്തി സൗധാഗ്രതലാധിരോഹണം
താഭ്യാം വിനാഽന്യതരേണ സിദ്ധ്യതി."

(വിവേകചൂഡാമണി)

(മുക്തി പ്രാപിക്കണമെന്നു് ആഗ്രഹിക്കുന്ന പുരുഷനു്, ഹേ വിദ്വൻ, വൈരാഗ്യവും ബോധവും പക്ഷിയ്ക്കു് രണ്ടു ചിറകുകൾ എന്നതുപോലെയാണ് എന്നു് അറിഞ്ഞാലും. മോക്ഷരൂപമാകുന്ന മാളിക മുകളിൽ പറന്നു കയറുവാൻ ഇവയിൽ ഏതെങ്കിലും ഒന്നുകൊണ്ടുമാത്രം സാദ്ധ്യമല്ല). വാസനകളെല്ലാം നശിച്ചു് ആത്മാവ് സ്വമഹിമയിൽ പ്രകാശിക്കുന്ന പരമപദമായ ജീവന്മുക്തി പദംതന്നെ ശാശ്വത വൈരാഗ്യപദം. അതിലുപരി മറെറാരു പദമില്ല. വിശ്വാസമില്ലാത്തവൎക്കു ഈ പരമപദം പൂകുവാൻ കഴിയുകയില്ല. ജീവിതത്തിന്റെ പരമലക്ഷ്യം ഈശ്വരസാക്ഷാൽക്കാരമാണെന്ന ഉറച്ച വിശ്വാസമുള്ളവന്നു മാത്രമെ വൈരാഗ്യംഭാവം ഉറയ്ക്കുകയുള്ളു. അത്തരത്തിലുള്ളവൻ ക്ഷണികങ്ങളായ ഇന്ദ്രിയ സുഖങ്ങളിൽ ഭ്രമിക്കാതെയും രമിക്കാതെയും ആത്മാഭിമുഖമായി യോഗസാധന ചെയ്യുന്നു. അവന്നു മാത്രമേ ശാശ്വതവൈരാഗ്യമുണ്ടാവുകയുള്ളു. ശ്രീരാമകൃഷ്ണദേവന്റെ അമൃവാണി ശ്രദ്ധിക്കുക.

"വൈരാഗ്യം രണ്ടുവിധമുണ്ടു്. തീവ്രവൈരാഗ്യവും മന്ദവൈരാഗ്യവും. മന്ദവൈരാഗ്യം ഒക്കെയങ്ങു നടക്കും എന്നു മെല്ലെ നീങ്ങുന്ന മട്ടു്. തീവ്രവൈരാഗ്യം ചാണയ്ക്കു വെച്ച കത്തിയുടെ വായ്ത്തലപോലെയും. മായാപാശത്തെ "കർകർ" എന്നു അറുത്തുകളയും."

(ശ്രീരാമകൃഷ്ണവചനാമൃതം)

വിശ്വാസമില്ലാത്തവരുടെ മനസ്സു് സദാ ഇളകിക്കൊണ്ടിരിക്കും. പലവിധ സംശയങ്ങളാലും അവൎക്കു ജീവന്മുക്തി പദമെന്ന പരമലക്ഷ്യസ്ഥാനത്തെത്തുവാൻ തര

പ്പെടാതെ വരുന്നു. അത്തരത്തിലുള്ള വൈരാഗ്യത്തെയാണ് മർക്കട വൈരാഗ്യമെന്നു ശ്രീരാമകൃഷ്ണദേവൻ പറഞ്ഞതു്. വിശ്വാസമെന്ന ബീജത്തിൽനിന്നാണ് ആത്മീയ വൃക്ഷത്തിന്റെ ഉല്പത്തി. വിശ്വാസം നശിച്ച സംശയാലുക്കൾക്ക് എത്രതന്നെ സാധനയനുഷ്ഠിച്ചാലും ആനന്ദാനുഭൂതിയുണ്ടാകുന്നതല്ല. സദ്ഗുരുവിങ്കലും സദ്ഗുരുവിനാൽ ലഭ്യമായ യോഗസാധനയിലും അചഞ്ചലമായ വിശ്വാസവും ശ്രദ്ധയും ഉണ്ടെങ്കിൽ മാത്രമെ ആത്മീയ ജീവിതം വിജയപ്രദമാവുകയുള്ളു. എങ്കിൽ മാത്രമെ ആത്മദർശനം കരതലാമലകംപോലെ സ്വാനുഭവമാവുകയുമുള്ളൂ.

81 * ഇളനീർ എളുപ്പത്തിൽ പറിച്ചെടുക്കാം. എന്നാൽ തേങ്ങ അങ്ങിനെ എളുപ്പത്തിൽ പറിക്കുക വയ്യ. അതുപോലെ, നമ്മുടെ മനസ്സ് ദൃഢമായിരിക്കണം. എന്തുതന്നെ കേട്ടാലും, മററുള്ളവർ നമ്മെക്കുറിച്ചെന്തുതന്നെ പറഞ്ഞാലും നമ്മുടെ ഹൃദയം പതറിപ്പോകരുതു്. ഇതാണ് മനുഷ്യജീവിതത്തിൽ നേടേണ്ടുന്ന നേട്ടം. ഗളച്ഛേദം സംഭവിക്കുകയാണെങ്കിൽപോലും ഭയപ്പെടാതെ അവൻ അതു നിറവേററണം. ചൂരൽകൊണ്ടോ കൈകൊണ്ടോ മററായുധങ്ങൾകൊണ്ടോ അല്ല, മനസ്സുകൊണ്ടാണ് ശിക്ഷണം നടത്തേണ്ടതു്. കയറുകൊണ്ടു കെട്ടാതെ ഒരാളെ അടക്കിനിർത്താൻ കഴിയണം. ഈ ശക്തി മനുഷ്യൻ ജീവിതത്തിൽ ലഭ്യമാക്കണം. *

വ്യാഖ്യാനം:— ഇളനീർ എളുപ്പം പറിക്കുവാൻ കഴിയും. തേങ്ങയാണെങ്കിൽ അത്ര എളുപ്പം പറിക്കുവാൻ സാധിക്കുകയില്ല. അതുപോലെ, ചഞ്ചലഹൃദയം എളു

പ്പത്തിൽ വികാരങ്ങൾക്ക– ഇന്ദ്രിയഭോഗസുഖങ്ങൾക്ക്— അടിമപ്പെട്ടു ദുഃഖിക്കുവാനിടവരുന്നു. എന്നാൽ സാധനാ ബലത്താൽ സുദൃഢമായ മനസ്സ് ഇന്ദ്രിയങ്ങൾക്കടിമ പ്പെടുകയില്ല. അത്തരത്തിലുള്ള മനസ്സ് ആത്മാവിൽ സുസ്ഥിരമായിരിക്കും. സാധകനെക്കുറിച്ചു ലൗകികരായ ജനങ്ങൾ എന്തുതന്നെ പറയട്ടെ, സാധകൻ അതെല്ലാം തന്നെ കേട്ടാലും വികാരവിധേയനാകരുത്. ആത്മ നിഷ്ഠയിൽ അശ്രദ്ധ കാണിച്ചുപോകരുത്, വികാരത്തി ന്നടിമപ്പെടരുത്. സദ്ഗുരുവിങ്കലും പരമാത്മാവിലും അചഞ്ചലമായ ഭക്തിയുള്ളവന്ന് യാതൊന്നും ഭയപ്പെടുവാ നില്ല. അവനാണ് പുരുഷൻ. ആ സ്ഥൈര്യമാണ് സാധകൻ തേടേണ്ട, നേടേണ്ട ഉത്തമഗുണം. ജീവൻ വെടിയേണ്ടിവന്നാലും ആത്മവിശ്വാസത്തിൽനിന്നു് സാധകൻ വ്യതിചലിക്കരുത്. ശ്രീകൃഷ്ണഭഗവാന്റെ ഈ വാക്യതല്ലജം സാധകന്മാർ സദാ സ്മരിക്കേണ്ടതാണ്.

''നമേ ഭക്ത: പ്രണശ്യതി''—എന്റെ ഭക്തൻ ഒരി ക്കലും നാശത്തെ പ്രാപിക്കുന്നില്ല.

"തമേവ ശരണം ഗച്ഛ
സർവ്വഭാവേന ഭാരത
തത് പ്രസാദാത് പരാംശാന്തിം
സ്ഥാനം പ്രാപ്സ്യസി ശാശ്വതം''

(ശ്രീമദ് ഭഗവദ്ഗീത—18/62)

(അല്ലയോ അർജ്ജുന ! സർവ്വാത്മനാ നീ ആ ഈശ്വരനെ ത്തന്നെ ശരണം പ്രാപിക്കുക. അദ്ദേഹത്തിന്റെ പ്രസാദ ത്താൽ നീ ഉത്തമമായ ഉപശാന്തിയേയും നിത്യമായ പര മേശ്വരപദത്തേയും പ്രാപിക്കും). കൈകൊണ്ടോ വടി കൊണ്ടോ അടിച്ചിട്ടല്ല, ഹൃദയംകൊണ്ടു സ്നേഹിച്ചിട്ടാണ് അന്യരെ പാകപ്പെടുത്തേണ്ടതു്. നിർമ്മലമായ ഹൃദയ

ത്തിൻെറ മുമ്പിൽ എല്ലാവരും കുമ്പിടും. കയറില്ലാതെ കെട്ടാൻ പഠിക്കണം. പ്രേമമാകുന്ന പാശംകൊണ്ടു ബന്ധിക്കണം. അതായത്ത്, സ്നേഹംകൊണ്ടു വശീകരിക്കണം. പരമാചാര്യന്മാരായ സത്പുരുഷന്മാർ സകല ജീവജാലങ്ങളേയും സ്നേഹാത്മകമായ പാശംകൊണ്ടു കെട്ടിക്കോർത്തിണക്കുന്നു. അവരുടേതു് ദേഹബന്ധമല്ല, ആത്മബന്ധമാണ്. കയറുകൊണ്ടു കെട്ടിയതിലും ഉറപ്പ് ഈ പ്രേമപാശംകൊണ്ടുള്ള ബന്ധത്തിന്നാണ്. ഈ സിദ്ധി മനുഷ്യൻ സമ്പാദിക്കുകതന്നെ വേണം. മഹാകവി കുമാരനാശാൻ രചിച്ച ഗുരുസ്തവത്തിൽ ശ്രീനാരായണഗുരുദേവനെക്കുറിച്ചു ചൊല്ലിയതു് ശ്രദ്ധിക്കുക.

"മോഹാകുലരാം ഞങ്ങളെയങ്ങടെയടിപ്പൂ
സ്നേഹാത്മകമാം പാശമതിൽക്കെട്ടിയിഴപ്പൂ
ആഹാ! ബഹുലക്ഷം ജനമങ്ങേത്തിരുനാമ-
വ്യാഹാരബലത്താൽ വിജയിപ്പൂ ഗുരുമൂർത്തേ!"

82 * കാൽനടയായി പോകുന്നവൻ സഞ്ചാരി (ചഞ്ചലമനസ്കൻ). കാൽനടയായി പോവുക എന്നതാണ് "യുക്തി". ഹൃദയത്തിന്നുള്ളിൽ ചേരുന്നതു് ശക്തി. "സന്യാസം" റെയിൽവണ്ടിയിൽക്കൂടെ പോകുന്നതുപോലെ. റെയിൽവണ്ടി എന്നതു് ശരീരം. വണ്ടിക്കുള്ളിലെ സഞ്ചാരി മനസ്സ്. സഞ്ചാരികൾ ഇല്ലാഞ്ഞാൽ വണ്ടി ചലിക്കുകയില്ല; ടിക്കററ് കൊടുക്കുകയില്ല; ജനങ്ങൾ തടിച്ചുകൂടുകയില്ല; ഒന്നാംക്ലാസ്സും രണ്ടാംക്ലാസ്സും മൂന്നാം ക്ലാസ്സും ഉണ്ടാവുകയില്ല. ശിരസ്സ് എന്നതു് എഞ്ചിൻ; നാഡികളും ഞരമ്പുകളും ആണികൾ. നാഡിഞരമ്പുകൾക്കുള്ളിൽ ചലിച്ചുകൊണ്ടിരിക്കുന്നതു് വായു. *

വ്യാഖ്യാനം:— കാൽനടക്കാരൻ അലഞ്ഞു തിരി യുന്ന സഞ്ചാരിയാണല്ലോ. അതുപോലെയാണ് സംസാ രിയുടെ നിലയും. സംസാരി നാനാവിധ വിഷയങ്ങ ളിൽ മനസ്സിനെ വ്യാപരിപ്പിച്ചു കാലം കഴിക്കുന്നു. സദാ ചഞ്ചലസ്വഭാവംതന്നെ മനസ്സിന്റേതു്. കാൽനടയായി പോവുക എന്നതു് യുക്തിചിന്തപോലെയാണ്. യുക്തി ചിന്ത മനുഷ്യനെ നാനാവിധങ്ങളായ പ്രപഞ്ചരഹസ്യങ്ങ ളിലേക്കു നയിക്കുന്നു എന്നല്ലാതെ ജീവിതത്തിന്റെ പരമ ലക്ഷ്യമായ ആത്മസാക്ഷാൽക്കാരം വരുകവാൻ യുക്തികൊ ണ്ടാവില്ല. അതുകൊണ്ടാണ് തത്വദർശികളായ ഋഷിമാർ ഇങ്ങനെ ഉപദേശിച്ചതു്.

“നായമാത്മാ പ്രവചനേന ലഭ്യോ
ന മേധയാ ന ബഹുനാ ശ്രുതേന
യ മേവൈഷവൃണുതേ തേനലഭ്യ-
സ്തസ്യൈഷ ആത്മാ വിവൃണുതേ തനൂം സ്വാം.”

(കഠോപനിഷത്ത്)

(ഈ ആത്മാവു വേദാധ്യയനംകൊണ്ടോ മേധാശക്തി കൊണ്ടോ, വളരെ കേട്ടു പഠിച്ചതുകൊണ്ടോ പ്രാപിക്കാവ തല്ല. യാതൊരു സാധകനാണോ ആത്മാവിനെ അറിയ ണമെന്നാഗ്രഹിക്കുകയും അതിന്നായി സാധനകളനുഷ്ഠിക്കു കയും ചെയ്യുന്നതു് അവന്നു് ആത്മാവു് സ്വസ്വരൂപത്തെ പ്രകാശിപ്പിച്ചു കൊടുക്കുന്നു) യുക്തികൊണ്ടല്ലാ ശക്തികൊ ണ്ടാണ് ആത്മസാക്ഷാൽക്കാരം വരുകവാൻ കഴിയുക. നിരന്തരമായ യോഗസാധനവഴി ഹൃദയാകാശത്തിലെ പര മാത്മാവിനെ ദർശിക്കുവാൻ കഴിയുന്നു. ആത്മദർശന ത്തിന്നു് നിരന്തരസാധനതന്നെ മുഖ്യാവലംബം. ശക്തി ആത്മാവിന്റെ സ്ഫുരണമാണ്; യുക്തി മനസ്സിന്റെ സങ്ക ല്പവും. തീവണ്ടിയിൽ സഞ്ചരിക്കുന്നവന്നു് ലക്ഷ്യസ്ഥാ

നത്തിൽ അതിവേഗത്തിലെത്താം. അതുപോലെതന്നെ, സന്യാസജീവിതം കൈക്കൊണ്ടവൻ ക്ഷണത്തിൽ ജീവന്മുക്തിപദം പൂകുന്നു. സംസാരിയാകട്ടെ കാൽനടക്കാരനെപ്പോലെ ലക്ഷ്യത്തിലെത്തുവാൻ വളരെ വൈകുന്നു. അതുകൊണ്ടാണ് തീവണ്ടിയിൽ സഞ്ചരിക്കുന്നവനാണ് സന്യാസിയെന്ന് പ്രതിപാദിച്ചിരിക്കുന്നതു്. ജ്ഞാനിയും അജ്ഞാനിയും തമ്മിലുള്ള ഭേദത്തെക്കുറിച്ചുള്ള ശ്രീ വിദ്യാരണ്യസ്വാമികളുടെ ഉപദേശം നല്ലപോലെശ്രദ്ധിക്കുക.

മാർഗ്ഗേ ഗന്ത്രോർദ്വയോഃ ശ്രാന്തൌ സമായാമപ്യദൂരതാം
ജനാൻ ധൈര്യാദ്ദ്രുതം ഗച്ഛേദന്യസ്തിഷ്ഠതി ദീനധീഃ''
(ശ്രീപഞ്ചദശി)

(രണ്ടുപേർ വഴിയിൽക്കൂടെ സഞ്ചരിക്കുന്നു. രണ്ടുപേക്കും ഒരുപോലെ ക്ഷീണവുമുണ്ട്. എന്നാൽ അതിലൊരുവനു തനിക്കെത്തേണ്ടതായ സ്ഥാനം അടുത്തിരിക്കുന്നുവെന്നറിവുള്ളതിനാൽ അവൻ ധൈര്യത്തോടുകൂടെ അതിവേഗം സഞ്ചരിക്കും. ലക്ഷ്യസ്ഥാനം അറിയാത്ത മറേറയാത്രക്കാരൻ ദുഃഖിച്ചുകൊണ്ട് ക്ഷീണം തീർക്കാൻ വളരെ സമയം ഒരേടത്തുതന്നെയിരിക്കും).

മനുഷ്യശരീരത്തെ ഒരു തീവണ്ടിയോടുപമിക്കാം; മനസ്സിനെ അതിൽ യാത്രചെയ്യുന്നവരോടും. യാത്രക്കാരൊന്നുമില്ലെങ്കിൽ വണ്ടി ഓടുകയില്ല, ടിക്കററു കൊടുക്കുകയില്ല, ജനങ്ങൾ തടിച്ചുകൂടുകയില്ല. അതുപോലെ, മനോവ്യാപാരങ്ങളില്ലെങ്കിൽ ശരീരം ചലിക്കുകയില്ല, കർമ്മാനുഷ്ഠാനങ്ങളുമില്ല, സമുദായവ്യവസ്ഥിതിയുമില്ല. മനസ്സങ്കല്പങ്ങളാണ് ശരീരചലനത്തിന്നും നിരവധി കർമ്മങ്ങൾക്കും നിദാനം. യാത്രക്കാരില്ലെങ്കിൽ തീവണ്ടികളിൽ ക്ലാസുവിഭജനം അനാവശ്യം; അതുപോലെതന്നെ, മനോ

വൃത്തികളില്ലെങ്കിൽ മനുഷ്യന്നു് ലോകത്തിൽ നല്ലതു്, ചീത്ത എന്ന ഭേദമില്ല. ഒന്നാംക്ലാസ്സെന്ന സത്വഗുണവും രണ്ടാംക്ലാസ്സെന്ന രജോഗുണവും മൂന്നാംക്ലാസ്സെന്ന തമോഗുണവും അവന്നുണ്ടായിരിക്കയില്ല എന്നർത്ഥം. തീവണ്ടിക്കു് എഞ്ചിനും പലവിധ ആണികളും ആവിശക്തിയും അത്യാവശ്യമാണെങ്കിൽ ശരീരമാകുന്ന വണ്ടിക്കു് ശിരസ്സാകുന്ന എഞ്ചിനും നാഡിഞരമ്പുകളാകുന്ന ആണികളും പ്രാണനാകുന്ന ആവിയും അത്യന്താപേക്ഷിതമാണു്. എഞ്ചിനാണു് തീവണ്ടിക്കു അതിപ്രധാനം; അതുപോലെ മനുഷ്യശരീരത്തിൽ ശിരസ്സും. ഉത്തമാംഗം എന്നാണല്ലോ ശിരസ്സിന്നു പര്യായം: ആവികൊണ്ടാണു് എഞ്ചിൻ പ്രവർത്തിക്കുന്നതും വണ്ടിമുഴവൻ ചലിക്കുവാൻ ഇടവരുന്നതും. അതുപോലെ പ്രാണൻെറ ശക്തിമൂലമാണു് ശരീരത്തിൻെറ സകല പ്രവർത്തനങ്ങളും നടക്കുന്നതു്. ഈ പ്രാണൻ പരബ്രഹ്മമായ ജഗൽപ്രാണൻെറ ഒരു വകഭേദം മാത്രമാണെന്നു് സാധകൻ നല്ലപോലെ ധരിക്കേണ്ടതാണു്.

83 * മെയിൽവണ്ടിക്കും ലോക്കൽ വണ്ടിക്കും ശക്തി ഒന്നുതന്നെ. സമയം മാത്രമാണു് അവ തമ്മിലുള്ള വ്യത്യാസം. സന്യാസി മെയിൽ വണ്ടിപ്പോലെയാണു്. ബാഹ്യലോകം മുഴവൻ തന്നിൽതന്നെ കാണുന്നവനാണു് സന്യാസി. സ്വന്തം ശക്തി ബാഹ്യലോകത്തിൽ കേന്ദ്രീകരിക്കുന്നവൻ ലോക്കൽ വണ്ടിപോലെയാണു്. വണ്ടിയിൽ കയറുക പ്രയാസം; കയറിക്കഴിഞ്ഞാൽ പ്രയാസമില്ല. അപ്പോഠം യാത്രക്കാരൻ തൻെറ സാമാനങ്ങളെക്കു

റിച്ച് ചിന്തിക്കുകയില്ല. വണ്ടിയിൽ ഇരുന്നു സാധനങ്ങൾ വാങ്ങുമ്പോൾ നമ്മുടെ ശ്രദ്ധവണ്ടിയിലാണ്. *

വ്യാഖ്യാനം:— മനുഷ്യരെല്ലാം ഇന്നല്ലെങ്കിൽ നാളെ മുക്തിയടയാതെ നിവൃത്തിയില്ല. ഈ വിഷയത്തിൽ ചിലർ മെയിൽവണ്ടിപോലെയും മററു ചിലർ ലോക്കൽ വണ്ടിപോലെയുമാണ് എന്ന വ്യത്യാസമേ ഉള്ളൂ. മെയിലിന്റെയും ലോക്കലിന്റെയും യാന്ത്രികരീതി ഒന്നുതന്നെയെങ്കിലും അവ തമ്മിലുള്ള വ്യത്യാസം ഓട്ടത്തിലുള്ള സമയത്തെ സംബന്ധിച്ചാണ്. സന്യാസിയിൽ സൂക്ഷ്മവിചാരത്തിന്റെ വേഗം—ആത്മധ്യാനബലം— കൂട്ടുതലാണ്. അതിനാൽ യോഗി താമസിയാതെ ലക്ഷ്യസ്ഥാനത്തെത്തുന്നു; അതായത്, ഈശ്വരസാക്ഷാത്കാരം നേടുന്നു. സന്യാസി ഈ ലോകത്തിൽ സർവ്വത്ര വ്യാപിച്ചുകിടക്കുന്ന ആത്മചൈതന്യത്തെ തന്റെ ഹൃദയാകാശത്തിൽ സ്വയം അനുഭവിച്ചറിഞ്ഞു ആനന്ദിക്കുവാനാണ്. എന്നാൽ, അതേ ശക്തിയുടെ വൈഭവത്തെ ഉള്ളിൽ അനുഭവിച്ചറിയുവാനാകാതെ, ആ ശക്തിയെ ബാഹ്യവിഷയകമായി ചെലവഴിച്ചു ദുഃഖിക്കുന്നവർ —സംസാരികൾ— ലോക്കൽ വണ്ടിപോലെ ഉദ്ദിഷ്ട സ്ഥാനത്തെത്തുവാൻ വളരെയധികം വൈകിപ്പോകുന്നു. അവർക്കു ജീവന്മുക്തിപദം വിദൂരസ്ഥമാണെന്നു താല്പര്യം. വണ്ടിയിൽ കയറുക പ്രയാസം; കയറിക്കഴിഞ്ഞാൽ ബുദ്ധിമുട്ടൊന്നുമില്ല; അവിടെ സ്വന്തം സാമാനങ്ങളെക്കുറിച്ചു ചിന്തിക്കുന്നതുപോലുമില്ല. അതേവിധം, പരമാത്മാവിൽ ശ്രദ്ധയും ഭക്തിയുമുണ്ടാകുവാൻ വളരെ വിഷമം; ഏകാഗ്രത സമ്പാദിച്ചു കഴിഞ്ഞാൽ പിന്നെ ലൗകിക ജീവിതം ഒരിക്കലും ഭാരമായി തോന്നുകയില്ല. ലൗകികബന്ധങ്ങളൊന്നുംതന്നെ പ്രതിബന്ധങ്ങ

ള്ളാതായി അനുഭവപ്പെടുകയും ജീവിതം നിത്യാനന്ദമയമായിത്തീരുകയും ചെയ്യുന്നു. വണ്ടിയിലിരുന്നു സാധനങ്ങൾ വാങ്ങുമ്പോൾ നമ്മുടെ ശ്രദ്ധ മുഴുവൻ വണ്ടി എപ്പോൾ പുറപ്പെടുമെന്നതിലാണ്. അതുപോലെ, ഈ സംസാരവ്യാപാരത്തിൽ മുഴുകുമ്പോഴും നമ്മുടെ ശ്രദ്ധ സദാ പരമാത്മാവിങ്കലായിരിക്കണം. അല്ലെങ്കിൽ, നാം നിരാശപ്പെടേണ്ടതായി വരും. ഇന്നു നഷ്ടമായ സമയം പിന്നെ ഒരിക്കലും ലഭിക്കുന്നതല്ല. ജീവൻ ശരീരമുപേക്ഷിച്ചു ഗമിക്കുന്നതെപ്പോഴെന്നു ആർക്കും നിശ്ചയമില്ല. അതിനാൽ ഈശ്വരധ്യാനത്തിന്നുള്ള അന്തർദൃഷ്ടി—ശ്രദ്ധ— എപ്പോഴുമുണ്ടായിരിക്കണം. മുഖ്യമായ ശ്രദ്ധ ആത്മധ്യാനത്തിലാവണം. പിന്നീട് മററു കാര്യങ്ങളിൽ ശ്രദ്ധിക്കുകയാണ് വേണ്ടതു്.

മാർത്താ, മറിയാസഹോദരിമാരുടെ വീട്ടിൽ യേശുദേവൻ സന്ദർശിക്കുകയും മറിയയുമായി ആത്മീയകാര്യങ്ങൾ ഗൌരവപൂർവ്വം സംസാരിക്കുകയും ചെയ്യുമ്പോൾ, മാർത്ത വീട്ടിനകത്തു് ഓരോ ജോലിയിൽ ഏർപ്പെട്ടിരിക്കയായിരുന്നു. കുറെ കഴിഞ്ഞപ്പോൾ മാത്ത നനഞ്ഞ കൈയും ചുകന്ന മുഖവുമായി കിതച്ചുകൊണ്ടു് യേശുദേവൻെറ സമീപം വന്നു പരിഭവത്തോടെ ഇങ്ങനെ പറഞ്ഞു. ''ഞാൻ അടുക്കളയിൽ കിടന്നു ചുട്ടുനീറുകയാണ്, മറിയയാണെങ്കിൽ ഇവിടെയുള്ള കുളിർമയുള്ള കാററുമേററു മാന്യാതിഥിയോടു് സംഭാഷണം ചെയ്തിരിക്കയും''. അപ്പോൾ യേശുദേവൻ മാർത്തയോട് പറഞ്ഞ സാരവാക്യങ്ങൾ അത്യന്തം ശ്രദ്ധേയമാണ്.

''മാർത്തേ, മാർത്തേ നീ പല കാര്യങ്ങളെപ്പററിയും വേവലാതിപ്പെടുകയാണ്. എന്നാൽ അവശ്യകാര്യം

ഒന്നാണ്. അതാണ് മറിയ തിരഞ്ഞെടുത്തിരിക്കുന്നത്. അവളെ അതിൽനിന്ന് പിന്തിരിപ്പിക്കുവാൻ ആർക്കും സാധിക്കുകയില്ല.''—അതായത്, മറിയ ശ്രേയോമാർഗ്ഗത്തിൽ—ആത്മീയമാർഗ്ഗത്തിൽ ചരിക്കുന്നുവെന്നു സാരം.

84 * ചുക്കാനില്ലാത്ത തോണിയെ ഉദ്ദിഷ്ടസ്ഥാനത്ത് എത്തിക്കാൻ കഴിയുകയില്ല. കപ്പൽ നയിക്കുന്നത് ആവിശക്തിയാലും കപ്പിത്താന്റെ യുക്തിയാലുമാണ്. തോണി കപ്പൽപോലെ പോകുന്നതല്ല. സന്യാസി കപ്പൽപോലെയാണ്. ലോകം മുഴുവൻ തന്നുള്ളിലൊതുക്കിയവൻ കപ്പൽപോലെയാണ്; ലോകത്തിലിരിക്കുന്നവൻ തോണിപോലെയും. കപ്പലിന്നു നേർവഴികാട്ടുന്ന ദീപം അതിന്റെ പാമരത്തിന്മേലാണ്. അതുപോലെയാണ് സന്യാസിക്കു ബ്രഹ്മരന്ധ്രം. സന്യാസിയുടെ മനസ്സ് ഹൃദയാകാശത്തിൽ ഐക്യപ്പെട്ടിരിക്കുന്നു. ഒരു പശുവിന്നു കുതിരയെപ്പോലെ ഓടാൻ കഴിയില്ല. സ്വാത്മാവിൽ ലയിച്ച മനസ്സിന്റെ അധിപതി കുതിരയെപ്പോലെയാണ്,—ലൗകികാത്തിൽ ഇരിക്കുന്ന മനസ്സിന്റെ ഉടമ പശുവെപ്പോലെയും. *

വ്യാഖ്യാനം:— ചുക്കാനില്ലാതിരുന്നാൽ തോണി ലക്ഷ്യത്തിലെത്താത്തതുപോലെ രാജയോഗസാധനയില്ലാതിരുന്നാൽ ജീവൻ പരമാത്മപദം പൂകുകയില്ല. കപ്പലിന്നു ആവിയന്ത്രത്തിന്റെ ശക്തിയും കപ്പിത്താന്റെ യുക്തിയും സഹായത്തിന്നുണ്ട്. അതുപോലെ, സന്യാസിക്കു ആത്മബോധമെന്ന ശക്തിയും യോഗസാധനയെന്ന യുക്തിയുമുണ്ട്. അതിനാൽ സന്യാസിയുടെ

ജന്മസാഫല്യം കപ്പലിൻേറതുപോലെയാണ്. ഈ ലോകത്തെസംബന്ധിച്ച അധിഷ്ഠാനശക്തി മുഴവൻ സ്വന്തം ഹൃദയാകാശത്തിൽ സ്ഥിരപ്പെടുത്തിയവന്ന വേഗംകൂടിയ കപ്പൽപോലെ അതിശീഘ്രമാണ് സദ്ഗതി; നേരെമറിച്ച തൻെറ ഹൃദയത്തിലെ ജ്ഞാനശക്തിയെ ക്ഷണികങ്ങളായ ബാഹ്യലോകസുഖങ്ങളിൽ ചേർത്തു കഴിയുന്നവർക്ക മന്ദഗതിയായ തോണിക്കെന്നപോലെ ലക്ഷ്യപ്രാപ്തി വിദൂരമാണ്. കപ്പലിൻെറ വഴികാട്ടി പാമരത്തിന്മേലുള്ള ദീപമാണ്. അതുപോലെയാണ് സന്യാസിയായ രാജയോഗിക്ക് ബ്രഹ്മരന്ധ്രത്തിൽ ജ്ഞാനജ്യോതിസ്സിൻെറ പ്രകാശം. ഇതിനെക്കറിച്ച യോഗിവര്യനായ ജ്ഞാനദേവ് പറഞ്ഞത് ശ്രദ്ധിക്കുക. ''ആത്മജ്യോതിസ്സിന്ന് തുല്യമായി യാതൊന്നുമില്ല. സൂര്യപ്രകാശവുംകൂടി താണതരമാണ്. സൂര്യചന്ദ്രപ്രകാശങ്ങളേക്കാളും മഹത്തരമാണ് ആത്മപ്രകാശം. അവിടെ ഉദയാസ്തമനങ്ങളില്ല. ഈ പ്രകാശം സഹസ്രദളപത്മത്തിൽ തന്നെ ദശിക്കുന്നു. ചൂടുമില്ല, തണുപ്പുമില്ലതിന്ന്. അതു തന്നെ പരമാത്മജ്യോതിസ്സ്'' — ഒരു പശുവിന്ന കുതിരയെയെപ്പോലെ ഓടാൻ കഴിയാത്തതുപോലെ ഒരുസംസാരിക്ക സന്യാസിയെപ്പോലെ എളുപ്പം നിത്യാനന്ദപദം പൂകുവാൻ കഴിയുകയില്ല. ആത്മാരാമനായി കഴിയുന്ന സന്യാസി കുതിരയെപ്പോലെയും ലൌകികസുഖങ്ങളിൽ അലയുന്ന സംസാരി ഒരു പശുവെപ്പോലെയുമാണ്.

85 * സത്യത്തെ അറിയാത്തവൻ (ആത്മബോധമില്ലാത്തവൻ) എരപ്പാളിയാണ്. മായാഭ്രാന്തിവിടാത്തവൻ —അധോഗതി കൈവിടാത്തവൻ— എരപ്പാളി. സത്യത്തെ സാക്ഷാൽക്കരിക്കാത്തവൻ, കത്തുന്ന ദീപത്തിൻെറ ജ്വാലയിൽപെട്ട ശലഭ

ങ്ങളെപ്പോലെ മായാവലയത്തിൽപ്പെട്ടവനാകുന്നു. ശലഭങ്ങൾ ദീപത്തെ വീണ്ടും വീണ്ടും സമീപിക്കുകയും ഒടുവിൽ അതിൽ വീണുമരിക്കുകയും ചെയ്യുന്നു. *

വ്യാഖ്യാനം:— ആത്മതത്വത്തെക്കുറിച്ചു മനസ്സിലാക്കി യോഗസാധനയിലൂടെ ആത്മബോധം സ്വാനുഭവമാക്കാത്തവൻ എരപ്പാളിക്കു തുല്യമാണ്. അവന്നെപ്പോഴും ആവലാതികളും, നാനാവിധ ആഗ്രഹങ്ങളും, നിത്യദുഃഖവുമാണ്. മോഹാത്മഭാവത്തിൽ സദാ വർത്തിച്ച് അജ്ഞാനഭ്രാന്തിയിൽ കഴിയുന്നവൻ-തുച്ഛമായ ഇന്ദ്രിയസുഖങ്ങളിൽ രമിക്കുന്നവൻ-അധോഗതിയിലാണ്ടു ദുഖിക്കുന്ന എരപ്പാളിതന്നെ. സ്വാമി സുരേശ്വരാചാര്യരുടെ സാരോപദേശം ശ്രദ്ധിക്കുക.

''സർവ്വാനർത്ഥഹേതുരാത്മാനവബോധ ഏവസുഖസ്യ
ചാനാഗമാപായിനഃ അപരതന്ത്രസ്യ ആത്മസ്വഭാവ-
ത്വാത്തസ്യാനവബോധഃ പിധാനം''

(നൈഷ്കർമ്മ്യസിദ്ധി)

(എല്ലാ അനർത്ഥങ്ങളും ഉണ്ടാകുന്നതു് ആത്മസ്വരൂപത്തെ അറിയാത്തതുകൊണ്ടാണ്. വന്നുംപോയും കൊണ്ടിരിക്കാത്തതും പരാധീനപ്പെടാത്തതുമായ ആനന്ദം ആത്മാവിൻെറ സ്വഭാവമാകുന്നു. ആത്മാവിനെ അറിയാത്തതുകൊണ്ടാണ് ആ ശാശ്വതാനന്ദം മറഞ്ഞു കിടക്കുന്നതു്).

അവനെന്നും അസ്വാതന്ത്ര്യതയും അടിമത്തവും അല്ലല്ലുകളും അസംതൃപ്തിയുംതന്നെ അനുഭവം. കാരണം ആത്മബോധമില്ലായ്മതന്നെ. ഇത്തരത്തിൽ, സത്യത്തെ സാക്ഷാത്ക്കരിക്കാത്തവൻ— ആത്മബോധമില്ലാത്തവൻ— കത്തുന്ന ദീപത്തിൻെറ ജ്വാലയിൽപെട്ട ശലഭങ്ങളെപ്പോലെയാണ്. ക്ഷണികങ്ങളായ ഇന്ദ്രിയസുഖങ്ങളിൽ ആകൃ

ഷ്യനായി ആഹാരവിഹാരമൈഥുനങ്ങളിൽ മാത്രം മുഴകി ദുഃഖിതനായി സ്വയം നശിക്കുവാനിടവരുന്നു, അത്തരത്തിലുള്ളവർ വിളക്കിന്റെ വെളിച്ചത്താൽ ആകർഷിക്കപ്പെട്ട ഒടുവിൽ അഗ്നിയിൽ വീണു നശിക്കുന്ന ശലഭങ്ങളെപ്പോലെ, മായയിൽ ഭ്രമിച്ചു വിഷയസുഖങ്ങളിൽ അത്യാസക്തി പൂണ്ടു ദുഃഖിച്ചു നശിക്കുന്നു. ഇത്തരക്കാരെക്കുറിച്ചു ശ്രീകൃഷ്ണഭഗവാൻ പ്രസ്താവിച്ചതു ശ്രദ്ധിക്കുക.

"അശ്രദ്ദധാനാഃ പുരുഷാ
ധർമ്മസ്യാസ്യ പരന്തപ,
അപ്രാപ്യ മാം നിവർത്തന്തേ
മൃത്യുസംസാരവർത്മനി"

(ശ്രീമദ് ഭഗവദ്ഗീത-9/3)

(അല്ലയോ അർജ്ജുനാ ഈ ആത്മജ്ഞാനത്തിൽ വിശ്വാസമില്ലാത്ത ജനങ്ങൾ ജനിച്ചു മരിക്കാനുള്ള മാർഗ്ഗങ്ങളിൽത്തന്നെ ചുററിത്തിരിഞ്ഞുഴലുന്നു. എന്നെ പ്രാപിച്ചാൽ മാത്രമേ അതിന്നു് അറുതിയുണ്ടാകയുള്ളു).

86 * ശരിയായി മനനം ചെയ്യുന്നവനാണ് മനുഷ്യൻ. മനനമെന്നതു് പുരുഷാർത്ഥം *

വ്യാഖ്യാനം :— മനനം ചെയ്യുന്നതിനാൽ മനുഷ്യനായി. താൻ ആരാണെന്നറിയാനുള്ള ആലോചന മനുഷ്യസൃഷ്ടിക്കുമാത്രമെ ഉള്ളു. മനനംമൂലം താൻ നിത്യമായ ആത്മാവാണെന്ന പരമസത്യം സാക്ഷാൽക്കരിക്കുവാനും പരമപുരുഷാർത്ഥമായ മോക്ഷം പ്രാപിക്കുവാനും മനുഷ്യനു മാത്രം സാധിക്കുന്നു. ഇതു് മനുഷ്യജന്മത്തിന്റെ സവിശേഷതയും ധന്യതയുമാണ്. ധർമ്മമെന്താണെന്നും അധർമ്മമെന്താണെന്നും വിവേചിച്ചറിയുവാനുള്ള വിവേകം മനുഷ്യനുണ്ടു്. ഇതരപ്രാണികൾക്കില്ല.

''ആഹാര നിദ്രാ ഭയ മൈഥുനഞ്ച
സാമാന്യമേതൽ പശുഭിർന്നരാണാം
ധർമ്മോഹി തേഷാമധികോ വിശേഷോ
ധർമ്മേണ ഹീനാഃ പശുഭിസ്സമാനാഃ''

(മഹാഭാരതം; ശാന്തിപർവ്വം)

(ആഹാരം, നിദ്ര, ഭയം, മൈഥുനം ഇവ മനുഷ്യക്കും പശുക്കൾക്കും ഒരുപോലെ രാഗതഃപ്രാപ്തമാകുന്നു. ധർമ്മം എന്നുള്ളതുതന്നെയാണ് മനുഷ്യക്കും പശുക്കൾക്കും തമ്മിലുള്ള ഭേദം. ധർമ്മമില്ലാത്തവൻ പശുവിനോട് തുല്യം)

''ജന്മങ്ങൾ പലതിലു മുണ്ടാമെന്നതിൽ മർത്ത്യ-
ജന്മമൊന്നതേ ഫലപ്രദമായീടുന്നതു.
ജന്തുക്കളായിട്ടുള്ള ജാതികൾക്കൊരുത്തർക്കും
അന്ധതചംകൊണ്ടു കഴിവരുന്നീലറിഞ്ഞാലും
ക്ഷോണിയിൽ മർത്ത്യജന്മം കിട്ടിയാൽ ജ്ഞാനോൽപ്പത്തി
വേണമെന്നാകിലവർക്കുണ്ടാക്കാം മനോഹരേ!
മാനുഷ ജന്മത്തിലല്ലാതൊരു ജന്മത്തിലും
ജ്ഞാനഹീനമാമവികേം വേർപെടുന്നീല.

(ചിന്താരത്നം)

സുപ്രസിദ്ധ സൂഫിമിസ്റ്റിക്കായ ജലാലുദ്ദീൻ റൂമിയുടെ ദിവ്യമനനം ശ്രദ്ധിക്കുക :

''ഞാൻ ലോഹധാതുവായി മരിച്ചു; സസ്യമായി. ഞാൻ സസ്യമായി മരിച്ചു; മൃഗമായി. ഞാൻ മൃഗമായി മരിച്ചു; മനുഷ്യനായി. എന്തിനു പേടിക്കണം ? മരണം കൊണ്ടെന്തു നഷ്ടം വന്നു ? ഇനിയും മനുഷ്യനായി ഞാൻ മരിക്കും. ദേവദൂതന്മാരുടെകൂടെ ഉയരാൻ. എനിക്കവിടുന്നും പോകണം: ഈശ്വരനൊഴികെ എല്ലാം നശിക്കും. ദേവദൂതജന്മവും ത്യജിക്കുമ്പോൾ മനസ്സൊരിക്കലും സങ്കല്പിക്കാത്ത ഒന്നാവും ഞാൻ. ഞാനില്ലാതാവട്ടെ ! എന്റെ ഇല്ലായ്മ മധുരസ്വരത്തിൽ പ്രഖ്യാപിക്കുന്നു: ''പരമേശ്വരനിലേയ്ക്കു് ഞാൻ തിരിച്ചുപോകും.''

87 * ബ്രഹ്മത്തിങ്കലേക്കുള്ള മാർഗ്ഗം അറിയുകയില്ലെങ്കിൽ വീണ്ടും വീണ്ടും ജനിച്ചുകൊണ്ടിരിക്കും. ഈ മാർഗ്ഗമറിയില്ലെങ്കിൽ സംതൃപ്തിയില്ല. ഫലത്തിൽ ആശിക്കാതെ കർമ്മം നിർവ്വഹിക്കുക എന്നതിലാണ് ഈ സംതൃപ്തി. ഈ നിഷ്കാമകർമ്മത്തിന്നാണ് മുക്തി എന്നു പേർ. അതുതന്നെ പരമാനന്ദം. ആശ നരകമാണ്. നിഷ്കാമമാണ് പരമാനന്ദം *

വ്യാഖ്യാനം :— ബ്രഹ്മതത്വമറിയാത്ത—ഈശ്വര സാക്ഷാൽക്കാരം നേടാത്ത-ജീവൻ വീണ്ടും വീണ്ടും സംസാരത്തിൽ ജനിച്ചു ദുഃഖിക്കാനിടവരുന്നു. ഈശ്വരസാക്ഷാൽക്കാരത്തിന്നുള്ള മാർഗ്ഗമറിയാത്തവന്നു എന്നും അസംതൃപ്തിയും നിരാശയുംതന്നെ അനുഭവം. മാർഗ്ഗമറിഞ്ഞാൽ മനഃശാന്തിക്കെളുപ്പമായി. ഫലത്തിൽ ആശിക്കാതെ അവനവന്റെ കൃത്യം ശരിക്കും നിറവേററിപ്പോരുക എന്നതിലാണ് മനുഷ്യന്റെ മനഃസമാധാനം സ്ഥിതിചെയ്യുന്നതു്. ഫലേച്ഛയില്ലാതെ ഈശ്വരാരാധനയായി കർമ്മം ചെയ്യുക എന്നതിലാണ് മനുഷ്യന്റെ സകല വിജയവും ഒളിഞ്ഞിരിക്കുന്നതു്. ലൗകികമായ എല്ലാ കർമ്മങ്ങളിലും ആശ ഊന്നുകയും, എന്നാൽ അതിലൊന്നിലുംതന്നെ സംതൃപ്തനാകാതിരിക്കുകയും എന്നതാണ് മനുഷ്യന്റെ സംസാരജീവിതം. അന്ത്യനിമിഷത്തിൽപോലും ആശകളുടെ കൂമ്പാരമായിരിക്കും അവന്റെ മനസ്സ്. അത്തരത്തിലുള്ളവന്നു് നിത്യമായ സുഖം ഒരിക്കലും ലഭിക്കുകയില്ല. അവനവന്റെ കർമ്മങ്ങൾ സത്യമായും കൃത്യമായും നിറവേററുക; ഫലത്തെക്കുറിച്ചു ദുഃഖിക്കേണ്ടതില്ല; എല്ലാം ഈശ്വരാർപ്പണമായി ചെയ്യുക.

"കർമ്മകർത്തവ്യമിത്യേവ
വിഹിതേഷ്വേവ കർമ്മസു

ബന്ധനം മനസോ നിത്യം
കർമ്മയോഗഃ സ ഉച്യതേ''

(ത്രിശിഖിബ്രാഹ്മണോപനിഷത്ത്)

(വിഹിതകർമ്മങ്ങളിൽ മാത്രം ''ഈ കർമ്മം ഞാൻ ചെയ്യേണ്ടതാകയാൽ ചെയ്യുന്നു'' എന്ന സങ്കല്പമുറപ്പിച്ച് മനസ്സിനെ ദൃഢപ്പെടുത്തുന്നതാണ് കർമ്മയോഗം).

ഇതാണ് നിത്യാനന്ദത്തിൻെറ രഹസ്യം. ഇതാണ് കർമ്മയോഗതത്വം. ''എനിക്കതു വേണം; അതു കിട്ടിയില്ലല്ലൊ'' എന്നിത്യാദിചിന്തകാം ഉപേക്ഷിച്ച്, തൽക്കാല സുഖത്തിൽ അഹങ്കരിക്കാതെയും ദുഃഖത്തിൽ ക്ലേശിക്കാതെയും ഇരിക്കുന്ന സമചിത്തതയാണ് യഥാർത്ഥ മനുഷ്യൻെറ ലക്ഷണം ശ്രീകൃഷ്ണഭഗവാൻെറ ദിവ്യോപദേശം ശ്രദ്ധിക്കുക.

''കർമ്മണ്യേവാധികാരസ്തേ
മാ ഫലേഷു കദാചന
മാ കർമ്മഫലഹേതുർഭൂഃ
മാ തേ സംഗോഽസ്ത്വ കർമ്മണി''

(ശ്രീമദ് ഭഗവത്ഗീത—2/47)

(നിനക്കു കർമ്മം ചെയ്യുന്നതിന്നു മാത്രമേ അധികാരമുള്ളു. കർമ്മഫലങ്ങളിൽ ഒരിക്കലും ഇച്ഛ പാടുള്ളതല്ല. നീ ഒരിക്കലും ഫലത്തെ ഉദ്ദേശിച്ച് കർമ്മം ചെയ്യുന്നവനായി ഭവിക്കരുതു്. കർമ്മം ചെയ്യാതിരിക്കുന്നതിൽ നിനക്കു പ്രീതിയും അരുതു്) കർമ്മം ചെയ്തുകൊണ്ടു് കർമ്മഫലബന്ധത്തെ ഇല്ലാതാക്കുന്ന സാമർത്ഥ്യത്തെയാണ് കർമ്മയോഗം എന്നു പറയുന്നതു്. കർമ്മങ്ങാം ബന്ധങ്ങളെ ഉളവാക്കുന്നവയാണെങ്കിലും ഈശ്വരാർപ്പണ ബുദ്ധികൊണ്ടു് ബന്ധനസ്വഭാവത്തിൽനിന്നു നിവർത്തിക്കുന്നു. ഇത്തരത്തിലുള്ള കർമ്മയോഗാനുഷ്ഠാനത്താൽ,

"ജന്മബന്ധവിനിർമ്മുക്താഃ
പദം ഗച്ഛന്ത്യനാമയം."

(ശ്രീമദ് ഭഗവദ്ഗീത–2/51)

(സുഖദുഃഖാദികളിലുള്ള സമത്വബുദ്ധിയാൽ–കർമ്മഫലത്തെ ഉപേക്ഷിച്ചതിനാൽ–ചിത്തശുദ്ധിവഴി ജന്മബന്ധത്തിൽനിന്ന് മുക്തന്മാരായി നിത്യാനന്ദപദം പൂകുന്നു) അതുതന്നെ നിരതിശയമായ പരമാനന്ദപദം; ആശയാണ് എല്ലാവിധ അനർത്ഥങ്ങൾക്കും കാരണം. ആശയ്ക്കുതിരുമില്ല. തന്നിമിത്തം മനുഷ്യജീവിതം ദുഃഖബീഭത്സമായിത്തീരുന്നു. അതിനാൽ ആശയകററിയാൽ തന്നെ മനുഷ്യന്നു നിത്യസുഖം, ശാന്തി, പരമാനന്ദം. അതിനാൽ കർമ്മഫലചിന്ത ഉപേക്ഷിച്ച്, വിഹിത കർമ്മങ്ങൾ ചെയ്തുകൊണ്ട്, ആത്മധ്യാനനിരതനായി ജീവിച്ചാൽ നിത്യാനന്ദപദം പൂകാം; ആത്മദർശനത്തിന്നു പാത്രമാവാം; ജീവന്മുക്തനാകാം.

കർമ്മയോഗമാഹാത്മ്യത്തെ ശ്രീകൃഷ്ണഭഗവാൻ വെളിവാക്കിയത് ശ്രദ്ധിക്കുക :

"യതഃപ്രവൃത്തിർ ഭൂതാനാം
യേന സർവ്വമിദം തതം
സ്വകർമ്മണാ തമഭ്യർച്യ
സിദ്ധിം വിന്ദതി മാനവഃ

(ശ്രീമദ്ഭഗവദ്ഗീത18/46)

(പരമകാരണമായ ഏതൊരീശ്വരസത്തയിൽ നിന്നാണോ എല്ലാ പ്രപഞ്ചഘടകങ്ങളുടേയും കർമ്മം തുടങ്ങുന്നതു്, ഏതൊരീശ്വരസത്തയാലാണോ ഈ പ്രപഞ്ചം മുഴവൻ അകവും പുറവും നിറക്കപ്പെട്ടിരിക്കുന്നതു്, ആ ഈശ്വരനെ തൻെറ പ്രവൃത്തികൊണ്ട് മനുഷ്യൻ ആരാധിച്ചാൽ സത്യാനുഭവത്തിന്ന്–ആത്മദർശനത്തിന്ന്–പാത്രമായിത്തീരുന്നു. ചിത്തശുദ്ധിവഴി ശ്രേയസ്സുണ്ടാകുന്നു; മോക്ഷം പ്രാപിക്കുന്നു).

88 * കടലാസ്സിൽ എഴുതുവാൻ പഠിച്ചവൻ മണലിലെഴുതി പരിശീലിക്കേണ്ടതില്ല. അതുപോലെ, നിർഗ്ഗുണബ്രഹ്മതത്വം സിദ്ധിച്ചവൻ സഗുണ ബ്രഹ്മോപാസനയിലേക്ക് അധഃപതിക്കേണ്ടതില്ല. പാൽ മോരാക്കിയാൽ പിന്നെ ആ മോര് വീണ്ടും പാലാക്കാൻ സാദ്ധ്യമാണോ? *

വ്യാഖ്യാനം:— കടലാസ്സിൽ എഴുതുവാൻ പഠിച്ചവൻ പിന്നീട് മണലിലെഴുതി ശീലിക്കുന്നത് അനാവശ്യമാണ്, അസംബന്ധമാണ്. അതുപോലെ, യോഗസാധനയാൽ ആത്മതത്വമറിഞ്ഞാനന്ദിക്കുന്നവൻ പിന്നീട് സഗുണോപാസനയിൽ ആസക്തി ചെലുത്തുകയില്ല. ഉന്നതപദവിയിലെത്തിയ ആരും അധഃപതിക്കുവാൻ ആഗ്രഹിക്കുകയില്ലല്ലൊ. അതുകൊണ്ടാണ് തത്വജ്ഞാനികളായ ആചാര്യന്മാർ ഇങ്ങനെ ഉപദേശിച്ചതു്.

"പ്രഥമാ പ്രതിമാ പൂജാ
ജപസ്തോത്രാദി മധ്യമാ
ഉത്തമാ മാനസീ പൂജാ
സോഽഹം പൂജോത്തമോത്തമാ"

പാൽ തൈരാക്കി അതുകടഞ്ഞു മോരുണ്ടാക്കിയാൽ പിന്നെ ആ മോര് വീണ്ടും പാലാക്കുക ഒരിക്കലും സാദ്ധ്യമല്ല. അതുപോലെ ചിത്തവൃത്തിനിരോധമെന്ന സാധനയാൽ ആനന്ദാമൃതമനുഭവിക്കുന്ന രാജയോഗി ഒരിക്കലും ആ നിജബോധാവസ്ഥയിൽനിന്നധഃപതിച്ച് കർമ്മകാണ്ഡപരമായ സഗുണോപാസനകളിൽ ചെന്നകപ്പെടുകയില്ല. അതുകൊണ്ടാണ് രാജയോഗാചാര്യനായ ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി ഇങ്ങനെ ചൊല്ലിയതു്.

ഗാത്രക്ഷേത്രത്തിലെ പൂരത്തിലെ
പാർത്തോനു പൂരമോ ഉത്സവമോ

ക്ഷേത്രാദിയോ ഒന്നും ചിത്രമായ് തോന്നില്ല
പാർത്തലത്തിങ്കലെൻ ജ്ഞാനപ്പെണ്ണേ.''

(ജ്ഞാനക്കുമ്മി)

''പള്ളിയിൽ പിറക്കുന്നത് നന്ന്, പള്ളിയിൽ മരിക്കുന്നത് ചീത്ത'' എന്ന ഹൈന്ദവവചനം ഓർക്കുക.

ശ്രീ വിവേകാനന്ദസ്വാമികളുടെ ദിവ്യോപദേശം ശ്രദ്ധിക്കുക.

''ആധ്യാത്മികമായി വളർന്നുകഴിഞ്ഞാൽപ്പിന്നെ പള്ളിയിൽ വാഴുന്നതു നന്നല്ല. പുറത്തുപോന്നു സ്വാതന്ത്ര്യത്തിൻെറ തുറന്ന വായുവിൽ മരണം വരിക്കുക''

(അമൃതഭാഷണം)

89 * ''മനസ്സ്'' ഉണ്ടെങ്കിലാണ് നിനക്കെല്ലാം വേണ്ടിവരുന്നതു്. ''മനസ്സി''ല്ലെങ്കിൽ ഒന്നും വേണ്ട. ''മനസ്സു''ള്ളപ്പോൾ ദൈവം നിനക്കു വിഭിന്നമായിത്തീരുന്നു. ബുദ്ധിയിൽ മനസ്സിനെ ലയിപ്പിച്ചാൽ നിനക്കു ദൈവം പ്രത്യേകമല്ല; എല്ലാം ഏകമായിത്തോന്നും. നിനക്കു ആശയുണ്ടെങ്കിലാണ് വേറെ ദൈവത്തിൻെറ ആവശ്യം. കാരണം, നിൻെറ ആശ സഫലീകരിക്കുവാൻ ദൈവസഹായം ആവശ്യം. അപ്പോൾ ''മനസ്സ്'' ഇന്ദ്രിയദ്വാരാ ഫലത്തിൻെറയും പിന്നാലെ പോവുകയും പലതിനെ കുറിച്ചും സംശയം ഉളവാക്കുകയും ചെയ്യുന്നു. അപ്പോഴാണ് ഒരുവന്നു വിഗ്രഹത്തിൻെറയും പ്രതിമയുടെയും ആവശ്യം തോന്നുന്നതു്. അയാൾക്കു കാരണകാര്യങ്ങൾ രണ്ടായി തോന്നുന്നു. മായ, അഥവാ അജ്ഞാനം, കൊണ്ടുണ്ടായതാണ്. വിഗ്രഹാരാധന. *

വ്യാഖ്യാനം:— ''മനസ്സ്'' ഉള്ളപ്പോൾ, അതായത് മനോവൃത്തികൾ നടന്നുകൊണ്ടിരിക്കുമ്പോൾ, പലതരം ആശകൾ മനുഷ്യർക്കുണ്ടാകുന്നു. എല്ലാതരം ദുഃഖങ്ങൾക്കും കാരണം ആശയാണ്. മനസ്സിൻെറ ചലനം ഹേതുവായിട്ടാണ് അതുണ്ടാകുന്നതു്. ഈ ചലനവൃത്തിയെ നശിപ്പിച്ചാൽ ''മനസ്സ്'' എന്ന ഒന്നില്ലാതാകുന്നു. ബുദ്ധിയിൽ മനസ്സും മനസ്സ് ആത്മാവിലും ലയിക്കുന്നു. അപ്പോൾ ഒരാശയും തങ്ങി നിൽക്കുന്നില്ല. എല്ലാം ഒതുങ്ങിയ ശാന്തിപദം, ആത്മപദമത്രെ അതു്. യോഗസാധനയാൽ മനോവൃത്തിയെ നിരോധിച്ച് ആത്മദർശനം സിദ്ധിച്ച പരമപദവിയാണതു്. അപ്പോൾ ആ പരം പൊരുളായ ദൈവം ആത്മാവുതന്നെ. അന്യത്തായി ഒരു ദൈവവുമില്ല. നിശ്ചലമായി പ്രകാശിക്കുന്ന ആത്മാവു തന്നെ പരമാത്മാവായ ദൈവം. ഏകവും അദ്വൈതവുമായ അവസ്ഥയത്രെ അത്. അപ്പോൾ വേറെ ഒരു ദൈവത്തിൻെറ ആവശ്യകതയില്ല. ശ്രീ വിവേകാനന്ദ സ്വാമികളുടെ അമൃതവാണി ശ്രദ്ധിക്കുക.

''രണ്ടുതരം മനുഷ്യരേ ഈശ്വരനെ ആരാധിക്കാതുള്ളു—മതമൊന്നുമില്ലാത്ത മനുഷ്യമൃഗവും, തൻെറ മനുഷ്യപ്രകൃതിയുടെ സീമകളെ ഉല്ലംഘിച്ച പരമഹംസനും. മനുഷ്യമൃഗം തൻെറ അജ്ഞതനിമിത്തം ആരാധിക്കുന്നില്ല; ജീവന്മുക്തന്മാർ തങ്ങളിൽത്തന്നെ ഈശ്വരനെ സാക്ഷാൽക്കരിച്ചിരിക്കനിമിത്തവും. 'സോഹം, സോഹം' എന്നാണവർ പറയുക; അവരെങ്ങനെ തങ്ങളെത്തന്നെ ആരാധിക്കും?''

(വിവേകാനന്ദസാഹിത്യസർവ്വസ്വം)

ശ്രീ ശങ്കരാചാര്യർ ഈ അവസ്ഥയെ വർണ്ണിച്ചതു ശ്രദ്ധിക്കുക.

''സ്വയം ബ്രഹ്മാ സ്വയം വിഷ്ണുഃ
സ്വയമിന്ദ്രഃ സ്വയം ശിവഃ

സ്വയം വിശ്വമിദം സർവ്വം
സ്വസ്മാദന്യന്ന കിഞ്ചന''

(വിവേകചൂഡാമണി)

(താൻ തന്നെ ബ്രഹ്മാവ്, താൻ തന്നെ വിഷ്ണുവും; ഇന്ദ്രനും ശിവനും താൻ തന്നെ. ഈ വിശ്വം മുഴുവൻ താൻ തന്നെ. തന്നിൽനിന്നന്യമായിട്ട് ഒന്നുമില്ല).

''ജാതം മയ്യേവസർവം പുനരപിമയിതൽ
സംസ്ഥിതം ചൈവവിശ്വം
സർവം മയ്യേവയാതി പ്രവിലയമിതി തൽ
ബ്രഹ്മചൈവാഹമസ്മി.
യസ്യ സ്മൃത്യാചയജ്ഞാദ്യഖില ശുഭവിധൌ
സമ്പ്രയാതീഹകാര്യം
ന്യൂനം സംപൂർണതാം വൈതമഹമതിമുദൈവാ
ച്യുതം സന്നതോസ്മി.''

(ശതശ്ലോകീ)

(ദ്വൈതരൂപേണ കാണപ്പെടുന്ന സകലവും ബ്രഹ്മാഭിന്ന കൂടസ്ഥ ചൈതന്യസ്വരൂപനായ ഞാനാകുന്ന അധിഷ്ഠാനത്തിൽത്തന്നെ ജനിച്ചു. അതിൽപ്പിന്നെ എന്നിൽത്തന്നെ നിലനിന്നു അതു മുഴുവനും എന്നിൽത്തന്നെ ലയിക്കയും ചെയ്യു. ആ ബ്രഹ്മം—സർവ്വാധിഷ്ഠാനമായ അപരിച്ഛിന്ന സത്യസ്വരൂപം—ഞാൻ തന്നെയാകുന്നു. അഹം എന്ന ശബ്ദത്താൽ ലക്ഷ്യമായിരിക്കുന്ന കൂടസ്ഥ പ്രത്യഗാത്മാവാകുന്നു ഞാൻ. ഇപ്രകാരം നിരന്തരം സ്മരിച്ചും യജ്ഞാദികർമ്മങ്ങളിൽ വ്യാപരിച്ചും കഴിയുന്നവൻെറ ന്യൂനമായ കർമ്മവും സമ്പൂർണ്ണതയെ പ്രാപിച്ചുകൊള്ളും. പരമാനന്ദം തന്നെ എൻെറയും ബ്രഹ്മത്തിൻേറയും സ്വരൂപം. ആ ബ്രഹ്മാനന്ദത്തിൽ ഞാൻ ലയിച്ചിരിക്കുന്നു. അങ്ങനെ ഉന്നതപദം നേടുന്ന അനശ്വരതത്വത്തെ (അച്യുതനെ) ഞാനിതാ സസന്തോഷം പ്രണമിക്കുന്നു). ആത്മാവാണു

താനെന്നറിഞ്ഞു് തന്നെത്താൻ നമസ്കരിക്കുകയാണിതിലെ ഗഹനമായ ഭാവമെന്നു കാണുക. മനസ്സിൽ നിരവധി ആശകളുണ്ടെങ്കിൽ ആ ആശകളുടെ നിവൃത്തിക്കായി സഹായിയായിട്ടു ഒരു ദൈവത്തെ മനുഷ്യൻ തേടുന്നു. തന്റെ സ്വന്തം താല്പര്യങ്ങൾക്കരുനിൽക്കുവാനായി ദൈവത്തെ പ്രതിമകളിൽക്കൂടി പ്രാർത്ഥിക്കുകയും പൂജിക്കുകയുംചെയ്യുന്നു. പലതരം ആശകളും സങ്കല്പങ്ങളും നിറഞ്ഞ മനുഷ്യമനസ്സ് സത്യമറിയാതെ അജ്ഞതയാൽ ആഗ്രഹങ്ങൾ നിറവേററാനായി വിഗ്രഹങ്ങളേയും പ്രതിമകളേയും മററും ആശ്രയിക്കുന്നു. എന്നിട്ടും അവൻ നിത്യദുഃഖിയായി മരിക്കുന്നു. അവനു കാര്യകാരണങ്ങളുടെ രഹസ്യമറിയുന്നില്ല. ആത്മതത്വം ഗ്രഹിക്കാത്തതുമൂലം സത്യമെന്തെന്നും നിത്യമേതെന്നുമുള്ള ആത്മജ്ഞാനം ആ മനുഷ്യനില്ല. തന്റെ പ്രാർത്ഥനകൾ കേൾക്കുന്ന ദേവൻ തന്നിൽനിന്നന്യമായി പുറത്തുണ്ടെന്ന സങ്കല്പത്തിൽ ആ മനുഷ്യൻ ആഗ്രഹനിവൃത്തിക്കായി പല ദേവന്മാരേയും ആശ്രയിക്കുന്നു; വിഗ്രഹങ്ങളെ ആരാധിക്കുന്നു. തികഞ്ഞ അജ്ഞതയാണിതിന്നു കാരണം. ശ്രീ അരബിന്ദമഹർഷിയുടെ സാരവാക്യം ശ്രദ്ധിക്കുക.

(ഒരു കാര്യം നല്ലപോലെ ഓർക്കുക: നിങ്ങളുടെ ദുരിതത്തിൽ നിങ്ങൾ സ്വർഗ്ഗത്തിലേക്കു നോക്കി സഹായത്തിന്നു് കരയുന്നുണ്ടെങ്കിലും, നീലാകാശമല്ലാ ആയത് കേൾക്കുന്നതു്; നിങ്ങൾക്കു പുറത്തുള്ള ഒന്നുമല്ല നിങ്ങളെ രക്ഷിക്കാനെത്തുന്നതു്; പ്രത്യുത, നിങ്ങളുടെ അന്തരാത്മാവു മാത്രമാണു് നിങ്ങളെ കാത്തുരക്ഷിക്കുക). ഇതേ തത്വത്തെ ഭഗവാൻ ശ്രീ സത്യസായിബാബ വിശദമാക്കിയതു് ശ്രദ്ധിക്കുക.

''ഈശ്വരൻ എവിടെയുണ്ടു്'' എന്നു ചോദിക്കുകയാണെങ്കിൽ ആളുകൾ ആകാശത്തിലേയ്ക്കോ മററു ദൂരെ എവിടെയ്ക്കോ ചൂണ്ടിക്കാണിച്ചിട്ടു് 'അവിടെയാണു്''

എന്നു പറയും. അതിനാലാണ് അദ്ദേഹം പ്രത്യക്ഷീഭവിക്കാത്തതു്. അദ്ദേഹം നിങ്ങളുടെ ഉള്ളിൽ സ്ഥിതിചെയ്യുകയാണ് എന്നുള്ള തത്വം നിങ്ങൾക്കു ബോധ്യപ്പെടണം. നിങ്ങളുടെ ഏതു അഭ്യർത്ഥനയേയും നിറവേററിത്തരാൻ സദാ ജാഗരൂകനായിരിക്കുന്നവനാണെന്നും കൂടെ മനസ്സിലാക്കു. നിങ്ങളുടെ ഹൃദയം പരിശുദ്ധമാണോ എന്നുള്ളതിൽ മാത്രമേ അദ്ദേഹത്തിനു നോട്ടമുള്ളു.''

(വചോരത്നങ്ങൾ)

ഈശ്വരദർശനത്തിനായി മനസ്സു അടങ്ങുകയാണാവശ്യം; എല്ലാ ആഗ്രഹങ്ങളും കെട്ടടങ്ങണം. നേരെ മറിച്ചു, പലവിധ ആഗ്രഹങ്ങളുടെ പൂർത്തീകരണത്തിനായി വിഗ്രഹപൂജചെയ്യുകയാണെങ്കിൽ മനസ്സ് പലഭാഗങ്ങളിലേക്കും നാനാവിഷയങ്ങളിലേക്കും ചിന്നിച്ചിതറിപ്പോവുകയാണ് ചെയ്യുക. അപ്പോൾ ദൈവദർശനവുമില്ല; ദുഃഖനിവൃത്തിയുമില്ല. ശ്രീ വസിഷ്ഠഭഗവാൻ ശ്രീരാമനുപദേശിച്ചതു് ശ്രദ്ധിക്കുക:

''കാലം യജ്ഞതപോദാന തീർത്ഥദേവാർച്ചന ഭ്രമൈഃ
ചിരമാധിശതോപേതാഃ ക്ഷപയന്തിമൃഗാഇവ.''

(യാഗം, തപസ്സ്, ദാനം, തീർത്ഥസ്നാനം, പലവിധ ദേവപൂജ ഇവയിൽ ഭ്രമിച്ചു അനേകകാലം വ്യസനത്തോടുകൂടി ജനങ്ങൾ മൃഗങ്ങളെപ്പോലെ കാലം കഴിച്ചുകൂട്ടുന്നു). ആത്മബോധം മാത്രമാണ് മനുഷ്യൻെറ മഹത്വവും ദിവ്യത്വവും—ആത്മബോധമില്ലാത്ത മനുഷ്യൻ മൃഗതുല്യമെന്നു സാരം. നാം അറിഞ്ഞിരിക്കേണ്ടതും ആരാധിക്കേണ്ടതുമായ ഏകദൈവം ആത്മദേവനാണ്. ഇതരകൽപിത ദേവന്മാരെ പൂജിച്ചാൽ ഒരിക്കലും ദുഃഖനിവൃത്തിയോ മോക്ഷമോ സിദ്ധിക്കുകയില്ല.

''ആത്മദർശന മാത്രേണ
ജീവന്മുക്തോ ഭവേദ്ധ്രുവം

തസ്മാൽ സർവ്വപ്രയത്നേന
കർത്തവ്യം സ്വാത്മദർശനം''

(കപിലഗീത)

(ആത്മാവെ കണ്ടമാത്രയിൽ ജീവന്മുക്തനായി ഭവിക്കും. അതിനാൽ സർവ്വ പ്രയത്നംകൊണ്ടും സ്വാത്മദർശനത്തെ ചെയ്യേണ്ടതാകുന്നു).

90. * ഭാഷയുടെ വ്യത്യാസത്താൽ മനുഷ്യർ അന്യോന്യം തർക്കിക്കുന്നു. ഹിന്ദുസ്ഥാനിയിൽ പഞ്ചസാരക്കു ''ചീനി'' എന്നു പറയുന്നു. വേറെ ഭാഷകളിൽ ശക്കര, മിഠായി എന്നും മററും. പഞ്ചസാരയുടെ ഉപയോഗം എല്ലാവർക്കും ഒരുപോലെ. പഞ്ചസാരയെ പലതരത്തിലും ഉപയോഗപ്പെടുത്തുന്നുവെങ്കിലും അതു ചെന്നെത്തുന്ന ഇടം ഒന്നുതന്നെ. ആയിരം ദൈവങ്ങളിൽ വിശ്വസിക്കുന്നതിന്നു പകരം ഏകദൈവത്തിൽ വിശ്വസിക്കുന്നുവെങ്കിൽ അവന്നു ആനന്ദമെന്തെന്നറിയാം. അപ്പോൾ മാത്രമേ മനുഷ്യൻ സംതൃപ്തനാകുന്നുള്ളു. ആയിരം ദൈവങ്ങളിൽ വിശ്വസിക്കുന്നവർക്കു ഒരിക്കലും സംതൃപ്തിയുണ്ടാകുന്നില്ല. ''രണ്ടെ''ന്നു വിചാരിക്കുന്നേടത്തോളം നിനക്കു സുഖമില്ല. അതിനാൽ ഏകത്വത്തിൽ സന്തുഷ്ടനാകുക. ദൈവം ഏകമാണ്; ഒരിക്കലുംരണ്ടല്ല. ആ വിശ്വാസമുള്ളവർ ദൈവത്തെ തങ്ങളിൽ തന്നെ കാണുന്നു. അവർ എല്ലാം ആത്മരൂപമായി കാണുന്നു. ഇതാണ് മോക്ഷത്തിന്നുള്ള മാർഗ്ഗം. അത്തരത്തിലുള്ളവന്നു ശത്രുവില്ല. എല്ലാവരും അവന്റെ മിത്രങ്ങൾ. രണ്ടിൽ വിശ്വസിച്ച മനുഷ്യൻ തന്നെ

ത്താൻ നശിപ്പിക്കരുത് — ഒന്നിൽ വിശ്വസിച്ച ലക്ഷ്യം പ്രാപിക്കുക. *

വ്യാഖ്യാനം ;— സൂക്ഷ്മതത്വം ഗ്രഹിക്കാതെ ഭാഷയുടെ വ്യത്യാസത്താൽ ഈശ്വരന്റെ പേരിൽ മനുഷ്യൻ അന്യോന്യം തർക്കിക്കുന്നു, കൊലചെയ്യുന്നു. ഈശ്വരതത്വം എന്താണെന്ന് അവർ മനസ്സിലാക്കാത്തതാണ് ഇത്തരം കലഹങ്ങൾക്കു കാരണം. ഹിന്ദുസ്ഥാനിയിൽ പഞ്ചസാരക്ക് ''ചീനി'' എന്നു പറഞ്ഞാലും കർണ്ണാടകത്തിൽ ''ശക്കര'' എന്നു പറഞ്ഞാലും പഞ്ചസാര എന്ന സാധനം ഒന്നുതന്നെ. അതുപോലെതന്നെയാണ് ഈശ്വരതത്വവും. ഹിന്ദുക്കൾ ''ദൈവ''മെന്നു പറയുമ്പോൾ മുസൽമാൻ ''അള്ള'' എന്നു പറയുന്നു; കൃസ്ത്യാനി ''ഗോഡ്'' എന്നു വിളിക്കുന്നു. ഭാഷയുടെ പേരിൽ വ്യത്യസ്ത നാമങ്ങളാണ് വ്യത്യസ്തമതക്കാർ ഉപയോഗിക്കുന്നതു്. ''ദൈവ''മെന്നു വിളിച്ചാലും, ''അള്ള'' എന്നു വിളിച്ചാലും, ''ഗോഡ്'' എന്നു വിളിച്ചാലും ഒരേ ഒരു നിത്യസത്യത്തെയാണ് ആ വാക്കുകൾകൊണ്ടു സൂചിപ്പിക്കുന്നതു്. അതുകൊണ്ടാണ് സത്യദർശികളായ ഋഷിമാർ ഇങ്ങനെ മന്ത്രിച്ചതു്.

''ഏകം സദ്വിപ്രാ ബഹുധാ വദന്തി''—ഉള്ളതൊന്നു മാത്രം, ജ്ഞാനികൾ അതിനെ പല പേരിൽ വിളിക്കുന്നു.

> ''വദന്തി തത്തത്വവിദസ്തത്വം തജ്ജ്ഞാനമദ്വയം
> ബ്രഹ്മേതി പരമാത്മേതി ഭഗവാനിതി ശബ്ദ്യതേ.''

(ശ്രീ മഹാഭാഗവതം)

(തത്വസ്വരൂപത്തെ നന്നായറിഞ്ഞിരിക്കുന്ന ഋഷികൾ അദ്വയമായ ജ്ഞാനമാണ് പരമതത്വം എന്നു പറയുന്നു. ഒരേ തത്വത്തെ ഓരോരുത്തരും പേരു മാററിപ്പറയുന്നതല്ലാതെ തത്വസ്വരൂപത്തിൽ അവർ ഭേദിക്കുന്നില്ല. തത്വജ്ഞന്മാർ പരമാർത്ഥതത്വത്തെ ''ബ്രഹ്മ''മെന്നും ''പരമാത്മാ''വെന്നും ''ഭഗവാൻ'' എന്നും പറയുന്നു).

ഈ പരമ തത്വമാണ് മനുഷ്യൻ മനസ്സിലാക്കേണ്ടതു്. നാമെന്തുപേരു വിളിച്ചാലും പഞ്ചസാര കയ്യിൽകിട്ടി അനു ഭവിച്ചാൽ മാത്രമേ അതുകൊണ്ടു കാര്യമുള്ളു; മധുരം അനു ഭവമാകുകയുള്ളു. പേർ ഒരു പ്രശ്നമല്ല. പേരൊന്നുമി ല്ലെങ്കിലും പഞ്ചസാര മധുരിക്കുകതന്നെ ചെയ്യും. അതു പോലെ ഈശ്വരചൈതന്യത്തിന്ന് അനേകം നാമങ്ങളുണ്ടെ ങ്കിലും ആ ചൈതന്യം സച്ചിദാനന്ദമാണ്. എത്ര നാമ ങ്ങൾ ഉച്ചരിച്ചാലും ഈശ്വരദർശനം സ്വാനുഭവമാക്കുക യാണ് പരമപ്രധാനം. ''ഈശ്വരസാക്ഷാൽക്കാര''മെന്നോ, ''മോക്ഷ''മെന്നോ, ''ജീവന്മുക്തി''യെന്നോ, ''നിർവ്വികല്പസമാധി''യെന്നോ, ''സ്വർഗ്ഗരാജ്യം പ്രാപി ക്കൽ'' എന്നോ എന്തുപേർ വിളിച്ചാലും ഒരേ ഒരു കാര്യത്തെ മാത്രമാണ് അതുകൊണ്ടുദ്ദേശിക്കുന്നതു് — ആത്യന്തികമായ ദുഃഖനിവൃത്തി. നിരതിശയമായ നിത്യാനന്ദപ്രാപ്തി. ജീവൻ ഉപാധികളിൽനിന്നു സ്വതന്ത്രമായി പ്രകാശിക്കുക, മനുഷ്യൻ ആ മഹൽപദം പൂകുക എന്നതാണ് പരമപ്രധാന മായ കാര്യം. പഞ്ചസാര, ഏതു രൂപത്തിലായാലും, മധു രാസ്വാദനം അതു് ചെന്നെത്തുന്നതു് ഒരേ ഇടത്തിൽ മാത്രം— അതായതു് വായിൽ. അതുപോലെതന്നെ, ദൈവത്തെ എന്തു പേർ ചൊല്ലിവിളിച്ചാലും അഖണ്ഡവും, നിത്യവും, ശുദ്ധവും, ഏകവുമായ ആ ചൈതന്യത്തെ ഹൃദയാകാശ ത്തിൽതന്നെ ദർശിച്ചു നിത്യാനന്ദമനുഭവിക്കണം. ആ സച്ചിദാനന്ദ ചൈതന്യവുമായി വിലയിക്കുക എന്നതാണ് സർവ്വരുടേയും പരമലക്ഷ്യം. അതിന്നായി ആയിരം ദൈവങ്ങളിൽ വിശ്വസിക്കുന്നതിന്നുപകരം മനുഷ്യന്നു് ഏകദൈവ വിശ്വാസമുണ്ടാകട്ടെ.

''ലാ ഇലാഹ് ഇൽ അല്ലാഹ്'' എന്ന ഖുറാൻ വചനം ഏകദൈവവിശ്വാസത്തെയാണ് വെളിവാക്കുന്നതു്.

"ഹിരണ്യഗർഭഃ സമവർത്തതാഗ്രേ ഭൂതസ്യജാതഃ പതി-
രേക ആസീത്
സദാധാര പൃഥിവീം ദ്യാമുതേമാം കസ്മൈ ദേവായഹവി
ഷാ വിധേമ

(ഋഗ്വേദം)

(സൃഷ്ടിക്കുമുമ്പ് ഹിരണ്യഗർഭനായ പരമേശ്വരൻ മാത്രമേ ഈ ജഗത്തിൻെറ പതിയായി ഉണ്ടായിരുന്നുള്ളൂ. ആ ഈശ്വരൻ പൃഥിവി മുതൽ പ്രകാശലോകം വരെയുള്ള സകല ജഗത്തിനേയും സൃഷ്ടിച്ച് ധാരണം ചെയ്യുന്നു. ആ സുഖസ്വരൂപനായ ദേവനെ ഞങ്ങൾ ഉപാസിക്കുന്നു. മറെറാന്നിനേയും ഉപാസിക്കുകയില്ല).

ബഹുദൈവ വിശ്വാസികൾക്ക് എന്നും സംശയവും അസംതൃപ്തിയും മാത്രമാണ് അനുഭവം. "രണ്ടിൽ" വിശ്വസിക്കുന്ന കാലത്തോളം ദുഃഖമേഗതി. "ഒന്നിൽ" വിശ്വസിക്കുന്നവന്നു് എന്നും സുഖവും സമാധാനവും. ദൈവം ഏകമാണ് ഒരിക്കലും രണ്ടല്ല; താനും ആ മഹച്ഛക്തിയുടെ ഘടകംതന്നെ; എന്നു വിശ്വസിച്ചു മനസ്സിനെ നിയന്ത്രിച്ചു നിർമ്മലമാക്കുന്നവൻ തന്നിൽ ദൈവത്തെ കാണുന്നു. അതായതു്, സൂക്ഷ്മബുദ്ധ്യാ ദൈവശക്തിയെ ഹൃദാകാശത്തിങ്കൽ അനുഭവിച്ചാനന്ദിക്കുന്നു. നേരെമറിച്ച്, അനേകദൈവങ്ങളെ സങ്കൽപ്പിച്ച് വിശ്വസിച്ച് കാലം കഴിക്കുന്നവർ സദാ ദുഃഖിതരായി മരിക്കുന്നു.

"സന്ത്യജ്യ ഹൃദ്ഗുഹേശാനം ദേഹമന്യം പ്രയാന്തിയേ
തേരത്നമഭിവാഞ്ഛതി ത്യക്ത ഹസ്തസ്ഥ കൗസ്തുഭാഃ"

(മഹോപനിഷത്ത്)

(ഉള്ളിലിരിക്കുന്ന ഈശ്വരനെ ത്യജിച്ചിട്ട മററു ദേവന്മാരെ ആരാണോ ആരാധിക്കുന്നതു് അവൻ കയ്യിലിരിക്കുന്ന കൗസ്തുഭത്തെ കളഞ്ഞും വെച്ച് മററു രത്നത്തെ അന്വേഷിക്കുന്നു).

"തം യജ്ഞം ബർഹിഷി പ്രൌക്ഷൻ പുരുഷം
ജാതമഗ്രതഃ"

(യജ്ജുർവേദം)

(സർവപ്രഥമമായി പ്രകടമായതും, സർവജഗത് സ്രഷ്ടാവും, സർവജഗത് വ്യാപകനുമായ ആ യജ്ഞത്തെ അഥവാ സർവേശ്വരനെ ഏതൊരു മനുഷ്യൻ ഹൃദയരൂപിയായ ആകാശത്തിൽ പൂജിക്കുന്നുവോ, അവനാണ് ഉത്തമപുരുഷൻ). ആ പുരാണപുരുഷനെ ഉപാസിക്കുന്നതാണ് നിത്യാനന്ദപ്രാപ്തിക്കുള്ള ഏകമാർഗം. പുരുഷോത്തരമായ മറെറാന്നിനെ ഉപാസിക്കുന്നതായാൽ മനുഷ്യന് ദുഖമേ ഉണ്ടാവുകയുള്ളുവെന്നും നിശ്ചയമാണ്.

"ഏകോ ദേവസ്സർവ്വഭൂതേഷു ഗൂഢ-
സ്സർവ്വവ്യാപീ സർവ്വഭൂതാന്തരാത്മാ"

(ശ്വേതാശ്വതരോപനിഷത്ത്)

(ഏകനായ ദൈവം സർവ്വഭൂതങ്ങളിലും ഗൂഢമായിരിക്കുന്നവനും സർവ്വവ്യാപിയും സർവ്വഭൂതങ്ങളുടേയും അന്തരാത്മാവുമാകുന്നു). ഈ രഹസ്യമറിഞ്ഞു പ്രയത്നിക്കുന്നതാണ് ഈശ്വരദർശനത്തിനുള്ള— മോക്ഷത്തിനുള്ള— മാർഗ്ഗം. അതാണ് ചിത്തവൃത്തിനിരോധമെന്ന യോഗമാർഗ്ഗം. ഈ മാർഗ്ഗമനുസരിക്കാതെ—ഹൃദയത്തെ ശുദ്ധമാക്കാതെ— മറെറന്തു ചെയ്താലും മോക്ഷം കൈവരുത്തുക ദുസ്സാദ്ധ്യം. അത്തരത്തിലുള്ള യോഗിക്ക് സർവ്വരും സുഹൃത്തുക്കളാണ്. കാരണം തൻെറ ആത്മാവിനെത്തന്നെ അദ്ദേഹം സർവ്വദിക്കിലും സർവ്വരിലും ദർശിക്കുന്നു. സ്നേഹിക്കുവാനല്ലാതെ വെറുക്കുവാനൊന്നുമില്ല. ദ്വൈതചിന്ത അദ്ദേഹത്തെ തീണ്ടുന്നില്ല. നാനാത്വത്തിൽ ഏകത്വം ദർശിച്ച് ആ ഏകത്വത്തിൽ— പരമാത്മാവിൽ— ഐക്യപ്പെട്ടവനാണ് സദാ യോഗിയുടെ ചിന്തയും ശ്രദ്ധയും— ആത്മാവിൽ നിന്നു ഭിന്നമായി മറെറാരു ദൈവത്തെ രാജയോഗി ദർശി

ക്കുന്നില്ല. ഏകമായ, സത്യമായ ദൈവം ആത്മാവ് തന്നെ, പണ്ഡിതന്മാർ അതിന്നു പല പേരുകളും നൽകുകയാണ്. ബൈബിളിൽ വ്യക്തമാക്കിയതു നല്ല പോലെ ശ്രദ്ധിക്കുക.

''അവർ ദൈവത്തെ വിവിധനാമങ്ങളിൽ അഭിസംബോധനചെയ്യുന്നുണ്ട്. എങ്കിലും അവിടത്തേക്ക് ഏററവും യോജിക്കുന്ന വെളിപ്പെടുത്തപ്പെട്ട നാമം ''യാഹ്‌വേ'' എന്നതാണ്. കാരണം, അവിടുന്നു മഹത്വപൂർണ്ണനായ പരമസത്ത I AM –'ഞാൻ'– അത്രേ. (ആവർത്തനപുസ്തകം 3 = 13–16). അവിടുന്നു ഏകദൈവമാകുന്നു. നമ്മുടെ ദൈവമായ കർത്താവു്, ഏക കർത്താവത്രേ........ കണ്ടാലും, 'ഞാൻ, ഞാൻ' മാത്രമേ ദൈവമായുള്ളു: ഞാനല്ലാതെ വേറെ ദൈവമില്ല.''

(ആവർത്തനപുസ്തകം 6:4; 32:39)

ആത്മതത്ത്വത്തെക്കുറിച്ച്, ''സോ/ഹം'' തത്ത്വത്തെക്കുറിച്ച്, ദൈവതത്ത്വത്തെക്കുറിച്ച് ബൈബിളിൽ ശ്രദ്ധേയമായ ഒരു ആഖ്യായികയുണ്ട്. സിനായി പർവ്വതമുകളിൽവെച്ച് മോശെക്കുണ്ടായ ദിവ്യാനുഭവമാണതു്; ദൈവത്തിന്റെ വെളിപാട്. തദവസരത്തിൽ മോശെ ദൈവത്തോട് ഇങ്ങനെ ചോദിക്കുന്നു. ''ഞാൻ യിസ്രായേൽ മക്കളുടെ അടുക്കൽ ചെന്നു, നിങ്ങളുടെ പിതാക്കന്മാരുടെ ദൈവമാണ് എന്നെ നിങ്ങളുടെ അടുക്കൽ അയച്ചിരിക്കുന്നതെന്നു പറയുമ്പോഴം, അവർ എന്നോടു ചോദിക്കും, അദ്ദേഹത്തിന്റെ (ദൈവത്തിന്റെ) നാമമെന്താണെന്നു്. അപ്പോഴം ഞാൻ അവരോടു എന്തു പറയണം.'' ദൈവം മോശെയോടു പറഞ്ഞ മറുപടി അത്യന്തം ശ്രദ്ധേയമാണ്. "I AM THAT I AM ...... this is my name for ever and my memorial to all generations." (ഞാൻ

ആകുന്നവൻ ഞാൻ ആകുന്നു. ഇതു എന്നേക്കും എന്റെ നാമവും തലമുറ തലമുറയായി എന്റെ ജ്ഞാപകവും ആകുന്നു). ഇവിടെ ദൈവം മോശെക്കു "സോഽഹം" തത്വം— ആത്മതത്വമാണ് വെളിവാക്കികൊടുത്തതു്. "അജോ, നിത്യഃ ശാശ്വതോഽയം പുരാണോ" എന്ന ആത്മതത്വത്തെയാണ് പ്രകാശിപ്പിച്ചതു്. ഇതാണ് ഏകദൈവവിശ്വാസത്തിന്റെ അടിസ്ഥാനം. സോഽഹം തത്വത്തെ വെളിവാക്കുന്ന ഉപനിഷദ് ശ്ലോകം ശ്രദ്ധിക്കുക.

> "സോഽഹ മസ്മീത്യഗ്രേ വ്യാഹരത്. തതോഽഹം നാമാഭവത്; തസ്മാദപ്യേതർഹ്യാ മന്ത്രിതോഽഹമയ മിത്യേവാഗ്ര ഉക്ത്വാഽഥാന്യന്നാമ പ്രബ്രൂതേ യദസ്യ ഭവതി."

(ബൃഹദാരണ്യകോപനിഷത്തു്)

(അവൻ ഇദംപ്രഥമമായി ഉച്ചരിച്ചതു് "സോഽഹമസ്മി" —ഞാൻ അവനാകുന്നു എന്നാകുന്നു. അതുകൊണ്ടു് അവന്റെ പ്രഥമവും സത്യവുമായ നാമം "അഹം" (ഞാൻ) എന്നാണ്. നാം ഒരാളോടു് നീ ആർ എന്നു ചോദിച്ചു വെന്നിരിക്കട്ടെ. അവൻ ആദ്യമായി "ഞാൻ" എന്നു പറയുന്നു. പിന്നീടാണ് 'ഇന്നയാൾ' എന്നു സ്വന്തം പേർ ചേർക്കുക).

ബൈബിളിലെ ശ്രദ്ധേയമായ മറെറാരു വാക്യതല്ലജം ശ്രദ്ധിക്കുക:

"ഞാൻ അല്ഫയും ഒമേഗയും ഒന്നാമനും ഒടുക്കത്തെ വനും ആദിയും അന്തവും ആകുന്നു."

(വെളിപ്പാടു 22/13)

ശ്രീകൃഷ്ണഭഗവാന്റെ അമൃതവാണി ശ്രദ്ധിക്കുക.

> "അഹമാത്മാ ഗുഡാകേശ
> സർവ്വഭൂതാശയസ്ഥിതഃ

അഹമാദിശ്ച മദ്ധ്യം ച
ഭൂതാനാമന്ത ഏവ ച''

(ശ്രീമദ് ഭഗവദ്ഗീത- 10/20)

(അല്ലയോ അർജ്ജുന! സകല പ്രാണികളുടേയും അന്തഃകരണത്തിലിരിക്കുന്ന പരമാത്മാ ഞാനാകുന്നു, സകല പ്രാണികളുടേയും ആദിയും മദ്ധ്യവും അവസാനവും ഞാൻ തന്നെയാകുന്നു).

ഖുറാനിലെ ദിവ്യവാണി ശ്രദ്ധിക്കുക.

''Inni-an-allahu, la ilaha illa Ana.''

(ഞാൻ, സത്യമായും ഞാനാകുന്നു, ദൈവം; എന്നിൽ നിന്നു ഭിന്നമായി ഒരു ദൈവമില്ല). പാർസികളുടെ ദിവ്യഗ്രന്ഥമായ അവേസ്റ്റയിൽ ''എന്റെ ആദിനാമം ''അഹ്മി''– അതു ''ഞാനാകുന്നു'' എന്നു വെളിവാക്കിയിരിക്കുന്നു. എല്ലാ മതഗ്രന്ഥങ്ങളിലും പരമമായ തത്ത്വം ആത്മതത്ത്വമാണെന്നു് വെളിവാക്കിയിരിക്കുന്നു. സത്യദർശികളായ ഋഷീശ്വരന്മാരുടെ ഗംഭീര പ്രഖ്യാപനമായ ''സോഽഹം'' തത്ത്വം ആത്മതത്ത്വം തന്നെ. ''ഞാൻ തന്നെ സച്ചിദാനന്ദം— ഈശ്വരൻ.'' ''ചതുശ്ശ്ലോകീ ഭാഗവത''ത്തിൽ ഈ പരമതത്ത്വത്തെ വെളിവാക്കിയതു് നല്ലപോലെ ശ്രദ്ധിക്കുക.

''അഹമേവാസമേവാഗ്രേ
നാന്യദ്യൽ സദസത്പരം
പശ്ചാദഹം യദേതച്ച
യോഽവശിഷ്യേത സോഽസ്മ്യഹം''

(സൃഷ്ടിക്കുമുമ്പേ കാര്യകാരണങ്ങളിൽനിന്നന്യമായതു യാതൊന്നോ അതു ഞാൻതന്നെയായിരുന്നു. മറ്റൊന്നില്ല. അന്നു സ്ഥൂലസൂക്ഷ്മങ്ങളും അതിന്റെ കാരണമായ പ്രകൃതിയും ഇല്ലായിരുന്നു. അനന്തരം ഇതു യാതൊന്നോ അതും ഞാൻ. യാതൊരുവൻ അവശേഷിക്കുന്നുവോ അവനും

ഞാനാകുന്നു). അതായത്, സൃഷ്ടിക്കു മുമ്പും ഞാൻ, സൃഷ്ടിക്കുശേഷവും ഞാൻ, പ്രളയത്തിനുശേഷം അവശേഷിക്കുന്നതും ഞാൻ. ആ ''ഞാൻ'' ആണ് നിത്യമായ ആത്മാവ്—ഈശ്വരൻ. ഏകദൈവം മറ്റൊരു ദൈവവുമില്ല. ഈ പരമതത്വം ഗ്രഹിച്ചവൻ എല്ലാം ആത്മസ്വരൂപമായി — ഈശ്വരസ്വരൂപമായി കാണുന്നു. അവൻ സത്യമായ ആത്മബോധത്താൽ മോക്ഷപദം പൂകുന്നു. ആത്മതത്വത്തെ വിസ്മരിച്ച് ബഹുദൈവ വിശ്വാസത്തിൽ ജീവിക്കുന്നവൻ തന്നെത്താൻ നശിപ്പിക്കുന്നവനാണ്. അവൻ ജനനമരണ ചക്രത്തിൽ കുടുങ്ങി നരകിക്കുന്നു. ഏകദൈവത്തിൽ—പരമാത്മാവിൽ— വിശ്വസിച്ചു ജീവിക്കുന്നവൻ ആത്മബോധം നേടി ജീവിതലക്ഷ്യമായ ഈശ്വരസാക്ഷാത്ക്കാരം പൂകുന്നു. അതുകൊണ്ടാണ് ഒന്നിൽ വിശ്വസിച്ചു ലക്ഷ്യം പ്രാപിക്കുക എന്നു ഉപദേശിച്ചത്. സത്യദർശിയായ ഋഷി മന്ത്രിച്ചതു ശ്രദ്ധിക്കുക.

''ഏകോ വശീ സർവ്വഭൂതാന്തരാത്മാ
ഏകം രൂപം ബഹുധായഃ കരോതി
തമാത്മസ്ഥം യേഽനു പശ്യന്തി ധീരാ-
സ്തേഷാം സുഖം ശാശ്വതം നേതരേഷാം.''

(കഠോപനിഷത്ത്)

(എല്ലാ ചരാചരങ്ങളേയും നിയന്ത്രിക്കുന്നവനും, എല്ലാ ജീവികളിലും അന്തര്യാമിയായി സ്ഥിതിചെയ്യുന്നവനും ഏകനുമായ ഏതൊരു ആത്മാവാണോ ദൃശ്യങ്ങളിലുള്ള വൈവിധ്യങ്ങൾക്കെല്ലാം കാരണമായിരിക്കുന്നത് ആ ആത്മാവുതന്നെയാണ് തന്നിൽ സ്ഥിതിചെയ്യുന്നത് എന്നു സാക്ഷാത്ക്കരിക്കുന്നവനു മാത്രമേ ശാശ്വതമായ സുഖമുണ്ടായിരിക്കുകയുള്ളൂ. മററാർക്കും നിത്യാനന്ദാനുഭവമില്ല).

ഈ മഹൽതത്വത്തെക്കുറിച്ചു ശ്രീ വിവേകാനന്ദസ്വാമികൾ ഉപദേശിച്ചതു ശ്രദ്ധിച്ചു മനസ്സിലാക്കുക.

''മനുഷ്യ സ്വഭാവത്തിൻെറ മഹത്വം ഒരിക്കലും മറക്കരുത്. നാമാണ് ഏററവും വലിയ ഈശ്വരൻ, കഴിഞ്ഞവരിലും വരാനിരിക്കുന്നവരിലുംവെച്ച്. 'ഞാ''നാകുന്ന അനന്തസാഗരത്തിലെ അലകറം മാത്രമാണ് കൃഷ്ണനും ക്രിസ്തുവും ബുദ്ധനും. നിങ്ങളുടെ സ്വന്തം പരമാത്മാവിനെയല്ലാതെ ആരെയും നമിക്കരുത്. ആ ദേവാധിദേവൻ തന്നെയാണ് നിങ്ങറം എന്നറിയുംവരെ, നിങ്ങറംക്കൊരിക്കലും ഒരു സ്വാതന്ത്ര്യവും ഉണ്ടാവില്ല.

(അമൃതഭാഷണം)

ഈ പരമതത്ത്വം ഗ്രഹിച്ച് ആത്മപ്രാഭാവം പൂകുക; നിത്യാനന്ദപദം പൂകുക.

91. * ദിവ്യാക്ഷരമായ ''ഓം'' ആകാശത്തിലെ കൊട്ടുങ്കാററുപോലെയാണ്. ''ഓം'' ആദിയും അന്തവും ഇല്ലാത്തതാണ്. നാടകത്തിലെ രംഗനായകനെപ്പോലെയാണ് ഓങ്കാരം. ശരീരത്തിൽക്കൂടെ അതു പ്രവർത്തിക്കുമ്പോറം ആ ശരീരം ''ഓങ്കാര''ത്തിന്നധീനമാകുന്നു. ഓങ്കാരം നമ്മുടെ ഉള്ളിലും പുറത്തും എല്ലായിടത്തിലും ഉണ്ട്. എല്ലാററിൻെറയും കാരണമാണതു്. എവിടെയും അതിനെ ബോദ്ധ്യപ്പെടുത്തേണ്ടതില്ല. ആ ശബ്ദം എല്ലാടവുമുണ്ട്. നാമത്തിനെ പ്രത്യേകിച്ച ഓർമ്മിക്കേണ്ടതില്ല. ആ ശക്തി അഖണ്ഡമാണ്. എല്ലാ പ്രാണികളിലും ഈ നാദമുണ്ട്. പ്രാണികറം പുറപ്പെടുവിക്കുന്ന ഏതു ശബ്ദവും ഓങ്കാരമല്ലാതെ മറെറാന്നുമല്ല. പ്രണവമെന്നതു് ഓങ്കാരത്തിൻെറ പര്യായം മാത്രം. ഓങ്കാരം പ്രാണനായി ശരീരത്തിൽ ചലിക്കുമ്പോറം അതി

ന്ന് ''പ്രണവം'' എന്നു പേർ. പ്രകൃതിയും പുരുഷനും അതായതു് സ്ഥൂലവും സൂക്ഷ്മവും, വേർപെട്ടു നിന്നതു് പ്രണവം. അവ രണ്ടും ഒന്നാണെന്ന ബോധമത്രെ ഏകത്വം. ഇതത്രെ ഓങ്കാരമയം. ''ഓങ്കാര'' മെന്ന ആ ശക്തി അരൂപമായി ബ്രഹ്മാണ്ഡം മുഴുവൻ വ്യാപിച്ചിരിക്കുന്നു. എല്ലാററിലുമുള്ള പ്രകാശമതാണു്; ഏകമായ ഓങ്കാരപ്പൊരുൾ അനുഭവിച്ചവനെ സുഖദുഃഖങ്ങൾ അണയുകയില്ല. *

വ്യാഖ്യാനം:— ''ഓം'' എന്നതു് ഒരു ദിവ്യാക്ഷരമാണു്. കാരണം ''പരമാത്മാവി''ന്റെ പര്യായശബ്ദമാണതു്. ''ഓമിത്യേകാക്ഷരം ബ്രഹ്മ—ഓമിത്യേകാക്ഷരം പരം''. ''ഓമിത്യേദക്ഷരമിദം സർവം''. ഓം എന്ന ഈ അക്ഷരമാണു് ജഗത്തു മുഴുവൻ. ''ഓമിത്യേതദക്ഷരമുദ്ഗീഥമുപാസത'' ഉച്ചത്തിൽ പാടപ്പെടുന്ന ഓം എന്ന ഈ അക്ഷരത്തെ പരമാത്മാവിന്റെ പ്രതീകമായി ഉറച്ച ഏകാഗ്രതയോടെ ഉപാസിച്ചാലും— ''ഓമിത്യേദക്ഷരം പരമാത്മനോഽഭിധാനം നേദിഷ്ടം''— ഓം എന്ന ഈ അക്ഷരം പരമാത്മാവിന്റെ ഏററവും അടുത്ത പേരാണു്.

''സർവ്വേവേദായതു് പദമാമനന്തി
തപാംസി സർവ്വാണി ച യദ്വദന്തി
യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി
തത്തേപദം സംഗ്രഹേണ ബ്രവീമ്യോമിത്യേതതു്.''

(കഠോപനിഷത്തു്)

(എല്ലാവേദങ്ങളും ഏതൊന്നിനെ പ്രാപ്യസ്ഥാനമായി പറയുന്നുവോ, എല്ലാതപസ്സുകളും ഏതൊന്നിനെയാണോ ലക്ഷ്യമാക്കുന്നതു്, ബ്രഹ്മചര്യം മുതലായ വ്രതങ്ങളനുഷ്ഠിക്കുന്നവർ ഏതൊന്നിനെ പ്രാപിക്കുവാനാണോ ആഗ്രഹിക്കുന്നതു് ആ പദം നിനക്കു് ഞാൻ ചുരുക്കത്തിൽ പറഞ്ഞുതരാം—''ഓം'' എന്നുള്ളതാണതു്.

ആകാശത്തിലെ കൊടുങ്കാററുപോലെയാണ് ഓങ്കാര ധ്വനി. ഇതിനെക്കുറിച്ച ശ്രീ വിവേകാനന്ദസ്വാമികാം പ്രസ്താവിച്ചതിങ്ങനെയാണ്. ''ഈ ജഗത്തിനെ പ്രകാശിപ്പിക്കുന്നതു് ശബ്ദശക്തിയാകുന്നു. അതിനുസ്ഫോടം എന്നു പേർ പറയുന്നു. അതു് അനശ്വരവും അവർണ്ണ്യവുമാകുന്നു. ആദിയിൽ ഈശ്വരൻ സ്ഫോടമായി പരിച്ഛിന്നനാകുകയും അനന്തരം ഈ സ്ഥൂലദൃശ്യജഗത്തായി പരിണമിക്കയുമത്രേ ചെയ്തതു്. സ്ഫോടസംജ്ഞയായി പറയാവുന്ന വാക്കു് ഒന്നേയുള്ളു. അതു് ഓം എന്നതാകുന്നു. ഒരു വാക്കും അതിൻെറ അത്ഥവും തമ്മിൽ വേർതിരിപ്പാൻ ഒരു വിശകലനം കൊണ്ടും സാദ്ധ്യമല്ല; രണ്ടും അവിഭാജ്യങ്ങളാണ്. അതുകൊണ്ടു് ഈ ഓംകാരവും നിത്യസ്ഫോടവും അവിഭാജ്യങ്ങളാണ്. ഇക്കാരണത്താൽ എല്ലാനാമരൂപങ്ങളുടേയും മാതാവും, പവിത്ര ശബ്ദങ്ങളിൽവെച്ചു് അത്യന്തപവിത്രവും, അനശ്വരവുമായ ഈ ഓംകാരത്തിൽനിന്നാകുന്നു സർവ്വജഗത്തും സൃഷ്ടിക്കപ്പെട്ടതെന്നു വിചാരിക്കാം.''

(വിവേകാനന്ദസാഹിത്യസർവ്വസ്വം)

ഈ ബ്രഹ്മാണ്ഡം മുഴുവൻ ഓങ്കാരശക്തിയാണ്. അതിന്നു് ആദിയും ഇല്ല, അന്തവുമില്ല. എന്നെന്നും അതു നിലനിൽക്കും. ഒരു രംഗനായകനെപ്പോലെയാണ് ഓങ്കാരം. എല്ലാ സൃഷ്ടിലീലകളുടെയും കാരണം ഓങ്കാരപ്പൊരുളാണെങ്കിലും സൃഷ്ടിക്കു അപ്പുറത്ത് അദൃശ്യമായി അതു് നിലകൊള്ളുന്നു. മനുഷ്യനടക്കമുള്ള സർവ്വപ്രാണികളിലും ''ഓം'' ശരീരാന്തർഭാഗത്തിങ്കൽ പ്രവർത്തിക്കുന്നു. അതിൻെറ സ്ഥൂലഭാവമാണ് പ്രാണൻ. ''ഓം'' നമ്മുടെ ഉള്ളിലും നമുക്ക പുറത്തുമുള്ള സകല ചരാചരങ്ങളിലും നിറഞ്ഞു വഴിഞ്ഞു കിടക്കുന്നു. ലോകത്തിൽ എല്ലാററിൻെറയും മൂലവസ്തു ഓങ്കാരമത്രെ.

ഓങ്കാരത്തെ സദാ ഓർത്തുപാർത്തിരിക്കേണ്ടതില്ല. പ്രാണികഠം പുറപ്പെട്ടുവിക്കുന്ന ഏതു ശബ്ദവും ഓങ്കാരമല്ലാതെ മറെറാന്നുമല്ല. ഓംകാരമായ നാദബ്രഹ്മമാണ് പ്രാണസ്വരൂപമായും (പരാ), പിന്നീട് മനോമയമായും (പശ്യന്തി), അതിൽപിന്നെ വാഗിന്ദ്രിയമായും (മദ്ധ്യമാ), ഒടുവിൽ ആ ശബ്ദം പുറത്തേക്കു മുഖത്തിൽക്കൂടി പ്രസരിക്കുമ്പോഠം ശ്രോത്രേന്ദ്രിയത്തിന്ന് വിഷയമാകുന്ന ''വൈഖരീ'' യായും രൂപാന്തരപ്പെടുന്നതു്. ഓങ്കാരത്തിൻെറ മറെറാരു നാമമാണ് ''പ്രണവം'' എന്നതു്. ''പ്രകർഷേണ നൂയതേ ഇതി പ്രണവഃ''— അതായത്, ഉൽകർഷമായി ഏതിനെ സ്തുതിക്കുന്നുവോ അതു് പ്രണവം. അതുതന്നെ ഓംകാരമായ പരമാത്മാവ്. ''പ്രാണാൻ സർവ്വാൻ പരമാത്മനം പ്രണാമയതി ഇതി യേ തസ്മാത് പ്രണവഃ''— പ്രാണേന്ദ്രിയങ്ങളെ നിയന്ത്രിച്ച് പരമാത്മാവിലേക്കു അവയെ തിരിച്ചുവിടുവാൻ പ്രയോജനകരമായത് പ്രണവം. രണ്ടും—ഓകാരവും പ്രണവവും ഒരേ ഒരു ശക്തിയാണ്. നാദബ്രഹ്മം—പരമാത്മാവ്. സർവ്വവ്യാപിയും അഖണ്ഡവും, സച്ചിദാനന്ദശക്തിയുമായ ഓങ്കാരപ്പൊരുഠം പ്രണവമായി ശരീരത്തിൽ സദാ മുഴങ്ങിക്കൊണ്ടിരിക്കുന്നു. ഈ പ്രണവനാദം ബാഹ്യപ്രയത്നംകൊണ്ടു് ഉച്ചരിക്കപ്പെടാവുന്നതല്ല. ഇതിനു ഒരിക്കലും നാശമില്ല. പ്രണവത്തെ പ്രാണായാമരൂപത്തിൽ അഭ്യസിക്കുവാനും പ്രാണമനസ്സുകളെ നാദബ്രഹ്മത്തിൽ ലയിപ്പിക്കുവാനും സാധിക്കും. അതുകൊണ്ടാണ് യോഗാചാര്യനായ പതഞ്ജലിമഹർഷി

''തസ്യവാചകഃ പ്രണവഃ
തജ്ജപസ്തദർത്ഥ ഭാവനം''

എന്നു് യോഗസൂത്രത്തിൽ വെളിവാക്കിയതു്. (ഈശ്വരനെ കുറിക്കുന്ന ശബ്ദം ഓംകാരമാകുന്നു. പ്രണവജപവും അതിൻെറ അർത്ഥാനുസന്ധാനവും ഈശ്വരോപാസനമാകുന്നു).

അതിന്റെ ഫലമായി പ്രത്യഗാത്മാവിന്റെ സാക്ഷാത്കാരമുണ്ടാകുമെന്നും ശ്രീ പതഞ്ജലിമഹർഷി യോഗസൂത്രത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. സ്ഥൂലസൂക്ഷ്മങ്ങൾ, പ്രകൃതിയും പുരുഷനും വേർപെട്ട നിലയിലിരിക്കുമ്പോൾ ശരീരവും ജീവനുമായി നിലകൊള്ളുമ്പോൾ പ്രണവമെന്ന ഭാവത്തിലും അവ രണ്ടിനും അധിഷ്ഠാനമായി നിലകൊള്ളുമ്പോൾ —ഏകവും അദ്വൈതവും നിർഗ്ഗുണവുമായ അവസ്ഥയിൽ— അതു ഓങ്കാരവുമാണ്. ബ്രഹ്മാണ്ഡം മുഴുവൻ നിറഞ്ഞുവഴിഞ്ഞുകിടക്കുന്ന സച്ചിദാനന്ദശക്തിയാണതു്. "ഓംകാര ഏവേദസർവ്വം"— ഓംകാരംതന്നെ ഇക്കാണപ്പെടുന്ന സർവ്വവും. എല്ലാററിന്േറയും ഉള്ളിൽ വിലസുന്ന ആത്മജ്യോതിസ്സാണതു്. എല്ലാററിന്േറയും നിലനില്പിന്നാധാരമായ പ്രകാശവും അതു തന്നെ. യോഗസാധനയാൽ ഓങ്കാരപ്പൊരുളിനെ–നാദബ്രഹ്മത്തെ–ചിദാകാശത്തിൽ സാക്ഷാത്കരിച്ചവൻ സുഖദുഃഖങ്ങൾക്കും അതീതനായി ത്രിഗുണാതീതമായ പദത്തിൽ നിത്യാനന്ദമനുഭവിക്കുന്നു. ശ്രീകൃഷ്ണഭഗവാന്റെ ദിവ്യോപദേശം ശ്രദ്ധിക്കുക.

"ഓമിത്യേകാക്ഷരം ബ്രഹ്മ
വ്യാഹരൻ മാമനുസ്മരൻ
യഃ പ്രയാതി ത്യജൻ ദേഹം
സ യാതി പരമാംഗതിം"

(ശ്രീമദ് ഭഗവദ്ഗീത—8/13)

(യാതൊരുവൻ ബ്രഹ്മമയമായ ഓം എന്ന ഏകാക്ഷരത്തെ ഉച്ചരിക്കുകയും എന്നെ ഇടവിടാതെ സ്മരിക്കുകയും ചെയ്തുകൊണ്ട് ദേഹത്തെ വിട്ടുപോകുന്നുവോ അവൻ ശ്രേഷ്ഠമായ ഗതിയെ–മോക്ഷത്തെ—പ്രാപിക്കുന്നു). ഈ പരമതത്ത്വത്തെയാണ് ബൈബിളിൽ ഇങ്ങനെ പ്രകാശിപ്പിച്ചതു്.

''ആദിയിലേ വചനമുണ്ടായിരുന്നു. വചനം ദൈവത്തോടുകൂടെയായിരുന്നു. വചനം ദൈവം തന്നെയായിരുന്നു........ അവിടുന്നു വഴിയാണ് സമസ്തവും ഉണ്ടായതു്; ഉണ്ടായിട്ടുള്ള യാതൊന്നും അവിടുത്തെക്കൂടാതെ ഉണ്ടായിട്ടില്ല. ജീവൻ അങ്ങിലായിരുന്നു. മനുഷ്യരുടെ പ്രകാശമായിരുന്നു ജീവൻ''

(യോഹന്നാൻ 1:1-4)

''ആമേൻ, ആമേൻ, ഞാൻ നിങ്ങളോടു പറയുന്നു: എന്റെ വചനം കേട്ടു എന്നെ അയച്ചവനെ വിശ്വസിക്കുന്നവനു നിത്യജീവൻ ഉണ്ടു്.''

(യോഹന്നാൻ 5,24)

അനശ്വരമായ ''നാദബ്രഹ്മ''ത്തെക്കുറിച്ചാണ് യേശുദേവൻ Word—വചനം എന്നു പ്രസ്താവിച്ചതു്. ഈ ഓംകാരനാദത്തെ—പ്രണവധ്വനിയെ— കേട്ടു് മനോലയത്തിലൂടെ രാജയോഗികൾ നിത്യാനന്ദപദം പൂകുന്നു. ശ്രീ ശങ്കരാചാര്യർ സ്വാനുഭവം വെളിവാക്കിയതു് ശ്രദ്ധിക്കുക.

> "നാദാനുസന്ധാന നമോസ്തു തുഭ്യം
> ത്വാം മന്മഹേ മാന്യതമം ലയാനാം
> ഭവൽപ്രസാദാൽ പവനേന സാകം
> വിലീയതേ വിഷ്ണുപദേ മനോ മെ.''

(യോഗതാരാവലി)

(ഇടവിടാതെ കേൾക്കപ്പെടുന്ന ഹേ നാദമേ, നിനക്കു നമസ്കാരം. നിന്നെ ഞാൻ മനോലയ സാധനങ്ങളിൽ എല്ലാററിലും വെച്ചു മീതെ ബഹുമാനിക്കുന്നു. എന്തുകൊണ്ടെന്നാൽ നിന്റെ പ്രസാദം ഹേതുവായിട്ടു് എന്റെ മനസ്സു പ്രാണനോടുകൂടി പരിപൂർണ്ണാനന്ദത്തിൽ ലയിക്കുന്നു).

92 * സ്ഥിരമായി നിലനിൽക്കുകയോ അപ്രത്യക്ഷമാവുകയോ ചെയ്യുന്നതു് ശരീരമല്ല. സർവ്വ

ത്തിന്നും കർത്താവായി പ്രവർത്തിക്കുന്നതു് ഏകൻ മാത്രം. ഒരാൾ ജനിക്കുമ്പോൾ കൊണ്ടുവന്നതും ഈ ലോകത്തിൽനിന്നു മറയുമ്പോൾ വിട്ടുപോകുന്നതും പ്രാണൻ മാത്രമാണ്. മൂക്കും വായും അടച്ചുപൊത്തിയാൽ സംസാരിക്കുവാൻ വയ്യ. അതുപോലെ, ശ്വാസമില്ലാത്ത വസ്തുവിന്നു ശബ്ദസാദ്ധ്യതയില്ല. ഭക്ഷണമില്ലാതെയും വെള്ളം കുടിക്കാതെയും നിനക്ക് അഞ്ചു ദിവസം ജീവിക്കുവാൻ സാധിക്കും; എന്നാൽ പ്രാണനില്ലാതെ അഞ്ചുനിമിഷം ജീവിക്കുവാൻ വയ്യ *

വ്യാഖ്യാനം : — **അനശ്വരവും അഗോചരവുമായ വസ്തുവല്ല നമ്മുടെ ശരീരം.** ഇന്നലെ ഇല്ലാതിരുന്നതും മദ്ധ്യകാലത്തു് മാത്രം കാണപ്പെടുന്നതും നാളെ ഇല്ലാതാകുന്നതുമാണതു്. എന്നാൽ പ്രാണൻ അത്തരത്തിലുള്ളതല്ല. **അതനശ്വരമാണ്, അദൃശ്യമാണ്. എങ്കിലും ശരീരത്തിന്റെ കർത്താവായി പ്രവർത്തിക്കുന്നവൻ പ്രാണൻ തന്നെയാണ്.** ജഗൽപ്രാണനായ പരമാത്മാവിന്റെ **അംശംതന്നെയാണ് പ്രാണനായി ദേഹത്തിലുള്ളതു്.**

"പ്രാണസ്യേദം വശേ സർവം"

(പ്രശ്നോപനിഷത്തു്)

ഈ ജഗത്തു മുഴുവനും പ്രാണന്റെ പിടിയിലാണ് എന്നു സാരം. നാം ജനിക്കുമ്പോൾ കൂടെ കൊണ്ടുവന്ന അമൂല്യവസ്തു പ്രാണൻ മാത്രമാണ്; മരിക്കുമ്പോൾ ദേഹത്തിൽനിന്നു് വിട്ടുപോകുന്നതും പ്രാണൻതന്നെ. പ്രാണനില്ലാഞ്ഞാൽ ശരീരം ശവമായി മാറുന്നു.

"യാവദ്ധ്യസ്മിൻ ശരീരെ പ്രാണോ വസതി താവദായുഃ"

—ഈ ശരീരത്തിൽ പ്രാണൻ എത്രകാലംവരെ വസിക്കു

ന്നുവോ അത്രയും കാലംവരെ ആയുസ്സ് നില നിൽക്കും.— പ്രാണനില്ലെങ്കിൽ ശരീരത്തിന്നു നിലനിൽപുതന്നെ യില്ല. നമ്മുടെ പ്രാണനാണ് കേരംവിക്കും കാഴ്ച്ചക്കും ഘ്രാണത്തിന്നും സ്പർശത്തിന്നും രസത്തിന്നും ഒക്കെ ആധാരം. ''പ്രശ്നോപനിഷത്തിലെ'' ഈ മന്ത്രം ശ്രദ്ധിക്കുക. ''യാ തേ തനൂർവ്വാചി പ്രതിഷ്ഠിതാ യാ ശ്രോത്രേ യാ ച ചക്ഷുഷി യാ ച മനസി സംതതാ ശിവാം താം കുരു മോത്ക്രമീഃ'' (വാക്കു മുതലായ കർമ്മേന്ദ്രിയങ്ങളിലും ശ്രോത്രം ചക്ഷുസ്സ് മുതലായ ജ്ഞാനേന്ദ്രിയങ്ങളിലും മനസ്സിലും അവയ്ക്കു പ്രവർത്തനശക്തി നൽകിക്കൊണ്ടു വ്യാപിച്ചിരിക്കുന്ന അങ്ങയുടെ ശക്തിയെ, അല്ലയോ, പ്രാണ, ശാന്തമാക്കിച്ചെയ്താലും. അങ്ങ് ശരീരം വിട്ടു പോയി ഞങ്ങളെ അശിവങ്ങളാക്കിത്തീർക്കരുതേ എന്നു ഇന്ദ്രിയങ്ങൾ പ്രാണനോടു പ്രാർത്ഥിക്കുന്നു) നമ്മുടെ ദേഹത്തിന്റെ സർവ്വപ്രവർത്തനങ്ങൾക്കും കാരണം പ്രാണൻ മാത്രമാണ്. വെള്ളം ഒഴുകിക്കൊണ്ടിരിക്കുമ്പോൾ അതോടൊപ്പം വായുഗമനവും നടക്കുന്നു. അതുപോലെതന്നെ, പ്രാണന്റെ ചലനത്താൽ ശരീരത്തിൽ രക്തസഞ്ചാരവും നടക്കുന്നു. അഞ്ചുദിവസം, ഒരുപക്ഷെ, ബുദ്ധിമുട്ടിയാൽ ഭക്ഷണപാനീയങ്ങളില്ലാതെ ജീവിക്കുവാൻ സാധിച്ചെന്നുവരും. എന്നാൽ, പ്രാണനില്ലാതെ ഏതൊരു ജീവിക്കും അഞ്ചുനിമിഷംപോലും ജീവിക്കുവാൻ സാദ്ധ്യമല്ല. അതിനാൽ പ്രാണൻതന്നെ മുഖ്യചൈതന്യം. ശരീരത്തിൽ സ്ഥിതിചെയ്യുന്ന ഈ പ്രാണൻ ജഗൽപ്രാണന്റെ— ബ്രഹ്മത്തിന്റെ —അംശംതന്നെയാണ്. സത്യദർശികളായ ഋഷിമാർക്കും യോഗീശ്വരന്മാർക്കും ഈ രഹസ്യം സ്വാനുഭവമാകുന്നു. ''അത ഏവ പ്രാണഃ'' (ബ്രഹ്മസൂത്രം 1-1-23)— ഇതുഹേതുവായിട്ടുതന്നെ പ്രാണനും ബ്രഹ്മമാകുന്നു— ''സർവ്വാണി ഹവാ ഇമാനി ഭൂതാനി

പ്രാണമേവാഭിസംവിശന്തി. പ്രാണമഭ്യുജ്ജിഹതേ'' (ഛാന്ദോഗ്യോപനിഷത്ത്)— എല്ലാ ഭൂതങ്ങളും പ്രാണനിൽ നിന്നാണുണ്ടാവുന്നതു്; പ്രാണനിലാണ് ലയിക്കുന്നതെന്നു നിശ്ചയം— അതിനാൽ പ്രാണചൈതന്യം ഈശ്വരചൈതന്യംതന്നെ.

93. * ബുദ്ധി ശുദ്ധമാകുന്നില്ലെങ്കിൽ സംതൃപ്തിയുണ്ടാകുന്നതല്ല; ചിത്തം സ്ഥിരമാകുന്നതുമല്ല; ചിത്തം ശുദ്ധമാകുന്നില്ലെങ്കിൽ മനുഷ്യനു മോക്ഷവുമില്ല. ഐസ് വെള്ളത്തിലിട്ടാൽ രണ്ടും ഒന്നായിത്തീരുന്നു. അതുപോലെ, ആത്മദർശനം സിദ്ധിച്ചവൻ പരമാത്മാവിൽ ഐക്യം പ്രാപിക്കുന്നു. നദികൾ സമുദ്രത്തിൽ ചേരുമ്പോലെ. *

വ്യാഖ്യാനം :— സൂക്ഷ്മബുദ്ധിയുപയോഗിച്ച സത്യമെന്തെന്നും അസത്യമെന്തെന്നും നിത്യമെന്തെന്നും അനിത്യമെന്തെന്നും വിവേചിച്ചറിയുവാൻ ശക്തിയില്ലാത്തവൻ ഒരിക്കലും സംതൃപ്തനല്ല. ബുദ്ധി ശുദ്ധമല്ലാത്തവനു ചിത്തവും സ്ഥിരമാവുകയില്ല. ശുദ്ധബുദ്ധിയിലാണ് ആത്മതത്വം പ്രകാശിക്കുന്നതു്. ഈ തത്വം ''കഠോപനിഷത്തിൽ'' വെളിവാക്കിയതിങ്ങനെയാണ്.

''ഏഷ സർവ്വേഷു ഭൂതേഷു
ഗൂഢോ/ത്മാ ന പ്രകാശതേ
ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ
സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ''

(മനോബുദ്ധ്യാദികളാൽ മറയ്ക്കപ്പെട്ടിരിക്കുന്ന ഈ ആത്മാവു എല്ലാ ഭൂതങ്ങളിലും സ്പഷ്ടമായി പ്രകാശിക്കുന്നില്ല. എന്നാൽ സൂക്ഷ്മദർശികളായ ധീരന്മാർ ഏകാഗ്രവും സൂക്ഷ്മവുമായ ബുദ്ധികൊണ്ട് ഈ ആത്മാവിനെ സാക്ഷാത്കരിക്കുന്നു). അപ്പോൾ നിശ്ചലമായ ചിത്തവും ശുദ്ധമായ

ബുദ്ധിയുമാണ് മോക്ഷപദത്തിൻെറ ലക്ഷണം. ശ്രീകൃഷ്ണ ഭഗവാൻെറ ദിവ്യോപദേശം ശ്രദ്ധിച്ചു മനസ്സിലാക്കുക.

"യതന്തോ യോഗിനശ്ചൈനം
പശ്യന്ത്യാത്മന്യവസ്ഥിതം
യതന്തോപ്യകൃതാത്മാനോ
നൈനം പശ്യന്ത്യചേതസഃ"

(ശ്രീമദ് ഭഗവദ്ഗീത 15/11)

(ധ്യാനാദികളെക്കൊണ്ട് യത്നം ചെയ്യുന്ന ചില യോഗികഠം ദേഹത്തിൽ സ്ഥിതിചെയ്യുന്ന ഈ ആത്മാവിനെ വേർതിരിച്ചു കാണുന്നു. എന്നാൽ ശാസ്ത്രാഭ്യാസാദികളെക്കൊണ്ടു പ്രയത്നം ചെയ്യുന്നവരായാലും വിശുദ്ധ ചിത്തന്മാരല്ലാത്ത മന്ദമതികഠം ഈ ആത്മാവിനെ കാണുന്നില്ല). അപ്പോഠം ആത്മദർശനത്തിന്ന് ചിത്തശുദ്ധിയാണ് സർവ്വപ്രധാനമെന്നു വെളിവാകുന്നു. ഐസ് വെള്ളത്തിലിട്ടാൽ ഏപ്രകാരം അതു വെള്ളവുമായിച്ചേർന്നു ഒന്നാകുന്നുവോ അതുപോലെ, യോഗസാധനയാൽ ആത്മബോധം സിദ്ധിച്ചവൻ പരമാത്മാവിൽ ലയിക്കുന്നു. "ബ്രഹ്മസൂത്ര"ത്തിൽ ഈ തത്വത്തെ പ്രതിപാദിച്ചതു ശ്രദ്ധിക്കുക.

"അവിഭാഗേന ദൃഷ്ടത്വാത്" (4-4-4)

(മുക്തനായവൻ പരമാത്മാവിനോടു അഭിന്നനായി ചേരുന്നു. "തത്ത്വമസി" (അതു നീയാകുന്നു); "അഹം ബ്രഹ്മാസ്മി" (ഞാൻ ബ്രഹ്മമാകുന്നു); "യത്ര നാന്യത് പശ്യതി" (ഏതൊന്നിൽ അന്യത്തെ കാണുന്നില്ല) എന്നീ ശ്രുതികളും മുക്തൻ പരമാത്മാവിൽ അഭിന്നനായിട്ടുതന്നെയിരിക്കുന്നു എന്നു വെളിവാക്കുന്നു. ഈ തത്വത്തെ "കഠോപനിഷത്തി"ൽ പ്രകാശിപ്പിച്ചതു ശ്രദ്ധിക്കുക.

"യഥോദകം ശുദ്ധേശുദ്ധ-
മാസിക്തം താദൃഗേവ ഭവതി
ഏവം മുനേർവ്വിജാനത
ആത്മാ ഭവതി ഗൗതമ"

(ഹേ ഗൌതമ! ശുദ്ധമായ ജലത്തിൽ ചേർന്ന ശുദ്ധമായ ജലം ഏതുവിധം അഭിന്നമായിരിക്കുന്നുവോ അതേ വിധ ത്തിൽ ജീവബ്രഹ്മൈക്യം സാക്ഷാത്കരിച്ചിട്ടുള്ള ജ്ഞാനി യുടെ ആത്മാവും പരമാത്മാവുമായി ഐക്യം പ്രാപിക്കുന്നു) നദികൾ സമുദ്രത്തിൽ ചെന്നുചേർന്നാലൊന്നാവുന്നതുപോ ലെതന്നെ ജീവപരയോരൈക്യമെന്ന ജീവന്മുക്തിപദം; മോക്ഷപദം. നദീസമുദ്ര ദൃഷ്ടാന്തം ആ ഏകനിലയെ ധരിപ്പിക്കുവാനാകുന്നു.

94 * കപ്പൽ സമുദ്രത്തിൽ ചരിക്കുന്നു. പ്രേക്ഷകന്നു അതു സമുദ്രജലവുമായി ബന്ധപ്പെട്ടതുപോലെ തോ ന്നുന്നു. എന്നാൽ കപ്പൽ സമുദ്രജലത്തിൽനിന്നും വ്യത്യസ്തമാണ്. രണ്ടിന്നും തമ്മിൽ ബന്ധമില്ല. അത്തരത്തിലായിരിക്കണം ലൗകികത്തിൽ മനു ഷ്യൻ. ലൗകിക കാര്യങ്ങളുമായി അവന്നു യാതൊരു മമതയുമുണ്ടായിരിക്കരുത്. ബ്രാഹ്മണൻ ഇലവെച്ചു ഊണിന്നു കാത്തിരിക്കുന്നതുപോലെ മനുഷ്യൻ മനഃ ശുദ്ധിക്കും മുക്തിക്കും വേണ്ടി ആഗ്രഹിച്ചു കാത്തിരി ക്കണം. *

വ്യാഖ്യാനം :— ലൗകിക കാര്യങ്ങളുമായി ഒട്ടിപ്പി ടിച്ചു നിൽക്കുന്നവന്നു് ആത്മീയമാർഗ്ഗത്തിൽ പുരോഗതി ഉണ്ടാവുകയില്ല. ദൂരെനിന്നു നോക്കുമ്പോൾ കപ്പൽ സമുദ്ര ത്തിൽ ആണ്ടുകിടക്കുന്നതായി തോന്നുമെങ്കിലും, അതു സമുദ്രജലത്തോടു തൊട്ടുകിടക്കുന്നതേയുള്ളൂ. അതുപോലെ, മനുഷ്യൻ സംസാരജീവിതത്തിൽ മുഴുകിക്കിടക്കുന്നുവെ ങ്കിലും അവനവൻെറ കൃത്യം സത്യനിഷ്ഠയിലും ധർമ്മ ബോധത്തിലും അനുഷ്ഠിക്കുക എന്നല്ലാതെ അതുമായി മമതയിൽ ഒട്ടിപ്പററി ജീവിക്കരുത്. കപ്പൽ വെള്ളത്തി

ലൂടെ സഞ്ചരിക്കുന്നുവെങ്കിലും വെള്ളം കപ്പലിൽ കയറുന്നില്ലെന്നു നാം ഓർക്കണം. അതുപോലെ ലൗകികകാര്യങ്ങൾ നിർവ്വഹിക്കുക എന്നല്ലാതെ ഭൗതികമായ ആഗ്രഹങ്ങൾ ഒരിക്കലും മനസ്സിൽ ഒട്ടിപ്പിടിക്കുവാൻ പാടുള്ളതല്ല. ഏതേതു കർമ്മങ്ങളിൽ വ്യാപൃതനായാലും ആത്മബോധത്തോടെ, പരമാത്മചിന്തയോടെ കാലം കഴിക്കുന്നവനാണ് ഉത്തമനായ മനുഷ്യൻ. ശ്രീരാമകൃഷ്ണപരമഹംസർ ഈ തത്വത്തെ വിശദമാക്കിയതു് ശ്രദ്ധിക്കുക. ''വലിയാളുകളുടെ വീട്ടിലെ ദാസിയെപ്പോലെ ലോകത്തിൽ വാഴുക. അവൾ സകല ജോലികളും ചെയ്യുന്നു; കുട്ടിയെ വളർത്തുന്നു. യജമാനന്റെ മകനെ, ''എന്റെ ഹരി'' എന്നു പറയുകയും ചെയ്യുന്നു. എന്നാലവൾക്ക് ഉള്ളുകൊണ്ടറിയാം ആ വീടും തന്റെയല്ല, ആ കുട്ടിയും തന്റെയല്ല, എന്നു്. അവൾ വേലയൊക്കെ ചെയ്യുന്നു. എന്നിരുന്നാലും അവളുടെ മനസ്സ് സ്വന്തം നാട്ടിലാണ്. അമ്മാതിരി, ലൗകിക കാര്യങ്ങളൊക്കെ ചെയ്തുകൊള്ളുക; പക്ഷേ മനസ്സ് ഈശ്വരനിൽ ഉറപ്പിക്കുക. അതിനാൽ, എന്റെയടുക്കൽ വരുന്നവരോട്, 'വീട്ടിൽ താമസിച്ചാലെന്താ? അതുകൊണ്ടു് ദോഷമൊന്നുമില്ല' എന്നു ഞാൻ പറയുന്നു. പക്ഷേ, മനസ്സ് ഈശ്വരനിൽ നിർത്തുക വീടും പറമ്പും വീട്ടുകാരും സ്വന്തമല്ല എന്നു് അറിഞ്ഞുകൊൾക. ഇതൊക്കെ ഈശ്വരന്റെ. തന്റെ സ്വന്തം വീട് ഈശ്വരന്റെ അടുക്കലും. ഭഗവാന്റെ പാദപത്മത്തിൽ ഭക്തിയുണ്ടാവാൻ വ്യാകുലതയോടുകൂടി സദാ പ്രാർത്ഥിക്കുവാനും ഞാനവരോടു പറയുന്നു.''

(ശ്രീരാമകൃഷ്ണവചനാമൃതം)

ശ്രീകൃഷ്ണഭഗവാനും അതുതന്നെയാണല്ലൊ ഉപദേശിക്കുന്നതു്:—

''ബ്രഹ്മണ്യാധായ കർമ്മാണി
സംഗം ത്യക്ത്വാ കരോതിയഃ

ലിപ്യതേ ന സപാപേന
പദ്മ പത്രമിവാംഭസാ.''

(ശ്രീമദ്ഭഗവദ്ഗീത–5/10)

(യാതൊരുവൻ കർമ്മങ്ങളെ ബ്രഹ്മാർപ്പണം ചെയ്ത്–(പരമാത്മചിന്തയോടെ) ആസക്തികൂടാതെ ചെയ്യുന്നുവോ അവൻ വെള്ളത്തിൽ താമര ഇല എന്നപോലെ (എങ്ങിനെ നനക്കപ്പെടുന്നില്ലയോ അതുപോലെ പാപം പുരണ്ടവനാകുന്നില്ല). ബ്രാഹ്മണൻ ഇലവെച്ചു ഊണിന്നായി ഉഴറുന്നതുപോലെ മനുഷ്യൻ ജീവന്മുക്തിപദമെന്ന ലക്ഷ്യത്തിലെത്തുവാൻ ആത്മാർത്ഥമായി ആഗ്രഹിക്കുകയും വ്യാകുലപ്പെടുകയും പ്രയത്നിക്കുകയും വേണം. തീവ്രപരിശ്രമത്താൽ മാത്രമേ ആത്യന്തികമായ ദുഃഖനിവൃത്തി–നിരതിശയമായ നിത്യാനന്ദപ്രാപ്തി–നേടാൻ സാദ്ധ്യമാവുകയുള്ളു. ശ്രീരാമകൃഷ്ണപരമഹംസരുടെ അമൃതവാണി ശ്രദ്ധിക്കുക.

''വ്യാകുലതവഴിക്ക് ഭക്തിയുണ്ടാകും. അമ്മയ്ക്കുവേണ്ടി കുട്ടികേഴുംപോലെ–അമ്മയെ കാണാഞ്ഞു് കുട്ടി പിടഞ്ഞു കരയുന്നു; അതുമാതിരി വ്യാകുലനായി ഈശ്വരനുവേണ്ടി കരഞ്ഞാൽ ഈശ്വരനെ കാണുകകൂടിചെയ്യാം. ഒരു ശിഷ്യൻ ഗുരുവിനോട് അപേക്ഷിച്ചു. 'മഹാശയാ, ഈശ്വരനെ എങ്ങനെ കാണാൻ കഴിയുമെന്നു പറഞ്ഞുതന്നാലും.' 'വരു, ഞാൻ നിനക്കു കാണിച്ചുതരാം' എന്നു പറഞ്ഞു ഗുരു. ഇതും പറഞ്ഞു് അയാളെ കൂട്ടിക്കൊണ്ടു് ഒരു പൊയ്കയുടെ അടുത്തേക്കുപോയി. ഇരുവരും വെള്ളത്തിലിറങ്ങി. തത്സമയം ഗുരു പെട്ടെന്നു് ശിഷ്യനെ വെള്ളത്തിനടിയിൽ താഴ്ത്തിപ്പിടിച്ചു. അല്പംകഴിഞ്ഞു വിട്ടപ്പോറം ശിഷ്യൻ തലപൊക്കി നിവർന്നു. ഗുരു ചോദിച്ചു: 'നിനക്കെന്താണ് തോന്നിയിരുന്നതു്? 'പ്രാണൻ പോകുമെന്നുതോന്നി. പ്രാണൻ കിടന്നു പിട

ഞ്ഞിരുന്നു' എന്നു പറഞ്ഞു ശിഷ്യൻ. അപ്പോഠം ഗുരു പറഞ്ഞു: ''ഈശ്വരനെ കാണാൻവേണ്ടി പ്രാണൻ ഈ വിധത്തിൽ കിടന്നു പിടയുമ്പോഠം, സാക്ഷാത്ക്കാരത്തിനു പിന്നെ താമസമില്ല എന്നു ധരിച്ചോളു.''

(ശ്രീരാമകൃഷ്ണവചനാമൃതം)

95 * മുക്തിക്കാഗ്രഹിക്കുന്നവൻ ''ദേഹമാണ് ഞാൻ'' എന്ന ഭാവം ഉടനെ വെടിയണം. അത്തരത്തിലുള്ളവർക്കുമാത്രമേ ആത്മസാക്ഷാൽക്കാരമുള്ളു. ''ശരീരം ഞാനാകുന്നു'' എന്നു ചിന്തിക്കുന്നവർക്കു ആത്മദർശനം ദുഷ്കരം. ഞാൻ, എൻേറതു എന്ന വിചാരം മുറുകെ പിടിച്ചവർ ആയിരം വർഷം അഭ്യസിച്ചാലും ശാന്തിയുടെ കണികപോലും അവർക്കു ലഭ്യമാവുകയില്ല. ഒരാഠം—അവൻ പറയനൊ ബ്രാഹ്മണനൊ കുട്ടിയൊ ആവട്ടെ—നദിയിൽ കുളിച്ചാൽ അവൻെറ ശരീരം വൃത്തിയാകുന്നു. അതുപോലെ, മനുഷ്യൻെറ ബാഹ്യരൂപങ്ങഠം വ്യത്യസ്തമാണെങ്കിലും അന്തരംഗം ഒന്നുതന്നെ *

വ്യാഖ്യാനം:— ജീവൻ മുക്തിക്കായി ആഗ്രഹിക്കുന്നവൻ ''ഞാൻ'' എന്നും ''നീ'' എന്നും ഉള്ള ഭേദഭാവന പാടേ ഇല്ലാതാക്കുകയും, ''ശരീരമാണ് ഞാൻ'' എന്ന മിഥ്യാബോധത്തിൽ നിന്നുണർന്നു ''ആത്മാവാണ് ഞാൻ'' എന്ന സത്യബോധത്തിലെത്തുകയും വേണം. സാധകൻ ദേഹഭാവന തീരെ വെടിയണം. അവനു മാത്രമേ ആത്മസാക്ഷാത്ക്കാരമുള്ളു. ''ഞാൻ, എൻെറ'' എന്നീ ഭേദഭാവനകളോടെ ആയിരംവർഷം യോഗസാധന ചെയ്താലും ശാന്തിസുഖത്തിൻെറ ചെറിയൊരു കണിക

പോലും അനുഭവിക്കുവാൻ സാദ്ധ്യമല്ല. ബ്രാഹ്മണനായാലും പറയനായാലും കുട്ടിയായാലും, ആരുതന്നെ നദിയിൽ കുളിച്ചാലും അവന്റെ ശരീരം വൃത്തിയാകുന്നു. അതുപോലെ, ആരെല്ലാം ആത്മാർത്ഥതയോടെ യോഗസാധനചെയ്യുന്നുവോ അവർക്കെല്ലാം ജീവന്മുക്തി പദത്തിലെത്താം. മനുഷ്യനായി പിറന്നാൽ പിന്നെ എല്ലാവരും ഈശ്വരസാക്ഷാത്കാരത്തിന്നു അധികാരികളാണ്. അതിൽ ബ്രാഹ്മണനെന്നോ പറയനെന്നോ കുട്ടിയെന്നോ സ്ത്രീയെന്നോ ഉള്ള യാതൊരു വിവേചനവുമില്ല. ജാതിമതവ്യത്യാസങ്ങൾ സ്വാർത്ഥപരമായ ആവശ്യങ്ങൾക്കായി അധികാരബലമുള്ള മനുഷ്യൻ ഉണ്ടാക്കിവെച്ച കൃത്രിമമായ വകഭേദങ്ങൾ മാത്രമാണ്. മനുഷ്യരെല്ലാം ഒരേ ഒരു ശക്തിയുടെ ഘടകങ്ങൾ മാത്രം. സച്ചിദാനന്ദശക്തിയിൽനിന്നു് സർവ്വരും ഉത്ഭവിക്കുന്നു, അതിനാലെതന്നെ ജീവിക്കുന്നു, ആ ചൈതന്യത്തിലേക്കുതന്നെ ചെന്നുചേരുകയും ചെയ്യുന്നു അപ്പോൾ ആ ശക്തിയിങ്കൽ അണയുവാനുള്ള കഴിവും അർഹതയും എല്ലാവരിലും നിഗൂഢമായിട്ടുണ്ട്. മോക്ഷമെന്ന ജന്മസാഫല്യം ആണിന്നും പെണ്ണിന്നും വൃദ്ധന്നും കുട്ടിക്കും ബ്രാഹ്മണന്നും പറയന്നും ശൂദ്രന്നും ഹിന്ദുവിന്നും മുസൽമാന്നും കൃസ്ത്യാനിക്കും വെള്ളക്കാരന്നും നീഗ്രോവിന്നും എന്നുവേണ്ട സർവ്വർക്കും കൈവരുത്താവുന്ന ഒന്നാണ്. അവനവന്റെ വിശ്വാസത്തെയും പ്രയത്നത്തെയും ആശ്രയിച്ചിരിക്കും ഈ ലക്ഷ്യപ്രാപ്തി. മനുഷ്യരുടെ ശരീരപ്രകൃതിയിൽ എന്തുതന്നെ വ്യത്യാസമുണ്ടായാലും അവരുടെയെല്ലാം അന്തർവശത്തുള്ള ശക്തിക്കു — ആത്മചൈതന്യത്തിന്നു — വ്യത്യാസമില്ല. വസ്തുശുദ്ധി ഏകമായിരിക്കെ ഉപാധിഭേദം നിമിത്തം അതിന്നു ഉച്ചനീചഭാവങ്ങളെ കല്പിക്കുന്നതു് നീതിയല്ല; അവിവേകലക്ഷണവുമാണ്. ശ്രീ ശങ്കരാചാര്യർ ഈ തത്വത്തെക്കുറിച്ചു ഉപദേശിച്ചതു ശ്രദ്ധിക്കുക.

''പ്രത്യഗ്വസ്തുനിനിസ്തരംഗസഹജാ
നന്ദാവബോധാംബുധൌ
വിപ്രോ/യംശ്വപചോ/യമിത്യപി
മുധാ കോ/യം വിഭേദഭ്രമഃ
കിംഗംഗാംബുനിബിംബിതേംബരമണൌ
ചണ്ഡാലവാപീപയഃ
പൂരേവാന്തരമസ്തികാം ചനഘടീ
മൃത്കുംഭയോർ വാന്തരേ

(ഉപദേശസാഹസ്രീ)

(സകല ശരീരങ്ങളിലും ജീവരൂപേണ വിളങ്ങുന്ന പ്രത്യ ഗാത്മാവിന്റെ സ്വരൂപം ആനന്ദവും ജ്ഞാനവുമാകുന്നു. കരകാണ്മാൻ കഴിയാത്ത മഹാനന്ദമായ ആ സമുദ്രം നിസ്ത രംഗം— തിരമാലകഠം ഇല്ലാത്തതുമാണ്. അതുതന്നെ എങ്ങും നിറഞ്ഞിരിക്കുന്ന ആകാശംപോലെ എല്ലാ ശരീ രങ്ങളെയും വ്യാപിച്ച വസ്തുവാകുന്നു. ആ നിസ്ത രംഗവസ്തുവിൽ ''ഇവൻ ബ്രാഹ്മണൻ— ശ്രേഷ്ഠൻ; ഇവൻ ചണ്ഡാലൻ— നികൃഷ്ടൻ'' എന്നിങ്ങനെ അർത്ഥമില്ലാത്ത ഭേദബുദ്ധിക്കെന്തവകാശം? ഗംഗാജലത്തിൽ പ്രതിഫ ലിച്ച സൂര്യപ്രതിബിംബം പരിശുദ്ധം, ഉൽകൃഷ്ടം; ചണ്ഡാ ളന്മാർ കുളിക്കുന്ന ജലാശയത്തിൽ പ്രതിഫലിച്ച സൂര്യ ബിംബം അശുദ്ധം, നികൃഷ്ടം എന്നോ പൊൻകുടത്തിൽ വ്യാപിച്ച ആകാശം ശുദ്ധം, ശ്ളാഘ്യം, മൺകുടത്തിൽ വ്യാപിച്ച ആകാശം അശുദ്ധം, നികൃഷ്ടം എന്നോ ഭേദമുള്ള താണെന്നുവരുമോ?) അതിനാൽ ബ്രഹ്മവിചാരം ചെയ്തു ആത്മസാക്ഷാത്കാരം പൂകുവാൻ ഏവക്കും അധികാരമു ണ്ടെന്നു വ്യക്തമാവുന്നു. വെളുത്തവനായാലും കറുത്തവ നായാലും കയ്യില്ലെങ്കിലും കണ്ണില്ലെങ്കിലും തടിച്ചവനാ യാലും മെലിഞ്ഞവനായാലും ദീർഘകായനായാലും ഹ്രസ്വനായാലും പണക്കാരനായി പട്ടുവസ്ത്രമുടുത്താലും

ഏഴയായി അദ്ധനഗ്നനായാലും അവരിലെല്ലാവരിലും ഒരേ ജീവൻ കുടികൊള്ളുന്നു. ആ ശക്തിയില്ലാഞ്ഞാൽ അവരെല്ലാം നാറിയ ശവങ്ങളായി. എല്ലാവരുടെയും ലക്ഷ്യം ആത്യന്തികമായ ദുഃഖനിവൃത്തിയാണ്. സർവ്വരും അതിന്നധികാരികളുമാണ്.

98 * കുതിരയുടെ പിന്നാലെ ഒരുവൻ എത്രയോ സമയം ഓട്ടമായിരിക്കാം; അവൻ കുതിരസ്സവാരി ചെയ്യട്ടെ. അവൻ കുതിരയുടെ കാൽകെട്ടി അതിന്മേൽ ഉടൻ കയറട്ടെ. അതുപോലെ, ലൗകികരുടെ മനസ്സ് ഇന്ദ്രിയഭോഗാസക്തിയിൽനിന്നും മുക്തമാവട്ടെ. ഓലക്കുടമേൽനിന്നു വെള്ളം വാർന്നു പോകുന്നതുപോലെ മനുഷ്യനും "ഞാൻ കർത്താവ്" എന്ന വിചാരത്തിൽനിന്നും സ്വതന്ത്രനാവണം. ക്ഷേത്രത്തിലപ്പിച്ച കന്നുകുട്ടിയെപ്പോലെയായിരിക്കണം ഗൃഹസ്ഥൻ. എല്ലാം ബ്രഹ്മാപ്പണമാവണം. *

വ്യാഖ്യാനം:— കുതിരസ്സവാരി ചെയ്യേണ്ടവൻ അതിന്റെ പിന്നാലെ ഓടുകയല്ല വേണ്ടതു്. ആ ഓട്ടം നിഷ്പ്രയോജനമാണ്. ഓട്ടത്താൽ സ്വയം ക്ഷീണിതനും നിരാശനുമാവുകയേ ചെയ്യുകയുള്ളു. കുതിരയുടെ പിന്നാലെ ഓടുന്തോറും അതും ദൂരെ ദൂരെ ഓടുകയേ ഉള്ളു. അതുപോലെ, ഇന്ദ്രിയങ്ങളുടെ പിന്നാലെ മനസ്സോടുന്നതു് വിവേകശൂന്യമാണ്. ഇന്ദ്രിയങ്ങൾ ബാഹ്യമായി ബന്ധപ്പെടുന്തോറും മനസ്സും അതോടൊപ്പം ബന്ധപ്പെട്ടു ചലിക്കുന്നു. ഈ ബന്ധം എത്രകണ്ടധികമാകുന്നുവോ അത്രകണ്ടു് മനസ്സിന്റെ ചലനവും ദുഃഖവും വളരുന്നു. ബുദ്ധിമാനായ മനുഷ്യൻ കുതിരയുടെ കാലുകെട്ടി അതിന്റെ പുറത്തുകയറി സവാരിചെയ്യുന്നു. അതുപോലെ, വിവേ

കിയായ മനുഷ്യൻ ഇന്ദ്രിയവ്യാപാരങ്ങളെ തടഞ്ഞുനിർത്തി മനസ്സിനെ ബുദ്ധിയിൽ സ്ഥിരപ്പെടുത്തുകയാണ് വേണ്ടതു്. എന്നാൽ മാത്രമെ മനോലയത്തിലൂടെ ആനന്ദ വിമാനത്തിൽ പറന്നാനന്ദിക്കുവാൻ കഴിയുകയുള്ളൂ. അപ്പോഴും മാത്രമെ നിത്യശാന്തി മനുഷ്യന്നു കൈ വരികയുള്ളൂ. ഇന്ദ്രിയവ്യാപാരം വിപുലമാകുന്തോറും ദുഃഖവും കൂടുതൽ. അതിനാൽ ഇന്ദ്രിയനിഗ്രഹം യോഗസാധനയിൽ ഒഴിച്ചുകൂടാത്തതാണ്. ഓലക്കുടമേൽ വീണവെള്ളം പുറത്തേക്കു വാർന്നുപോകുന്നതുപോലെ, ''ഞാനാണ് കർമ്മം ചെയ്യുന്നതു്,'' ''എൻേറതാണിത്'' എന്നീ സ്വാർത്ഥവിചാരങ്ങൾ ഒരിക്കലും മനുഷ്യമനസ്സിൽ തങ്ങിനില്ക്കരുത്. എല്ലാവിധ കർമ്മങ്ങളും ബ്രഹ്മാർപ്പണമായിരിക്കണം. മനുഷ്യൻെറ പ്രവർത്തനങ്ങൾക്കെല്ലാം ആധാരം പരമാത്മാവുതന്നെ. ആ ശക്തിക്കധീനനായി അവൻ നിലനിൽക്കുന്നു. അതിനാൽ ''ഞാൻ ചെയ്യുന്നു, നീ ചെയ്യുന്നില്ല'' ഇത്യാദി ഭേദവിചാരങ്ങളെല്ലാം വിട്ടു്, എല്ലാകർമ്മങ്ങൾക്കും കാരണമായ ആ പരമാത്മശക്തിയെ ഓർമ്മിച്ചുകൊണ്ടു് ഈശ്വരാർപ്പണമായി എല്ലാവരുടേയും നന്മക്കായി സൽക്കർമ്മങ്ങൾ അനുഷ്ഠിക്കുകയാണ് ഓരോ മനുഷ്യനും ചെയ്യേണ്ടതു്. ശ്രീകൃഷ്ണഭഗവാൻെറ ദിവ്യോപദേശം ശ്രദ്ധിക്കുക.

''മത്കർമ്മകൃന്മത് പരമോ
മദ്ഭക്തഃ സംഗവർജ്ജിതഃ
നിർവൈരഃ സർവ്വഭൂതേഷു
യഃ സ മാമേതി പാണ്ഡവ''

(കർമ്മങ്ങളെല്ലാം എൻെറ അർച്ചനയായി അനുഷ്ഠിക്കുന്നവനും എന്നെ പ്രാപിക്കുകയാണ് ജീവിതലക്ഷ്യമെന്നുറപ്പിച്ചിട്ടുള്ളവനും സർവ്വത്ര എന്നെത്തന്നെ കണ്ടു ഭജിക്കുന്നവനും ഒരു ജീവിയിലും ദ്വേഷമില്ലാത്തവനുമായവൻ എന്നെ

പ്രാപിക്കുന്നു). ക്ഷേത്രത്തിൽ പ്രാർത്ഥനയായി അർപ്പിക്കപ്പെട്ട കന്നുകുട്ടിയെപ്പോലിരിക്കണം ഗൃഹസ്ഥൻ. എന്നു വെച്ചാൽ, അവൻ സർവ്വകർമ്മങ്ങളും— സ്വന്തം ദേഹവും ജീവൻതന്നെയും — ഈശ്വരങ്കൽ സമർപ്പിക്കുകയാണ് വേണ്ടതെന്നർത്ഥം. ക്ഷേത്രസന്നിധിയിൽ ആ കന്നുകുട്ടി പരമസ്വാതന്ത്ര്യം അനുഭവിക്കുന്നു. സ്വയം ഈശ്വരാർപ്പണം ചെയ്യുവനു സംസാരബന്ധത്തിൽനിന്നുള്ള പൂർണ്ണവിമോചനസ്വാതന്ത്ര്യം നേടുവാൻ സാധിക്കും. കർമ്മഫലത്തെ ത്യജിച്ചുകൊണ്ട് സർവ്വകർമ്മങ്ങളും അനുഷ്ഠിക്കുകയാണ് ഗൃഹസ്ഥന്റെ കടമ. ആത്മബോധമില്ലാതെ രാപ്പകൽ കർമ്മം ചെയ്യുന്നതു് കർമ്മഭ്രാന്തു മാത്രമാണ്. അതുവഴി കൂടുതൽ ബന്ധങ്ങളും ദുഃഖങ്ങളുമാണുണ്ടാവുക. പ്രത്യുത, ഈശ്വരാർപ്പണമായിട്ടു ചെയ്യുന്ന കർമ്മങ്ങളാൽ ചിത്തശുദ്ധിയും ജന്മബന്ധത്തിൽനിന്നു മുക്തിയും കരഗതമാകുന്നു.

98A * നല്ല പഴുത്ത വാഴപ്പഴം തിന്നാൻ രുചിയുള്ളതാണ്. പച്ചയായിരുന്നപ്പോൾ അതിന്നു സ്വാദുണ്ടായിരുന്നില്ല. ഇവ രണ്ടും ഒരേ വാഴയിൽ ഉണ്ടായതാണ് അവ തമ്മിലുള്ള രുചിഭേദത്തിന്നു കാലമാണ് കാരണം. തേങ്ങ കുഴിച്ചിട്ട ഉടൻ തെങ്ങായി മാറുന്നില്ല. ആദ്യം അതിനു മുളവന്നു, പിന്നീട്ട് തയ്യായി, മരമായി. *

വ്യാഖ്യാനം :— പഴുത്ത വാഴപ്പഴം തിന്നാൻ രുചിയുള്ളതാണ്. അതേ പഴം പച്ചയായിരുന്നപ്പോൾ ചവർപ്പുള്ളതായിരുന്നു. ഒരേ വാഴയുടെ ഫലങ്ങൾക്കാണ് ഈ വ്യത്യാസം. സമയഭേദമാണ് ഈ വ്യത്യാസം വരുത്തിയതു്. അതായതു്, കാലത്തിന്റെ തിരിച്ചിലിൽ കായ മൂത്തു പഴമാകുന്നു. അതുപോലെതന്നെയാണ് ആത്മാന

ന്ദാനുഭവവും. നാമെല്ലാം ഒരേ പരമാത്മചൈതന്യത്തിൽ നിന്നുത്ഭവിച്ചവരാണെങ്കിലും അനുഭവങ്ങളുടെ ഭിന്നതയ്ക്കു കാരണം ജീവൻെറ സംസ്കരണത്തിലുള്ള വ്യത്യാസമാണ്. രാജയോഗസാധനയിൽ തുടക്കം കുറിക്കുമ്പോൾ തന്നെ ആത്മാനന്ദാനുഭവമുണ്ടാവുകയില്ല. നിരന്തര സാധനയിലൂടെ കാലക്രമത്തിൽ സാധകന്നു് ആത്മാനന്ദാമൃതം അനുഭവിക്കുവാനിടവരുന്നു. യോഗസാധനയിൽ അപാരമായ ശ്രദ്ധയും ക്ഷമയുമാണ് സാധകന്നുവേണ്ട അത്യുൽകൃഷ്ടഗുണം. അവൻ മാത്രം നിത്യാനന്ദനായി വിരാജിക്കുന്നു.

ഷിർദിസായിബാബയുടെ അമൃതവാണി ശ്രദ്ധിക്കുക. ''എൻെറ ഗുരു രണ്ടുപൈ ദക്ഷിണ ആവശ്യപ്പെട്ടു. ഞാൻ ഉടനെ കൊടുത്തു. നിങ്ങൾ ചോദിക്കുമായിരിക്കാം, എൻെറ ഗുരു തികഞ്ഞവനായിരിക്കെ എന്തിന്ന് പണം ആവശ്യപ്പെട്ടുവെന്ന്. ഞാൻ ഉറപ്പായി പറയും, അദ്ദേഹത്തിന്നു് പണം ആവശ്യമില്ലായിരുന്നു എന്നു്. അദ്ദേഹത്തിൻെറ രണ്ടുപൈ എന്നതു് (1) ഉറച്ച വിശ്വാസവും (ശ്രദ്ധ) (2) ക്ഷമയുമായിരുന്നു. ഇതു് രണ്ടും ഞാൻ അദ്ദേഹത്തിന്നു് കൊടുത്തപ്പോൾ അദ്ദേഹം സന്തുഷ്ടനായി. എൻെറ മനസ്സ് സദാ അദ്ദേഹത്തിന്മേൽ ഉറപ്പിച്ചിരുന്നു. ഇതാണ് ഒരു പൈ ദക്ഷിണ. ക്ഷമയാണ് മററെ പൈ. ഞാൻ ക്ഷമയോടുകൂടി വളരെക്കാലം ഗുരുവെ പരിചരിച്ചു. ഈ ക്ഷമ നിങ്ങളെ സംസാരസാഗരം കടത്തിവിടും. ക്ഷമ പുരുഷനിൽ പുരുഷത്വമാണ്. അതു് എല്ലാ പാപങ്ങളും കഷ്ടതകളും തീർക്കുന്നു. ദുരിതങ്ങളെ പലവിധത്തിലും ഇല്ലാതാക്കുന്നു. ഭയത്തെ നശിപ്പിക്കുന്നു. ഒടുവിൽ നിങ്ങൾക്കു് വിജയം തരുന്നു. നിഷ്ഠയും ക്ഷമയും അന്യോന്യം അത്യധികം സ്നേഹിക്കുന്ന ഇരട്ട സഹോദരിമാരെപ്പോലെയാണ്.'' വിത്തു തേങ്ങ മണ്ണിലിട്ടു മൂടി

യാൽ ഉടൻ മുളച്ചുതയ്യാകുന്നില്ലല്ലോ. ആദ്യം അതിന്നു മുള വന്നു് പിന്നീടു് ചെറുതയ്യായി ക്രമേണ വളർന്നു വലിയ മരമാവുകയും ഫലമുണ്ടാവുകയും ചെയ്യുന്നു. പുരോഗതി കാലചക്രത്തിലുണ്ടാവും. അതുപോലെ, രാജയോഗസാധനയിൽ പ്രവേശിച്ചവന്നു് പെട്ടെന്നു് സ്വാനുഭവസിദ്ധിയോ ആത്മാനന്ദാനുഭവമോ ആത്മദർശനമോ മോക്ഷമോ ഉണ്ടാവുകയില്ല. സാധന ആരംഭിച്ച ഉടൻ മനസ്സ് സ്ഥിരവും പവിത്രവും ആനന്ദമയവും ആയിത്തീരുകയില്ല. അനേക ജന്മങ്ങളിലെ നിരന്തരാഭ്യാസത്താൽ മാത്രമേ പരം പദമായ ജീവന്മുക്തി പ്രാപിക്കുകയുള്ളു. അതുകൊണ്ടാണ് ശ്രീകൃഷ്ണഭഗവാൻ ഇങ്ങനെ ഉപദേശിച്ചതു്.

''അനേകജന്മസംസിദ്ധസ്തതോയാതി പരാംഗതിം.'' എന്നു്. അതായതു് അനേകജന്മങ്ങളിൽ ചെയ്ത യോഗസാധനകൊണ്ടു് ആത്മജ്ഞാനം സമ്പാദിക്കുകയും മോക്ഷത്തെ പ്രാപിക്കുകയും ചെയ്യുന്നു. ശ്രീ വിവേകാനന്ദസ്വാമികളം തന്റെ ശിഷ്യന്നു് നൽകിയ അന്തിമോപദേശവും ഇത്തരുണത്തിൽ ശ്രദ്ധേയമാണ്. ''എന്നാൽ, എല്ലാവർക്കും ആത്മാനുഭൂതിയ്ക്കുള്ള സമയം വരും, എല്ലാവരും ബ്രഹ്മമായതുകൊണ്ടു്. ഉച്ചനീചഭാവം, ഈ ബ്രഹ്മവികാസത്തിന്റെ തരതമ ഭേദംകൊണ്ടു മാത്രമാണ്. യഥാസമയം എല്ലാർക്കും പൂർണ്ണ വികാസമുണ്ടാകും. അതുകൊണ്ടു് ശാസ്ത്രം പറയുന്നു, ''കാലേനാത്മനിവിന്ദതി''— യഥാകാലം തന്നിൽത്തന്നെ പ്രകടമാകുന്നു.''

(വിവേകാനന്ദ സാഹിത്യസർവ്വസ്വം)

''നഹിജ്ഞാനേനസദൃശം
പവിത്രമിഹ വിദ്യതേ
തത്സ്വയം യോഗ സംസിദ്ധഃ
കാലേനാത്മനി വിന്ദതി''

(ശ്രീമദ് ഭഗവദ്ഗീത 4/38)

(ആത്മജ്ഞാനത്തോടു സദൃശമായ പാവന വസ്തു ഇവിടെ ഒന്നും തന്നെയില്ല. വളരെക്കാലം അനുഷ്ഠിച്ചിട്ടുള്ള യോഗസാധനകൊണ്ടും അതുവഴിയുണ്ടായ സമാധിബലം കൊണ്ടും യോഗ്യതയെ പ്രാപിച്ച ഒരു മുമുക്ഷു വളരെക്കാലം കഴിഞ്ഞതിൻെറ ശേഷം അനായാസേന സ്വാത്മാവിൽ തന്നെ ജ്ഞാനത്തെ പ്രാപിക്കുന്നു).

98B * "ഒരു മാവിന്മേലുള്ള പഴങ്ങളെല്ലാം ഒരേ സമയത്തുണ്ടാകുന്നതോ ഒരേ സമയത്തു പഴുക്കുന്നതോ അല്ല. ആദ്യം കണ്ണിമാങ്ങകളാകുന്നു; ക്രമേണ ക്രമേണ മൂത്തു പഴങ്ങളാകുന്നു. പഴമാണ് തിന്നാൻ രുചിയുള്ളതു്. അതുപോലെ, മനുഷ്യരും മാമ്പഴത്തെപ്പോലെയിരിക്കണം. എല്ലാ സംഗതിയിലും നാം ശാന്തി കൈവരുത്തണം." *

വ്യാഖ്യാനം :— ഒരു മാവിന്മേലുണ്ടാകുന്ന മാങ്ങകൾ ഒരേ സമയത്തു മൂത്തു പഴുക്കാത്തതുപോലെ, മനുഷ്യരെല്ലാം ഒരേ ഒരു ചൈതന്യ വസ്തുവിൻെറ ഘടകങ്ങളാണെങ്കിലും അവരെല്ലാം ഒരേസമയത്തു ജീവന്മുക്തിപദം—മോക്ഷം പ്രാപിക്കുന്നതല്ല. ഓരോ മനുഷ്യനും പ്രകൃതിയിലും സ്വഭാവത്തിലും ഗുണത്തിലും ഓരോ തരത്തിലായിരിക്കും. ഓരേ മാവിന്മേൽത്തന്നെ കണ്ണിമാങ്ങയും ഉണ്ണിമാങ്ങയും പച്ച മാങ്ങയും പഴുത്തവയും എന്നിങ്ങിനെ വിവിധങ്ങളായി കാണുന്നു. അതുപോലെതന്നെ, മനുഷ്യരും വിവിധ ഗുണങ്ങളോടും വിവിധ വാസനകളോടും കൂടിയവരായിരിക്കും. ഒരാളിൽ തമോഗുണമായിരിക്കും പ്രബലമായിട്ടുണ്ടാവുക. മറെറാരാൾ രജോഗുണ പ്രധാനനായിരിക്കും. വേറൊരാൾ സാത്വിക പ്രകൃതനായിരിക്കും. കാലക്രമേണ അനേക ജന്മങ്ങളിലെ സാധനകൊണ്ടു് തമോഗുണത്തെ രജോഗുണമാക്കുകയും രജോഗുണത്തെ സാത്വികഗുണമാക്കുകയും

വേണം. ഒടുവിൽ സാത്വികഭാവത്തെയും കടന്നു് ആത്മപദം പൂകി ജീവന്മുക്തനാകണം. പെട്ടെന്നു് ഒരു ജന്മം കൊണ്ടു സാധിക്കേണ്ട കാര്യമല്ല ഈ പരമപദം. അനേക ജന്മങ്ങളെക്കൊണ്ടു തത്വസാക്ഷാൽക്കാരം സിദ്ധിച്ചതിന്റെ ശേഷം മോക്ഷത്തെ പ്രാപിക്കുന്നു. മാമ്പഴം തിന്നാൻ രുചിയുള്ളതാണ്. അതുപോലെ മനുഷ്യരും മാമ്പഴത്തെപ്പോലെ മാധുര്യമുള്ളവരായിരിക്കണം. അതായതു്, സാത്വികഭാവം വികസിക്കുമ്പോൾ മനുഷ്യനിൽ പ്രേമരസം ഊറിവരുന്നു. ഒരേ ആത്മാവിനെ സർവ്വദിക്കിലും ദർശിക്കുന്ന അദ്വൈതാനുഭൂതിയാണ് പ്രേമരസത്തിന്റെ ഉറവിടം; സാത്വികഭാവത്തിന്റെ ലക്ഷണം. ഇത്തരത്തിലുള്ള അദ്വൈതാനുഭൂതിയുളവാകുമ്പോൾ ഹൃദയം നിറയെ പ്രേമഭാവം വികസ്വരമാവുകയും സമ്പൂർണ്ണമായ ശാന്തി അനുഭവമാകുകയും ചെയ്യുന്നു.

99 * ഒരാൾ കോടീശ്വരനാണ്. എല്ലാവർക്കും ഒരേ സമയം കോടീശ്വരന്മാരാകുവാൻ കഴിയുകയില്ല. അവരവരുടെ പൂർവ്വകർമ്മത്തെ അനുസരിച്ചിരിക്കും അതു്. സകലർക്കും അവരവരുടെ യോഗ്യതക്കനുസരിച്ചു് പ്രതിഫലം ലഭിക്കും. കടലിൽ ധാരാളം ഉപ്പുവെള്ളമുണ്ടു്. പക്ഷെ വെള്ളം കോരുവാനെടുക്കുന്ന പാത്രത്തിന്നനുസരിച്ചിരിക്കും ഓരോരാൾക്കും കിട്ടുന്ന വെള്ളം. ഒരാളുടെ കർമ്മവാസനക്കനുസരിച്ചാണ് ഫലം. പൂർവ്വജന്മവാസനകളാലാണ് ഒരാൾക്ക് തത്വജ്ഞാനത്തിലുള്ള തൃഷ്ണ. ആ വാസനകൾ മൂലമാണ് ചിലർക്കു ലൌകിക സുഖങ്ങളിൽ ആസക്തി തോന്നാത്തതു്. പൂർവ്വജന്മ

വാസനാബലമുള്ളവർക്കു പ്രത്യേകം വാസനയാവശ്യമില്ല. "വൈരാഗ്യ"വും പൂർവ്വജന്മവാസനയുടെ ഫലമാണ്. അത്തരത്തിലുള്ളവർക്കു മുക്തിമാർഗ്ഗത്തിലേക്ക് ചരിക്കേണ്ട സമയമിതുതന്നെ. *

വ്യാഖ്യാനം:— പൂർവ്വകർമ്മഫലത്തെക്കുറിച്ചാണ് ഇവിടെ പ്രതിപാദിക്കുന്നതു്. ഒരേസമയം എല്ലാവരും കോടീശ്വരന്മാരാവുക എന്നതു അസംഭവ്യം. അതുപോലെ തന്നെ, എല്ലാവർക്കും ഒരേസമയത്തു യോഗിവര്യന്മാരാകുവാനോ ജീവന്മുക്തന്മാരാകുവാനോ സാദ്ധ്യമല്ല. എല്ലാം പൂർവ്വജന്മകർമ്മഫലത്തെ മാത്രം അനുസരിച്ചിരിക്കും. ശ്രീ വിവേകാനന്ദസ്വാമികൾ ഈ തത്വത്തെക്കുറിച്ചു പറഞ്ഞതിങ്ങനെയാണ്. "....അങ്ങനെ നമ്മുടെ കർമ്മങ്ങൾക്കനുസരിച്ചിരിക്കും അടുത്തജന്മം. അതുകൊണ്ടു് ഈ ജന്മം പൂർവ്വജന്മത്തിലെ കർമ്മങ്ങളുടെ ഫലമാണ്. നമ്മുടെ ഭൂതവർത്തമാനഭാവി ജന്മങ്ങളാകെ അങ്ങനെ ഒരു ചങ്ങലയാണ്, അതിൽ ഒരു കണ്ണി ജനനം, മററതു മരണം; ഇങ്ങനെ ആദിയുമില്ല, അവസാനവുമില്ല. നമ്മുടെ ഇപ്പോഴത്തെ സ്ഥിതിയും കർമ്മങ്ങളും ഏറെക്കുറെ വ്യത്യാസപ്പെട്ടു മററു ജന്മങ്ങളിൽ ആവർത്തിക്കുന്നു, അത്രയേ ഉള്ളു, പൂർവ്വജന്മാനുസാരിയാണ് ഈ ജന്മം; നമ്മുടെ കർമ്മങ്ങൾ നിമിത്തമാണ് നാം ഇവിടെ വന്നതു്. ഈ ജന്മത്തിലെ സംസ്കാരമാണ് അടുത്ത ജന്മത്തെ നിർണ്ണയിക്കുന്നതു്; അതുപോലെ കഴിഞ്ഞ ജന്മത്തിലെ സംസ്കാരങ്ങളോടുകൂടിയതാണ് ഈ ജന്മം. നമ്മെ പുറത്തേക്കു കൊണ്ടുപോകുന്നതേതോ അതാണ് നമ്മെ അകത്തേക്കു കൊണ്ടുവരുന്നതും. നമ്മെ ഇങ്ങോട്ടു കൊണ്ടുവരുന്നതേതു്? നമ്മുടെ പൂർവ്വകർമ്മം. നമ്മെ പുറത്തേക്കു കൊണ്ടുപോകുന്നതോ? ഈ ജന്മത്തിലെ കർമ്മങ്ങൾ,"

(ശ്രീ വിവേകാനന്ദ സാഹിത്യസർവ്വസ്വം)

പൂർവ്വജന്മത്തിൽ അനുഷ്ഠിച്ച യോഗസാധനയുടെ തുടർച്ച്യയാണ് ഈ ജന്മത്തിൽ കാണുന്നതു്. സമുദ്രത്തിൽ വെള്ളം സുലഭമാണെങ്കിലും കോരാനുപയോഗിക്കുന്ന പാത്രത്തിൻെറ വലുപ്പമനുസരിച്ചിരിക്കും നമുക്കു കിട്ടുന്ന വെള്ളത്തിൻെറ അളവ്. അതുപോലെ, സച്ചിദാനന്ദപരമാത്മാവ് അനന്തവും സർവ്വവ്യാപിയും സർവ്വാന്തര്യാമിയുമാണെങ്കിലും സാധകൻെറ നിഷ്കാമ ഭക്തിയുടേയും നിതാന്തശ്രദ്ധയുടേയും നിരന്തരമായ അനുഷ്ഠാനത്തിൻെറയും തോതനുസരിച്ചിരിക്കും അയാൾക്കനുഭവപ്പെടുന്ന ആത്മദർശനം; ചിലരിൽ തത്വചിന്ത കൂടുതൽ പ്രകടമായിക്കാണാറുണ്ടു്. ആയത് പൂർവ്വജന്മാന്തരവാസനയുടെ തുടർച്ച മാത്രമായിരിക്കും. മുജ്ജന്മത്തിൽ ആത്മീയമായി ജീവിച്ച യോഗസാധനയിൽ മുഴുകി മുക്തിയടയുവാൻ സാധിക്കാത്ത ജീവൻ തൻെറ ഈശ്വരാന്വേഷണകൃത്യം—ആത്മവിചാരം— അടുത്ത ജന്മത്തിൽ തുടർന്നുപോകുന്നു. അത്തരം മുജ്ജന്മവാസനകളാലാണ് ഒരുവൻ ഭൗതികസുഖങ്ങളിൽ തീരെ ആസക്തിയില്ലാതെ സദാ ആത്മീയചിന്തയിൽ ശ്രദ്ധ പതിപ്പിക്കുന്നതു്. വൈരാഗ്യമെന്ന വിശിഷ്ടതയും പൂർവ്വകർമ്മഫലത്താലുളവാകുന്നതുമാത്രമാണ്. പൂർവ്വജന്മങ്ങളിൽ മൂർത്തീകരിച്ച ആത്മീയ വാസനയാൽ അടുത്ത ജന്മത്തിൽ വൈരാഗ്യം തനിയേ ഉണ്ടാകുന്നു. അവർക്കു എളുപ്പം മുക്തിയടയുവാൻ കഴിയും; കാരണം, ജീവൻ മുക്തിക്കായുള്ള പ്രയത്നങ്ങൾ മിക്കതും മുജ്ജന്മങ്ങളിൽ നിവൃത്തിച്ചിരിക്കെ വൈരാഗ്യസിദ്ധി അറ്റയുടെ അവസാനത്തെ പടി മാത്രമാണ്. അർജ്ജുനൻ ശ്രീകൃഷ്ണഭഗവാനോട് ഈ വിഷയത്തെക്കുറിച്ച ഇങ്ങിനെ ചോദിച്ചു:—'' അല്ലയോ കൃഷ്ണ! ആദ്യം യോഗത്തിൽ ശ്രദ്ധയോടുകൂടി പ്രവേശിച്ച പിന്നെ അതിനെ പൂർത്തിയാക്കുന്നതിനു പ്രയത്നം പോരാതെ യോഗത്തിൽ നിന്നു് ഇളകി

വിഷയങ്ങളിൽ പ്രവേശിച്ച മനസ്സോടുകൂടിയവൻ യോഗ ഫലത്തെ സിദ്ധിക്കാതെ ഏതു ഗതിയെ പ്രാപിക്കുന്നു ?

(ശ്രീമദ് ഭഗവദ്ഗീത – അദ്ധ്യായം 9; ശ്ലോകം 37)

എല്ലാ സാധകന്മാർക്കുംവേണ്ടിയുള്ള ചോദ്യമാണിത്! ഭഗവാൻ വളരെ വ്യക്തമായും ലളിതമായും ഇതിന്നു സമാധാനം നൽകി. ''അത്തരത്തിൽ യോഗഭ്രഷ്ടനായവൻ സദാചാരന്മാരും ശ്രീമാന്മാരുമായവരുടെ ഭവനത്തിൽ ജനിച്ചതിന്നുശേഷം മേൽക്കുമേൽ അധികം പ്രയത്നത്തോടുകൂടി യോഗാഭ്യാസം ചെയ്തു പാപത്തിൽനിന്നു മോചിച്ചവനായി അനേകജന്മങ്ങളിൽ ചെയ്തയോഗാഭ്യാസംകൊണ്ടു ജ്ഞാനസിദ്ധിയെ പ്രാപിച്ചു മോക്ഷമടയുന്നു. അത്തരത്തിൽ യോഗഭ്രഷ്ടനായവന്നു ഒരിക്കലും നാശമുണ്ടാകുന്നതല്ലെന്നും ''ന ഹി കല്യാണകൃൽകശ്ചിദ്ദുർഗ്ഗതിം താത ഗച്ഛതി'' (ഹേ പുത്ര! ശുഭകർമ്മം ചെയ്യുന്ന ഒരുവനും നികൃഷ്ടഗതിയെ പ്രാപിക്കുന്നതല്ല) എന്ന ഒരുറപ്പും ഭഗവാൻ നൽകുകയുണ്ടായി. സാധകന്മാർക്കു എത്രമാത്രം ആശ്വാസകരം !

100 * ജ്ഞാനസമ്പാദനത്തിന്നും മുക്തിലാഭത്തിന്നും വയസ്സ് ഒരു പ്രശ്നമല്ല. ഏതുനിമിഷവും ജ്ഞാനമുക്തി സമ്പാദ്യത്തിൻെറ സമയംതന്നെ. വിശപ്പുള്ളപ്പോഴാണ് ഭക്ഷണം കഴിക്കേണ്ടതു്. വിശപ്പില്ലാത്തവൻ വിശക്കുന്നതുവരെ കാത്തിരിക്കണം. ഭക്തിക്കായി നല്ല വിശപ്പുണ്ടാകണം. തീച്ചൂടിൻെറ ആധിക്യമനുസരിച്ചിരിക്കും വെള്ളത്തിൻെറ തിളപ്പ്. ''ശ്രദ്ധ'' എന്നതു് ചൂട്; ''ശാന്തി'' എന്നതു് മസ്തിഷ്കത്തിലെ ഐസ്സ്''. അതകത്ത് നിറഞ്ഞാൽ പുറത്തു പ്രത്യക്ഷമാകും.

അത്തരത്തിലുള്ളവന്ന് എല്ലാററിലും തൃപ്തിയുണ്ടാകും. മനസ്സ് ശുദ്ധം ആയിരിക്കും. മനഃശാന്തിയുണ്ടാവാൻ ദാനവും ഭിക്ഷയുംപോലെ ഒരു പൈ ചെലവില്ല. ശാന്തി നേടിയവൻെറ സമീപസ്ഥന്മാർക്കും ശാന്തിയനുഭവപ്പെടുന്നു. ഒരാൾക്ക ശാന്തിയുണ്ടായാൽ മതി. ആയിരത്തിലൊരാൾക്ക ശാന്തിയുണ്ടായാൽ ശാന്തിയുടെ അല്പഭാഗങ്ങൾ അദ്ദേഹത്തിൻെറ ചുററുപാടുമുള്ളവർക്കും അനുഭവമാകുന്നു. നായാട്ടുകാരന്നു ഒരു നരിയെ നേരിട്ടു കഴിയുമ്പോളുണ്ടാകുന്ന തരം ശാന്തി ലൌകികരുടെ ഇടയിൽ ഇടപെടുന്ന ഒരു സാധുവിന്നും ഉണ്ടായിരിക്കണം. സാധുവിന്നു് ലോകത്തിൽ ജീവിക്കുവാൻ അതിരററ ശാന്തിയും ക്ഷമയും അത്യാവശ്യമാണ്. ആയിരക്കണക്കിലുള്ള പ്രാപഞ്ചികന്മാരുടെ ഇടയിൽ പെരുമാറുവാൻ ശാന്തി അത്യാവശ്യം. നരിയായാലും സർപ്പമായാലും അത്തരത്തിലുള്ള ഒരാളെ കണ്ടാൽ തങ്ങളുടെ ക്രൌര്യം മറന്നു ശാന്തരാവുന്നു *

വ്യാഖ്യാനം :— മുക്തിമാർഗ്ഗമായ യോഗമാർഗ്ഗത്തെ അവലംബിക്കുന്നതിന്നു് പ്രായം കണക്കിലെടുക്കേണ്ടതില്ല. കാരണം, ജീവന്നാണ് മുക്തി വേണ്ടതു്. ചെറു ബാലനിലും വൃദ്ധനിലും ഉള്ള ജീവൻ ഒന്നുതന്നെ. രണ്ടു പേൎക്കും അനുഭവമാകുന്ന ദുഃഖം ഒന്ന്. രണ്ടുപേരും തേടുന്നത് ആത്യന്തികമായ ദുഃഖനിവൃത്തി; നിത്യാനന്ദം. അപ്പോൾ എത്രവേഗം സത്യത്തെ അറിഞ്ഞു് അതിനോടടുക്കുന്നുവോ—ആത്മവിചാരത്തിൽ മുഴുകുന്നുവോ—അത്രയും വേഗമാണ് ഈ ദുഃഖനിവൃത്തി. ജീവൻ എപ്പോഴും ഈ

ദേഹം വിട്ടപോയ്ക്കളയുമെന്നതിനെപ്പററി യാതൊരാശങ്കം, യാതൊരു നിശ്ചയവുമില്ല. അതിനാൽ, ദുഃഖനിവൃത്തി—മോക്ഷം—എന്ന നിത്യാനന്ദ പ്രാപ്തിക്കായി ജീവനുള്ളപ്പോഴുംതന്നെ പ്രവർത്തിക്കേണ്ടിയിരിക്കുന്നു. നഷ്ടപ്പെടുന്ന സമയം എന്നും നഷ്ടമായതുതന്നെ. ഈ ജീവൻെറ ദുഃഖം ഇവിടെ വെച്ചുതന്നെ തീർക്കണം. മായയുടെ—അവിദ്യ—യുടെ ആവരണംനിമിത്തം യാഥാർത്ഥ സ്വരൂപത്തിൽ വിളങ്ങാൻ സാധിക്കാത്ത ജീവനെ യോഗസാധനയിലൂടെ ഏതുനിമിഷവും ആർക്കും എവിടെവെച്ചും സ്വതന്ത്രമാക്കാവുന്നതാണ്. വിശപ്പുള്ളവനാണ് ആഹാരം കഴിക്കേണ്ടത്; വിശപ്പില്ലെങ്കിൽ വിശക്കുന്നതുവരെ കാത്തിരിക്കണം. അതുപോലെ, ജീവനു ദുഃഖം തോന്നുന്നതിനാലാണ് ശാശ്വതമായ ആനന്ദത്തിന്നാഗ്രഹിക്കുന്നത്. ജനന മരണ ദുഃഖത്തിൽനിന്നുള്ള മോചനമാണ് ജീവൻ സദാ കൊതിക്കുന്നത്. ഇതാണ് വൈരാഗ്യരഹസ്യം. സിദ്ധാർത്ഥന് വൈരാഗ്യമുണ്ടാവാനുള്ള കാരണങ്ങൾ, അദ്ദേഹം ജരാഗ്രസ്തനായ ഒരു മനുഷ്യനേയും ഒരു രോഗിയേയും ഒരു മൃതദേഹത്തേയും കാണുവാനിടയായതിനാലാണ്. ജീവിതം ഇത്തരത്തിൽ ദുഃഖപൂർണ്ണമാണോ എന്നായി സിദ്ധാർത്ഥൻെറ ചിന്താവിഷയം. ഇതോർത്ത് സിദ്ധാർത്ഥൻ വിഷാദമഗ്നനായി. അപ്പോഴാണ് ഭിക്ഷു വേഷധാരിയും പ്രസന്നവദനനുമായ ഒരാളെ കണ്ടുമുട്ടുന്നത് 'ആരാണങ്ങ് ?' എന്ന സിദ്ധാർത്ഥൻെറ ചോദ്യത്തിനു മറുപടിയായി ഭിക്ഷു ഇങ്ങനെ പറഞ്ഞു.

"ഹേ നരപുംഗവ, ജന്മമൃത്യുഭീതഃ
ശ്രമണഃപ്രവ്രജിതോഽസ്മി മോക്ഷഹേതോഃ"

(അല്ലയോ രാജകുമാര, ജനന മരണഭീതനായ ഞാൻ അവയിൽനിന്നു മോചനം നേടാൻവേണ്ടി സന്ന്യാസം സ്വീകരിച്ച ഒരു ഭിക്ഷുവാകുന്നു).

ഇതു കേട്ടപ്പോ൦ സിദ്ധാർത്ഥനു വളരെ സന്തോഷമായി. ദുഃഖനിവൃത്തിക്കുള്ള ധർമ്മമാർഗ്ഗത്തെക്കുറിച്ചു പൂർണ്ണ ബോദ്ധ്യമായി. സിദ്ധാത്ഥൻ സന്യസിക്കുവാൻ തീരുമാനിച്ചു. അങ്ങിനെയാണ് ലോകത്തിനു് ഒരു ബുദ്ധഭഗവാനെ ലഭിച്ചതു്. ജീവന്റെ ദുഃഖം എല്ലാ പ്രാണികൾക്കുമുണ്ടു്. എന്നാൽ മനുഷ്യനു മാത്രമേ ആത്യന്തികമായ ദുഃഖനിവൃത്തി നേടി നിത്യാനന്ദപദം പൂകുവാൻ കഴിയുകയുള്ളു. ഇതാണ് മനുഷ്യജന്മത്തിന്റെ മഹാമഹിമ. എന്നാൽ, ഭൌതികസുഖങ്ങ൦ ക്ഷണികവും നിസ്സാരവുമെന്നറിഞ്ഞു വൈരാഗ്യമുണ്ടാകുന്നതിന്നേ പലക്കും താമസമുള്ളു. ദുഃഖനിവൃത്തി രഹസ്യമറിഞ്ഞ ഉടൻ ജീവനു് വിശപ്പ് തുടങ്ങി; നിത്യാനന്ദത്തെ തേടുകയായി. നിത്യമായ സുഖം പുറത്തെവിടെയുമല്ല, അന്തരാത്മാവിൽത്തന്നെയാണുള്ളതെന്നും. മനസ്സിലാക്കി അവന്റെ ശ്രദ്ധ ഉള്ളിലേക്കു തിരിക്കുകയായി. തന്നുള്ളിലിരിക്കുന്ന ദൈവത്തെ—സച്ചിദാനന്ദചൈതന്യത്തെ—നമ്മുടെ വിവേകത്താലും സൂക്ഷ്മവിചാര ശക്'തിയാലും—യോഗസാധനയിലൂടെയും—അനുഭവപ്പെടുത്തുകയാണ് നമ്മുടെ ജീവിതലക്ഷ്യം. ഈ ലക്ഷ്യപ്രാപ്തി എല്ലാവരുടേയും ജന്മാവകാശമാണ്. ഈ ഭക്'തിക്കായി നല്ല വിശപ്പുണ്ടാകണം നല്ല വൈരാഗ്യമുണ്ടാകണം. തീയുടെ ചൂടധികമാകുന്തോറും വെള്ളം തിളച്ചുമറിയുന്നതുപോലെ വൈരാഗ്യം ഉറയ്ക്കുന്തോറും ആത്മാനന്ദാനുഭവവും സാധകനിൽ വദ്ധിക്കുന്നു. ഇത്തരത്തിലുള്ള ആത്മധ്യാനത്താൽ—യോഗസാധനയാൽ—ശിരസ്സിലെ ശാന്തി എന്ന ഐസ്സ് ഉരുകിദ്രവിച്ചു കുളർമ്മയുണ്ടാകുന്നു. ഈ ശാന്തിസുഖം നേടുവാൻ ഒരു പൈസപോലും ചെലവഴിക്കേണ്ടതില്ല; തന്നെത്താൻ പ്രയത്നിച്ചു സാമ്പാദിക്കുകയേ വേണ്ടു. ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗിക൦ ചൊല്ലിയതു് ശ്രദ്ധിക്കുക.

"കാശും പണവും വേണ്ടാ,
കായക്ലേശാദി കർമ്മവും വേണ്ടാ;
ആശയടക്കിച്ചിത്തം
ആകാശേചേർക്ക മാത്രമേ വേണ്ടു."

(സിദ്ധാനുഭൂതി)

ശാന്തി നേടിയവന്റെ സമീപസ്ഥന്മാർക്കും ശാന്തിയനുഭവപ്പെടുന്നു. ആത്മധ്യാനത്താൽ അന്തർവശത്തുണ്ടാകുന്ന പരമമായ ശാന്തിസുഖം പുറത്തും പ്രസരിക്കുന്നു. ശ്രീ ശങ്കരാചാര്യർ ഈ തത്ത്വത്തെക്കുറിച്ചു വിശദമാക്കിയതു് ശ്രദ്ധിക്കുക.

യദ്വച്ഛ്രീ ഖണ്ഡവൃക്ഷപ്രസൃതപരിമളേ-
"നാഭിതോഽന്യേഽപി വൃക്ഷാഃ
ശശ്വത് സൗഗന്ധ്യഭാജോഽപ്യതനുതനുഭൃതാം
താപമുന്മൂലയന്തി
ആചാര്യാല്ലബ്ധബോധാ അപി വിധി വശതഃ
സന്നിധൗ സംസ്ഥിതാനാം
ത്രേധാതാപം ച പാപം സകരുണഹൃദയാഃ
സ്വോക്തിഭിഃ ക്ഷാളയന്തി."

(ശതശ്ലോകി)

(ആചാര്യപാദങ്ങളിലാശ്രയിച്ച് ബോധോദയം നേടുന്ന സുകൃതികൾ എങ്ങനെയാണ് മററുള്ളവർക്കുകൂടി പ്രയോജനപ്പെടുന്നതെന്നാണ് ഇവിടെ പറയുന്നതു്. ശ്രീഖണ്ഡ (ചന്ദനം) വൃക്ഷത്തിൽനിന്നുണ്ടാകുന്ന പരിമളം അടുത്തുള്ള മരങ്ങളേയും സുഗന്ധപൂരിതമാക്കുകയും അതിന്റെ തണലിലെത്തുന്നവർക്കു കുളിർമയേകുകയും ചെയ്യുന്നതുപോലെ ഗുരുവിൽനിന്ന് ആത്മാനുഭവം നേടുന്ന ധന്യാത്മാക്കൾ ഏതെങ്കിലും പൂർവ്വസുകൃതം നിമിത്തം അടുത്തുകൂടുന്ന ആളുകളെ ആശ്വസിപ്പിക്കുകയും കൃപാപൂർവ്വം അവരോട് അദ്ധ്യാത്മവിഷയങ്ങൾ വർണ്ണിച്ചുപറയുകയും ചെയ്യുന്നു. അപ്രകാരം അവരുടെ ആദ്ധ്യാത്മികം, ആധിഭൗ

തികം, ആധിദൈവികം എന്നീ താപങ്ങരം നിശ്ശേഷം ഇല്ലാതാകുന്നു. സജ്ജനസമ്പർക്കം ആരെയും വിശുദ്ധരാക്കും. പാപപങ്കം കഴുകിക്കളയുകയും ചെയ്യുന്നു).

ആത്മജ്യോതിസ്സുകളായി ശോഭിക്കുന്ന യോഗിവര്യന്മാരുടെ സമീപമെത്തിയാൽ അനുപമമായ ശാന്തി അനുഭവമാകുന്നതിൻെറ രഹസ്യമതാണ്. ആയിരം ആളുകളുടെ ഇടയിൽ ഒരു യോഗിവര്യനുണ്ടെങ്കിൽ ആ മഹാത്മാവ് അനുഭവിക്കുന്ന നിത്യശാന്തിസുഖത്തിൻെറ ചെറിയൊരംശം ചുററുപാടുമുള്ളവർക്കും അനുഭവിക്കാനിടവരുന്നു. ഭഗവാൻ രമണമഹർഷിയുടേയും ശ്രീ സായിനാഥൻെറയും സദ്ഗുരു നിത്യാനന്ദഭഗവാൻെറയും ശ്രീ രാമകൃഷ്ണപരമഹംസരുടേയും സന്നിധാനത്തിലെത്തിയ ഭക്തജനങ്ങളുടെ അനുഭവവും ഇതുതന്നെയാണ്. താല്ക്കാലികമായിട്ടെങ്കിലും അനിർവചനീയമായ ഒരു ശാന്തിസുഖം അവർക്കനുഭവമായിട്ടുണ്ട്. ഇത്തരത്തിൽ പ്രാപഞ്ചികന്മാരുടെ ഇടയിൽ ജീവിക്കേണ്ടിവരുന്ന യോഗിവര്യൻ നരിയെ നേരിടുന്ന നായാട്ടുകാരനെപ്പോലെ ധീരനും ക്ഷമാശീലനുമായിരിക്കണം. പ്രാപഞ്ചികരായ ജനങ്ങരം അവരവരുടെ നിരവധി ജീവിതക്ലേശങ്ങളെക്കൊണ്ട് ആ യോഗിവര്യനെ അലട്ടുന്നു; അല്ലെങ്കിൽ, അദ്ദേഹത്തിൻെറ തപോബലത്തെ ഇളക്കുവാൻതക്ക പരിതഃസ്ഥിതികരം അവർ അറിഞ്ഞോ അറിയാതെയോ സൃഷ്ടിച്ചുവിടുന്നു. എന്നാൽ ഇത്തരം ചുററുപാടിൽ ആത്മപ്രഭാവത്തിൽതന്നെ വിരാജിച്ചുകൊണ്ടിരിക്കുവാൻ യോഗിക്ക് അസാധാരണമായ ക്ഷമയും ശാന്തിയുമുണ്ടായിരിക്കണം. എത്രതന്നെ ക്രൂരതയുള്ള നരിയും ശൌര്യമുള്ള സർപ്പവും സിദ്ധയോഗീശ്വരന്മാരുടെ മുമ്പിൽ ശാന്തരായി കുമ്പിടുന്നു. ഏതു വന്യമൃഗവും അവരെ കണ്ടാൽ ശാന്തമായി. കാരണം സച്ചിദാനന്ദമൂർത്തികളായ സിദ്ധന്മാർ തങ്ങരംക്കു ചുററും ശാന്തികിരണങ്ങരം

പ്രസരിപ്പിക്കുന്നു. എല്ലാ പ്രാണികളും ആത്മജ്യോതിസ്സിന്റെ മുമ്പിൽ നിസ്സാരന്മാരും നിരുപദ്രവികളുമായിത്തീരുന്നു. ഭഗവാൻ രമണമഹർഷിയുടേയും സദ്ഗുരു നിത്യാനന്ദഭഗവാന്റേയും മുമ്പിൽ വന്യമൃഗങ്ങളും ക്രൂരസർപ്പങ്ങളും നിരുപദ്രവികളും അനുസരണമുള്ളവയും ശാന്തപ്രകൃതിയോടുകൂടിയതുമായിത്തീർന്ന നിരവധി സംഭവങ്ങളുണ്ട്.

101 * പഞ്ചഭൂതങ്ങൾ എന്നതു ശരിയല്ല; ചതുർഭൂതങ്ങളേ ഉള്ളൂ. മണ്ണ്, വെള്ളം, അഗ്നി, വായു. അനന്തവും അഖണ്ഡവുമായ ആകാശം ഒരു ഭൂതമല്ല. *

വ്യാഖ്യാനം:— പഞ്ചഭൂതങ്ങളില്ല; മണ്ണ്, അഗ്നി, വെള്ളം, വായു എന്നീ നാലു ഭൂതങ്ങൾ മാത്രമേ ഉള്ളൂ. ആകാശം ഭൂതമല്ല. അതു അഖണ്ഡമാണ്, അലിപ്തമാണ്. ഈ ലോകത്തിന്നുതന്നെ ആധാരമായതാണ് ആകാശം. സകലഭൂതങ്ങളും ആകാശത്തിൽനിന്നു സമുത്ഭവിക്കുന്നു. അതുകൊണ്ടുതന്നെയാണ് ''ഓംകംബ്രഹ്മഖംബ്രഹ്മ'', ''ആകാശവത്സർവ്വഗതശ്ചനിത്യ'' എന്നീ ശ്രുതികളും, ആകാശത്തെപ്പോലെ സർവ്വവ്യാപിയും നിത്യവും എന്നു ശ്രുതിവാക്യം. ''ആകാശ ശരീരം ബ്രഹ്മ'', ''ആകാശ ആത്മാ''

(തൈത്തിരിയോപനിഷത്ത്)

—ബ്രഹ്മത്തിന്റെ ശരീരമാണ് ആകാശം, ആകാശം ആത്മാവാണ്— ആകാശം എന്നാൽ ആ (എങ്ങും) കാശം (വിളങ്ങുന്നതു്). സകലത്തിലുംകൂടി വിളങ്ങുന്ന സച്ചിദാനന്ദശക്തിയാണതു്; പരബ്രഹ്മം. ''ബ്രഹ്മസൂത്ര'' ത്തിലെ ''ന വിയദശ്രുതേ'' എന്ന സൂത്രവും ഇതേ തത്വത്തെ വെളിവാക്കുന്നു. ''ആകാശത്തിനു (പിറവി) ഇല്ല, ഉള്ളതായി ശ്രുതി ഇല്ലാത്തതിനാൽ. അതിനാൽ ആകാശം ഒരു ഭൂതമല്ല.

102 * ഉത്തമന്മാരായ യോഗികളുടെ വചനങ്ങൾ ചിരകാലം നിലനില്ക്കുന്നു. ചെവിക്കൊള്ളുവാൻ ജനങ്ങളില്ലെങ്കിലും അവയ്ക്കു നാശമില്ല. *

വ്യാഖ്യാനം:— ആത്മബോധം കൈവന്ന യോഗിവര്യന്മാർ ആത്മജ്ഞാനികളായ ആചാര്യന്മാർ ലോകോപകാരത്തിന്നും മാനവശ്രേയസ്സിന്നുമായി ചെയ്ത ഉപദേശങ്ങൾ, മഹദ്വചനങ്ങൾ എന്നെന്നും നിലനില്ക്കുന്നു. അവയുടെ സാരാംശം അറിഞ്ഞനുഭവിക്കുവാൻ ജനങ്ങൾ പ്രായേണ ശ്രമിക്കാറില്ലെങ്കിലും ഈ തത്വോപദേശങ്ങൾ ലോകമുള്ള കാലത്തോളം പരമസത്യമായി വിലസുന്നു. ആയിരമായിരം വർഷങ്ങൾക്കുമുമ്പ് ഭാരതത്തിലെ ഋഷീശ്വരന്മാർ ലോകസമക്ഷം ഉയർത്തികാട്ടിയ വിശിഷ്ടാദർശങ്ങൾ— സനാതനതത്വങ്ങൾ— ''ലോകാസ്സമസ്താസ്സുഖിനോ ഭവന്തു,'' ''സത്യമേവ ജയതേ നാനൃതം'', ''യതോ ധർമ്മസ്തതോ ജയഃ'', ''അനിത്യമസുഖം ലോകമിമം പ്രാപ്യ ഭജസ്വമാം'', ''നവിത്തേന തർപ്പണീയോ മനുഷ്യഃ'' ''അഹിംസൈവ പരമോ ധർമ്മ'' എന്നീ മഹദ്വാക്യങ്ങൾ ഇന്നും നമുക്ക് മാർഗ്ഗദർശകങ്ങളായിട്ടുണ്ടല്ലോ. വരിഷ്ഠരായ വസിഷ്ഠൻേറയും വ്യാസൻെറയും ശ്രീകൃഷ്ണൻെറയും ശ്രീബുദ്ധൻെറയും ശ്രീയേശുവിൻേറയും ശ്രീ മുഹമ്മദ് നബിയുടേയും ശ്രീ സോറാസ്ററരുടേയും ശ്രീ കൺഫ്യൂഷിയസ്സിൻേറയും ഉപദേശങ്ങളും ആദേശങ്ങളും നമുക്കിന്നും വെളിച്ചം കാട്ടിത്തരുന്നു. അതുകൊണ്ടാണ് യേശുദേവൻ ഇങ്ങനെ അരുളിച്ചെയ്തതു്. ''സ്വർഗ്ഗവും ഭൂമിയും നശിക്കും; എന്നാൽ എൻെറ വാക്കുകൾ അനശ്വരമാണ്''. ശ്രീ ബുദ്ധഭഗവാനും ഇതേ ഉപദേശമാണ് നൽകിയതു്. നിർവ്വാണത്തിന്നു് തൊട്ടു് മുമ്പ് പ്രിയശിഷ്യനായ ആനന്ദിനോട് ഇങ്ങനെ പറഞ്ഞു.

''ഒരുപക്ഷെ, ആനന്ദാ, നിങ്ങളിൽ ചിലർക്കു ഒരു ചിന്തയുളവാകും,' ഗുരുനാഥന്റെ വാക്കുകളൊക്കെ അവസാനിച്ചു. ഇനി നമുക്കു ഗുരുഭൂതനായി ആരുമില്ലല്ലോ!' എന്നു്. എന്നാൽ, ആനന്ദാ, നിങ്ങൾ അത്തരത്തിൽ ഒരിക്കലും കരുതിപ്പോകരുത്. ഈ ശരീരം നശിച്ചുപോയാലും, തഥാഗതൻ നിലനില്ക്കും. ഞാൻ പോയതിനുശേഷം, നിങ്ങൾക്കെല്ലാവർക്കുംവേണ്ടി സംഘത്തിനേർക്കായി ഞാൻ ചിട്ടപ്പെടുത്തിയ തത്വങ്ങളും നിയമങ്ങളുമായിരിക്കും നിങ്ങളുടെ ഗുരുനാഥൻ.'' അവസാനമായി ബുദ്ധഭഗവാൻ ശിഷ്യന്മാരോടു് പറഞ്ഞു. ''ഉണ്ടായതൊക്കെ നശിക്കും, എന്നാൽ സത്യം എന്നെന്നും നിലനിൽക്കും''. (The Gospel of Buddha). എന്നാൽ ഭൂരിഭാഗം ജനങ്ങളും മഹാത്മാക്കളുടെ ദിവ്യോപദേശങ്ങളുടെ നേരെ സൌകര്യപൂർവ്വം കണ്ണടച്ചു സ്വാർത്ഥപരമായ ജീവിതമാണു് നയിച്ചു കാണുന്നത്. ചുരുക്കം ചില ധന്യാത്മാക്കൾമാത്രം ധർമ്മബന്ധുക്കളായിത്തീരുന്നു. ഇതോർത്തുകൊണ്ടാണു് ശ്രീ വ്യാസഭഗവാൻ ഇങ്ങനെ ഖേദപൂർവ്വം പ്രസ്താവിച്ചതു്.

''ഊർദ്ധ്വബാഹുർവ്വിരൌമ്യേഷ
ന ച കശ്ചിച്ഛൃണോതിമേ
ധർമ്മാദർത്ഥശ്ചകാമശ്ച
സ ധർമ്മഃ കിന്നസേവ്യതേ''

(മഹാഭാരതം)

(ഹേ! ഞാനിതാ രണ്ടു കൈയുമുയർത്തിക്കൊണ്ടു വീണ്ടും വീണ്ടും മുറവിളിച്ചു പറയുന്നേ! എന്നാൽ എന്റെ വാക്കിന്നാരും ചെവി കൊടുക്കുന്നില്ലല്ലോ! ഇതാ ധർമ്മംകൊണ്ടു തന്നെ അർത്ഥലാഭവും ധർമ്മംകൊണ്ടുതന്നെ കാമപ്രാപ്തിയുമുണ്ടാകുന്നു. ആ നിലയ്ക്കു്, ഇങ്ങനെയുള്ള ധർമ്മത്തെ നിങ്ങൾ എന്തുകൊണ്ടു സേവിക്കുന്നില്ല?)

103 * ഒരു ഒഴിഞ്ഞുകിടക്കുന്ന മൈതാനത്തിൽ ഒരു മുസാവരി ബങ്ക്ളാവു പണിതു. രണ്ടു ദിവസത്തിന്നുള്ളിൽ അവിടെ ഒരു സമ്മേളനം നടക്കുന്നു. അതിന്നുതക്കവണ്ണം നിലം മിനുക്കി ചുമരുകൾക്കെല്ലാം കുമ്മായം തേച്ചു. അന്നുതന്നെയാണ് സമ്മേളനം നടന്നതു്. അവിടെ തേച്ച ചുണ്ണാമ്പു് ദേഹത്തിന്നു പററാതിരിക്കുവാൻ സൂക്ഷിച്ചുകൊള്ളണമെന്നു പറയുന്നതിന്നു ഒരു കാവൽക്കാരനേയും നിയമിച്ചു. സമ്മേളനം കഴിഞ്ഞു എല്ലാവരും പിരിഞ്ഞുപോയി. എന്നാൽ ആ കാവൽക്കാരൻ അവിടെത്തന്നെനിന്നു. അപ്രകാരം ധാരാളം സമ്മേളനങ്ങൾ ആ ബങ്ക്ളാവിൽവെച്ചു നടന്നുവെങ്കിലും ആരും തന്നെ ആ കാവൽക്കാരനോടു് "മാസത്തിൽ ഇത്ര ശമ്പളത്തിന്നാണ് നിന്നെ നിയമിച്ചിട്ടുള്ളതു്, ഇന്നുവരെക്കുള്ള ശമ്പളം വാങ്ങി പിരിഞ്ഞു പോയ്ക്കൊള്ളൂ" എന്നു പറയുവാനുണ്ടായില്ല. എങ്കിലും ആ കാവൽക്കാരൻ തന്റെ കൃത്യം നിറവേററിക്കൊണ്ടേ ഇരുന്നു. അവനെപ്പോലെയാണ് സംസാരികളുടെ ഇടയിലുള്ള ജ്ഞാനി. ബങ്ക്ളാവിലെ ആളുകളെപ്പോലെ പെരുമാറുന്നവരാണ് അധിക ജനങ്ങളും. അവർ സൂക്ഷ്മതത്വത്തെ സംബന്ധിച്ചേടത്തോളം അജ്ഞരാണ്. കമ്മമെന്തെന്നോ ധമ്മമെന്തെന്നോ അവർ അറിയുന്നില്ല. അതിനാൽ ലോകത്തെ ഈ മുസാവരി ബങ്ക്ളാവിനോടു ഉപമിക്കാം *

വ്യാഖ്യാനം:— പ്രയാണികളുടെ രണ്ടുമൂന്നുദിവസത്തെ താമസത്തിന്നുള്ള സൌകര്യമേ ഒരു മുസാവരി

ബങ്ക്ളാവിലുള്ള. അത്തരത്തിലുള്ള ഒരു ബങ്ക്ളാവു് ഒരു തരിശായ മൈതാനത്തിൽ നിർമ്മിക്കുന്നു. ക്ഷണികമായ മനുഷ്യജീവിതത്തെയാണതു് സൂചിപ്പിക്കുന്നതു്. ഒഴിഞ്ഞ മൈതാനം ഈ ഭൂമിയും അതിലെ മുസാവരി ബങ്ക്ളാവു നമ്മുടെ ദേഹവുമാണ്. ഈ ബങ്ക്ളാവിലാണ് സമ്മേളനങ്ങൾ നടക്കുന്നതു്. അതായതു്, അത്യല്പമായ മനുഷ്യായുഷ്കാലത്തിനുള്ളിൽ പലവിധ വിചാരവികാരങ്ങളും മനുഷ്യമനസ്സിൽ ഉളവാകുന്നു. ബങ്ക്ളാവിലെ നിലം മിനുക്കി ചുണ്ണാമ്പുതേക്കുമ്പോലെയാണ് ശരീരമെന്ന ബങ്ക്ളാവിൽ മോഹമെന്ന മിനുക്കുപണി തീർക്കുന്നതു്. അഭിമാനവൃത്തിയായ അഹം കുമ്മായം തേച്ചു് ഉടൻ തന്നെ വിചാരസഭചേർന്നു. എന്നാൽ ''കുമ്മായം ശരീരത്തിൽ പററാതിരിക്കുവാൻ സൂക്ഷിക്കണേ'' എന്ന മുന്നറിയിപ്പു നൽകുവാൻ നിയമിതനായ ഒരു കാവൽക്കാരനെപ്പോലെ, ഈ ലോകത്തു കർമ്മങ്ങൾ ചെയ്യുമ്പോൾ മായയെന്ന (ഞാനെന്നഭാവം) കുമ്മായം മനസ്സിന്നും ബുദ്ധിക്കും തട്ടാതിരിക്കുവാൻ വളരെ ശ്രദ്ധിക്കണമെന്നു് ഉപദേശിക്കുന്ന ഒരു ആത്മജ്ഞാനി– സദ്ഗുരു– പരമാത്മാവിൻെറ അനുഗ്രഹത്താൽ നിയമിതനാവുന്നു. അത്തരത്തിലുള്ള കാവൽക്കാരാണ്– സദ്ഗുരുക്കന്മാരാണ്– ശ്രീകൃഷ്ണഭഗവാനും, ശ്രീയേശുദേവനും ശ്രീ ബുദ്ധഭഗവാനും ശ്രീ മുഹമ്മദ് നബിയും മററും. ശ്രീകൃഷ്ണഭഗവാൻ മാനവരാശിക്കു വേണ്ടി അർജ്ജുനനോടായി ചെയ്ത ദിവ്യോപദേശം ശ്രദ്ധിച്ചു മനസ്സിലാക്കുക.

''യജ്ഞാർത്ഥാത് കർമ്മണോഽന്യത്ര
ലോകോഽയം കർമ്മബന്ധനഃ
തദർത്ഥം കർമ്മ കൗന്തേയ,
മുക്തസംഗഃ സമാചര.''

(ശ്രീമദ് ഭഗവദ്ഗീത; 3/9)

(ഈശ്വരാപ്പ്ണമായിട്ടല്ലാതെ ചെയ്യുന്ന കർമ്മം മാത്രമാണ് ഈ ലോകത്തെ രാഗദ്വേഷാദികാംവഴിക്ക് ഒടുങ്ങാത്ത കർമ്മങ്ങളിൽ ബന്ധിപ്പിച്ചുകൊണ്ടിരിക്കുന്നതു്. അതു കൊണ്ടു് ബന്ധനിവൃത്തിക്കായി, ഫലത്തിൽ ആസക്തി വെക്കാതെ ഈശ്വരാരാധനമെന്ന ലോകസേവനയജ്ഞം വഴിപിഴക്കാതെ അനുഷ്ഠിക്കുക).

''യുക്തഃ കർമ്മഫലം ത്യക്ത്വാ
ശാന്തിമാപ്നോതി നൈഷ്ഠികീം
അയുക്തഃ കാമകാരേണ
ഫലേ സക്തോ നിബദ്ധ്യതേ''

(ശ്രീമദ് ഭഗവദ്ഗീത 5/12)

(മനസ്സ് ഈശ്വരനിൽ നിലനിർത്തിയവൻ—''ഇതെല്ലാം ഈശ്വരൻേറതാണ്, എൻേറതല്ല'' എന്നറിഞ്ഞു് ഈശ്വരനിൽതന്നെ ചിത്തമുറപ്പിച്ചവൻ-കർമ്മഫലത്തിൽ അല്പവും കൊതിക്കാത്തതിനാൽ ചിത്തശുദ്ധിവഴി നിലയുറച്ച ശാന്തിയെ-മോക്ഷത്തെ—പ്രാപിക്കുന്നു. നേരെമറിച്ച്, ഈശ്വരനിൽ ചിത്തമുറപ്പിക്കാത്തവൻ-ഇതെല്ലാം എൻേറതാണെന്നു വിചാരിച്ച് ഫലാസക്തനായി തോന്നിയപോലെ പ്രവൃത്തിക്കുന്നവൻ, എന്നും ബദ്ധനായിത്തന്നെയിരിക്കും). മുക്തൻേറയും ബദ്ധൻേറയും കർമ്മാനുഷ്ഠാനങ്ങളുടെ അന്തരം എത്ര മനോഹരമായി ശ്രീകൃഷ്ണഭഗവാൻ വെളിവാക്കി ! ഫലചിന്തയുടെ സ്ഥാനത്ത് ഈശ്വരചിന്ത വെക്കണമെന്ന കർമ്മയോഗ രഹസ്യം ലോകം എന്നു മനസ്സിലാക്കും ! സമ്മേളനാനന്തരം ബങ്ക്ളാവിൽനിന്നു് കാവൽക്കാരനൊഴികെ മററെല്ലാവരും പിരിഞ്ഞുപോകുന്നതുപോലെ, മനുഷ്യരാശിയിൽ ഭൂരിഭാഗവും രാഗദ്വേഷാദികളാകുന്ന മായയിൽ കടുങ്ങി നാനാവിധ കർമ്മബന്ധങ്ങളിലകപ്പെട്ടു നിത്യദുഃഖികളായി മരിക്കുന്നു. (ആത്മജ്ഞാനികാം നിത്യാനന്ദന്മാരായി ജീവിക്കുന്നു). എന്നാൽ

ചുരുക്കം ചിലർ ബങ്ക്ളാവിലെ കാവൽക്കാരന്റെ മുന്നറിയിപ്പിനെ ശ്രദ്ധിച്ച്, ''കുമ്മായം പററാതിരിക്കാൻ'' ശ്രദ്ധിക്കുന്നു. അതുപോലെ ചുരുക്കം ചില പുണ്യാത്മാക്കൾ ആത്മജ്ഞാനികളായ ആചാര്യന്മാരുടെ തത്വോപദേശം ശ്രദ്ധിച്ച് മായാബന്ധമേൽക്കാതിരിക്കുവാനായി കർമ്മഫലത്യാഗത്തിൽ മുഴുകുന്നു. ''മച്ചിത്തഃ സതതംഭവ'' എന്നതനുസരിച്ച് ഈശ്വരാർപ്പണമായി കർമ്മങ്ങൾ ചെയ്യുന്നു. ബങ്ക്ളാവിൽ നിരവധി സഭകൾ ചേരുന്നുവെങ്കിലും ആരുംതന്നെ കാവൽക്കാരനോട്ട് പ്രതിഫലം തീർത്തുവാങ്ങി പിരിഞ്ഞു പോയ്ക്കൊള്ളുവാൻ പറയുന്നില്ല. അതുപോലെ, ഭൗതിക സുഖങ്ങളിൽ മാത്രം രമിക്കുന്ന ജനങ്ങളും സദ്ഗുരുക്കന്മാരുടെ അമൃതവാണി ശ്രദ്ധിക്കുന്നില്ലെന്നു മാത്രമല്ല അവരുമായി പ്രേമബന്ധം പുലർത്തുവാനോ അവരോടുള്ള കടപ്പാടു നിറവേററുവാനോ സന്മനസ്സു കാണിക്കുന്നില്ല. ശമ്പളമൊന്നും കിട്ടുന്നതില്ലെങ്കിലും ബങ്ക്ളാവിലെ കാവൽക്കാരൻ തന്റെ കൃത്യം മുറക്കു നിറവേററിക്കൊണ്ടുതന്നെ ഇരിക്കുന്നു. ബങ്ക്ളാവിൽ വന്നു പോകുന്ന പ്രയാണികളോടെല്ലാം ''കുമ്മായം ശരീരത്തിൽ പററരുതേ'' എന്നു സദാ പറയും. അതുപോലെതന്നെയാണ് എല്ലാ കാലത്തും സദ്ഗുരുനാഥന്മാർ ലോകകല്യാണത്തിന്നായി ആത്മീയോപദേശം നൽകുന്നത്. സംസാരികളും അഹങ്കാരികളും ഭോഗപ്രിയന്മാരുമായ ജനങ്ങൾ അവരെ ശ്രദ്ധിച്ചില്ലെങ്കിലും ആദരിച്ചില്ലെങ്കിലും അവരെപ്പോഴും മാനവ ശ്രേയസ്സിന്നായി തത്വോപദേശം തുടന്നു വരുന്നു. ''ഹേ മനുഷ്യാ! നിന്റെ സർവ്വ ദുഃഖങ്ങൾക്കും കാരണം ആത്മബോധമില്ലായ്മയാണെന്നും മായാബന്ധമേല്ക്കാതിരിക്കുവാൻ ഈശ്വരാർപ്പണമായി കർമ്മങ്ങളനുഷ്ഠിക്കുക, പരമാത്മാവിൽ ചിത്തമുറപ്പിക്കുക'' എന്നു എല്ലാ കാലങ്ങളിലും അവർ മനുഷ്യനെ ഉപദേശിക്കുന്നു.

എന്നാൽ കർമ്മമെന്താണെന്നും ധർമ്മമെന്താണെന്നും അറിയുവാനുള്ള ജിജ്ഞാസ ഭൂരിഭാഗം ജനങ്ങൾക്കുമില്ല. കർമ്മത്തിന്റെ മർമ്മവും കർമ്മയോഗ രഹസ്യവും മനുഷ്യനറിയുന്നില്ല. ധർമ്മാചരണവും അവനു നിശ്ചയമില്ല. സത്യദർശികളായ, ധർമ്മപ്രബോധകരായ ഋഷിമാരുടെ ദിവ്യോപദേശങ്ങളെ സംസാരികളായ ജനങ്ങൾ ചെവിക്കൊള്ളുന്നില്ല ! അതിനാൽ അവർ നിത്യദുഃഖികളായി മരിക്കുന്നു. ജനനമരണ പ്രവാഹത്തിൽപ്പെട്ടു നരകിക്കുന്നു. സത്യദർശിയായ ഋഷിയുടെ ആഹ്വാനം ശ്രദ്ധിക്കുക.

ഉത്തിഷ്ഠത, ജാഗ്രത
പ്രാപ്യവരാൻ നിബോധത
ക്ഷുരസ്യ ധാരാ നിശിതാ ദുരത്യയാ
ദുർഗ്ഗംപഥസ്തത് കവ യോ വദന്തി''

(കഠോപനിഷത്ത്)

(അനാദിയായ അജ്ഞാനനിദ്രയിൽ ആണ്ടുകിടക്കുന്ന ജനങ്ങളേ, ഉണരുവിൻ, എഴുന്നേല്ക്കുവിൻ, വിശിഷ്ടന്മാരായ ആചാര്യന്മാരെ പ്രാപിച്ച് ആത്മതത്വത്തെപ്പററി മനസ്സിലാക്കുവിൻ! ദൌർബ്ബല്യമുളവാക്കിയ മായാമയക്കത്തിൽ നിന്നുണരൂ. ചവിട്ടി നടക്കുവാൻ വിഷമമായ മൂർച്ചയുള്ള കത്തിയുടെ വായ്ത്തലപോലെ നടക്കുവാൻ വിഷമമുള്ളതാണ് ആ ജ്ഞാനമാർഗ്ഗമെന്ന് വിവേകികൾ പറയുന്നു).

104 * അല്ലയോ മനസ്സേ! ''ഇതിന്നും'' ''അതിന്നും'' ഉള്ള ആശ വെടിഞ്ഞ് സദാ ആത്മദാസനാവുക. ആത്മാവോടൊപ്പം അന്തർവശത്തിങ്കൽ കളിയാടുക. ''ചിത്ത''ത്തെ ''സത്തി''ൽ ലയിപ്പിച്ച്, അല്ലയോ മനസ്സേ! സൂക്ഷ്മവിചാരശക്തിയുപയോഗപ്പെടുത്തിക്കൊണ്ട് നിത്യമായും കളിയാടുക. അല്ലയോ മനസ്സേ! രാപ്പകലിനെ വിസ്മരിച്ചും ബുദ്ധി

പ്രകാശിക്കട്ടെ. ആത്മനിലീനമാണ് ബ്രഹ്മാണ്ഡം എന്നറിയുക. ആത്മാവിങ്കൽ ജാഗ്രൽസ്വപ്നസുഷുപ്തികൾ ഐക്യപ്പെട്ട് ആത്മാവുമായി ഒന്നാവട്ടെ. ആത്മാവുമായി ലയിച്ച് മഹാശാന്തി അനുഭവിക്കുക. പ്രപഞ്ചം ഇതു(മഹാശാന്തി)മനസ്സിലാക്കി ഇതിന്റെ മഹിമയെ എന്നും പാടട്ടെ. ബുദ്ധിയിൽക്കൂടി മനസ്സ് സത്യത്തെ അറിയട്ടെ. സത്യമെന്നത് പഠിപ്പിക്കേണ്ട ഒരു മതമല്ല. നിന്റെ ഉള്ളിൽ ചിന്തന ചെയ്യൂ. സത്യം ഓങ്കാരമായി പ്രകാശിക്കട്ടെ. ബുദ്ധിയിങ്കൽ സ്മരണ അർപ്പിക്കപ്പെടട്ടെ. സത്യം മാത്രം നിലനില്ക്കട്ടെ. "ചിത്ത"ത്തെ ശരിയാംവണ്ണം ശാന്തമാക്കട്ടെ. പ്രപഞ്ചം "ചിദാകാശ"ത്തിങ്കൽ ഏകീഭൂതമായി "സമദൃഷ്ടി"യോടെ വീക്ഷിക്കട്ടെ. "സമദൃഷ്ടി" എന്നാൽ എന്തെന്ന് മനസ്സിലാക്കി, "ഞാൻ, നീ" എന്ന ഭാവനകൾ ഇല്ലാതാവട്ടെ. "സമദൃഷ്ടി"യാലെ നിത്യസത്യം അംഗീകരിക്കപ്പെടട്ടെ. "സത്യമല്ലാതെ മറ്റൊന്നുമില്ല"— ഈ തത്വം എല്ലായ്പ്പോഴും അറിയപ്പെടട്ടെ. ഇതാണ് "സച്ചിദാനന്ദം." സൃഷ്ടിയുടെ ആദ്യന്തം സത്യംമാത്രം. അകത്തും പുറത്തും സത്യംമാത്രം. "ഏകത്വ"ഭാവം സത്യമത്രെ. "രണ്ടെന്ന" ഭാവം സംശയം. ഹൃദയത്തിൽ സദാ ധ്യാനിച്ചുകൊണ്ട് "ഏകത്വ"ത്തിന്റെ സത്യം പ്രതിഷ്ഠിക്കുക. സത്യമാണ് ഏററവും ഉയർന്ന നേട്ടം. സത്യം പഞ്ചസാരയാണ്. പഞ്ചസാര എന്നതു് "നിർവ്വികല്പ"തരുവിന്മേൽ ഉണ്ടാവുന്ന പഴത്തിന്റെ രസമാണ്. സൌഹൃദത്തിന്റേതായ ഇതത്രെ ജ്ഞാനരസം. ജ്ഞാനരസമത്രെ യോഗരസം. *

വ്യാഖ്യാനം:– അല്ലയോ മനസ്സേ! അതിന്നും ഇതിന്നുമായുള്ള ആശകളാം കൈവെടിയുക! ഇന്ദ്രിയദ്വാരാ ബാഹ്യമായി ചലിക്കാതിരിക്കുക. ആത്മദാസനാവുക. അതായത്, മനസ്സ് അന്തർമുഖമായി അത്മാവിങ്കൽ സ്ഥിരപ്പെടുക എന്നു സാരം. മനസ്സിനെ സൂക്ഷ്മബുദ്ധിയാലെ ആത്മാവിൽ ലയിപ്പിച്ച് നിത്യാനന്ദം അനുഭവിക്കുക. പരമാനന്ദത്തിൽ കളിയാടുക! അങ്ങിനെ ചിത്തവും സത്തുമൊന്നായി സച്ചിദാനന്ദസ്വരൂപമായി പ്രകാശിക്കട്ടെ. ഈ ആനന്ദശക്തിയെ പ്രപഞ്ചം മുഴുവൻ ദർശിക്കുക. ഈ ആനന്ദശക്തിയെ എല്ലാ ഇടവും കാണുക. ബ്രഹ്മാണ്ഡം മുഴുവൻ ആത്മജ്യോതിസ്സല്ലാതെ മറ്റൊന്നുമല്ലെന്ന സത്യമറിയുക. ജാഗ്രൽസ്വപ്നസുഷുപ്തികളെല്ലാം ഒന്നിൽ –ആത്മാവിങ്കൽ– ഐക്യപ്പെടട്ടെ. അതുമൂലമുളവാകുന്ന നിത്യശാന്തിയുടെ ആനന്ദഗീതങ്ങൾ ലോകം മുഴുവൻ ഏറ്റുപാടട്ടെ. ആ മഹാശാന്തിയനുഭവിച്ചു ധന്യരാകട്ടെ. സൂക്ഷ്മബുദ്ധിയാലെ സത്യമെന്തെന്നറിയട്ടെ. അതായതു് ശുദ്ധമായ ബുദ്ധിയിൽ ആത്മചൈതന്യം പ്രകാശിക്കട്ടെ. ഈ സത്യം നീ ഉള്ളാലെ തേടുക. ഹൃദയത്തിൽ തേടുക. നിനക്കു പുറത്തായി വേറൊരു സത്യമില്ല. സത്യദർശിയായ ഋഷി മന്ത്രിച്ചതു് ശ്രദ്ധിക്കുക.

> "കസ്മിൻനു സത്യം പ്രതിഷ്ഠിത" മിതി.
> "ഹൃദയ" ഇതിഹോവാച. "ഹൃദയേനഹി
> സത്യം ജാനാതി. ഹൃദയേഹ്യേവ സത്യം
> പ്രതിഷ്ഠിതം ഭവതി"തി.

(ബൃഹദാരണ്യകോപനിഷത്തു്)

(സത്യം എന്തിലാണ് പ്രതിഷ്ഠിതമായിരിക്കുന്നതു്? "ഹൃദയത്തിൽ" എന്നു യാജ്ഞവല്ക്യൻ മറുപടി പറഞ്ഞു. "ഹൃദയംകൊണ്ടാണല്ലോ സത്യത്തെ അറിയുന്നതു്. ഹൃദയത്തിൽ തന്നെയാണ് സത്യം പ്രതിഷ്ഠിതമായിരിക്കുന്നതു്).

ഈ സത്യമത്രെ ഓങ്കാരപ്പൊരുളായ ആത്മാവ്. ഈ ആത്മാവിന്റെ പ്രകാശമാണ് ബ്രഹ്മാണ്ഡം മുഴുവനും. ഈ ആത്മാവാണ് സനാതനമായി നിലനില്ക്കുന്ന ശക്തി. ചിത്തം ശാന്തവും നിശ്ചലവുമാകുമ്പോൾ അതുതന്നെ നിത്യമായി പ്രകാശിക്കുന്ന ആത്മചൈതന്യം. ചിദാകാശത്തിൽ ഈ നിത്യസത്യത്തെ ദർശിക്കുമ്പോൾ പ്രപഞ്ചം മുഴുവൻ ആത്മനിലീനമാണെന്ന അനുഭൂതിയും അതോടൊപ്പം ''സമദൃഷ്ടി'' ഭാവവും വികസ്വരമാവുന്നു. അപ്പോൾ ''ഞാൻ, നീ'' എന്ന ഭേദബുദ്ധി എന്നന്നേക്കുമായി നശിച്ചിരിക്കും. ഏകമായ ആത്മാവാണ് സർവ്വവും എന്ന ദിവ്യാനുഭൂതിയും ഉളവാകുന്നു.

''സമംപശ്യൻ ഹി സർവ്വത്ര സമവസ്ഥിതമീശ്വരം'' (ഗീത) —പരമാത്മ സകല പ്രാണികളിലും സമമായി നാശമില്ലാത്ത സ്വരൂപത്തോടുകൂടിയിരിക്കുന്നുവെന്നറിയുന്നവൻ— എന്ന അവസ്ഥയും കൈവരുന്നു; ആ നിത്യസത്യത്തെ സാക്ഷാത്ക്കരിക്കയും ചെയ്യുന്നു. ''സത്യമല്ലാതെ മറ്റൊന്നില്ല'' എന്ന പരമതത്വത്തെക്കുറിച്ച് സദാ ബോധവാനായിരിക്കുക. സച്ചിദാനന്ദമായ ആത്മാവുതന്നെ അനശ്വരമായ ചൈതന്യം. അതല്ലാതെ ഈ ബ്രഹ്മാണ്ഡത്തിൽ മറ്റൊന്നില്ലെന്ന ബോധം നല്ലപോലെ ഉറക്കേണ്ടിയിരിക്കുന്നു. ''സർവ്വം ഹി സച്ചിദാനന്ദം നേഹനാനാസ്തികിഞ്ചന'' — എല്ലാം സച്ചിദാനന്ദംതന്നെ. ഇവിടെ അല്പം പോലും പലതില്ല. (ദർശനമാല) സൃഷ്ടിയുടെ മുമ്പും സൃഷ്ടിയുടെ അവസാനത്തിലും നിലനില്ക്കുന്നതു് സത്യം മാത്രം —അതാണ് ആത്മാവ്— ഞാൻ.

''അഹമാത്മാ ഗുഡാകേശ
സർവ്വഭൂതാശയ സ്ഥിതഃ
അഹമാദിശ്ച മദ്ധ്യം ച
ഭൂതാനാമന്ത ഏവ ച.''

(ശ്രീമൽഭഗവൽഗീത 10/20)

(അല്ലയോ അർജ്ജുന ! സകല പ്രാണികളുടേയും അന്തഃകരണത്തിൽ സർവ്വജ്ഞത്വാദി ഗുണങ്ങളോടുകൂടി നിയന്താവായിരിക്കുന്ന പരമാത്മാ ഞാനാകുന്നു. സകല പ്രാണികളുടേയും ആദിയും മദ്ധ്യവും അവസാനവും ഞാൻതന്നെയാകുന്നു).

ഈ പരമതത്വം സ്വാനുഭവമാക്കിയ ഋഷീശ്വരന്മാർ ഇങ്ങനെ ആനന്ദഗീതം പാടി ആനന്ദിച്ചു.

"ഹാവു ഹാവു ഹാവു–അഹമന്നമഹമന്നമഹമന്നം
അഹമന്നാദോƒഹമന്നാദോƒഹമന്നാദഃ അഹം
ശ്ലോകകൃദഹം ശ്ലോകകൃദഹം ശ്ലോകകൃത്–അഹ
മസ്മി പ്രഥമജാ ഋതാസ്യ പൂർവ്വം ദേവേഭ്യോ
അമൃതസ്യനാഭായി."

(തൈത്തിരീയോപനിഷത്ത്)

(ഇതു വളരെ ആശ്ചര്യകരമായ സംഗതിയാകുന്നു ! ! ! എല്ലാ ഭോഗവസ്തുക്കളും അവയെ അനുഭവിക്കുന്ന ജീവാത്മാവും ഇവരണ്ടിനേയും സംയോജിപ്പിക്കുന്ന പരമാത്മാവും ഞാൻതന്നെയാകുന്നു. ഞാൻ ശ്ലോകത്തെ ചെയ്യുന്നവനാകുന്നു. ഈ പ്രപഞ്ചത്തിൽ ആദ്യമുണ്ടായത് ഞാനാകുന്നു. ഞാൻ ദേവന്മാരേക്കാറം മുമ്പുള്ളവനാണ്. അമൃതത്വത്തിന്റെ കേന്ദ്രവും ഞാനാകുന്നു).

ശ്രീകൃഷ്ണഭഗവാൻ പ്രസ്താവിച്ചതും ഇതുതന്നെ.

"അഹം കൃത്സ്നസ്യ ജഗതഃ
പ്രഭവഃ പ്രളയസ്തഥാ"

(ശ്രീമദ് ഭഗവദ്ഗീത- 7/6)

(സകലപ്രപഞ്ചത്തിന്റെയും തുടക്കവും ഒടുക്കവും "ഞാൻ" തന്നെയാണെന്നും അറിയേണ്ടതാണ്)

"ഏതാവദേവ ജിജ്ഞാസ്യം
തത്വജിജ്ഞാസുനാത്മനഃ

അനന്വയ വ്യതിരേകാഭ്യാം
യൽസ്യാൽ സർവ്വത്ര സർവ്വദാ''

(ചതുശ്ശ്ലോകീ ഭാഗവതം)

(ആത്മതത്വം അറിവാനാഗ്രഹിക്കുന്നവൻ വിചാരിച്ചറിയേണ്ടതും ഇത്രമാത്രമാകുന്നു. ഏതൊന്നു് അന്വയത്താലും വ്യതിരേകത്താലും എല്ലാററിലും എല്ലായ്പ്പോഴും ഉണ്ടോ അതുതന്നെ ആത്മാവു്); സത്യംമാത്രം എന്നും നിലനില്ക്കുന്നു. സത്യത്തിന്നു— ആത്മാവിന്നു— നാശമില്ല. ''അജോ നിത്യഃ ശാശ്വതോയം പുരാണോ''— ജന്മമില്ലാത്തവൻ, നാശമററവൻ, ഒരേവിധമായിരിക്കുന്നവൻ, മുമ്പു തന്നെ ഉള്ളവൻ— സനാതനവും പവിത്രവുമാണതു്. ''നിത്യബ്രഹ്മ''മെന്നപേരിൽ വേദാന്തത്തിൽ അറിയപ്പെടുന്നതാണ് സത്യം. ''സത്യസ്യസത്യം'' എന്നും ഋഷിമാർ വിശേഷിപ്പിക്കുകയുണ്ടായി. ''സത്യസ്യസത്യ''മെന്നാൽ എന്താണ്?

''തൽ സത്യംയത് ത്രികാലേഷ്വനപഹതമദഃ
    പ്രാണിദിഗ്‌വ്യോമമുഖ്യം
യസ്മിൻ വിശ്രാന്തമാസ്തേ തദിഹനിഗദിതം
    ബ്രഹ്മസത്യസ്യസത്യം
നാസ്ത്യന്യൽകിഞ്ചയദ്വൽ പരമധികമതോ
    നാമസത്യസ്യസത്യം
സച്ചത്യച്ചേതിമൂർത്താദ്യുപഹിതമവരം
    സത്യമസ്യാപിസത്യം''

(വേദാന്തകേസരി)

(കഴിഞ്ഞതും ഇപ്പോഠം നടക്കുന്നതും വരാൻ പോകുന്നതുമായ കാലങ്ങളിൽ ഏതൊന്നു് നശിക്കാതിരിക്കുന്നുവോ ആ വസ്തുവിനെ ''സത്യം'' എന്നു പറയും. പ്രാണൻ, ദിക്കു്, ആകാശം, കാലം എന്നിങ്ങിനെ വ്യവഹരിക്കപ്പെടുന്ന രൂപരഹിതദ്രവ്യങ്ങഠം രൂപമുള്ള പദാർത്ഥങ്ങളേക്കാഠം അധികകാലം നിലനില്ക്കുന്നവയാകയാൽ (പ്രാണാ

ദികളെ) സത്യമെന്നു പറയുന്നു. എന്നാൽ, രൂപമില്ലെന്നിലും ഇവ ഏതൊന്നിനെ ആശ്രയിച്ച് നിലനില്ക്കുന്നുവോ ആ ശക്തിയെ സത്യത്തിൻെറയും സത്യമെന്നു വേദാന്ത ശാസ്ത്രത്തിൽ വ്യവഹരിക്കുന്നു. ഇതിന്നു തുല്യമായോ അധികമായോ ഇരിക്കുന്ന മറെറാരു വസ്തുവില്ലാത്തതു കൊണ്ടാണ് ഇതിനെ സത്യത്തിൻേറയും സത്യമെന്നു പറയുന്നതു്. സ്വരൂപമുള്ളതും ഇല്ലാത്തതുമായ ദ്രവ്യങ്ങളുടെ ആശ്രയമായിരിക്കുന്ന ഈ മഹദ്വസ്തു ശബളബ്രഹ്മമെന്നറിയപ്പെടുന്നു. ഇതിന്നും ആശ്രയമായിരിക്കുന്നതു് യാതൊന്നോ അതാണ് സത്യത്തിൻെറയും സത്യമായിരിക്കുന്ന പരബ്രഹ്മമെന്നറിയപ്പെടുന്നതു്).

> ''സർവ്വാധാരം സർവ്വവസ്തുപ്രകാശം
> സർവ്വാകാരം സർവ്വഗം സർവ്വശൂന്യം
> നിത്യം ശുദ്ധം നിഷ്കളം നിർവ്വികല്പം
> ബ്രഹ്മാദ്വൈതം യത്തദേവാഹമസ്മി''

(വിവേകചൂഡാമണി)

(സകലതിനും അധിഷ്ഠാനമായി, സർവ്വവസ്തുക്കളെയും പ്രകാശിപ്പിക്കുന്നതായി, സർവ്വാകാരേണയും വിളങ്ങുന്നതായി, സർവ്വവ്യാപകമായി, തന്നിൽനിന്നു് അന്യമായി വേറൊന്നുമില്ലാത്തതായി, നിത്യവും ശുദ്ധവും നിരവയവവും ആയി, നാനാത്വമററതായി, അദ്വൈതമായി വർത്തിക്കുന്ന ബ്രഹ്മം ഏതോ അതുതന്നെയാണ് ഞാൻ). അതത്രെ ആത്മാവ്, ദൈവം, സ്രഷ്ടാവ്, അല്ലാഹ എന്നീ വിവിധനാമങ്ങളാലും അറിയപ്പെടുന്നതു്. ഇതു തന്നെയാണ് സത്യദർശികളായ ഋഷിമാരാൽ പ്രഖ്യാപിതമായ സോഽഹം തത്വം; ''അതു ഞാനാകുന്നു എന്ന ആത്മതത്വം സൂഫിസത്തിലെ പ്രസിദ്ധമായ ''അനൽ ഹഖ്'' ഇതേ തത്വത്തെ വെളിവാക്കുന്നു. അഷ്ടാവക്ര

മുനി ഈ പരമതത്വത്തെക്കുറിച്ചു പ്രകാശിപ്പിച്ചതു് ശ്രദ്ധി ക്കുക.

''അഹോ അഹം നമോ മഹ്യം,
വിനാശോ യസ്യ നാസ്തിമേ
ബ്രഹ്മാദിസ്തംബപര്യന്ത-
ജഗന്നാശേപി തിഷ്ഠതഃ''

(അഷ്ടാവക്രഗീത)

(ആശ്ചര്യമെന്നു പറയട്ടെ! സൂക്ഷ്മമായി പരിശോധിക്കു മ്പോറം നാശമില്ലാത്ത ഒരേ ഒരു വസ്തു ഞാൻ മാത്രമാണ്. ബ്രഹ്മാവു മുതൽ പരമാണുവടക്കമുള്ള എല്ലാം നശിക്കുന്നു. അപ്പോഴും നാശമില്ലാതെ ഞാൻ മാത്രം സ്ഥിരമായി നിൽക്കുന്നു. ആ സ്ഥിതിക്കു് എന്നെയല്ലാതെ മററാരെ യാണ് ഞാൻ നമസ്കരിക്കേണ്ടതു്. ശാശ്വതസ്വരൂപി യായ എനിക്കായിക്കൊണ്ടു നമസ്കാരം).

യേശുദേവൻെറ മറെറാരു സാരവാക്യം ശ്രദ്ധിക്കുക. ''സത്യം സത്യമായി ഞാൻ നിങ്ങളോടു പറയുന്നു: അബ്രഹാം ഉണ്ടാകുന്നതിനുമുമ്പ് ഞാനുണ്ടു്''. ഈ ''സത്യസ്യസത്യ''മാണ് ഓങ്കാരപ്പൊരുളായും അറിയപ്പെ ടുന്നതു്. മനസ്സിൻെറ ചലനം ഹേതുവായി ഈ സത്യമ റിയുവാൻ കഴിയാതെ ജീവനു് ദുഃഖിക്കേണ്ടിവരുന്നു. മനോലയത്താൽ ''ചിദാകാശ''ത്തിൽ ഈ സത്യത്തെ സാക്ഷാത്കരിക്കട്ടെ. ഓരോ മനുഷ്യൻെറയും ഉള്ളിൽ ആ നിത്യസംഗീതം— ''സോഽഹം''— 'ഞാൻ, ഞാൻ' എന്ന അഖണ്ഡബോധം— 'സച്ചിദാനന്ദം' ദിവാനിശം മുഴങ്ങിക്കൊണ്ടിരിക്കുന്നു. അതിലേക്കു നാം ശ്രദ്ധിക്കണം. ഈ നിർവ്വിശേഷമായ ഭഗവത്സ്മരണയാണ്, ആത്മാനുസ ന്ധാനമാണ് ഉത്തമഭക്തി. നിത്യശാന്തിയുടെ രഹസ്യവു മതാണ്. അപ്പോഴാണ് ''സമദൃഷ്ടി'' എന്ന ഉൽകൃഷ്ട മായ സമഭാവനയുണ്ടാകുന്നതു്. രണ്ടെന്ന ഭാവനയില്ലാ

ല്ലാത്തതുതന്നെ സമഭാവന ഒരേ ഒരു ആത്മാവ്തന്നെ സർവ്വതും എന്ന അദ്വൈതാനുഭൂതി. ഇതു കൈവന്നാൽ ''സത്യമല്ലാതെ മററൊന്നുമില്ല''— ''ആത്മാവല്ലാതെ മററൊന്നുമില്ല'' എന്ന പരമസത്യത്തെ സാക്ഷാത്ക്കരിക്കുവാൻ സാധിക്കുന്നു. ആത്മാവുതന്നെ ശാന്തം, ശിവം, അദ്വൈതം. ഈ ഏകത്വത്തെ അനുഭവിച്ചറിയുന്നതാണ് സത്യദർശനമെന്ന ഈശ്വരദർശനം. ''രണ്ട്'' എന്ന ചിന്ത സംശയത്തേയും ദുഃഖത്തേയും സൂചിപ്പിക്കുന്നു. ''ഏക''മെന്നതുതന്നെ പരമസത്യം. ''ഏകമേവാദ്വിതീയം ബ്രഹ്മ—'' അതിലത്രെ നിത്യാനന്ദാനുഭവവും. ഈ വിശ്വസ്രഷ്ടാവും (പരമാത്മാവ്) ജീവാത്മാവും വിശ്വവും വ്യത്യസ്തമല്ല ഒന്നുതന്നെയാണെന്ന അദ്വൈതാനുഭവമാണ് മനുഷ്യൻ സമ്പാദിക്കേണ്ടതു്. അതിലുപരിയായി മററൊരു പദമില്ല. അതാണ് പരമപുരുഷാർത്ഥപദം; സഹജാനന്ദപദം. സമദൃഷ്ടിപദം.

''സൃഷ്ടിസ്ഥിത്യന്തങ്ങളെച്ചെയ്‌വാനായ്മേവീടുന്ന
സ്രഷ്ടാവും മുകുന്ദനും പരമേശനുമഹം
ലോകവും ചരാചരസ്ഥാവരജംഗമവും
ആകവേ താനായ്നിന്ന രൂപവുമഹം തന്നെ
സർവ്വസാക്ഷിയായ് സകലാഗമസ്വരൂപനായ്
നിർവ്വികാരിയാം പരമാനന്ദൻ സദൈവം ഞാൻ
ഞാൻതന്നെ സമസ്തവും,— എന്നു ബോധിക്ക, മായാ-
ഭ്രാന്തികളെല്ലാം ദൂരെക്കളക മനോഹരേ !
താൻതന്നെ ജഗത്തുക്കളായതെന്നറിഞ്ഞാലും
താൻ തന്നെ ജഗന്നാഥനായിരിപ്പതും സദാ-
താൻ തന്നെ സദാശിവ ബ്രഹ്മാനന്ദമായതും
ഭ്രാന്തികൊണ്ടങ്ങുമിങ്ങുമന്വേഷിക്കേണ്ട ബാലേ!''

(ചിന്താരത്നം)

സത്യമെന്നതു് പഞ്ചസാരയാണ്. ആത്മമധുവാണതു്. നിത്യാനന്ദാമൃതമാണതു്. സച്ചിദാനന്ദരസമാ

ണത്. ''നിർവ്വികല്പസമാധി'' എന്ന തരുഫലത്തിന്റെ മധുരരസമാണത്. ഇവിടെയാണ് നിഷ്കാമപദം, ജീവന്മുക്തി, കൈവല്യം, നിർവ്വാണം, ശാന്തി, മോക്ഷം. ഇതുതന്നെ പ്രേമരസം തുളുമ്പുന്ന ആത്മജ്ഞാനം. ഇതുതന്നെ ബ്രഹ്മാനന്ദമയമായ യോഗരസം; ആത്മാനന്ദം. ആത്മരതിയിൽ സത്യത്തെ സാക്ഷാത്കരിച്ചാനന്ദിച്ച ഋഷി മന്ത്രിച്ചത് ശ്രദ്ധയോടെ ഗ്രഹിക്കുക.

> ''ഇയം പൃഥിവീ സർവേഷാം ഭൂതാനാം മധ്വസ്യൈ
> പൃഥിവ്യൈ സർവാണി ഭൂതാനി മധുര്യശ്ചായ മസ്യാം
> പൃഥിവ്യാം തേജോമയോƒമൃതമയഃ പുരുഷോയ
> ശ്ചായമധ്യാത്മം ശാരീരസ്തേജോമയോƒമൃതമയഃ
> പുരുഷോƒയമേവ സയോƒയമാത്മേദമമൃത-
> മിദം ബ്രഹ്മേദം സർവം.''

(ബൃഹദാരണ്യകോപനിഷത്ത്)

(ഈ ഭൂമി എല്ലാ ജീവികൾക്കും മധുവാണ്. മാധുര്യമേറിയതെന്നാണ് വാച്യപരിഭാഷ). (എല്ലാ ജീവികളും ഈ ഭൂമിക്കും മധുവാണ്. അവയെല്ലാം അന്യോന്യം സഹായിക്കുന്നു. ഈ മാധുര്യമെല്ലാം ആത്മാവുതന്നെ - ഈ ഭൂമിയിൽ അന്തർലീനനായി തേജോമയനും അമൃതമയനമായ പുരുഷൻ). ഈ പരമതത്വത്തെക്കുറിച്ച്—'സത്യം പഞ്ചസാരയാകുന്നു', 'ആത്മാവ് മധുവാകുന്നു, അമൃതമാകുന്നു' എന്ന തത്വത്തെക്കുറിച്ച്—ശ്രീ വിവേകാനന്ദസ്വാമികളുടെ അമൃതവാണി ശ്രദ്ധിച്ചു മനസ്സിലാക്കുക.

''ആരുടെവകയാണ് ഈ മാധുര്യം ? അവനൊഴികെ മററു മാധുര്യം എങ്ങനെയുണ്ടാകാൻ ? ആ ഒരേ ഒരു മാധുര്യമത്രേ അനേക പ്രകാരത്തിൽ അഭിവ്യക്തമാകുന്നത്. ഏതെങ്കിലും മനുഷ്യനിൽ എവിടെയെങ്കിലും - പുണ്യവാനിലോ, പാപിയിലോ, ദേവനിലോ, ശരീരത്തിലോ, മനസ്സിലോ, ഇന്ദ്രിയങ്ങളിലോ ആകട്ടെ, എവിടെയെ

കിലും-അല്പം സ്നേഹം, അല്പം മാധുര്യം, പ്രകടമാകുന്നവെങ്കിൽ അതു് അവനത്രേ. കായികാനന്ദം അവൻ മാത്രം, മാനസാനന്ദം അവൻമാത്രം, ആത്മീയാനന്ദവും അവൻതന്നെ. അവനൊഴികെ മററുമാധുര്യമൊന്നുമില്ല. എല്ലാററിനേയും സമദൃഷ്ടിയോടെ വീക്ഷിക്കാൻ കഴിയുന്ന ആ അവസ്ഥയിൽ എത്തുമ്പോൾ, മദ്യപൻെറ പാനരസത്തിലും അതേ മാധുര്യം ദർശിക്കുമ്പോൾ, നിങ്ങൾ സത്യത്തെ പ്രാപിച്ചു. അപ്പോൾ ആനന്ദമെന്തെന്നും, ശാന്തിയെന്തെന്നും, പ്രേമമെന്തെന്നും നിങ്ങൾക്കറിയാറാകും. ഈ മിഥ്യാഭേദങ്ങളെ, ക്ഷുദ്രബാലിശ മൂഢവിശ്വാസങ്ങളെ, പുലർത്തുന്ന കാലത്തോളം, എല്ലാതരത്തിലുള്ള ദുഃഖങ്ങളും വന്നുകൊണ്ടിരിക്കും. എന്നാൽ അമൃതനും തേജോമയനുമായ ആ ആത്മാവ് ഈ ഭൂമിയിലുണ്ടു്. ഇതെല്ലാം അവൻെറ മാധുര്യമാണ്. അതേ മാധുര്യം ഈ ദേഹത്തിലുമുണ്ട്. ഈ ദേഹത്തെ ഭൂമിയെന്നു കരുതാം; ശരീരത്തിൻെറ എല്ലാ പ്രാഭവങ്ങളിലും എല്ലാ അനുഭൂതികളിലും അവനുണ്ടു്. കണ്ണുകാണുന്നു, ത്വക്കു സ്പർശിക്കുന്നു— ഈ അനുഭൂതികളൊക്കെയെന്തു്? ദേഹത്തിലുള്ള ആ തേജോമയൻതന്നെ, അവനാണ് ആത്മാവു്. എല്ലാ ജീവികൾക്കും അത്രയും മധുരമായ ഈ ലോകവും ഈ ലോകത്തിനു് എത്രയും മധുരമായ ജീവികളും ആ തേജോമയൻ മാത്രം, ആ അമൃതമയനാണ് ലോകത്തിലെ ആനന്ദം; നമ്മിലുള്ള ആനന്ദവും അവൻതന്നെ. അവൻ ബ്രഹ്മമത്രേ.''

(വിവേകാനന്ദസാഹിത്യ സർവ്വസ്വം)

ഈ ഏകത്വം സാക്ഷാൽക്കരിക്കുകയാണ് എല്ലാ സാധനകളുടേയും അന്ത്യവും ലക്ഷ്യവും

105 * നിത്യാനന്ദപൂർണ്ണമായ മനസ്സാണ് ശാന്തിദായകൻ_വിശ്വപ്രഭു_ ഓംകാരം. ആ ശാന്തിദായ

കനിൽ ഭക്തി ദൃഢമായുറക്കട്ടെ. ഇതാണ് യഥാർത്ഥ ഭക്തി. ഇതാണ് നിത്യശാന്തി. ഇതാണ് ആത്മ പ്രകാശം. ഇതാണ് "സത്ത്." നിത്യാനന്ദപൂർണ്ണ മായ മനസ്സല്ലാതെ മറ്റൊന്നുമല്ല ഇതു്. നിത്യാനന്ദ നിമഗ്നമായ മനസ്സുതന്നെ എല്ലാററിന്റേയും ബീജം– സൂക്ഷ്മബീജം–ഇതു് സൂക്ഷ്മവിചാരത്താൽ വികസി പ്പിക്കുക. നിത്യാനന്ദപൂർണ്ണമായ മനസ്സ് നിർഗ്ഗു ണമാണ്, അരോഗമാണ്. സാർവ്വത്രിക ധർമ്മമാണതു്. അതുതന്നെ സ്രഷ്ടാവ്, എല്ലാററിന്നും സാക്ഷിഭൂതൻ. ഇഹപരലോകങ്ങൾക്ക് ഏകമായ സത്ത് അതാണ്. അകത്തും പുറത്തും വ്യാപിച്ച "ഏക" മാണതു്. അതത്രെ ജ്ഞാനവിജ്ഞാനങ്ങൾ. അതുതന്നെ ഒരേ ഒരു കാര്യകാരണം, സർവ്വസാക്ഷി, പരിശുദ്ധമായ ആത്മാവ്, ജഗദ്ഗുരു, ജഗജ്ജ്യോതി, ജഗൽപി താവ്, ജഗന്മാതാവ്–"ഓങ്കാര"ത്തിലെ ബിന്ദുവാ ണതു്. അതാണ് മഹത്തായ ഓങ്കാരപ്പൊരുൾ. ചരവും ദൃശ്യവും. "ഓം"തന്നെ സത്തായിട്ടുള്ളതു്. അതത്രെ ഋഷികളാൽ പ്രകീർത്തിതമായ "ഏക സത്യം." ഓം–ഓം–ഓം. *

വ്യാഖ്യാനം :– യോഗസാധനയിലൂടെ മനസ്സിന്റെ വൃത്തികളെല്ലാം നശിച്ച് ആത്മസ്വരൂപമായി വിളങ്ങു മ്പോൾ നിത്യാനന്ദപൂർണ്ണമായ ആ മനസ്സുതന്നെയാണ് ശാന്തിദായകൻ; വിശ്വപ്രഭുവായ ഓംകാരചൈതന്യം; പരമാത്മചൈതന്യം. ശാന്തിദായകനായ ആ ഈശ്വര നിൽ–ആത്മദേവനിൽ–ഭക്തിദൃഢമായുറക്കണം. ശാന്തി യുടെ രഹസ്യമതാണ്. ശ്രീരാമകൃഷ്ണപരമഹംസരുടെ ദിവ്യവാണി ശ്രദ്ധിക്കുക.

''ആത്മജ്ഞാനമുണ്ടായാൽ സംസാരാസക്തി, കാമിനീകാഞ്ചനത്തിലുള്ള ഉത്സാഹം ഒക്കെ പോകും. അപ്പോഴെല്ലാം ശാന്തമാകുന്നു. വിറകെരിയുമ്പോൾ പൊട്ട പൊടെ പൊട്ടും; തീയാളും. കത്തിത്തീന്നാൽ ചാരംമാത്രം ബാക്കി; പിന്നെ ഒച്ചയൊന്നുമില്ല. ആസക്തി പോയാൽ ഔത്സുക്യം പോകും. ഒടുവിൽ ശാന്തി. ഈശ്വരനോട്ട് അടുക്കുംതോറും അത്രയും ശാന്തി അനുഭവപ്പെടും. ശാന്തിഃ ശാന്തിഃ ശാന്തിഃ പരമശാന്തിഃ ഗംഗയോടടുക്കുന്തോറും അത്രയ്ക്കും ശീതളത അനുഭവപ്പെടും, കുളിച്ചാൽ കുറേക്കൂടി ശാന്തിയായി.''

(ശ്രീരാമകൃഷ്ണവചനാമൃതം)

ആനന്ദഘനമായ ആത്മസ്വരൂപത്തിന്റെ നിരന്തരസ്മരണ യാണ് യഥാർത്ഥ ഭക്തി. ഇടതടവില്ലാത്ത ഈ ആത്മ പ്രേമമാണ് ഉത്തമ ഭക്തിയായി തത്വജ്ഞാനികൾ കരു തുന്നതു്. അതായതു്, ആത്മാനുസന്ധാനം തന്നെ ഉൽ കൃഷ്ടഭക്തിയുടെ–പരാഭക്തിയുടെ ലക്ഷണം. ശ്രീ ശങ്കരാ ചാര്യരുടെ ഉപദേശം ശ്രദ്ധിക്കുക.

''മോക്ഷകാരണ സാമഗ്ര്യാം
ഭക്തിരേവ ഗരീയസീ
സ്വസ്വരൂപാനുസന്ധാനം
ഭക്തിരിത്യഭിധീയതേ''

(വിവേകചൂഡാമണി)

(മോക്ഷത്തിനു കാരണമായ സാധനകളിൽ ഭക്തിയാണ് ഏറ്റവും ശ്രേഷ്ഠം. സ്വസ്വരൂപത്തിന്റെ അനുസന്ധാ നത്തെയാണ് ഭക്തിയെന്നു പറയുന്നതു്). ശ്രീനാരായണ ഗുരുദേവർ ഈ തത്വത്തെ വ്യക്തമാക്കിയതു് ശ്രദ്ധിക്കുക.

''ഭക്തിരാത്മാനുസന്ധാന
മാത്മാ/നന്ദഘനോയതഃ
ആത്മാനമനുസന്ധത്തേ
സദൈവാത്മവിദാത്മനാ''

(ദർശനമാല)

(ഭക്തിയെന്നു പറയുന്നതു് ആത്മാനുസന്ധാനമാണ്. ആത്മാവ് ആനന്ദഘനമായ സത്തയാണ്. അതുകൊണ്ടു് ആത്മതത്വം ഗ്രഹിച്ചിട്ടുള്ള ആൾ എപ്പോഴും ആത്മാവിനെ അനുസന്ധാനം ചെയ്യേണ്ടിയിരിക്കുന്നു). ആത്മാവ്— നിർമ്മലമായ മനസ്സ്—ആനന്ദഘനമായതിനാൽ നിത്യാനന്ദത്തിനായി, നിത്യശാന്തിക്കായി മനുഷ്യൻ അന്തരാത്മാവിലേക്കുതന്നെ ഏകാഗ്രതപ്പെടേണ്ടിയിരിക്കുന്നു. അപ്പോൾ നിത്യാനന്ദനിമഗ്നമായ മനസ്സുതന്നെയാണ് എല്ലാററിൻേറയും ബീജം, സൂക്ഷ്മബീജമെന്നു സ്വാനുഭവമാകും. നിത്യാനന്ദപൂർണ്ണമായ മനസ്സുതന്നെ നിർഗ്ഗുണബ്രഹ്മം. അതുതന്നെ അരോഗനില. സാർവ്വത്രികമായി വിളങ്ങുന്ന ധർമ്മവും അതുതന്നെ. സ്രഷ്ടാവും സർവ്വസാക്ഷിയും അതുതന്നെ. അകത്തും പുറത്തും ഒരുപോലെ വിളങ്ങിനില്ക്കുന്ന ചിന്മാത്ര സ്വഭാവമായ ഏകമായ നിത്യാനന്ദജ്ഞാനപ്രകാശവും അതുതന്നെ.

"പ്രകാശോ മേ നിജം രൂപം
നാതിരിക്തോസ്മ്യഹം തതഃ
യദാ പ്രകാശതേ വിശ്വം
തദാഽഹം ഭാസ ഏവ ഹി"

(അഷ്ടാവക്രഗീത)

(പ്രകാശമാണ് എൻെറ സ്വാഭാവിക സ്വരൂപം. പ്രകാശമെന്നതു് എന്നിൽനിന്നോ, ഞാൻ പ്രകാശത്തിൽനിന്നോ വേറെയല്ല. എൻെറ പ്രകാശത്തിൽ മററുള്ളവ പ്രകാശിക്കുകയെന്നല്ലാതെ, എന്നെ പ്രകാശിപ്പിക്കാൻ മറെറാന്നിൻേറയും അപേക്ഷയില്ല. കാരണം ഞാൻ സ്വയം പ്രകാശനാണ്. അതിനാൽ എപ്പോഴെങ്കിലും ജഗത്തു പ്രകാശിക്കുന്നുവെങ്കിൽ ഞാൻ ജഗദാകാരേണ പ്രകാശിക്കുന്നു എന്നേ അർത്ഥമുള്ളു. അല്ലാതെ എന്നിൽനിന്നന്യമായി ഒരു ജഗത്തില്ല). ജ്ഞാനവിജ്ഞാനങ്ങളും അതുതന്നെ. അതു

തന്നെ കാര്യകാരണങ്ങളും. പരിശുദ്ധാത്മാവും അതുതന്നെ. സർവ്വത്തിന്നും സാക്ഷിയായി വിലസുന്ന സച്ചിദാനന്ദ ശക്തിയും അതുതന്നെ. അതുതന്നെ ജഗദ്ഗുരു, ജഗൽ പിതാവ്, ജഗന്മാതാവ്—ശ്രീകൃഷ്ണഭഗവാൻെറ ദിവ്യോപ ദേശം ശ്രദ്ധിക്കുക.

"പിതാഹമസ്യ ജഗതോ
മാതാ ധാതാ പിതാമഹഃ
വേദ്യം പവിത്രമോംകാര
ഋക്സാമയജുരേവച"

"ഗതിർ ഭർത്താ പ്രഭുഃസാക്ഷീ
നിവാസഃ ശരണം സുഹൃത്
പ്രഭവഃപ്രലയഃസ്ഥാനം
നിധാനം ബീജമവ്യയം"

(ശ്രീമദ്ഭഗവദ്ഗീത 9/17-18)

(ഈ ജഗത്തിന്നു പിതാവും മാതാവും പിതാമഹനും ധാതാവും അറിയപ്പെടേണ്ട വസ്തുവും പരിശുദ്ധ വസ്തുവും ഓങ്കാരവും ഋഗ്വേദവും സാമവേദവും യജുർവേദവും ഞാൻ തന്നെയാണ്. പ്രാപിക്കപ്പെടേണ്ടവനും പോഷണ കർത്താവും നിയന്താവും സാക്ഷിയും ഇരിപ്പിടവും രക്ഷ കനും ഹിതത്തെ ചെയ്യുന്നവനും സൃഷ്ടി കർത്താവും സംഹാരകർത്താവും ആധാരവും പ്രളയസ്ഥാനവും നാശ മില്ലാത്ത കാരണവും ഞാൻതന്നെയാകുന്നു) ശ്രീകൃഷ്ണ ഭഗവാൻ ഉപയോഗിച്ച "ഞാൻ" എന്ന പദം "ആത്മാ വി"നെ കുറിക്കുന്നതാണെന്നു് നല്ലപോലെ ധരിക്കണം. ശ്രീ വിവേകാനന്ദസ്വാമികളുടെ അമൃതവാണി ശ്രദ്ധിച്ചു മനസ്സിലാക്കുക.

"ശ്രീകൃഷ്ണൻ ആത്മസംസ്ഥനായിട്ടാണ് ഗീത ഉപ ദേശിച്ചതു്. ഗീതയിൽ എവിടെയെല്ലാം "അഹം" ശബ്ദത്തിൻെറ ഉല്ലേഖമുണ്ടോ അതെല്ലാം ആത്മവാചിയാ

ണൊന്നു് അറിഞ്ഞുകൊള്ളണം. 'മാമേകം ശരണം വ്രജ' (ഗീത-18/66) എന്നുവെച്ചാൽ ആത്മസംസ്ഥനാകുക എന്നർത്ഥം. ഈ ആത്മജ്ഞാനമാണ് ഗീതയുടെ അന്തിമ ലക്ഷ്യം.''

(വിവേകാനന്ദസാഹിത്യസർവ്വസ്വം)

നിത്യാനന്ദപൂർണ്ണമായ മനസ്സ്— ആത്മാവ്തന്നെ ഓങ്കാരബിന്ദു. ''ഓം'' എന്ന മഹത്തായ ശക്തിയും അതു തന്നെ. ഋഷികളാൽ പുകഴ്ത്തപ്പെടുന്ന ആ ''ഏകസത്യം—സത്യസ്യസത്യം'' അതുതന്നെ—ഓം. അതുകൊണ്ടാണ് സത്യദർശിയായ ഋഷി ഇങ്ങനെ മന്ത്രിച്ചതു്— ''ഓം തത് സത്''- ഓം അതുമാത്രമാണ് യഥാർത്ഥ സത്ത.

''കഠോപനിഷത്തി''ൽ ഓംകാരതത്ത്വത്തെക്കുറിച്ച വിശദമാക്കിയതു് ശ്രദ്ധിച്ചു മനസ്സിലാക്കുക.

''മനസ്സു നിർമ്മലമാക്കിയാലേ ഈ സത്യം പ്രോജ്ജ്വലിക്കൂ. കഠിന പ്രയത്നങ്ങൾ സഹിക്കാതെ കണ്ടെത്താവതല്ലാത്തവണ്ണം യാതൊരുവൻ നിഗൂഢനായി ഹൃദയാന്തർഗുഹയിൽ കടന്നിരിക്കുന്നുവോ, ആ പുരാണപുരുഷൻ ബാഹ്യചക്ഷുസ്സുകൾക്കു ഗോചരനല്ല. അവനെ ആത്മചക്ഷുസ്സുകൊണ്ടു ദർശിച്ചവൻ ഹർഷശോകങ്ങളെ വെടിയുന്നു. അങ്ങനെ നിത്യാനന്ദിയായി ഭവിക്കുന്നു. ആരെ സകലവേദങ്ങളും അന്വേഷിക്കുന്നുവോ, ആരെ കണ്ടെത്തുവാൻ മനുഷ്യൻ സർവ്വതപശ്ചര്യകളും അനുഷ്ഠിക്കുന്നുവോ അവൻെറ നാമം ഞാൻ നിന്നോടു പറയാം—അതു് 'ഓം' എന്നത്രേ. ഈ ഓംകാരം അക്ഷരബ്രഹ്മമാണ്. ഇതൊന്നാണ് അമൃതം. നീ അറിയാൻ കൊതിക്കുന്ന ഈ വസ്തു, മനുഷ്യനിലെ ആത്മാവു്, ഒരിക്കലും ജനിക്കുന്നില്ല, ഒരിക്കലും മരിക്കുന്നില്ല. അണുവിനേക്കാൾ അനന്തം മടങ്ങു് അണുവായും മഹത്തായ വസ്തുവിനേക്കാൾ അനന്തം മടങ്ങു

മഹത്തായുമിരിക്കുന്ന ആ സർവ്വാധിനാഥൻ ഓരോ ജീവിയുടേയും ഹൃദയഗുഹയിൽ വസിക്കുന്നു. നമ്മുടെ ആത്മാവിന്റേയും ആത്മാവ്, നമ്മുടെ അന്തഃസത്ത, വികാരശൂന്യവും സനാതനവും നിത്യാനന്ദവും നിത്യസ്വതന്ത്രവുമാണ്. നമുക്കു നിലയുറപ്പിക്കാവുന്ന ഉറപ്പുള്ള അടിത്തറ ഇതുമാത്രം. അതിനാൽ ഇതിലാണ് മരണത്തിന്റെയെല്ലാം മരണം, നിത്യജീവിതത്തിന്റെയാകെ പ്രത്യാഗമനം, ദുഃഖങ്ങളുടെയൊക്കെ അറുതി. അനേകങ്ങളിലുള്ള ആ ഏകനെ, മാറിക്കൊണ്ടിരിക്കുന്ന ഈ പ്രപഞ്ചത്തിൽ ആ മാറാത്ത വസ്തുവിനെ ആരൊരുവൻ കണ്ടെത്തുന്നുവോ, ആ സർവ്വവ്യാപിയെ തന്റെ ആത്മാവിന്റെ ആത്മാവായി ആരൊരുവൻ അറിയുന്നുവോ, അവനുള്ളതാകുന്നു നിത്യശാന്തി; മററാർക്കുമല്ല.''

(വിവേകാനന്ദസാഹിത്യസർവ്വസ്വം)

106 * ശാന്തിയെന്നതു് ആകാശംപോലെ പരിശുദ്ധമാണ്. ശാന്തിയെ ശുദ്ധാശുദ്ധങ്ങൾ തീണ്ടുന്നില്ല. ശാന്തി എന്നെന്നും പരിശുദ്ധം. ശാന്തിക്കാകാരമില്ല; മാററമില്ല. ശാന്തിയിൽ രൂപവും മാററവും ബുദ്ധിയോടൊന്നാവുന്നു. അതു് തുല്യമായി സർവത്ര വ്യാപിച്ചിരിക്കുന്നു. അതിന്നു് ഒരു ഉദ്ദേശവുമില്ല. ഒരു ഉദ്ദേശവുമായി അതിനെ ഒരിക്കലും ബന്ധിക്കരുതു്. അതു വേറിട്ടുതന്നെ നിൽക്കണം. ശാന്തിയാണ് അത്യുന്നതപദവി. ബുദ്ധിമാർഗ്ഗേണ അതു് ഇഹപരലോകങ്ങളിൽനിന്നു് വേറിട്ടു് നിൽക്കുന്നു. സുഖദുഃഖങ്ങൾ അതിനെ ബാധിക്കുന്നില്ല. ആത്മാവ് എല്ലാററിലും ഒന്നാണെന്നു അറിയുന്ന അവസ്ഥയ്ക്കുത്രെ ''ശാന്തി''യെന്നു പറയുന്നതു്. ഈ

ശാന്തിയാണ് യഥാർത്ഥ ശാന്തി. ഈ ശാന്തി നമുക്ക് ഇവിടെയും എവിടെയും എപ്പോഴും ആനന്ദം നൽകും. ഇതാണ് വേദത്തിൻെറ സമാപ്തിപദം— ''ശാന്തി, ശാന്തി, ശാന്തി.'' *

വ്യാഖ്യാനം :— ശാന്തിയെക്കുറിച്ചുള്ള ശ്രീ വിവേകാനന്ദസ്വാമികളുടെ ദിവ്യവാണി ശ്രദ്ധിക്കുക.

''സുഖവും ദുഃഖവും രണ്ടും ചങ്ങലകളാണ്. ഒന്നു സ്വർണ്ണം, മറേറതു് ഇരുമ്പും; ഇവ രണ്ടും നമ്മെ ബന്ധിക്കാനും നമ്മുടെ യഥാർത്ഥസ്വരൂപമറിയുന്നതിൽനിന്നു നമ്മെ തടയാനും ഒരുപോലെ ശക്തങ്ങളാണ്. ആത്മാവ് സുഖവും ദുഃഖവും രണ്ടും അറിയുന്നില്ല. ഇവ കേവലം 'അവസ്ഥ'കളാണ്, അവസ്ഥകൾ എന്നും മാറിക്കൊണ്ടിരിക്കും. ആത്മസ്വരൂപമാകട്ടെ ഒരിക്കലും മാററമില്ലാത്ത ശാന്തിയും ആനന്ദവുമത്രേ. അതു നാം നേടേണ്ടതില്ല അതു നമ്മിൽത്തന്നെയുണ്ട്. നിരപേക്ഷവും യഥാർത്ഥവുമായ ഏകസുഖം, ആത്മരതി.''

(വിവേകാനന്ദ സാഹിത്യസർവ്വസ്വം)

ഇതിൽനിന്നും നമുക്കു സുവ്യക്തമാവുന്നു, ആത്മാവ് തന്നെ ശാന്തിസ്വരൂപമായി വിളങ്ങുന്ന ദേവൻ എന്ന് അതുകൊണ്ടാണ് ശാന്തി ആകാശംപോലെ പരിശുദ്ധമാണെന്നു പറഞ്ഞതു്. പരിശുദ്ധമായതു് ആത്മചൈതന്യം മാത്രമാണ്. ശുദ്ധാശുദ്ധങ്ങളാൽ ശാന്തിക്ക് യാതൊരു മാലിന്യവും തട്ടുന്നില്ല. ആത്മാവ് ത്രിഗുണങ്ങൾക്കും അതീതമാണെന്ന് പറയുവാനുള്ള കാരണവുമതാണ് ശാന്തിക്കാകാരമില്ല, മാററമില്ല ഇന്ദ്രിയദ്വാരാ അനുഭവിച്ചറിയുവാൻ സാധിക്കുന്ന ഒന്നല്ല''ശാന്തി''. ഇന്ദ്രിയനിഗ്രഹത്താൽ മനസ്സു നിർമ്മലമാവുകയും ബുദ്ധി

ശ്രദ്ധമാവുകയും ചെയ്യുമ്പോഠം അന്തർവശത്ത് ചിദാകാശത്തിൽ ഉളവാകുന്ന നിരതിശയവും അനിർവചനീയവുമായ ആത്മാനുഭൂതിയാണ്, ആനന്ദാനുഭവമാണ് ശാന്തി. അത് തുല്യമായി സർവത്ര വ്യാപിച്ച സച്ചിദാനന്ദചൈതന്യമാണ്. അതിൻെറ സാക്ഷാത്ക്കാരംമൂലം യോഗിക്ക് എവിടെയും ഏതിലും ശാന്തിതന്നെ. ആത്മവിശ്രാന്തികൊണ്ടു നിത്യതൃപ്തനാണ് യോഗി. അഷ്ടാവക്രമുനിയുടെ ഉപദേശം ശ്രദ്ധിക്കുക.

"ന ശാന്തിം ലഭതേ മൂഢോ
യതഃ ശമിതുമിച്ഛതി
ധീരസ്തത്വം വിനിശ്ചിത്യ
സർവ്വദാ ശാന്തമാനസഃ"

(അഷ്ടാവക്രഗീത)

(ആത്മബോധമില്ലാത്ത മൂഢനു ചിത്തശാന്തിയുണ്ടാവാൻ വയ്യ. താൻ ശരീരമാണ്; മനുഷ്യനാണ് എന്നുതുടങ്ങി ഒരായിരം അഭിമാനങ്ങളും അവയോടു ബന്ധപ്പെട്ട കർത്തവ്യങ്ങളും സുഖദുഃഖങ്ങളും രാഗാദിവികാരങ്ങളും എപ്പോഴും മൂഢനെ അലട്ടിക്കൊണ്ടിരിക്കുന്നു. ചിത്തശാന്തിക്കുവേണ്ടി അയാഠം പലേടത്തും പോവുകയും പ്രവർത്തിക്കുകയും ചെയ്യുന്നു. അതുകൊണ്ടൊക്കെ ചിത്തശാന്തിയുണ്ടാവുമെന്നു വ്യാമോഹിക്കുകയും ചെയ്യുന്നു. ശാന്തി സ്വതവേയുള്ളതാണ്. തൻെറ ചിത്തവിക്ഷേപങ്ങളാണ് അതിനെ മറച്ചിരിക്കുന്നതു്. വിക്ഷേപങ്ങഠം നീങ്ങി ചിത്തം പ്രശാന്തവും നിർമ്മലവുമായിക്കഴിഞ്ഞാൽ ശാന്തിക്കു തടസ്സമില്ലാതായി. അതറിയാതെ തന്നിൽ സ്വാഭാവികമായുള്ള ശാന്തിയെ കാലത്തിലും ദേശത്തിലും കർമ്മത്തിലുമൊക്കെ അന്വേഷിച്ചുകൊണ്ടു നടക്കുന്നു. അതേ സമയത്തു ആത്മബോധംകൊണ്ടു വിക്ഷേപങ്ങളടങ്ങി പ്രശാന്തനായ അഭിജ്ഞൻ യാതൊരു പ്രയത്നവും കൂടാതെതന്നെ സദാ ശാന്തി

സുഖത്തെ നകരുകയും ചെയ്യുന്നു. ആത്മാനുഭൂതി തന്നെ ശാന്തിയുടെ രൂപമെന്നു താല്പര്യം).

രാജയോഗി ഈ അത്യുൽകൃഷ്ടപദമലങ്കരിക്കുന്നതോടെ അദ്ദേഹത്തിന്നു ലക്ഷ്യപ്രാപ്തിയായി. ആ ശാന്തിയെ ഭൗതികമായ സുഖദുഃഖങ്ങൾ ഒരിക്കലും തീണ്ടുകയില്ല. അതു അദ്വൈതപദവിയാണു്; അത്യുന്നത പദവിയാണു്. അതിലുപരിയായി മറ്റൊരു പദമില്ല. ഈ നിത്യശാന്തി തന്നെ പരമപുരുഷാർത്ഥമെന്ന മോക്ഷപ്രാപ്തി. സച്ചിദാനന്ദസ്വരൂപമായ ആത്മാവുതന്നെയാണു് സർവ്വത്ര സർവ്വതിലും വിളങ്ങിക്കൊണ്ടിരിക്കുന്നതെന്ന അപരോക്ഷാനുഭൂതിതന്നെ ''ശാന്തി''യെന്നു പറയുന്നതു്. ഈ ശാന്തിയാണു് നിത്യശാന്തി; സത്യശാന്തി, ആത്മശാന്തി. ഈ ശാന്തിയനുഭവമായാൽ ഇവിടെയും അവിടെയും എവിടെയും ശാന്തിതന്നെ; നിത്യാനന്ദം തന്നെ. അതുകൊണ്ടാണു് സത്യദർശികളായ, ആത്മാനന്ദികളായ ഋഷീശ്വരന്മാർ ഇങ്ങനെ മന്ത്രിച്ചതു്:

''ഓം ദ്യൗഃ ശാന്തിരന്തരീക്ഷം ശാന്തിഃ പൃഥിവീ
ശാന്തിരാപഃ ശാന്തിരോഷധയഃശാന്തിഃവന
സ്പതയഃ ശാന്തിഃ വിശേ്വദേവാ ശാന്തിർബ്രഹ്മശാന്തിഃ
സർവ്വം ശാന്തിഃശാന്തിരേവശാന്തിഃ സാമാശാന്തിരേധി.''

(ശു. യ. 36-17)

(ആത്മാനുഭൂതിയിൽ ദ്യുലോകവും അന്തരീക്ഷവും ഭൂമിയും ജലവും ചെടികളും വൃക്ഷങ്ങളും എല്ലാ ദേവന്മാരും വേദവും എന്നുവേണ്ട, എല്ലാംതന്നെയും ബ്രഹ്മസ്വരൂപിണിയായ ശാന്തിയാകുന്നു. ശാന്തി മാത്രമേ —മോക്ഷം— മാത്രമേ ശാന്തിയായിട്ടുള്ളു. വേദപുരാണേതിഹാസങ്ങളിൽ പ്രകീർത്തിക്കപ്പെട്ടിട്ടുള്ള ക്ലേശനാശിനിയും പരമാനന്ദസ്വരൂപിണിയുമായ ആ ശാന്തി എനിക്കു എപ്പോഴും ഉണ്ടാകട്ടെ) ഇതു തന്നെ വേദത്തിന്റെ സമാപ്തിപദം— ഓം ശാന്തിഃ ശാന്തിഃ

ശാന്തിഃ പ്രപഞ്ചരഹസ്യമറിയുവാനായി, ജീവിതലക്ഷ്യ മെന്തെന്നറിയുവാനായി കഠിനതപസ്സനുഷ്ഠിച്ച തപോനിധികളായ ഋഷീശ്വരന്മാരുടെ അന്ത്യമന്ത്രം ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ എന്നാണ്. ഓം, പരമാത്മാവിൻെറ വാചകമായി പ്രശോഭിക്കുന്നു. മൂന്നു തവണ ശാന്തി എന്ന പദം പ്രയോഗിച്ചതു്, ആദ്ധ്യാത്മികമായും ആധിദൈവികമായും ആധിഭൗതികമായും ഉണ്ടാകുന്ന ദുഃഖങ്ങൾക്കെല്ലാം ശമനം ഉണ്ടാകട്ടെ എന്നു പ്രാർത്ഥിക്കുവാനാണ്. ഈ ലോകത്തിലെ സകല മനുഷ്യരും ഈ മൂന്നു തരം ദുഃഖങ്ങളാൽ നരകിക്കുന്നവരാണ്. അതിൽനിന്നുള്ള മോചനമാണ് നിത്യശാന്തിയെന്നു് അനുഭവസ്ഥരായ ഋഷിമാർ ഉപദേശിക്കുന്നു. ഇതിൽ സ്വന്തം കർമ്മദോഷംകൊണ്ടുളവായ, ഇന്ദ്രിയങ്ങൾ ഹേതുവായി വാതം, പിത്തം, കഫം ഇവയുടെ ദോഷകോപത്താൽ സംജാതമായ രോഗദുഃഖം ആദ്ധ്യാത്മികം; പഞ്ചഭൂതങ്ങളും ഭൂതകാര്യങ്ങളുമാകുന്ന ഹേതുവായും സർപ്പം, നരി മുതലായവ നിമിത്തവും നേരിടുന്ന ദുഃഖം ആധിഭൗതികം; ദേവകളിൽനിന്നുണ്ടാവുന്ന അതിവൃഷ്ടി (ആവശ്യത്തിലധികമായ മഴ), അനാവൃഷ്ടി (മഴ തീരെ ഇല്ലായ്മ), മിന്നൽ, ഇടിവെട്ടം മുതലായവകൊണ്ടുണ്ടാകുന്ന ദുഃഖം ആധിദൈവികം. ഈ താപത്രയങ്ങളിൽനിന്നുള്ള മോചനമാണ് നിത്യശാന്തിയുടെ രഹസ്യമെന്നു് നല്ലപോലെ ധരിക്കണം. അതുകൊണ്ടാണ് ശാന്തിയുടെ മർമ്മമറിഞ്ഞ മഹർഷിമാർ അത്തരത്തിൽ മൂന്നു പ്രാവശ്യം ശാന്തിപദം അന്ത്യമന്ത്രമായി ഉച്ചരിച്ചതു്. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ എന്നു്. ഇതുതന്നെ സർവ്വ വേദങ്ങളുടെയും സമാപ്തിപദം. ശ്രീ വിവേകാനന്ദസ്വാമികൾ ശാന്തിതത്വത്തെക്കുറിച്ചു പറഞ്ഞ അമൃതോപമമായ വാക്കുകൾ ശ്രദ്ധിക്കുക:

''ഭൂതകാലത്തിന്റെ നെടുവീഥികളിലൂടെ ശതാബ്ദങ്ങളുടെ ശബ്ദം നമ്മെ സമീപിച്ചുകൊണ്ടിരിക്കുന്നു. ഹിമാലയത്തിലെ ഋഷിവര്യന്മാരുടേയും അരണ്യവാസികളായ മുനിമാരുടെയും ശബ്ദം; സെമിററിക് വർഗ്ഗങ്ങളിലെത്തിച്ചേർന്ന ശബ്ദം; ബുദ്ധൻ തുടങ്ങിയുള്ള അതിശ്രേഷ്ഠരായ ആദ്ധ്യാത്മിക ഗുരുക്കന്മാരിൽക്കൂടി നിർഗ്ഗളിതമായ ശബ്ദം; മനുഷ്യന്റെ ഭൂതലവാസാരംഭം മുതൽ അവനെ അനുഗമിച്ച്, അവൻ പോകുന്നിടമെല്ലാം പ്രഭാപൂരിതമാക്കി, അവന്റെ സന്തതസഹചാരിയായി വർത്തിക്കുന്ന ആ പ്രകാശത്തിൽതന്നെ ജീവിക്കുന്നവരിൽനിന്നു ഉദീരിതമായ ശബ്ദം—ഇതാ ഇപ്പോഴും നമ്മിൽ വന്നെത്തുന്നുണ്ട്. എല്ലാ മതസമ്പ്രദായങ്ങളിലും ജനസമുദായങ്ങളിലുംപെട്ട, സ്ത്രീകളും പുരുഷന്മാരുമായ, സമസ്ത പ്രവാചകന്മാരിലും, മഹാത്മാക്കളിലും നിന്നു നമുക്കുലഭിച്ചിട്ടുള്ള ആദ്ധ്യാത്മിക സന്ദേശങ്ങൾ അവയുടെ ശക്തി ഒന്നിച്ചുചേർത്തു നമ്മോടു ഭൂതകാലത്തിന്റെ കാഹളധ്വനിയിൽ സംസാരിക്കുകയാണ്. അതു നമുക്കു നല്കുന്ന ഒന്നാമത്തെ സന്ദേശം, ''നിങ്ങൾക്കും സമസ്ത ധർമ്മമാർഗ്ഗങ്ങൾക്കും ശാന്തി ഭവിക്കട്ടെ'' എന്നതത്രേ. അതു പരസ്പര സംഘർഷത്തിന്റെ സന്ദേശമല്ല, ഏകമതത്തിന്റെ സന്ദേശമാണ്.''

(വിവേകാനന്ദസാഹിത്യസർവ്വസ്വം)

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

107A * ശാസ്ത്രങ്ങളിൽ വെച്ചു ഏററവും മഹത്താണു ബ്രഹ്മവിദ്യ. ഈ മർമ്മമറിയാത്തവനെ കർമ്മം കൈവിടുകയില്ല. *

വ്യാഖ്യാനം:— വിദ്യകളിൽവെച്ചു മുഖ്യവും ശ്രേഷ്ഠവും ബ്രഹ്മവിദ്യയാണ്. അതുകൊണ്ടാണ് ശ്രീകൃഷ്ണ

ഭഗവാൻ ''അദ്ധ്യാത്മവിദ്യാ വിദ്യാനാം'' എന്നു പ്രകീർത്തിച്ചതു്. ''മുണ്ഡകോപനിഷത്തി''ൽ ''ബ്രഹ്മവിദ്യാം സർവ്വവിദ്യാപ്രതിഷ്ഠാം'' എന്നു വിശേഷിപ്പിച്ചു. വിദ്യകളിൽ ആത്മബോധമുളവാക്കുന്ന വിദ്യ– യോഗശാസ്ത്രം– പ്രധാനമാകുന്നു. എന്തെന്നാൽ അതിന്റെ പ്രയോജനം മോക്ഷമാകുന്നു; ആത്യന്തിക ദുഃഖനിവൃത്തി; നിരതിശയ നിത്യാനന്ദപദം. ബ്രഹ്മവിദ്യ– രാജയോഗം– സ്വാധീനമായിവന്നുമാത്രമെ കർമ്മബന്ധത്തിൽനിന്നു മുക്തിനേടി ജീവന്മുക്തനാകുവാൻ കഴിയുകയുള്ളു അതുകൊണ്ടാണ് ശ്രീകൃഷ്ണഭഗവാൻ അർജ്ജുനനോട് ഈ വിധം ഉപദേശിച്ചതു്.

''രാജവിദ്യാ രാജഗുഹ്യം
പവിത്രമിദമുത്തമം
പ്രത്യക്ഷാവഗമം ധർമ്മ്യം
സുസുഖം കർത്തുമവ്യയം''

(ശ്രീമദ് ഭഗവദ്ഗീത 9/2)

(ഈ ജ്ഞാനം– ബ്രഹ്മവിദ്യ– എല്ലാ വിദ്യകളിൽവെച്ച് ശ്രേഷ്ഠം; രഹസ്യങ്ങളായിട്ടുള്ളവയിൽവെച്ച് അതിരഹസ്യം; അത്യന്തപരിശുദ്ധമായിട്ടുള്ളതു്; സ്പഷ്ടമായി അറിയത്തക്കതു്; ധർമ്മമാർഗ്ഗത്തിൽനിന്നു ഇളകാത്തതു്; അനുഷ്ഠിക്കുന്നതിനു വളരെ സുഖമായിട്ടുള്ളതു്. അക്ഷയഫലത്വം ഹേതുവായിട്ട് വ്യയമില്ലാത്തതും ആകുന്നു). ശ്രീകൃഷ്ണഭഗവാൻ ഈ ജ്ഞാനത്തെ– യാതൊന്നിനെ അറിഞ്ഞു് സംസാരബന്ധത്തിൽനിന്നു മുക്തനായി ഭവിക്കുമോ അപ്രകാരമുള്ള അതിരഹസ്യമായ വിദ്യയെ– യോഗത്തെ– വിജ്ഞാനസഹിതം വ്യക്തമാക്കിയതിനാലാണ് ''ശ്രീമദ് ഭഗവദ്ഗീത''യെ ''ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ'' എന്നു വിശേഷിപ്പിച്ചതു്.

107B * സ്ത്രീയേയും പുരുഷനേയും ഒരുപോലെ വിദ്യയഭ്യസിപ്പിക്കണം. വിദ്യ എന്നാൽ എന്തു? ജീവൻതന്നെ പരമാത്മാവ് എന്ന ജ്ഞാനമാണ് വിദ്യ എന്നാൽ. *

വ്യാഖ്യാനം:— ഭൌതികാർത്ഥത്തിലല്ല ഇവിടെ വിദ്യ എന്ന പ്രയോഗം. വിദ്യ എന്നാൽ പരാവിദ്യ എന്ന ബ്രഹ്മവിദ്യയാണ്. ആത്മബോധം നൽകുന്ന ആ രാജവിദ്യയാണ് എല്ലാ മനുഷ്യരും അഭ്യസിക്കേണ്ടതു്. അതുവഴി ജഗത്തിന്നാധാരവും സർവ്വത്തിന്നും സാക്ഷിമാത്രവുമായ ആത്മസ്വരൂപത്തെ സ്വാത്മാവിൽ സാക്ഷാൽക്കരിക്കുവാനും ആത്യന്തികമായ ദുഃഖനിവൃത്തി നേടുവാനും സാധിക്കുന്നു. യാതൊന്നുവഴിയായി പരമാത്മാവിൻെറ തത്വബോധം സ്വാനുഭവപ്പെടുന്നുവോ, സ്വസ്വരൂപസാക്ഷാൽക്കാരമുണ്ടാകുന്നുവോ അതു ''പരാവിദ്യ.'' സമസ്തജഗത്തിൻെറയും പരമകാരണമായ പരമാത്മാവാണ് ഞാൻ എന്ന സത്യമായ അദ്വൈതബോധമാണ് വിദ്യ കൊണ്ടു് സമ്പാദിക്കേണ്ടതു്. ''ജീവോബ്രഹ്മൈവ നാപരഃ'' എന്ന പരമസത്യം സ്വാനുഭവമാക്കുകയാണ് മനുഷ്യജീവിതത്തിൻെറ പരമലക്ഷ്യം. ''ഛാന്ദോഗ്യോപനിഷത്തി''ൽ സനത്കുമാരമഹർഷി നാരദന്നു് ഉപദേശിച്ച തത്ത്വവും ഇതുതന്നെ. വേദ— ജ്യോതിഷശാസ്ത്രാദി വിജ്ഞാനങ്ങളെല്ലാം (അപരാവിദ്യ) രണ്ടാംതരമാണെന്നും ബ്രഹ്മത്തെ— പരമാത്മാവിനെ സാക്ഷാത്ക്കരിക്കുവാൻ സഹായിക്കുന്ന ജ്ഞാനമേതോ അതാണ് പരമോൽകൃഷ്ടമായ പരാവിദ്യയെന്നും മഹർഷി ഉപദേശിച്ചു. ഭൗതിക വിജ്ഞാനങ്ങളെല്ലാം അപരാവിദ്യമാത്രമാണ്. പരിമിത സത്യത്തെ പ്രകാശിപ്പിക്കുന്നതും താത്ക്കാലികമായ സുഖസൌകര്യങ്ങളെ പ്രദാനം ചെയ്യുന്നതും മാത്രമാണവ.

ആത്യന്തികമായ ദുഃഖനിവൃത്തിക്ക, നിരതിശയമായ നിത്യാനന്ദപ്രാപ്തിക്ക അവ പ്രയോജനപ്പെടുന്നില്ല. എന്നാൽ പരാവിദ്യ എന്ന ബ്രഹ്മവിദ്യയാലെ പൂർണ്ണസത്യത്തിൻെറ— സത്യസ്യസത്യത്തിൻെറ സാക്ഷാൽക്കാരമുണ്ടാവുകയും ജീവൻ പരനാണെന്ന സ്വസ്വരൂപ സാക്ഷാൽക്കാരമുണ്ടാവുകയും ചെയ്യുന്നു. അതുകൊണ്ടാണ് ശ്രീകൃഷ്ണഭഗവാൻ ബ്രഹ്മവിദ്യയെ രാജവിദ്യയെന്നു് പ്രകീർത്തിച്ചതു്. ആത്മജ്ഞാനത്തിന്നു് സ്ത്രീയും പുരുഷനും ഒരുപോലെ അധികാരികളാണ്. ആത്മജ്ഞാനത്തെ നൽകുന്ന ബ്രഹ്മവിദ്യ സ്ത്രീയും പുരുഷനും അഭ്യസിക്കണം. കാരണം ലിംഗഭേദമുണ്ടെന്നല്ലാതെ രണ്ടും ജീവാത്മാക്കളും നിത്യാനന്ദത്തിന്നായി ആഗ്രഹിക്കുന്നവരുമാണ്. പുരുഷന്മാർക്ക മാത്രമെ ആത്മീയസാധന— ബ്രഹ്മവിദ്യ— അഭ്യസിക്കുവാൻ പാടുള്ളു എന്നും സ്ത്രീ എന്നും പുരുഷൻെറ ലൗകികാവശ്യങ്ങളെ നിവർത്തിച്ചു കൊടുക്കവാനുള്ള ഒരു കരുമാത്രമാണെന്നുമുള്ള ധാരണ അസംബന്ധമാണെന്നു് സൂചിപ്പിക്കുകയാണ്. ആത്മജ്ഞാനവിഷയത്തിൽ സ്ത്രീപുരുഷഭേദമില്ല. രണ്ടുപേരും ആത്യന്തികമായ ദുഃഖനിവൃത്തിക്കാഗ്രഹിക്കുന്ന ജീവാത്മാക്കളാണ്. രണ്ടുപേരുടേയും ദുഃഖം ഒന്നാണ്. ജനന മരണ ദുഃഖം. ജീവൻ പ്രകൃതിയിൽ കുടുങ്ങി ബദ്ധനായിരിക്കുന്നു. അതിനാൽ ആത്മവിസ്മൃതിയുണ്ടായിരിക്കുന്നു. അജ്ഞാനത്തിലകപ്പെട്ടിരിക്കുന്നു. രണ്ടുപേരുടേയും ലക്ഷ്യം ഒന്നാണ്. ജീവപരയോരൈക്യം; ജീവന്മുക്തി; ആത്മബോധം. സ്ത്രീയും പുരുഷനും സ്ഥൂലപ്രകൃതിയിൽ വ്യത്യാസമുണ്ടെങ്കിലും സൂക്ഷ്മമായി അവർ രണ്ടുപേരും ഒരേ ഒരു പരമാത്മ ചൈതന്യത്തിൽ നിന്നുണ്ടായവരും ഒരേ ഒരു ലക്ഷ്യത്തിലെത്തുവാൻ—പരമാത്മാവിങ്കലണയുവാൻ കടപ്പെട്ടവരുമാണ്. അതിനാൽ ബ്രഹ്മവിദ്യക്കും ആത്മജ്ഞാ

നത്തിന്നും സ്ത്രീയും പുരുഷനും തുല്യമായി അധികാരിക ളാണ്.

> "യോഗാധികാരിണസ്സർവ്വേപ്രാണിനസ്സർവ്വദായതഃ
> ബാലൊ വൃദ്ധൌ വ്യാധിയുക്തോയുവാ സ്ത്രീ ശൂദ്ര-
> ജന്മഭൃത്."
>
> (സനൽകുമാരസംഹിത)

(യോഗം എന്നതു് ആത്മജ്ഞാനത്തെ ഉണ്ടാക്കുന്ന വിദ്യയാകുന്നു. അതിൽ ബാലനെന്നോ വൃദ്ധനെന്നോ രോഗിയെന്നോ യുവാവെന്നോ സ്ത്രീയെന്നോ ശൂദ്രനെന്നോ ഉള്ള ഭേദം യാതൊന്നും ഇല്ല. എല്ലാ പ്രാണികളും എപ്പോഴും അധികാരികളാകുന്നു). സകലരും ജീവന്മുക്തിക്കായി പരാവിദ്യയെന്ന ബ്രഹ്മവിദ്യ അഭ്യസിക്കണം. ആത്മദർശനത്തിന്നു് അപരാവിദ്യയെന്ന ഭൌതികവിജ്ഞാനം ഒട്ടും സഹായകമല്ല. അതു കൂടുതൽ കൂടുതൽ വിഭ്രമവും അല്ലലുകളുമുണ്ടാക്കുകയേ ചെയ്യൂ. ആത്യന്തികമായ ദുഃഖനിവൃത്തിക്കു— നിത്യശാന്തിക്കു് പരാവിദ്യ— ബ്രഹ്മവിദ്യ തന്നെ ഒരേ ഒരു ഉപായം. ശ്രീ അരബിന്ദമഹർഷിയുടെ സാരവാക്യങ്ങൾ ശ്രദ്ധിക്കുക.

''ഒരു പരിമിത മുറിക്കകത്തുള്ള ചെറുവെളിച്ചമാണ് ഭൌതികവിജ്ഞാനം, അപരാവിദ്യ. അല്ലാതെ അതു് ലോകത്തെ മുഴുവൻ പ്രകാശിപ്പിക്കുന്ന സൂര്യനല്ല. അപരാവിദ്യയെക്കാളും അത്യുൽകൃഷ്ടമായ ഒരു വിദ്യയുണ്ടു്— അതാണ് പരാവിദ്യ.'' അതിനാൽ സകല മനുഷ്യരും ജാതിമതലിംഗഭേദമന്യെ പരാവിദ്യ സമ്പാദിച്ചു് നിത്യശാന്തി പുകട്ടെ.

108. * യോഗത്തിലല്ലാതെ കർമ്മവിമുക്തിയില്ല. സത്യമായുള്ള വസ്തുവിനെ അറിയാതെ ചർമ്മത്തെ ചുമ്മാ അലങ്കരിച്ചതുകൊണ്ടുമാത്രം കർമ്മം നമ്മെ

വിട്ടുപോവുകയില്ല. യോഗത്തിൻെറ ഉദ്ദേശവും ലക്ഷ്യവും "ജീവന്മുക്തി" എന്ന സ്വാരാജ്യമാണ്; ഇതാണ് പ്രാപിക്കേണ്ടതു്. *

വ്യാഖ്യാനം :— "യോഗാഗ്നിർദ്ദഹതിക്ഷിപ്ര
മശേഷം പാപപഞ്ജരം
പ്രസന്നം ജായതെ ജ്ഞാനം
ജ്ഞാനാന്നിർവ്വാണമൃച്ഛതി."

(കൂർമ്മപുരാണം)

(യോഗാഗ്നി സകല പാപസംഘത്തേയും വേഗത്തിൽ ദഹിപ്പിക്കുന്നു. ആത്മജ്ഞാനവും അതുകൊണ്ടു് ഉണ്ടാകുന്നു. ജ്ഞാനംകൊണ്ടു് മോക്ഷത്തെയും പ്രാപിക്കുന്നു). എന്താണ് യോഗം ?

"യോഗാൽ സംജായതെ ജ്ഞാനം
യോഗൊമയ്യേകചിത്തതാ"

(ആദിത്യപുരാണം)

(യോഗത്താൽ ആത്മജ്ഞാനം ഉണ്ടാകുന്നു. യോഗം എന്നു പറയുന്നതു് എന്നിൽ (ആത്മാവിൽ) ഉള്ള ചിത്തലയമാകുന്നു). അപ്പോൾ, മനസ്സു് ആത്മചൈതന്യത്തിൽ സുസ്ഥിരമാകുന്നതുതന്നെ യോഗം. അതുതന്നെ ജീവപരയോരൈക്യമെന്ന യോഗം, ആത്മജ്ഞാനപദം. അതുകൊണ്ടു മാത്രമെ കർമ്മത്തിൽനിന്നു് മുക്തിയുണ്ടാവുകയുള്ളു. അതിന്നുള്ള ഉപായമാണ് ''ചിത്തവൃത്തിനിരോധ''മെന്ന യോഗസാധന. യോഗസാധനവഴി ചിത്തവൃത്തികളെല്ലാം നശിക്കുമ്പോൾ ആത്മാവ് സ്വമഹിമയിൽ പ്രകാശിക്കുന്നു. ആ പരമപദമാണ് ആത്മപ്രഭാവമെന്ന ജീവന്മുക്തിപദം; രാജയോഗപദം. ശ്രീകൃഷ്ണഭഗവാൻ അർജ്ജുനനു് ഉപദേശിച്ചതു് ശ്രദ്ധിക്കുക.

"യഥൈധാംസി സമിദ്ധോഽഗ്നിർ-
ഭസ്മസാൽ കുരുതേഽർജ്ജുന !
ജ്ഞാനാഗ്നിഃ സർവ്വകർമ്മാണി
ഭസ്മസാൽ കുരുതേതഥാ."

(ശ്രീമദ്ഭഗവദ്ഗീത-4/37)

(അല്ലയോ അർജ്ജുന ! നല്ലവണ്ണം ജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നി വിറകിനെ എങ്ങിനെ കത്തിച്ചു ഭസ്മമാക്കുന്നുവോ അതുപോലെ ആത്മജ്ഞാന സ്വരൂപമായിരിക്കുന്ന അഗ്നി സകല കർമ്മങ്ങളേയും ഭസ്മമാക്കുന്നു). കർമ്മവിമുക്തിക്കുള്ള യോഗസാധന ചെയ്യാതെ ദേഹത്തിന്നു് അലങ്കാരംകൂട്ടിയതുകൊണ്ടു് ദേഹാഭിമാനം വദ്ധിക്കുകയല്ലാതെ കർമ്മേച്ഛവിട്ടു മുക്തിപദത്തിലെത്തുകയില്ല. പലവിധ വേഷങ്ങൾധരിച്ചു് സംന്യാസിയാണ്, യോഗിയാണ് എന്നു് അഭിനയിച്ചുകൊണ്ടു് ലോകത്തെ വഞ്ചിക്കുക മാത്രമാണ് അത്തരക്കാർ ചെയ്യുന്നതു്. വേഷഭൂഷാദികളിലല്ല കർമ്മവിമുക്തി. നിരന്തരമായ യോഗസാധനയാലുണ്ടാവുന്ന ആത്മബോധത്തിൽമാത്രം അധിഷ്ഠിതമായ ഒന്നാണതു്. അതിനാൽ ദേഹാഭിമാനം ഉപേക്ഷിച്ചു് വാസനാക്ഷയത്തിനും ആത്മബോധത്തിനുമായി യോഗസാധന ചെയ്യുകയാണ് വേണ്ടതു്. അപ്പോൾ മാത്രമെ വിഷയവാസനകൾ നശിച്ചു് കർമ്മവിമുക്തിയുണ്ടാവുകയുള്ളൂ. അതാണ് അത്യുൽകൃഷ്ടമായ രാജയോഗപദം. അതുകൊണ്ടാണ് 'കപിലമഹർഷി ഈ വിധം യോഗത്തെ പ്രകീർത്തിച്ചതു് :

"യോഗ ഏവപരം ശ്രേയസ്തേഷാമിത്യുക്തവാൻ പുരാ"

(യോഗംതന്നെ സർവ്വമനുഷ്യർക്കും പരമശ്രേയസ്സും പരമമുക്തിയും) ശ്രീ ശങ്കരാചാര്യരുടെ ദിവ്യോപദേശം ശ്രദ്ധിക്കുക.

"ദേഹാത്മധീരേവ നൃണാമസദ്ധിയാം
ജന്മാദിദുഃഖ പ്രഭവസ്യ ബീജം

യതസ്സതസ്സ്വം ജഹിതാം പ്രയത്നാത്
ത്യക്തേതു ചിത്തേന പുനർഭവാശാ''

(വിവേകചൂഡാമണി)

(അനാത്മ വസ്തുക്കളിൽ ആസക്തരായ ആളുകളുടെ ദേഹാത്മ ബുദ്ധിതന്നെയാണ് അവക്കു ജന്മജരാമരണാദി ദുഃഖങ്ങൾ ഉണ്ടാകാനുള്ള ബീജം. അതിനാൽ നീ അതിനെ നല്ല പോലെ ശ്രമംചെയ്തു നശിപ്പിക്കുക. മനസ്സ് ദേഹാദിക ളിൽ സഞ്ചരിക്കാതായാൽ പിന്നെ പുനർജന്മത്തിനു് ഇട യില്ല). യോഗസാധനയുടെ ലക്ഷ്യം ജീവന്മുക്തിയെന്ന സ്വാരാജ്യമാണ്. സ്വാരാജ്യമെന്നാൽ ആവരണങ്ങളെല്ലാം നീങ്ങിയ നിജമായ ഭാവം, ആത്മപ്രഭാവം. അതുകൊ ണ്ടാണ് ശ്രീ ശങ്കരാചാര്യർ ഇങ്ങനെ ചൊല്ലിയതു്.

''സ്വാരാജ്യ സാമ്രാജ്യ വിഭൂതിരേഷാ
ഭവത്കൃപാശ്രീമഹിത പ്രസാദാത്
പ്രാപ്താമയാശ്രീഗുരവേ മഹാത്മനേ
നമോനമസ്തേഽസ്തു പുനർനമോഽസ്തു''

(വിവേകചൂഡാമണി)

(അല്ലയോ ശ്രീ ഗുരോ, അവിടത്തെ കാരുണ്യാതിരേക ത്തിന്റെ മഹനീയമായ പ്രസാദംകൊണ്ടാണ് എനിക്കു ആത്മജ്ഞാനമാകുന്ന സ്വാരാജ്യസാമ്രാജ്യത്തിന്റെ ഈ വൈഭവം ലഭിച്ചതു്. ദീനദയാലുവായ ആ ശ്രീ ഗുരുവി ന്നായ്ക്കൊണ്ടു് നമസ്കാരം, നമസ്കാരം, വീണ്ടും വീണ്ടും നമസ്കാരം). ഈ പരമപദമാണ് സാധകന്റെ ലക്ഷ്യം. ഈ പദത്തെയാണ് ശ്രീകൃഷ്ണഭഗവാൻ ഈ വിധം വെളി വാക്കിയതു്.

''മാമുപേത്യ പുനർജന്മ
ദുഃഖാലയമശാശ്വതം
നാഽപ്നുവന്തി മഹാത്മാനഃ
സംസിദ്ധിം പരമാം ഗതാഃ''

(ശ്രീമദ് ഭഗവദ്ഗീത 8/15)

(ശ്രേഷ്ഠമായ മോക്ഷപദത്തെ അവലംബിച്ച് യോഗികൾ എന്നെ പ്രാപിച്ചതിന്റെശേഷം ദുഃഖങ്ങൾക്കിരിപ്പിടവും അനിത്യവുമായ ജന്മത്തെ പ്രാപിക്കുന്നില്ല). ഈ സ്വാരാജ്യമെന്ന ജീവന്മുക്തിപദത്തെ പ്രാപിക്കാത്തവർ– ആത്മബോധമില്ലാത്തവർ പിന്നേയും ജന്മമെടുക്കുവാനും അങ്ങിനെ നിരവധി ജന്മങ്ങളിലൂടെ നിത്യദുഃഖമനുഭവിക്കുവാനും ഇടവരുന്നു. യഥാർത്ഥസ്വാതന്ത്ര്യം പ്രകൃതിയിൽ ബദ്ധനായ പുരുഷന്റെ—ദേഹത്തിൽ കുടുങ്ങിയ ജീവന്റെ— മോചനമാണ്. ജീവൻ വാസ്തവത്തിൽ ഈശ്വരസ്വരൂപമാണെങ്കിലും മായാമോഹമെന്ന അജ്ഞാനത്താൽ സ്വസ്വരൂപത്തെ– നിജമായ ആത്മഭാവത്തെ—മറന്നു് ശരീരത്തിൽ അഭിമാനിക്കഹേതുവായി നാനാവിധ ക്ലേശങ്ങളേയും ദുഃഖങ്ങളേയും അനുഭവിക്കുന്നു. ഇതിൽനിന്നുള്ള മോചനമാണ്, ആത്യന്തികമായ ദുഃഖനിവൃത്തിയാണ് യോഗത്തിന്റെ ഉദ്ദേശ്യവും ലക്ഷ്യവും. ഇതുതന്നെ സ്വാരാജ്യപ്രാപ്തിയെന്ന നിത്യാനന്ദപദം. അപ്പോൾ ജീവൻതന്നെ ഈശ്വരൻ. അതുകൊണ്ടാണ് യേശുദേവൻ ഈ വിധം ശിഷ്യന്മാരോട് ഉപദേശിച്ചതു്.

''നിങ്ങൾ വാസ്തവമായി എന്റെ ശിഷ്യന്മാരായി സത്യം അറിയുക. എങ്കിൽ സത്യം നിങ്ങളെ സ്വതന്ത്രരാക്കും.'' അതായതു്, ആത്മതത്വം മനസ്സിലാക്കി ആത്മവിചാരമെന്ന യോഗമാർഗ്ഗംവഴി ആത്മസാക്ഷാൽക്കാരം പൂകുക എന്നു സാരം. ഈ സ്വാരാജ്യപ്രാപ്തിയാണ് എല്ലാവരുടേയും ലക്ഷ്യം. അറിഞ്ഞോ അറിയാതെയോ നാമെല്ലാം ഈ സ്വാരാജ്യപ്രാപ്തിക്കുവേണ്ടി സ്വാതന്ത്ര്യത്തിന്നുവേണ്ടി, പൂർണ്ണതയ്ക്കുവേണ്ടി, അമൃതത്വത്തിന്നുവേണ്ടി പരിശ്രമിക്കുന്നു. ഓരോ ജീവിയും അതു പ്രാപിച്ചേ തീരൂ. സത്യദർശിയായ ഋഷിയുടെ ദിവ്യോപദേശം ശ്രദ്ധിക്കുക.

"ജ്ഞാത്വാദേവം സർവപാശാപഹാനിഃ
ക്ഷീണൈഃ ക്ലേശൈർ ജന്മമൃത്യുപ്രഹാണിഃ
തസ്യാഭിധ്യാനാത് തൃതീയം ദേഹഭേദേ
വിശ്വൈശ്വര്യം കേവല ആപ്തകാമഃ
ഏതജ് ജ്ഞേയം നിത്യമേവാത്മസംസ്ഥം
നാതഃപരം വേദനീയം ഹി കിഞ്ചിത്."

(ശ്വേതാശ്വതരോപനിഷത്)

(ഈശ്വരദർശനംകൊണ്ടു കെട്ടുകളൊക്കെ പൊട്ടുന്നു. അവിദ്യാദിക്ലേശങ്ങൾ കുറയുന്നതോടെ ജനനമരണങ്ങൾ ഒടുങ്ങുന്നു. ദേഹബോധം വിട്ടു ദേവനെ പ്രീതിപൂർവം ധ്യാനിക്കുന്നതുകൊണ്ടു്, മൂന്നാമതായി, സമസ്തസ്വാതന്ത്ര്യവും കൈവരുന്നു. അങ്ങനെ ആത്മജ്ഞാനി കേവലാദ്വൈതാവസ്ഥയെ പ്രാപിക്കുന്നു. അവന്റെ സർവകാമങ്ങളും സാധിച്ചു കഴിഞ്ഞിരിക്കുന്നു. നിത്യവും ആത്മാവിൽത്തന്നെ വിടാതെ കുടികൊള്ളുന്ന ഈ മോക്ഷമൊന്നല്ലാതെ അപ്പുറം ഒന്നും അറിയാനില്ല)

109 * "യോഗം" എന്നാൽ ഒന്നാവുക എന്നർത്ഥം "രണ്ടു" "ഒന്നാ"യാൽ അതു "യോഗം". മനസ്സും ബുദ്ധിയും ഒന്നായാൽ അതിന്നു യോഗമെന്നുപേർ. ജീവൻ ബുദ്ധിമാർഗ്ഗത്തിൽ ബ്രഹ്മരന്ധ്രത്തിലെത്തിയാൽ അതുതന്നെ യോഗം. ഭക്തിയും യുക്തിയും ശക്തിയും ഇവ മൂന്നും ഒന്നായി ഓങ്കാരമാകുന്നു. "അഹം"ഭാവം ഓങ്കാരത്തിൽ വിലയം പ്രാപിക്കുന്നു. ത്രിഗുണങ്ങൾ സച്ചിദാനന്ദത്തിങ്കൽ ലയിക്കുകയും സത്ത്, ചിത്ത്, ആനന്ദം ഇവ ചേരുകയും ചെയ്താൽ അപ്പോൾ മാത്രമാണ് അതിനു് "യോഗം" എന്നു പേർ. *

വ്യാഖ്യാനം:— ''യോഗ''മെന്നാൽ രണ്ടെണ്ണം ഒന്നാവുകയാണ്. ''യുജിർ'' എന്ന സംസ്കൃതപദത്തിൽ നിന്നാണ് യോഗമെന്ന പദമുണ്ടായതു്. ''യോജിപ്പിക്കുക'' എന്നർത്ഥം. നമ്മെ നമ്മുടെ യഥാർത്ഥമായ ഈശ്വര ചൈതന്യത്തോട് യോജിപ്പിക്കുക - ഇംഗ്ലീഷിൽ "Religion'' എന്ന പദവും യുജിർ എന്ന ധാതുവിൽനിന്നു് യോഗ ശബ്ദംപോലെ, re-legere എന്നീ രണ്ടു ലാററിൻ പദങ്ങളിൽനിന്നും ഉണ്ടായതാണ്. "to bind back''– തിരെ്യ യോജിപ്പിക്കുക– എന്നാണതിൻെറ അർത്ഥം. ഇതിനെ കുറിച്ചു ഡോക്ടർ ഭഗവൻദാസ് ഇങ്ങനെ പ്രസ്താവിച്ചിരിക്കുന്നു.

''റിലിജിയൻ'' എന്ന പദത്തിൻെറ ഉൽപ്പത്തി റി, ലിഗറെ എന്നീ രണ്ടു ലാററിൻ പദങ്ങളിൽനിന്നാണ്. അതിൻെറ അർത്ഥം ''തിരെ്യ യോജിപ്പിക്കുക'' എന്നാണ്. അതുകൊണ്ടു് മനസ്സിലാക്കേണ്ടതു്, സ്നേഹത്തിലും അനുകമ്പയിലും മനുഷ്യരെ അന്യോന്യം ബന്ധപ്പെടുത്തുന്നതേതോ അതു്; ഈശ്വരനുമായി യോജിപ്പിക്കുന്നതേതോ അതു്. ആ വിശ്വാത്മാവുമായി പുനരൈക്യം പ്രാപിക്കാനുള്ള പ്രയത്നത്തെ അതു് സൂചിപ്പിക്കുന്നു.''

അപ്പോഠം സർവ്വജീവാത്മാക്കളേയും അന്യോന്യം യോജിപ്പിക്കുന്നതും, സർവ്വജീവാത്മക്കളേയും പരമാത്മാവുമായി ഐക്യപ്പെടുത്തുന്നതും ''യോഗ''മാണ്. മനസ്സും ബുദ്ധിയും യോഗസാധനയാൽ ഒന്നായി ആത്മാവിൽ ഐക്യപ്പെടുന്നതു് യോഗമാണ്. സൂക്ഷ്മബുദ്ധി മാർഗ്ഗത്തിൽ ജീവൻചരിച്ചു് ബ്രഹ്മരന്ധ്രത്തിലെത്തി പരനുമായി ഒന്നാവുന്നതു് യോഗം. ഒരു നദി സമുദ്രത്തിലെത്തി ഒന്നാവുന്നതുപോലെയാണ് ജീവപരയോരൈക്യമെന്ന രാജയോഗം. ശ്രീ തുഞ്ചത്തെഴുത്തച്ഛൻ ഈ പരമതത്വത്തെ കുറിച്ചാണ് ഇങ്ങനെ ചൊല്ലിയതു്.

"ഒന്നായ നിന്നെയിഹ രണ്ടെന്നു കണ്ടളവി-
ലുണ്ടായൊരിണ്ടൽ ബത മിണ്ടാവതല്ല മമ
പണ്ടേക്കണക്കെ വരുവാൻ നിൻ കൃപാവലിക-
ളുണ്ടാകയെങ്കലിഹ നാരായണായ നമഃ"

(ഹരിനാമകീർത്തനം)

പരമാത്മാവിങ്കൽ അണയണമെന്ന ജീവന്റെ മോഹം ഭക്തിഭാവത്തിലാവുകയും, ഈ ലക്ഷ്യപ്രാപ്തിക്കായി സത്യമാർഗ്ഗത്തെ – യോഗമാർഗ്ഗത്തെ—സൂക്ഷ്മവിചാരമാകുന്ന യുക്തിയാൽ കണ്ടറിഞ്ഞു, ആ മാർഗ്ഗത്തിലൂടേയുള്ള പ്രയാണം മൂലമുളവാകുന്ന ആനന്ദാനുഭവജ്ഞാനമാകുന്ന ശക്തിയാർജ്ജിച്ച്, ഒടുവിൽ ഭക്തിയും യുക്തിയും ശക്തിയുമൊന്നായി ഓങ്കാരപ്പൊരുളിൽ ഐക്യപ്പെടുകയും ചെയ്യുന്നു. ആ പരംപദമാണ് രാജയോഗമെന്ന ജീവന്മുക്തിപദം. അങ്ങിനെ ഭക്തിയും യുക്തിയും ശക്തിയും മുക്തിയിൽ ചെന്നവസാനിക്കുന്നു. "അഹം"ഭാവം നശിച്ച് ഓങ്കാരപ്പൊരുളായി വിളങ്ങുകയായി. ശ്രീ രാമകൃഷ്ണ പരമഹംസർ ഈ തത്വത്തെ വിശദമാക്കിയതു് ശ്രദ്ധിക്കുക.

"അനന്തമായ സമുദ്രത്തെ എടുക്കുക. ജലത്തിനു് അതിരോ അറുതിയോ ഇല്ല. അതിൽ ഒരു കുടം ആഴ്ത്തിയെന്നു വിചാരിക്കുക. കുടത്തിനു് അകത്തും പുറത്തും ജലം. അകത്തും പുറത്തും ഒരേ പരമാത്മാവുതന്നെ എന്നു ജ്ഞാനി കാണുന്നു. എന്നാൽ എന്താണീകുടം? 'അഹം' ബോധമാണീ കുടം. കുടമുള്ളതുകൊണ്ടാണ് ജലം രണ്ടു ഭാഗമായി കാണപ്പെടുന്നതു്; അകമെന്നും പുറമെന്നുമുള്ള ബോധം ഉണ്ടാകുന്നതു്. 'അഹ'മാകുന്ന കുടമുള്ളതുകൊണ്ടാണ് ഈ വിധത്തിൽ തോന്നുന്നതു്. ഈ 'അഹം' പൊയ്പ്പോയാൽ പിന്നെ ഉള്ളതെന്തോ അതുണ്ടു്; അതു വാക്കുകൊണ്ടു വിവരിക്കാനാവില്ല."

(ശ്രീരാമകൃഷ്ണവചനാമൃതം)

ശ്രീ തുഞ്ചത്തെഴുത്തച്ഛൻ പ്രാർത്ഥിച്ചതു് ശ്രദ്ധിക്കുക :

"ആനന്ദ ചിന്മയ! ഹരേ! ഗോപികാരമണ!
ഞാനെന്ന ഭാവമതു തോന്നായ്ക വേണമിഹ
തോന്നുന്നതാകിലഖിലം ഞാനിതെന്നവഴി
തോന്നേണമേ വരദ നാരായണായ നമഃ"

(ഹരിനാമകീർത്തനം)

ത്രിഗുണങ്ങളും—സത്വരജസ്തമോ ഗുണങ്ങളും— സച്ചിദാനന്ദാത്മാവിൽ ഐക്യപ്പെടുന്നു. ത്രിഗുണങ്ങളെയും അതിക്രമിച്ചു് അമൃതത്വത്തെ പ്രാപിക്കുകയാണ് ജീവിതത്തിന്റെ പരമലക്ഷ്യം. യോഗസാധനയുടെ ഉദ്ദേശവും അതുതന്നെയാണ്. അതുകൊണ്ടാണ് ശ്രീകൃഷ്ണഭഗവാൻ ഈ വിധം ഉപദേശിച്ചതു്.

"ഗുണാനേതാനതീത്യ ത്രീൻ
ദേഹീ ദേഹസമുദ്ഭവാൻ
ജന്മമൃത്യുജരാദുഃഖൈ
ർവ്വിമുക്തോഽമൃതമശ്നുതേ"

(ശ്രീമദ്ഭഗവദ്ഗീത 14/20)

(ജീവാത്മാ ദേഹാദ്യാകാരമായിട്ടുള്ള പരിണാമത്തോടു കൂടിയ ഈ മൂന്നു ഗുണങ്ങളെ അതിക്രമിച്ചു് ജനനമരണജരാദുഃഖങ്ങളിൽനിന്നു മോചിച്ചവനായി പരമാനന്ദത്തെ—അമൃതത്വത്തെ— പ്രാപിക്കുന്നു). ഈ പരമപദം തന്നെ "യോഗം" എന്നപേരിൽ അറിയപ്പെടുന്നതു്. അതുതന്നെ രാജയോഗമെന്ന ഗുണാതീത പദം.

110 * വിളക്കിന്റെ കുപ്പിക്കു് അഴുക്കുള്ളപ്പോഠം പ്രകാശം തെളിവുററതായിരിക്കുകയില്ല. അതുതന്നെ കറപിടിച്ച മനസ്സിന്റെയും സ്ഥിതി. സ്വർണ്ണം മൂശയിലിട്ടുരുക്കിയാൽ പ്രകാശിക്കുന്നു. അതുപോലെ കാമക്രോധാദികളെ യോഗാഗ്നിയിൽ നശിപ്പിച്ചു സ്വയം ശുദ്ധീകരിക്കണം. *

വ്യാഖ്യാനം:— ഒരു സ്ഫടികക്കുപ്പിക്കു കറപിടിച്ചാൽ അതിന്നുള്ളിലുള്ള വെളിച്ചം പുറമെ തെളിഞ്ഞു പ്രകാശിക്കുകയില്ല. മനസ്സെന്ന കുപ്പിക്കു കാമക്രോധാദി അഴുക്കുകൾ ബാധിച്ചാലുള്ള സ്ഥിതിയും ഇതുതന്നെ. ആത്മദർശനം —ഈശ്വരദർശനം അനുഭവമാകണമെങ്കിൽ കാമക്രോധാദി വാസനകൾ യോഗസാധനയാൽ നിശ്ശേഷം നശിക്കണം. നിശ്ചലമനസ്സിൽ ചളിയററ കണ്ണാടിയിൽ മുഖപ്രതിബിംബമെന്നപോലെ ആത്മജ്യോതിസ്സ പ്രകാശിക്കുന്നു. ഈ തത്വത്തെ ശ്രീ മഹാഭാഗവതത്തിൽ ഇങ്ങനെ വെളിവാക്കിയിരിക്കുന്നു.

“യഥാഗ്നിനാ ഹേമജലം ജഹാതി-
ധ്മാതം പുനഃസ്വം ഭജതേ ച രൂപം
ആത്മാ ച കർമ്മാനുശയം വിധൂയ
മൽഭക്തിയോഗേന ഭജത്യഥോ മാം”

(ഏകാദശസ്കന്ധം)

(സ്വർണ്ണത്തിലെ ചളി മുഴുവനും പോകണമെങ്കിൽ അഗ്നിയിൽ ഇട്ടു തപിപ്പിക്കുകതന്നെ വേണം. വീണ്ടും വീണ്ടും തീയ്യിലിട്ടു് പഴുപ്പിച്ചാൽ സ്വർണ്ണം സ്വന്തരൂപത്തെ സ്വീകരിക്കുന്നു. അതിന്നുമുമ്പു് അതു ചളിയുടെ സംബന്ധം നിമിത്തം പ്രകാശമില്ലാതെയിരുന്നിരുന്നു. അതുപോലെ, ദൃഢഭക്തിയോടെയുള്ള ഭജനത്താൽ—പരമാത്മധ്യാനത്താൽ അന്തഃകരണവും മലിനകർമ്മവാസനകളാകുന്ന ചളിയെ മുഴുവൻ കളഞ്ഞു് പരിശുദ്ധിയെ പ്രാപിക്കുകയും പരമാത്മാവായി വിളങ്ങുകയും ചെയ്യുന്നു).

ശ്രീരാമകൃഷ്ണപരമഹംസരുടെ അമൃതവാണി ശ്രദ്ധിക്കുക:

“ചിത്തശുദ്ധിയുണ്ടാകാതെ ഈശ്വരദർശനം സാദ്ധ്യമല്ല കാമിനീകാഞ്ചനങ്ങൾകൊണ്ടു് മനസ്സു് മലിനമായിരിക്കുന്നു, അഴുക്കുപുരണ്ടിരിക്കുന്നു. സൂചി മണ്ണുപുരണ്ടു

കിടന്നാൽ കാന്തം അതിനെ ആകർഷിക്കയില്ല. ചളി കഴകിക്കളഞ്ഞാൽ കാന്തം ആകർഷിക്കും. അതുപോലെ മനസ്സിൻെറ മാലിന്യം കഴകിക്കളഞ്ഞാൽ ഈശ്വരനാകുന്ന കാന്തം മനമാകുന്ന സൂചിയെ തന്നിലേയ്ക്കാകർഷിക്കുന്നു. അപ്പോഠം സമാധിയുണ്ടാകുന്നു; ഈശ്വരദർശനം ഉണ്ടാകുന്നു.''

(ശ്രീരാമകൃഷ്ണവചനാമൃതം)

ശ്രീ സത്യസായിബാബയുടെ സാരോപദേശവും ഗ്രഹിക്കുക:

''ഇന്ദ്രിയാഭിലാഷങ്ങളും അവയിൽനിന്നുളവാകുന്ന സുഖത്തിലുള്ള ആസക്തിയും മനസ്സാകുന്ന ചിമ്മിനിയിൽ പററിപ്പിടിച്ചിരിക്കുന്ന പുകക്കരിയാണ്. അതു് വെളിച്ചത്തെ മങ്ങിക്കുന്നു. ദിനംപ്രതി ഈശ്വരധ്യാനംകൊണ്ടു് ആ ചിമ്മിനിയെ തുടച്ചുവെടിപ്പാക്കുക. അപ്പോഠം ആത്മജ്യോതിസ്സിൻെറ മഹിമ സ്വാനുഭവമാകും.''

ശ്രീ വസിഷ്ഠഭഗവാൻ രാമനെ ഉപദേശിച്ചതീവിധമാണ്:

''വിചാരശീലനായി മനസ്സിൻെറ മലിനവൃത്തികളപേക്ഷിച്ച്, സങ്കല്പങ്ങളേയും ത്യജിച്ച്, മനസ്സിനെ വിശുദ്ധമായ ആത്മസ്വരൂപത്തിൽ ചേർത്തു്, ദൃശ്യത്തെ ചിന്മാത്രമായിക്കണ്ടു്, ജ്ഞേയമായ പരമതത്വത്തിൽ ഉണർന്നു്, മോഹമായ സംസാരമാർഗ്ഗത്തിൽ ഉറങ്ങി, ഹൃദയഗ്രന്ഥിയെ അഴിക്കുക. അപ്പോഠം മനസ്സു് പൂർണ്ണചന്ദ്രനെപ്പോലെ ശോഭിക്കുന്നു.''

111 * അഗ്നിയിൽ കർപ്പൂരം എങ്ങിനെ കത്തി അദൃശ്യമായിത്തീരുന്നുവോ അതുപോലെ മനസ്സിലെ വാസനകഠം യോഗാഗ്നിയിൽ കത്തിയെരിച്ചുകളയ

ണം. ആദ്യമായി വേണ്ടതു് പ്രകാശമാണ്. ഈ പ്രകാശത്തിൽ എല്ലാ അശുദ്ധികളും ദൂരീകരിക്കപ്പെടുന്നു. *

വ്യാഖ്യാനം:— അഗ്നിയിൽ കർപ്പൂരമിട്ടാൽ കർപ്പൂരം കത്തിപ്പോവുക മാത്രമല്ല, അതിൻെറ ഒരു ലാഞ്ഛനപോലും ബാക്കിയാവുന്നില്ല. അതുപോലെ, മനസ്സിനെ യോഗസാധനവഴി വൃത്തിശൂന്യമാക്കണം. മലിനവാസനകളെല്ലാം നിശ്ശേഷം നശിക്കണം. അതിൽ വൃത്തിരൂപമായ ഒരു തരംഗവും ഉണ്ടായിരിക്കരുതു്. യോഗസാധനയാൽ ഉദ്ദീപ്തമായ ആത്മജ്യോതിസ്സിൽ എല്ലാ വൃത്തികളും നശിച്ചുപോകുന്നു. ജന്മജന്മാന്തരങ്ങളായ വാസനകളെല്ലാം നശിക്കുന്നു. അതുവഴി ജന്മനാശവും കൈവല്യവും സിദ്ധിക്കുന്നു. ശ്രീ ശങ്കരാചാര്യരുടെ ഉപദേശം ശ്രദ്ധിക്കുക:

"കാര്യപ്രവർദ്ധനാദ് ബീജ-
പ്രവൃദ്ധിഃ പരിദൃശ്യതേ
കാര്യനാശാദ് ബീജനാശ-
സ്തസ്മാത് കാര്യം നിരോധയേത്"

(വിവേകചൂഡാമണി)

(ബീജത്തിൻെറ കാര്യമായ അങ്കുരാദികളുടെ വളച്ച്കൊണ്ടു് മരം ശാഖോപശാഖയായി വളൎന്നു വീണ്ടും ബീജം ഉത്പാദിപ്പിക്കുന്നതു ലോകത്തിൽ കണ്ടുവരുന്നു. കാര്യമായ അങ്കുരാദികൾ നശിച്ചാൽ പിന്നെ ബീജം ഉണ്ടാകുന്നതല്ലല്ലോ. അതിനാൽ കാര്യത്തെ നിരോധിക്കുക).

യോഗസാധനയുടെ മുഖ്യോദ്ദേശം ഇതൊന്നു മാത്രമാണ്. മനോവൃത്തികളെ നിരോധിക്കുകയല്ലാതെ ജന്മദുഃഖനിവൃത്തിക്കു മറെറാരു മാർഗ്ഗവുമില്ലെന്നു് സത്യദർശികളായ ആചാര്യന്മാർ നമ്മെ എക്കാലവും ഉപദേശിക്കുന്നു. "യോഗശ്ചിത്തവൃത്തിനിരോധഃ" (യോഗസൂത്രം)-ചിത്തം

നാനാവൃത്തികളെ കൈക്കൊള്ളുന്നതിനെ തടയുന്നതാകുന്നു യോഗമെന്നു പതഞ്ജലിമഹർഷി ഉപദേശിച്ചു. നിരന്തരമായ യോഗസാധനയില്ലെങ്കിൽ—തീവ്രമായ ആത്മധ്യാനമില്ലെങ്കിൽ സങ്കല്പങ്ങളും ആഗ്രഹങ്ങളും വാസനകളും പെരുകിപ്പെരുകി ഒടുങ്ങാത്ത ജനനമരണ ദുഃഖങ്ങളിൽ കുടുങ്ങി ജീവൻ നരകിക്കുന്നു. വാസനകൾ യോഗാഗ്നിയിൽ ഭസ്മമായാൽ മാത്രമേ ഉപാധിബന്ധം നശിക്കുകയുള്ളൂ. അപ്പോൾ ജീവന്റെ കർമ്മബന്ധവും പരിച്ഛിന്നത്വവും അവസാനിക്കും. ഇതാണ് യോഗമാർഗ്ഗത്തിന്റെ മഹത്വം. ഏതു ക്ഷണത്തിൽ ജീവനിൽ സാധനാപ്രാബല്യംകൊണ്ട് ജ്ഞാനദീപം — ആത്മജ്യോതിസ്സ്—പ്രകാശിക്കുന്നുവോ അപ്പോൾതന്നെ കർമ്മബന്ധങ്ങൾക്കും പുനർജന്മത്തിനും കാരണമാകുന്ന സകല വാസനകളും നശിക്കുന്നു.

"രസവർജ്ജം രസോഽപ്യസ്യ
പരംദൃഷ്ട്വാ നിവർത്തതേ"

(ശ്രീമദ്ഭഗവദ്ഗീത 2/59)

പരമാത്മദർശനത്താൽ ജന്മജന്മാന്തരങ്ങളിലെ വാസനകൾ സമൂലം നശിക്കുന്നുവെന്നാണ് ശ്രീകൃഷ്ണഭഗവാൻ ഉപദേശിച്ചതു്. അതിനാൽ ജീവന്മുക്തിക്കായി നിരന്തരമായ യോഗസാധനയിൽ മുഴുകണം. മായ—അവിദ്യ അതീവ ബലമുള്ളതാണ്; ജീവനെ അജ്ഞാനാന്ധകാരത്തിൽതന്നെ താഴ്ത്തുവാൻ അതിസാമർത്ഥ്യമുള്ളതുമാണ്. നിത്യനിരന്തര സാധനയില്ലെങ്കിൽ പരമാത്മദർശനം ഒരിക്കലും സ്വാനുഭവമാവുകയില്ല; ജീവന്മുക്തിപദം പൂകുവാനും സാധിക്കുകയില്ല. അതിനാൽ എന്തു ത്യാഗം ചെയ്തും യോഗസാധനയിലൂടെ പരമാത്മദർശനം കൈവരുത്തണം. ഋഷിമാരുടെ ആഹ്വാനം ശ്രദ്ധിക്കുക :

"ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യവരാൻ നിബോധത."

(കഠോപനിഷത്ത്)

''എഴുന്നേല്ക്കുക ! ഉണരുക ! ലക്ഷ്യം പ്രാപിക്കുംവരെ നിന്നു പോകരുത്ത് !''

അപ്പോൾ, ''യോഗം'' എന്ന പദം ലക്ഷ്യത്തേയും മാർഗ്ഗത്തേയും സൂചിപ്പിക്കുന്നുണ്ട്. എന്താണ് ലക്ഷ്യം ? ''സംയോഗോ യോഗ ഇത്യുക്തോ ജീവാത്മ പരമാത്മനോഃ ഇതി'' (സർവ്വദർശനസംഗ്രഹം)—ജീവാത്മാവും പരമാത്മാവും തമ്മിലുള്ള ഐക്യത്തെ—സംയോഗത്തെ—യാണ് യോഗമെന്ന് പറയുന്നത്. ഈ ലക്ഷ്യപ്രാപ്തിക്കുള്ള മാർഗ്ഗത്തെയും യോഗമെന്നു പറയുന്നു. ചിത്തവൃത്തി നിരോധമാകുന്നു യോഗം.

ശ്രീ വിവേകാനന്ദസ്വാമികളുടെ സാരോപദേശം ശ്രദ്ധിക്കുക :

''മനുഷ്യവർഗ്ഗത്തിന്റെയെല്ലാം അന്തിമലക്ഷ്യം, മതങ്ങളുടെയെല്ലാം സാദ്ധ്യവും അന്ത്യവും ഒന്നുമാത്രം. ഈശ്വരനുമായി, അഥവാ ഓരോ മനുഷ്യന്റേയും സത്യസ്വരൂപമായ ദിവ്യത്വവുമായി പുനരൈക്യം. ലക്ഷ്യവും അതു പ്രാപിക്കാൻ പ്രയോഗിക്കുന്ന ഉപായങ്ങളും രണ്ടും 'യോഗം' എന്നു പറയപ്പെടുന്നു. ഇംഗ്ലീഷിലെ ''യോക്ക്'' (യോജിപ്പിക്കുക)-നമ്മെ നമ്മുടെ യാഥാർത്ഥ്യമായ ഈശ്വരചൈതന്യത്തോടു യോജിപ്പിക്കുക എന്നർത്ഥമായ 'യുജിർ' എന്ന സംസ്കൃതധാതുവിൽനിന്നു വ്യുല്പന്നമായ ഒരു വാക്ക്, യോഗം.'' ഭഗവാൻ ശ്രീ സത്യസായിബാബയുടെ ദിവ്യവാണി ശ്രദ്ധിച്ചു മനസ്സിലാക്കുക.

''ആദ്ധ്യാത്മികം എന്ന പദത്തിന്റെ ഉള്ളടക്കമെന്താണ്? ഭജനയും പ്രാർത്ഥനയും ആദ്ധ്യാത്മികമാണോ? അല്ല, മതപരമായ പൂജാദികർമ്മങ്ങളേയും ചടങ്ങുകളേയും അതു് സൂചിപ്പിക്കുന്നുണ്ടോ? അതുമല്ല, പുണ്യസ്ഥലങ്ങളിലേക്കുള്ള തീർത്ഥയാത്രവരെ അതു നീളുന്നുണ്ടോ? ഇല്ല,

ഇല്ല, ഇവയൊന്നും 'ആദ്ധ്യാത്മിക'മല്ല, ഗുണപ്രദമായ സൽക്കർമ്മങ്ങൾ മാത്രമാണവ. ശരിയായ അർത്ഥത്തിൽ; അതു് രണ്ടുംനേട്ടങ്ങളെ അല്ലെങ്കിൽ അവ നേടാനുള്ള ആത്മാർത്ഥ ശ്രമത്തെ ഉൾക്കൊള്ളുന്നതാണ്. മനുഷ്യ മനസ്സിൽ ഒട്ടിനിൽക്കുന്ന മൃഗീയസ്വഭാവത്തിൻെറ നിർമ്മാർജ്ജനവും, ഈശ്വരനുമായി ഒന്നായിത്തീരലുമാണവ.''

(സദ്ഗുരുഭാഷണം)

111A * മനോനിഗ്രഹം ചെയ്തവരാണ് ജ്ഞാനികൾ. ആത്മപ്രഭാവമാണവരുടേതു്. അവർക്കു മയക്കമോ സ്വപ്നമോ സുഷുപ്തിയോ ഇല്ല. അവർ സദാ നിദ്രാധീനരാണ്. സൂര്യനും ചന്ദ്രനും അവർക്കു തുല്യം. അവർക്കു എന്നും സൂര്യോദയം മാത്രം. *

വ്യാഖ്യാനം :- ''യോഗശ്ചിത്തവൃത്തി നിരോധഃ'' എന്നാണല്ലൊ പതഞ്ജലിമഹർഷിയുടെ യോഗസൂത്രം. ആത്മദർശനത്തിന്നു്— നിത്യാനന്ദാനുഭവത്തിന്നു്— തടസ്സമായ സത്വരജസ്തമോ രൂപമായ വൃത്തികളെല്ലാം യോഗസാധനയാൽ നിശ്ശേഷം നശിച്ച് ധ്യാനബലത്താൽ (സമാധിയാൽ) സംജാതമായ ആത്മപ്രഭാവത്തിൽ ജ്ഞാനികൾ ആനന്ദിക്കുന്നു. ഇവിടെ ജ്ഞാനികളെന്നു് പറഞ്ഞതു് ആത്മബോധമുള്ള യോഗികളെ സംബന്ധിച്ചു തന്നെയാണ്. കാരണം മനസ്സിൻെറ നിഗ്രഹംതന്നെയാണ് പരമയോഗം എന്നു പറയപ്പെടുന്ന അപരോക്ഷജ്ഞാനം. അപ്പോൾ മനോവൃത്തികളെ നശിപ്പിച്ചു് ആത്മപ്രഭാവം പൂകിയവൻതന്നെ ജ്ഞാനിയും യോഗിയും.

''താനി സർവ്വാണി സംയമ്യ
യുക്ത ആസീത മൽപരഃ
വശേഹി യസ്യേന്ദ്രിയാണി
തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ''

(ശ്രീമദ് ഭഗവദ്ഗീത 2/61)

(ഇന്ദ്രിയങ്ങളെ എല്ലാം അടക്കിക്കൊണ്ടു്, അവൻ നിശ്ചല മാനസനായും ഏതൊന്നെത്തന്നെ പരമമായി വിചാരിക്കുന്നവനമായിരിക്കണം. ആരുടെ സ്വാധീനത്തിലിന്ദ്രിയങ്ങളിരിക്കുന്നുവോ അവൻെറ ജ്ഞാനം ഉറച്ചതാകുന്നു). അപ്പോഠം രാജയോഗിയായവൻതന്നെ ആത്മജ്ഞാനിയുമെന്നു് വെളിവാകുന്നു. ജാഗ്രൽസ്വപ്നസുഷുപ്തികളെന്ന അവസ്ഥാഭേദമില്ലാതെ ഏകവും നിത്യവുമായ ആത്മചൈതന്യം മാത്രമാണു് അതിൽ സ്ഫുരിക്കുന്നതു്. ആത്മജ്ഞാനികഠം (രാജയോഗികഠം) യോഗനിദ്രയുടെ (സമാധിയുടെ) ആനന്ദാനുഭൂതിയിലാണു് സദാ നിർവൃതി കൊള്ളുന്നതു്. ബാഹ്യപ്രപഞ്ചത്തെ സംബന്ധിച്ചേടത്തോളം അവർ സദാ നിദ്രയിൽത്തന്നെ എന്നു പറയാം. അവരുടെ ശ്രദ്ധ മുഴുവൻ പരമാത്മചൈതന്യത്തിലായിരിക്കും. ഈ അനുഭൂതിക്കാകട്ടെ രാവുപകൽ വ്യത്യാസമില്ല. അങ്ങിനെ ''ആത്മന്യേവാത്മനാതുഷ്ടഃ'' എന്ന നിലയിൽ സച്ചിദാനന്ദസ്വരൂപമായ ആത്മാവിൽ തന്നെത്താൻ സന്തുഷ്ടനായിട്ടു്— ആത്മാരാമനായി അവർ വിരാജിക്കുന്നു. അഥവാ ആത്മബോധത്തിൻെറ സൂര്യോദയമേ ജീവന്മുക്തരായ ജ്ഞാനികളുടെ (യോഗികളുടെ ഹൃദയാകാശത്തിലുള്ളു– ശ്രീ ശങ്കരാചാര്യർ ഈ അവസ്ഥയെ വർണ്ണിച്ചതു ശ്രദ്ധിക്കുക.

> ''യോ ജാഗർത്തി സുഷുപ്തിസ്ഥോ
> യസ്യ ജാഗ്രന്ന വിദ്യതേ
> യസ്യ നിർവ്വാസനോ ബോധഃ
> സ ജീവന്മുക്ത ഉച്യതേ''

(സർവ്വവേദാന്തസിദ്ധാന്തസാരസംഗ്രഹം)

(യാതൊരുവൻ സുഷുപ്തിയിൽ ഉണർന്നിരിക്കുന്നുവോ, യാതൊരുവന്നു് ഉണർച്ചയെന്നൊന്നില്ലയോ, യാതൊരുവൻെറ ബോധം വാസനയില്ലാത്തതാണോ അയാഠം

ജീവന്മുക്തനെന്നു പറയപ്പെടുന്നു). ആത്മപ്രഭാവപൂർണ്ണമായ സ്ഥിതപ്രജ്ഞപദത്തെ അഷ്ടാവക്രമഹർഷി ഇങ്ങനെ വർണ്ണിച്ചിരിക്കുന്നു.

"ന ജാഗർത്തി ന നിദ്രാതി
നോന്മീലതി നിമീലതി
അഹോപരദശാകാ$f$പി
വർത്തതേ മുക്ത ചേതസഃ"
"മനഃ പ്രകാശസമ്മോഹ-
സ്വപ്നജാഡ്യവിവർജ്ജിതഃ
ദശാം കാമപി സമ്പ്രാപ്തോ
ഭവേൽ ഗളിത മാനസഃ"

(അഷ്ടാവക്രഗീത)

(മുക്തപുരുഷന്റെ അവസ്ഥ ലോകവാസികളെ ആകമാനം അത്ഭുതപ്പെടുത്തത്തക്കതാണ്. എന്തുകൊണ്ടെന്നാൽ സാധാരണ ലോകത്തിൽ ഒരാളുടെ സ്ഥിതി ഒന്നുകിൽ ഉണർന്നിരിക്കും, അല്ലെങ്കിൽ ഉറങ്ങുകയായിരിക്കും. എന്നാൽ മുക്തൻ പ്രസ്തുത രണ്ടു നിലയിലുമല്ല. പ്രപഞ്ചബോധമോ ലോകവ്യവഹാരമോ ഇല്ലാത്തതിനാൽ അദ്ദേഹം ഉണർന്നിരിക്കുകയാണെന്നു പറയാൻ വയ്യ. എന്നാൽ ഉറങ്ങുന്നുമില്ല. സാധാരണക്കാർക്കു മനസ്സിലാക്കാൻ കഴിയാത്ത ഏതോ ഒരു പരാവസ്ഥയിലാണ് മുക്തൻ എപ്പോഴും വിഹരിക്കുന്നത്. മനസ്സ് മുതലായ കരണങ്ങൾ ഉണർന്നു പ്രവർത്തിക്കുന്ന ജാഗ്രദവസ്ഥയോ മനസ്സിന്റെ സമ്മോഹസ്വരൂപമായ സ്വപ്നാവസ്ഥയോ കരണങ്ങൾ ജാഡ്യതയെ പ്രാപിക്കുന്ന സുഷുപ്തിയോ മൂന്നുമില്ല മുക്തനു. സാധാരണ ജനങ്ങൾക്കറിയാൻ കഴിയാത്ത ഏതോ ഒരു പരംപദത്തിൽ രാജയോഗികൾ- (ആത്മജ്ഞാനികൾ) സ്ഥിതിചെയ്യുന്നു). സ്ഥിതപ്രജ്ഞൻ, ജീവന്മുക്തൻ, ജ്ഞാനനിഷ്ഠൻ, യോഗാരൂഢൻ, ഗുണാതീതൻ, പരമഹം

സൻ, അവധൂതൻ എന്നീ പദങ്ങളെല്ലാം ഒരേ ഒരു പരമ പദത്തിൽ സ്ഥിതിചെയ്യുന്നവരുടെ വിശേഷണപദങ്ങളാണ്.

112 * അല്ലയോ മനുഷ്യാ! നിൻെറ മനോമോഹത്തെ യോഗാഗ്നിയിൽ ദഹിപ്പിക്കുക. പരമാത്മതത്വം അറിയാത്തവർ സത്യത്തെ അറിയുന്നില്ല. അവർക്കു യഥാർത്ഥ ആനന്ദവുമില്ല. അവരിലുള്ള അഹംഭാവം തിരോഭൂതമാകുന്നുമില്ല. ആനന്ദഭാണ്ഡം മുറുക്കുക. ആശകളെ മനോഗർത്തത്തിൽ ആഴ്ത്തുക. ആശ നിഷ്ഫലമാണ്. അതിനെ യോഗസാധനവഴി ആന്തരമായിത്തന്നെ നശിപ്പിക്കണം *

വ്യാഖ്യാനം:— അല്ലയോ മനുഷ്യാ! നീ നിൻെറ മനസ്സിലെ വിവിധങ്ങളായ മോഹങ്ങളെ യോഗസാധനവഴി യോഗാഗ്നിയിൽ ചുട്ടെരിക്കുകയാണത്യാവശ്യമായിട്ടുള്ളത്. പരമാത്മതത്വം അറിയാത്തവക്കു സത്യത്തിൻെറ പൊരുളറിയുകയില്ല; ഈശ്വര രഹസ്യമറിയുകയില്ല. അവർക്കു ആത്മാവിൻെറ നിജസ്ഥിതിയും മനസ്സിലാകുന്നില്ല; നിജാനന്ദമെന്ന ശാശ്വതാനന്ദവുമുണ്ടാവുകയില്ല. അതുകൊണ്ടാണ് പരമാത്മദർശനം സിദ്ധിച്ച ഋഷി ഇങ്ങനെ മന്ത്രിച്ചത്.

"ഇഹൈവ സന്തോഥ വിദ്മസ്തദ്വയം
ന ചേദവേദീർമഹതീ വിനഷ്ടിഃ
യേ തദ്വിദുരമൃതാസ്തേ ഭവ-
ന്ത്യഥേതരേ ദുഃഖമേവാപിയന്തി"

(ബൃഹദാരണ്യകോപനിഷത്ത്)

(ആ പരമാത്ഥസത്യം ഇവിടെ വെച്ചുതന്നെ ഞങ്ങൾ അറിഞ്ഞിരിക്കുന്നു! അറിയാതെ പോയിരുന്നെങ്കിൽ, അഹോ എത്ര ഭയങ്കരമാകുമായിരുന്നു ആ നഷ്ടം! ഇങ്ങനെ ആത്മതത്വം അറിഞ്ഞവരാരോ അവരെല്ലാം അമൃതരായിത്തീരുന്നു. മററുള്ളവർക്കു കിട്ടുന്നതോ വെറും ദുഃഖം മാത്രം). ആത്മബോധമില്ലാത്തവരെ മാനാപമാനങ്ങളും അഹംഭാവവും വിട്ടുമാറുന്നില്ല. യോഗസാധനയാൽ നിൻെറ ആത്മീയാനന്ദത്തെ വദ്ധിപ്പിക്കുക; ആത്മദർശനം അനുഭവമാക്കുക. ''യോഗേനാത്മദർശനം'' എന്നാണല്ലോ യാജ്ഞവല്ക്യ മഹർഷിയും ഉപദേശിച്ചതു്. തത്വവിചാരത്തിൽ—ആത്മബോധത്തിൽ സദാ മുഴകി നിത്യാനന്ദത്തെ ഭദ്രമായി സൂക്ഷിക്കുക. അവസ്ഥാത്രയ സാക്ഷിയായ താൻ—ആത്മാവു്—സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മമാണെന്നുള്ള അനുഭൂതിയിൽ സദാ ആനന്ദിക്കുക. ദുഃഖകാരണങ്ങളായ ആശകളെ മനോഗർത്തത്തിൽ നിവർന്നു വരാത്തവണ്ണം ആഴ്ത്തുക. കാരണം ആശകളാണു് സർവ്വദുഃഖങ്ങൾക്കും കാരണം. രാജയോഗി അത്തരം ആശകളെയെല്ലാം യോഗസാധനയാൽ നശിപ്പിച്ചു ശാശ്വതാനന്ദത്തെ പ്രാപിക്കുന്നു. ശ്രീകൃഷ്ണഭഗവാൻെറ ദിവ്യോപദേശം നല്ലപോലെ ഗ്രഹിക്കുക.

''ഏവം ബുദ്ധേഃ പരംബുദ്ധ്വാ
സംസ്തഭ്യാത്മാനമാത്മനാ
ജഹി ശത്രും മഹാബാഹോ
കാമരൂപം ദുരാസദം''

(ശ്രീമദ് ഭഗവദ്ഗീത 3/43)

(ഇങ്ങനെ ബുദ്ധിയിൽനിന്നു വിലക്ഷണമാണു് ആത്മാവെന്നറിഞ്ഞു്, വിവേകംകൊണ്ടു്, രൂപംമാറി സഞ്ചരിക്കുന്നതും പിടികിട്ടാൻ ഞെരുക്കമുള്ളതുമായ ആ ശത്രുവിനെ— കാമത്തെ— കരുത്തോടെ പാടെ നശിപ്പിച്ചാലും).

113. * ബ്രഹ്മാനന്ദമനുഭവിക്കുന്നവനാണ് ബ്രാഹ്മ ണൻ. പാലിൽ വെണ്ണയുണ്ടെന്നു എല്ലാവർക്കും അറിയാം. നാം ഈ പാൽ ചൂടാക്കി വെണ്ണയെ ടുക്കണം. അപ്രകാരം ചെയ്യുന്നവൻ ബ്രാഹ്മണൻ. അത്തരക്കാർ ദുർല്ലഭം. പാൽ എന്നാൽ ഭക്തി; തീയിൽ വെച്ച് പാൽ ചൂടാക്കലാണ് സൂക്ഷ്മ വിചാരസാധന. പാത്രം ബുദ്ധി. വെണ്ണ ബ്രഹ്മാ നന്ദം. ഈ യോഗാഗ്നിയിൽ ആറു് ശത്രുക്കളെ ഹനിച്ച് വെണ്ണയെടുക്കണം.'' *

വ്യാഖ്യാനം :— യോഗസാധനചെയ്ത് മനോമാലി ന്യങ്ങളം നീക്കി നിരതിശയമായ ബ്രഹ്മാനന്ദാനുഭവം സിദ്ധിച്ചവൻതന്നെ ബ്രാഹ്മണൻ. പാലിൽ വെണ്ണയു ണ്ടെന്നു് എല്ലാവക്കും അറിയാം. എന്നാൽ ആ പാൽ കാച്ചിക്കുറുക്കിയാൽ മാത്രമെ വെണ്ണ കിട്ടുകയുള്ള. അതു പോലെ ശരീരത്തിൽ സച്ചിദാനന്ദസ്വരൂപമായി ഈശ്വ രൻ വിളങ്ങുന്നുണ്ടെന്നു് അറിഞ്ഞാൽമാത്രം പോര; യോഗ സാധനയാൽ, സൂക്ഷ്മവിചാരമാകുന്ന ജ്ഞാനാഗ്നിയാൽ ഭക്തിയാകുന്ന പാൽ ബുദ്ധിയാകുന്ന പാത്രത്തിൽ ചൂടാക്കി ബ്രഹ്മാനന്ദമെന്ന വെണ്ണയെടുത്തനുഭവിക്കണം. ഇത്തരത്തിൽ ആത്മാനന്ദമനുഭവിക്കുന്നവരാണ് യഥാർത്ഥ ബ്രാഹ്മണർ. അത്തരത്തിലുള്ളവർ ദുർല്ലഭം. ആത്മാരാമ ന്മാരായി നിത്യാനന്ദമനുഭവിക്കുന്നവർ സമുദായത്തിൽ വളരെ ചുരുക്കമായിരിക്കും. ആത്മദർശനം—ഈശ്വര ദർശനം സിദ്ധിച്ചവർ അതി ദുർല്ലഭമാകുന്നുവെന്നു സാരം. ശ്രീകൃഷ്ണഭഗവാന്റെ ദിവ്യോപദേശം ശ്രദ്ധിക്കുക.

''ആശ്ചര്യവൽ പശ്യതി കശ്ചിദേന-
മാശ്ചര്യവദ്വദതി തഥൈവ ചാന്യഃ

ആശ്ചര്യവച്ചെനമന്യഃ ശൃണോതി
ശ്രുതപ്യാപ്യേനം വേദ ന ചൈവകശ്ചിൽ''

(ശ്രീമദ്ഭഗവദ്ഗീത 2/29)

(ഒരുവൻ ഈ ആത്മാവിനെ ഒരാശ്ചര്യവസ്തുപോലെ കാണുന്നു. അപ്രകാരംതന്നെ മററൊരുവൻ ഈ ആത്മാവിനെപ്പററി ഒരാശ്ചര്യവസ്തുപോലെ പറയുന്നു. വേറൊരുവൻ ഇതിനെ ഒരാശ്ചര്യവസ്തുവെന്നപോലെ കേരംക്കുന്നു. കേട്ടാലും കണ്ടാലും പറഞ്ഞാലും ആരുംതന്നെ ആത്മാവിനെ സൂക്ഷ്മമായി അറിയുന്നില്ല). ബഹുഭൂരിപക്ഷം ജനങ്ങളും ക്ഷണികങ്ങളായ ഇന്ദ്രിയസുഖങ്ങളിൽ മാത്രം മുഴകുന്നവരാണ്. വിവേകിയായ മനുഷ്യൻ യോഗാഗ്നിയിൽ മനസ്സിലെ കാമക്രോധലോഭമോഹമദമാത്സര്യങ്ങളെന്ന ഷഡ്വൈരികളെ നശിപ്പിച്ച് ബ്രഹ്മാനന്ദാമൃതം സേവിക്കണം. മനസ്സ് നിർമ്മലമായാൽ അതുതന്നെ സച്ചിദാനന്ദാത്മാവ്; അപ്പോരംതന്നെ നിരതിശയമായ ബ്രഹ്മാനന്ദാനുഭവവും. അതിന്മീതെ മററൊരാനന്ദമില്ല. ശ്രീ ശങ്കരാചാര്യരുടെ ദിവ്യോപദേശം ശ്രദ്ധിക്കുക.

''ആനന്ദാനൃശ്ചസർവാ നനുഭവതി നൃപഃ
സർവസമ്പൽ സമൃദ്ധ
സ്തസ്യാനന്ദഃ സ ഏകഃ സ ഖലു ശതഗുണഃ
സംപ്രതിഷ്ഠഃ പിതൃണാം
ആദേവബ്രഹ്മലോകം ശതശത ഗുണിതാ
സ്തേയദന്തർ ഗതാഃ സ്യുഃ
ബ്രഹ്മാനന്ദഃസ ഏകോസ്ത്യഥ വിഷയസുഖാ
ന്യസ്യമാത്രാഭവന്തി.''

(ശതശ്ലോകീ)

(സകല സമ്പൽസമൃദ്ധനായ യാതൊരു ചക്രവർത്തി ഈ ലോകത്തിൽ കിട്ടുവാൻ സാധിക്കുന്ന എല്ലാ സുഖങ്ങളേയും അനുഭവിക്കുന്നുവോ അതിനെ ഏകാനന്ദം (മനുഷ്യാ

നന്ദം) എന്ന പേർ കൊടുക്കാം. ആനന്ദത്തിൻെറ ഏററവും താണനിലയാണിതു്. മനുഷ്യാനന്ദത്തിൻെറ നൂറിരട്ടിയാണ് പിതൃലോകവാസികളനുഭവിക്കുന്നതു്. അതിനെക്കാൾ നൂറിരട്ടിയാണ് ദേവാനന്ദം. ഇങ്ങിനെ നൂറുനൂറായിരട്ടിച്ചും കൊണ്ടു് ബ്രഹ്മാനന്ദംവരെ പോകുന്നു. ഈ വിധം പരിച്ഛേദിക്കപ്പെട്ട സർവാനന്ദങ്ങളും ഏതൊന്നിൽ അന്തർഭവിച്ചിരിക്കുന്നുവോ അതാണ് ബ്രഹ്മാനന്ദം. ഇതരന്മാരനുഭവിക്കുന്ന ആനന്ദമെല്ലാം ബ്രഹ്മാനന്ദത്തിൻെറ അംശങ്ങളാകുന്നു. ബ്രഹ്മാനന്ദമോ നിരതിശയം. അതിന്മീതേയോ അതിന്നു തുല്യമോ ആയ ആനന്ദമേയില്ല).

114 * ശരീരത്തിൽ വിശിഷ്ടമായ മൂന്നുനാഡികളുണ്ടു്. സൂൎയ്യൻ അഥവാ സുഷുമ്നാനാഡി, ചന്ദ്രൻ അഥവാ ഇഡാനാഡി, നക്ഷത്രം അഥവാ പിംഗളാനാഡി ഇവയാണവ. ആദ്യത്തേതിൻെറ വൎണ്ണം ചുകപ്പു്, രണ്ടാമത്തേതിൻെറതു് നീല, മൂന്നാമത്തേതിൻെറതു് പച്ച. സുഷുമ്നാനാഡി ദേവന്മാരും ദേവിമാരും നിവസിക്കുന്ന ബ്രഹ്മനാഡിയാണ്. *

വ്യാഖ്യാനം:— ഈശ്വരസാക്ഷാൽക്കാരം പൂകുവാൻ—ആത്മബോധമുളവായി ജീവന്മുക്തനാകുവാൻ—ഉപയുക്തമായ രീതിയിലാണ് മനുഷ്യശരീരത്തിൻെറ ഘടന.

"ദേഹം ശിവാലയം പ്രോക്തം
സിദ്ധിദം സർവദേഹിനാം"

(യോഗശിഖോപനിഷത്തു്)

(ദേഹം ശിവൻെറ കോവിലാണ്. സർവദേഹികൾക്കും സിദ്ധികളൊക്കെ ഇവിടെ നിന്നുതന്നെ കിട്ടും) അതുകൊണ്ടാണ് മുഹമ്മദ്നബി ഇത്തരത്തിൽ ഉപദേശിച്ചതു്:

"മൻ അറഫ നെഫ്സഹു ഫക്കദ് അറഫ റബ്ബഹു"

(നിൻെറ ദേഹത്തെ നീ അറിഞ്ഞെന്നുവരികിൽ നിൻെറ ദൈവത്തെ അറിയും. നിൻെറ ദേഹത്തെ നീ അറിഞ്ഞില്ലെന്നു വരികിൽ നീ നിൻെറ ദൈവത്തെ അറിയുകയില്ല). മനുഷ്യശരീരത്തിൽ അസംഖ്യം നാഡികളുണ്ട്. മൂന്നു ലക്ഷത്തിൽപരം നാഡികളുണ്ടെന്നാണ് ''പ്രപഞ്ചസാരതന്ത്ര''വും ''ശിവസംഹിത''യും വെളിവാക്കുന്നത്. നാഡികളെത്രതന്നെ ഉണ്ടെങ്കിലും യോഗനാഡികളെന്ന പേരിൽ മുഖ്യമായും അറിയുന്നത് പതിനാലു നാഡികളെയാണ്. സുഷുമ്നാ, ഇഡാ, പിംഗളാ, കുഹ, ഗാന്ധാരി, ഹസ്തിജിഹ്വ, സരസ്വതി, പൂഷാ, പയസ്വിനി, ശംഖിനി, യശസ്വിനി, വാരുണാ, വിശ്വധാരാ, അലംബുഷാ ഇവയാണവ. ഈ നാഡികളിൽ അതിവിശിഷ്ടങ്ങളായി കരുതിവരുന്ന മൂന്നുനാഡികളത്രെ സുഷുമ്നാ, ഇഡാ, പിംഗള എന്നിവ.

''ഇഡാപിംഗളാ സുഷുമ്നാസ്തിസ്രോ നാഡ്യഃ പ്രകീർത്തിതാ
ഇഡാവാമേസ്ഥിതാ ഭാഗേപിംഗളാ ദക്ഷിണേസ്ഥിതാ
സുഷുമ്നാമദ്ധ്യദേശേ തു പ്രാണമാർഗാസ്ത്രയഃസ്മൃതാഃ''

(ധ്യാനബിന്ദൂപനിഷത്)

(ഇഡാ, പിംഗളാ, സുഷുമ്ന എന്നു മൂന്നു നാഡികളെ പ്രധാനമായി വർണ്ണിച്ചിരിക്കുന്നു. ഇഡാ ഇടത്തു വശത്തും, പിംഗളാ വലത്തുവശത്തും, സുഷുമ്നാ നടുക്കും സ്ഥിതിചെയ്യുന്നു. ഇവ മൂന്നും പ്രാണമാർഗ്ഗങ്ങളാണ്).

ഇവയിൽ ഏററവും മുഖ്യവും ശ്രേഷ്ഠവുമായത് സൂര്യനെപ്പോലെ പ്രകാശമുള്ള സുഷുമ്നാനാഡിയാണ്. ഈ നാഡിക്ക്, ബ്രഹ്മനാഡി, മഹാപഥം, മദ്ധ്യമാർഗ്ഗം, ശാംഭവി, ശക്തിമാർഗ്ഗം എന്നീ പേരുകളുമുണ്ട്. ഇഡാ, ചന്ദ്രനെപ്പോലെ പ്രകാശമുള്ളതും പിംഗള നക്ഷത്രത്തെപ്പോലെ പ്രകാശമുള്ളതുമാണ്. ഈ ജ്ഞാനപ്രകാശങ്ങൾ യഥാ

ക്രമം ചുകപ്പ്, നീല, പച്ച എന്നീ നിറങ്ങരം സങ്കല്പിച്ചിരിക്കുന്നു. അനുഭവസിദ്ധന്മാരായ രാജയോഗികരംക്കു മാത്രമെ ഈ നാഡികളെക്കുറിച്ചു വ്യക്തമായി വർണ്ണിക്കാനാവൂ. ശ്രീ വിവേകാനന്ദസ്വാമികളുടെ ദിവ്യവാണി ശ്രദ്ധിക്കുക.

''ധ്യാനം ഗഹനമായാൽ എന്തെല്ലാം കാണാൻ കഴിയുമെന്നോ! വരാഹനഗരമഠത്തിൽ ഒരു നാരം ധ്യാനത്തിലാണ്ടിരിക്കെ എനിക്കു ഇഡാ, പിംഗളാനാഡികരം കാണുവാൻ സാധിച്ചു. അല്പം പ്രയത്നിച്ചാൽ അതുകാണാൻ കഴിയും. പിന്നീടു സുഷുമ്നയുടെ ദർശനമുണ്ടായി. അപ്പുറം പിന്നെ എന്തു കാണണമെന്നു വിചാരിച്ചാലും കാണാൻ പററും.''

(വിവേകാനന്ദ സാഹിത്യസർവ്വസ്വം)

''യോഗശിഖോപനിഷത്തി''ൽ സുഷുമ്നയെ വർണ്ണിച്ചതിങ്ങനെയാണ്:

''സുഷുമ്നൈവ പരം തീർത്ഥം സുഷുമ്നൈവപരോ ജപഃ
സുഷുമ്നൈവ പരം ധ്യാനം സുഷുമ്നൈവ പരാഗതിഃ''

(സുഷുമ്നതന്നെ മുഖ്യതീർത്ഥം; സുഷുമ്നതന്നെ മുഖ്യജപം; സുഷുമ്നതന്നെ മുഖ്യധ്യാനം; സുഷുമ്നതന്നെ ശാശ്വതാനന്ദ പ്രാപ്തിമാർഗ്ഗം). മൂലാധാരത്തിൽനിന്നു തുടങ്ങി മേല്പോട്ടു ശിരസ്സിൽ വന്നുചേരുന്ന നാഡിയാണ് സുഷുമ്ന. യോഗസാധന ബലപ്പെട്ടു വരുമ്പോരം പ്രാണൻ സുഷുമ്നവഴി സഞ്ചരിക്കുന്നു. സുഷുമ്നയുടെ താഴെ അററത്തു കിടക്കുന്ന മൂലാധാരപത്മത്തിൽ ചുരുണ്ടുകിടക്കുന്ന കുണ്ഡലിനി ശക്തി ഉണർന്നു സുഷുമ്നനാഡിയിൽ പ്രവേശിച്ചു മേല്പോട്ടു കയറുവാൻ തുടങ്ങുമ്പോരം യോഗിക്കു പല അത്ഭുതസിദ്ധികളും ദിവ്യദർശനങ്ങളും ഉണ്ടാകുന്നു.

115 * ''മുക്തിസ്ഥാന''ത്തെയാണ് ഗോകുലനന്ദനം, ഗോവർദ്ധനം, ഗോകുലം എന്നെല്ലാം പറയുന്നതു്. മൂന്നാമത്തെ കണ്ണാണ് ഗോകുലം. ആന്തരദൃഷ്ടിയാണ് ഗോകുലം. അതുതന്നെയാണ് മഥുര; അതുതന്നെയാണ് വൃന്ദാവനം. *

വ്യാഖ്യാനം:– മുക്തിസ്ഥാനമായ ചിദാകാശമണ്ഡലമത്രെ ഗോകുലനന്ദനം. ഭ്രൂമദ്ധ്യം തൊട്ട് മൂർദ്ധാവു വരെയുള്ള ഇടമാണ് ചിദാകാശമണ്ഡലം. ഗോവർദ്ധനവും ഗോകുലവും അതുതന്നെ. മൂന്നാം കണ്ണെന്ന പേരിലറിയപ്പെടുന്ന ഭ്രൂമദ്ധ്യസ്ഥാനമത്രെ ഗോകുലം. അതുതന്നെയാണ് പുണ്യസ്ഥാനമായ മഥുര, ദിവ്യസ്ഥാനമായ വൃന്ദാവനം, സ്വർഗ്ഗം. ഗോകുലനന്ദനം, ഗോവർദ്ധനം, വൃന്ദാവനം, മഥുര തുടങ്ങിയ സ്ഥലങ്ങൾ ശ്രീകൃഷ്ണഭഗവാൻെറ കേളീരംഗങ്ങളായിരുന്നുവല്ലൊ. രാജയോഗികൾ സ്വന്തം ശിരസ്സിനുള്ളിൽ— ചിദാകാശത്തിൽ— അത്തരം ദിവ്യലീലകൾ കണ്ടാനന്ദിക്കുവാൻ സാധിക്കുന്നതാണ്. വേണുഗാനം, മുരളീഗാനം തുടങ്ങിയ ദിവ്യനാദങ്ങൾ കേട്ടു രാജയോഗി ആനന്ദിക്കുന്നു. സച്ചിദാനന്ദാത്മാവിൻെറ നിരവധി വിഭൂതികൾ ചിദാകാശത്തിൽ രാജയോഗിക്കനുഭവമാകുന്നു. യേശുദേവൻെറ ദിവ്യവാണി ശ്രദ്ധിക്കുക.

''പുഴുവും തുരുമ്പും കെടുക്കാതെയും കള്ളന്മാർ തുരന്നു മോഷ്ടിക്കാതെയുമിരിക്കുന്ന സ്വർഗ്ഗത്തിൽ നിക്ഷേപം സ്വരൂപിച്ചു കൊൾവിൻ. നിൻെറ നിക്ഷേപം ഉള്ളേടത്തു നിൻെറ ഹൃദയവും ഇരിക്കും. ശരീരത്തിൻെറ വിളക്കു കണ്ണു ആകുന്നു; കണ്ണു ചൊവ്വുള്ളതെങ്കിൽ നിൻെറ ശരീരം മുഴുവനും പ്രകാശിതമായിരിക്കും.''

(മത്തായി 6: 20, 21, 22)

''ഗോ'' എന്നുവെച്ചാൽ ആത്മജ്ഞാനമെന്നർത്ഥം അപ്പോഠം ചിദാകാശംതന്നെ ആത്മജ്ഞാനാനുഭവത്തിന്നിരിപ്പിടമായ ഗോകുലം. രാജയോഗി മനോലയത്തിന്നായി ഭ്രൂമദ്ധ്യത്തിലാണ് ഏകാഗ്രധ്യാനം ചെയ്യുന്നതു്. ആന്തരദൃഷ്ടി പതിപ്പിക്കുന്നതു് പുരികങ്ങളുടെ മദ്ധ്യത്തിലാണ്. ആ പാവനസ്ഥലമത്രെ മഥുരയും വൃന്ദാവനവും. ഈ രഹസ്യമറിഞ്ഞ യോഗീശ്വരന്മാർ ഭ്രൂമദ്ധ്യസ്ഥാനത്തെ ദിവ്യസ്ഥാനമായി വർണ്ണിച്ചിട്ടുണ്ടു്.

> ''ഭ്രുവോർമ്മദ്ധ്യേ ലലാടേതു
> നാസികായാസ്തു മൂലതഃ
> ജാനീയാദമൃതസ്ഥാനം
> തദ്ബ്രഹ്മായതനം മഹത്''

(തേജോബിന്ദൂപനിഷത്ത്)

(ലലാടത്തിൽ കൺപുരികങ്ങളുടെ മദ്ധ്യത്തിൽ നാസികയുടെ മൂലത്തിൽ അമൃതസ്ഥാനത്തെ അറിഞ്ഞുകൊള്ളേണ്ടതാണ്. അതു് മഹത്തായ ബ്രഹ്മപുരമാകുന്നു).

116 * മൂന്നാം കണ്ണിന്റെ നാഡിയാണ് ജ്ഞാനത്തിന്റെ ഇരിപ്പിടം. അവിടെത്തന്നെയാണ് ജ്ഞാനനിദ്ര. ഈ സുഷുപ്തിയിൽ ജാഗ്രത്തില്ല. ഈ സുഷുപ്തിയിൽ ആനന്ദിക്കുക. പ്രാണനേയും അപാനനേയും സമീകരിച്ചുകൊണ്ടു് സൂക്ഷ്മനിദ്രയിൽ ലയിക്കുക. ഈ സൂക്ഷ്മനിദ്രയിലുള്ള നിജാനന്ദത്തെ അനുഭവിക്കുക. അബോധനിദ്രയിൽ ആനന്ദത്തിന്റെ ബോധനിദ്ര അനുഭവിച്ചാനന്ദിക്കുക. ഇതു് മൃഗങ്ങളുടെ നിദ്രയല്ല. ''മനുഷ്യനിദ്ര'' അനുഭവിക്കുക. അതാണ് പുരുഷാർത്ഥമായ നിദ്ര. ആത്മീയദൃഷ്ടിയുടെ നിദ്രയാണതു്. നടക്കുമ്പോഴും

ഇരിക്കുമ്പോഴും നാനാവിചാരങ്ങളില്ലാതെ ഈ ആത്മീയനിദ്രയിൽ മുഴുകുക. *

വ്യാഖ്യാനം :— മൂന്നാംകണ്ണിന്റെ (ഭ്രൂ മദ്ധ്യം) നാഡിയാണ് ആത്മജ്ഞാനത്തിന്നിരിപ്പിടം. ഇതുതന്നെ ''മുക്തി ത്രിവേണി'' എന്ന ആജ്ഞാചക്രസ്ഥാനം, ഈ നാഡിയിലാണ് ജ്ഞാനപ്രകാശം. ഇതിന്നുള്ളിലാണ് ജ്ഞാനനിദ്രയുടെ—യോഗനിദ്രയുടെ രഹസ്യം. ആത്മാനന്ദത്തിന്റെ കേന്ദ്രം. ഈ നിദ്രയിൽ ജാഗ്രത്തില്ല. അതിനാൽ സൂക്ഷ്മനിദ്രയിൽ—യോഗനിദ്രയിൽ ആനന്ദിക്കുവാനാണ് പഠിക്കേണ്ടതു്. പ്രാണാപാനന്മാരെ സമമാക്കിയും കൊണ്ടുള്ള സൂക്ഷ്മനിദ്രയുടെ—യോഗനിദ്രയുടെ ആനന്ദമനുഭവിക്കുക. സ്ഥൂലനിദ്രവിട്ടു് യോഗാനന്ദമെന്ന സൂക്ഷ്മനിദ്രാസുഖം അനുഭവിച്ചാനന്ദിക്കണം. ഈ ബോധനിദ്ര മൃഗനിദ്രയല്ല, മനുഷ്യനിദ്രയാണ്. സാധാരണ സ്ഥൂലനിദ്രയും മൃഗനിദ്രയുംതമ്മിൽ വ്യത്യാസമില്ല. രണ്ടും അബോധനിദ്രയാണ്; അജ്ഞാനനിദ്രയാണ്. അതിൽ ജ്ഞാനപ്രകാശമില്ല; ആനന്ദാനുഭവമില്ല. അതിനെവിട്ടു് മനുഷ്യൻ യോഗസാധനയാൽ സാദ്ധ്യമാവുന്ന മനുഷ്യനിദ്രയെന്ന യോഗനിദ്രയവലംബിക്കണം. അതായതു്, സമാധിഭാവത്തിൽ മുഴുകി ആനന്ദിക്കണം. ശ്രീ ശങ്കരാചാര്യർ ധ്യാനാവസ്ഥിതനായ യോഗിയുടെ അനുഭൂതിയെ പ്രകാശിപ്പിച്ചതു് ശ്രദ്ധിക്കുക.

''യത്രാനന്ദാശ്ചഭേദാഃ പ്രമദഇതിമുദ
ശ്ചാസതേ സർവ ഏതേ
യത്രാപ്താഃ സർവകാമാഃ സുരഖിലവിരമാൽ
കേവലീഭാവ ആസ്തേ.
മാം തത്രാനന്ദസാന്ദ്രേ കൃധിചിരമമൃതം
സോമ! പീയൂഷപൂർണാം

ധാരാമിന്ദ്രായദേഹീത്യപി നിഗമശിരോ
ഭ്രൂയുഗാന്തർ ഗതായ."

(ശതശ്ലോകീ)

(ആനന്ദാനുഭവങ്ങൾ, മനുഷ്യരുടെ ആനന്ദം, പിതൃക്കളുടെ ആനന്ദം, ദേവന്മാരുടെ ആനന്ദം എന്നിങ്ങിനെ ഉത്തരോത്തരം ഉൽകൃഷ്ടങ്ങളായ സർവ്വാനന്ദങ്ങളും, പ്രിയം, മോദം, പ്രമോദം എന്ന ഭിന്ന നാമധേയങ്ങളെക്കൊണ്ട് സൂചിപ്പിക്കുന്ന ലൗകികാനന്ദങ്ങളൊക്കെയും, ഏതൊരു പരമാനന്ദത്തിൽ അടങ്ങിയിരിക്കുന്നുവോ, ഏതൊന്നിൽ എല്ലാത്തരം സങ്കല്പവിഷയങ്ങളും (കാമ്യങ്ങൾ) അവസാനിച്ച് കേവലമായ ഭാവം മാത്രമായി ശേഷിക്കുന്നുവോ ആ സാന്ദ്രാനന്ദമായ പദത്തിൽ എന്നെ നിലനിർത്തുമാറാകണേ; ആ അമൃതാനുഭവം എനിക്കുണ്ടാകുമാറാകേണമേ! ചന്ദ്രമണ്ഡലത്തിലെ ശീതളമായ പീയൂഷധാരയുംകൊള്ളുന്നതെന്നർത്ഥമുള്ള "ധാരാം ഇന്ദ്രായദേഹി" (ഇന്ദ്രന്നു ധാരയെ നൽകിയാലും) എന്ന വേദമന്ത്രത്തിലെ സങ്കല്പം എനിക്കനുഭവവേദ്യമാകണം. (ഇന്ദ്രൻ മനസ്സാണല്ലോ). പുരികങ്ങളുടെ രണ്ടിന്റെയും നടുക്കാണ് ഇന്ദ്രനെ ധ്യാനിക്കുന്നതു്. ഭ്രൂമധ്യധ്യാനംവഴി സാധകനു് അനുഭവിക്കാൻ കഴിയുന്ന അനുഭൂതി സൗഖ്യംതന്നെ—ആത്മാനന്ദംതന്നെ—ആഗ്രഹിക്കപ്പെട്ട വസ്തുവെന്നറിക).

അബോധനിദ്രയെന്ന സുഷുപ്തിയും ബോധനിദ്രയെന്ന സമാധിയും തമ്മിലുള്ള അന്തരത്തെക്കുറിച്ചു ശ്രീ ഗൗഡപാദാചാര്യരുടെ ഉപദേശം ശ്രദ്ധിക്കുക :

"നിഗ്രഹീതസ്യമനസോ
നിർവ്വികല്പസ്യ ധീമതഃ
പ്രചാരഃ സ തു വിജ്ഞേയഃ
സുഷുപ്തേഽന്യോനതത്സമഃ"

(മാണ്ഡൂക്യകാരിക)

(ആത്മസത്യാനുബോധംകൊണ്ട് നിയന്ത്രിക്കപ്പെട്ടതും സർവ്വവികല്പനാവർജ്ജിതവും വിവേകമുള്ളതുമായ മനസ്സിന്റെ അവസ്ഥ യോഗികരം പ്രത്യേകിച്ചറിയേണ്ടതാകുന്നു. അതു് സുഷുപ്തിയിലെ പ്രചാരത്തോടു തുല്യമായിട്ടുള്ളതല്ല. സുഷുപ്തിയിൽ വേറൊരു വിധത്തിലുള്ള പ്രചാരമാകുന്നു).

സുഷുപ്തിയിൽ മനസ്സ് അവിദ്യയാകുന്ന അന്ധകാരത്താൽ ഗ്രസിക്കപ്പെടുകയാണ് ചെയ്യുന്നതു്. രാജയോഗപദത്തിൽ–സമാധിയിൽ സങ്കല്പങ്ങളെല്ലാം നശിച്ചതിനാൽ, അജ്ഞാനം നിശ്ശേഷം നീങ്ങിയതിനാൽ ആത്മബോധം മാത്രമായിരിക്കും; ജ്ഞാനജ്യോതിസ്സ് മാത്രമായിരിക്കും. സുഷുപ്തിയിൽ മനസ്സ് അവിദ്യാകർമ്മങ്ങളുടെ വാസനകളോടുകൂടി തമോരൂപമായ ബീജഭാവത്തെ പ്രാപിക്കുകയാണ് ചെയ്യുന്നതു്. നിരുദ്ധാവസ്ഥയിൽ മനസ്സ് ബ്രഹ്മഭാവത്തെ പ്രാപിക്കുന്നു. അവിടെ വാസനകളുടെ ബീജഭാവം തീരെ ഇല്ല. ''മനുഷ്യനിദ്ര''യെന്ന–''യോഗനിദ്ര''യെന്ന – സമാധിപദമാണ് പുരുഷാർത്ഥമായ നിദ്ര. ആത്മീയദൃഷ്ടി (ഉപനയനം)യുടെ നിദ്രയാണതു്. നടക്കുമ്പോഴും ഇരിക്കുമ്പോഴും നാനാവിചാരങ്ങളില്ലാതെ ആത്മവിചാരത്തിൽമാത്രം മുഴുകി ഈ ആത്മീയനിദ്ര ചെയ്യുക അതായതു്, സദാനിശ്ചിന്തനമെന്ന ധ്യാനഭാവത്തിൽ–യോഗനിദ്രയിൽ മുഴുകുക ഇത്തരത്തിൽഅഭ്യസിച്ചുകൊണ്ടിരുന്നാൽ സമാധിപദമെന്ന തുര്യപദത്തിൽ യോഗി നിത്യാനന്ദമനുഭവിക്കും. ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികരം സമാധിയെക്കുറിച്ച് ഉപദേശിച്ചതു് ശ്രദ്ധിക്കുക :

''ഉറങ്ങാതെയൊരുറക്കം പോ–
ലുണരാതെയൊരുണർച്ച പോൽ
മാനസം ശാന്തമായോരാ–

നിലയോർത്താൽ സമാധിയാം.
ചിത്തവൃത്തികളുണ്ടായി
വിലയിക്കുന്നതേതിലോ
ആ സ്ഥാനം നിർവികല്പാഖ്യ,
മതാണാത്മസ്വരൂപവും
ശ്രദ്ധയും ധൈര്യവും പൂണ്ടു
ശാന്തമാ മമ്മഹസ്സിൽ നീ
മനോവൃത്തിലയിപ്പിച്ചാൽ
നിർവ്വികല്പസമാധിയായ്–
ജീവബ്രഹ്മൈക്യ സാമ്രാജ്യ–
ക്കൊടിയാമിസ്സമാധിയെ
പതിവായ് പരിപാലിച്ചാ
സ്വാരാജ്യം നിലനിർത്തണം''

(ബ്രഹ്മവിദ്യ)

117. * നാം സ്ഥൂലനിദ്രവിട്ടു സൂക്ഷ്മനിദ്ര ചെയ്യണം. പ്രാണായാമത്താൽ സംജാതമാകുന്ന നിദ്രാസുഖം അനുഭവിച്ചാനന്ദിക്കണം. ഗാഢനിദ്രയിൽ വിശപ്പില്ല. അപ്പോഠം മനസ്സുമില്ല. അങ്ങിനെയാണ് മനുഷ്യൻ യോഗനിദ്ര ചെയ്യേണ്ടതു്. അത്തരത്തിലുള്ളവർ മാത്രമാണ് ജ്ഞാനികഠം. *

**വ്യാഖ്യാനം :—** മനുഷ്യരാശിക്ക് രണ്ടുവിധത്തിലുള്ള നിദ്രകളുണ്ട്. ഒന്നു്, സ്ഥൂലനിദ്ര–സാധാരണനിലയിലുള്ള ഉറക്കം. രണ്ടു്, സൂക്ഷ്മനിദ്ര–യോഗികളുടെ യോഗനിദ്ര; സമാധിഭാവം. ഇവയെ യഥാക്രമം അജ്ഞാനനിദ്ര, ജ്ഞാനനിദ്ര എന്നുംപറയാം. ജീവൻ അജ്ഞാനത്തിൽ— അവിദ്യയിൽ — തമസ്സിൽ പൂർണ്ണമായി മുഴുകുന്നതാണ് സുഷുപ്തി എന്ന സാധാരണനിദ്ര രാജയോഗസാധനയാൽ പ്രാണൻ ഉള്ളിൽ ഒതുങ്ങുന്ന ഘട്ടത്തിൽ–സുഷുമ്നയിലൂടെ മേല്പോട്ടു കടന്നു ബ്രഹ്മരന്ധ്രത്തിലെത്തുമ്പോഠം സംജാത

മാകുന്നതും ഒക്കെ ഒതുങ്ങിയതുമായ ശാന്തിപദം—സമാധി പദം—യോഗനിദ്രയാണ്. ആ സമാധിപദത്തിൽ ജ്ഞാന ജ്യോതിസ്സുമാത്രം; ആത്മാനന്ദംമാത്രം. അതുതന്നെ ബ്രഹ്മാനന്ദമെന്ന യോഗാനന്ദം. സുഷുപ്തിയിൽ ചിത്തസ്വരൂപം ബാക്കിനിൽക്കുന്നു. സമാധിയിൽ ചിത്തസ്വരൂപം പാടെ ഒഴിഞ്ഞുമാറുന്നു. ഇതാണീ രണ്ടനുഭവങ്ങൾക്ക തമ്മിലുള്ള വ്യത്യാസം. സുഷുപ്തിയെ പ്രാപിച്ചവൻ പൂർവ്വസംസ്കാരത്തിൻെറ ശക്തിനിമിത്തം രണ്ടാമതും സംസാരത്തെ–ജാഗ്രദവസ്ഥയെ പ്രാപിക്കും. ഞാനെന്നും നീയെന്നുമുള്ള ഭേദസങ്കല്പത്തോടുകൂടെ പുണ്യപാപരൂപകർമ്മങ്ങളിൽ ഏർപ്പെടും. ഇങ്ങനെ കാലംകഴിക്കുന്ന ജീവന്നു് ഈ ദേഹനാശാനന്തരം അന്യദേഹത്തെ സ്വീകരിക്കേണ്ടതായും വരും. പരമാത്മാവിനെ, ശ്രവണമനനനിദിധ്യാസന ധ്യാന സമാധികളുടെ അഭ്യാസബലത്താൽ സാക്ഷാത്കരിച്ചിരിക്കുന്ന പരമജ്ഞാനിയുടെ–ജീവന്മുക്തൻെറ–സ്ഥിതിയോ, സുഷുപ്തിയെ പ്രാപിച്ചവൻെറ സ്ഥിതി പോലെയല്ല. ആത്മസാക്ഷാൽക്കാരം നിമിത്തം ജന്മജന്മാന്തരങ്ങളിൽ അനുഷ്ഠിച്ചിരുന്ന കർമ്മങ്ങളുടെ വാസനകറം തീരെ നശിച്ചുപോയതിനാൽ ഇപ്പോഴുള്ള ശരീരം നശിച്ചാൽപ്പിന്നെ ശരീരമെടുക്കേണ്ടതായ്‌വരുന്നില്ല; മുക്തനായി. ജനനമോ മരണമോ ഇല്ല. ''നസപുനരാവർത്തതെ നസപുനരാവർത്തതെ'' അവൻ പിന്നെ ആവർത്തിക്കുന്നില്ലാ അവൻ പിന്നെ ആവർത്തിക്കുന്നില്ല എന്ന ശ്രുതി. ഗൗഡപാദാചാര്യർ ഇക്കാര്യം മാണ്ഡൂക്യകാരികയിൽ സുവ്യക്തമാക്കിയിട്ടുണ്ടു്. മനോനിഗ്രഹം പൂർണ്ണമാകുന്നതോടെ നിർവ്വികല്പമായ ചിത്തം എത്തിച്ചേരുന്ന പദമാകുന്നു അസംപ്രജ്ഞാതസമാധി. സുഷുപ്തി മറെറാന്നാണ്.

''ലീയതേ ഹി സുഷുപ്തേ തന്നിഗൃഹീതം ന ലീയതേ
തദേവ നിർഭയം ബ്രഹ്മജ്ഞാനാലോകം സമന്തതഃ''

(ഗൗഡപാദകാരിക)

(സുഷുപ്തിയിൽ മനസ്സു ലയിച്ചു പോകുകയാണല്ലോ ചെയ്യുന്നതു്. നിരുദ്ധാവസ്ഥയിൽ അതു ലയിക്കുന്നില്ല. നിർഭയവും സർവ്വവ്യാപകവും ജ്ഞാനസ്വരൂപവുമായ ബ്രഹ്മമായിത്തീരുകയാണ് ചെയ്യുന്നതു്). ''നിഗ്രഹപ്രയത്നമില്ലാത്ത മനസ്സു ലയിക്കുമ്പോഴാണ് ഉറക്കം എന്ന അനുഭവം സംജാതമാകുന്നതു് — ബോധപൂർവ്വം നിഗ്രഹിക്കപ്പെടുന്ന മനസ്സ് ലയിക്കുകയല്ല ചെയ്യുന്നതു്, സർവ്വത്ര ഇടതിങ്ങിയ ബോധാനുഭവമാണ് സമാധിയിലെ ബ്രഹ്മാനുഭവം. സുഷുപ്തിയിൽ അതില്ലല്ലോ.''

(ജീവന്മുക്തി വിവേകം; ജി. ബാലകൃഷ്ണൻനായർ)

ഗാഢനിദ്രയെന്ന സുഷുപ്തിയിൽ മനസ്സു ലയിച്ചു പോവുകയാൽ ഇന്ദ്രിയങ്ങളുടെ പ്രവൃത്തനമൊന്നും അറിയാനിടവരുന്നില്ല. അപ്പോഠം വിശപ്പെന്തെന്നു പോലും അറിയുന്നില്ല. വേദനയുമറിയുന്നില്ല. സുഖദുഃഖാനുഭവങ്ങളുമില്ല. യോഗനിദ്ര—സമാധിനില- അതിലുമുപരിയായ ഒരവസ്ഥയാണ്—തുര്യപദമാണതു് ആത്മാനന്ദം മാത്രമാണവിടെ. ഒക്കെ ഒതുങ്ങിയ ശാന്തിപദം. ഇത്തരത്തിൽ സദാ ആത്മാനുഭൂതിയിൽ വിരാജിക്കുന്ന യോഗികളാണ് യഥാർത്ഥജ്ഞാനികഠം.

''ഗ്രഹോ ന തത്ര നോത്സർഗ്ഗശ്ചിന്താ യത്ര ന വിദ്യതേ
ആത്മസംസ്ഥം തദാ ജ്ഞാനമജാതി സമതാം ഗതം''

(ഗൗഡപാദകാരിക)

(അവിടെ—സമാധിപദത്തിൽ സ്വീകാരമോ തിരസ്കാരമോ ചിന്തയോ ഉണ്ടാകുന്നില്ല. അപ്പോഠം ജനനമില്ലാത്തതും

പരമമായ സാമ്യത്തെ പ്രാപിച്ചതും ആത്മാവിൽ സ്ഥിതി ചെയ്യുന്നതുമായ ജ്ഞാനമായിത്തീരുന്നു).

118 * മൂന്നുനാഡികളുടെ സംയോജനസ്ഥാനമാണ് ചിദാകാശമണ്ഡലം. യോഗം പരിശീലിക്കുന്തോറും ബിന്ദുനാദം ശിരസ്സിന്നകത്തു അനുഭവമാകുന്നു. ഏകവും അവിച്ഛിന്നവുമാണ് ഈ നാദം. ഒരു റയിൽവെസ്റ്റേഷനിൽ നിന്നു് വണ്ടി വിട്ടു മ്പോൾ അടുത്ത സ്റ്റേഷനിൽ അറിവുലഭിക്കുന്നു_ മണിയടിക്കുന്നു. മണിധ്വനി എന്നതു ബിന്ദുനാദം. കൂപത്തിൽ കല്ലിട്ടാൽ ശബ്ദം കേൾക്കുന്നതുപോലെ സ്വന്തം ശിരസ്സിലും ബിന്ദുനാദമുണ്ടാകുന്നു. ബിന്ദുനാദങ്ങളിൽ മനോലയമുണ്ടായാൽ സമാധിയായി. അപ്പോൾ ആത്മാനന്ദംമാത്രം. *

വ്യാഖ്യാനം ;— സുഷുമ്നാ, ഇഡാ, പിംഗള എന്നീ മൂന്നനാഡികൾ ഏകസ്ഥാനത്ത്—ആജ്ഞാചക്രത്തിൽ (ഭ്രൂമദ്ധ്യത്തിൽ) സംയോജിച്ചുകിടക്കുന്നു. ആ ദിവ്യസ്ഥാനമത്രെ യോഗശാസ്ത്രങ്ങളിൽ ''മുക്തി ത്രിവേണി'' എന്ന പേരിലറിയപ്പെടുന്ന ചിദാകാശമണ്ഡലം. ''ഷൾചക്രനിരൂപണ''ത്തിൽ ഈ സ്ഥാനത്തെ വിഷ്ണുവിൻെറ ''പരമാമോദമധുരസ്ഥാന''മായും പരമശിവൻെറ ''പൂർണ്ണപ്രഭവസ്ഥാന''മായും പ്രകീർത്തിച്ചിരിക്കുന്നു. ''യോഗശിക്ഷ''യിൽ ഈ തത്വത്തെ ഇങ്ങനെ വെളിവാക്കിയിരിക്കുന്നു:

''ആ ഭ്രൂമദ്ധ്യാത്തു മൂർദ്ധാന്ത-
മാകാശസ്ഥാനമുച്യതേ.''

(ഭ്രൂമദ്ധ്യസ്ഥാനം— ആജ്ഞാചക്രം മുതൽ മൂർദ്ധാവു് (സഹസ്രാരം) വരെ ആകാശസ്ഥാനമെന്നു് യോഗസ്ഥന്മാരാൽ പറയപ്പെടുന്നു. ഇതു തന്നെ ചിദാകാശമണ്ഡലം. രാജയോഗസാധകൻ മനോലയത്തിന്നായി ഭ്രൂമദ്ധ്യത്തിൽ ഏകാഗ്രതയോടെ ആത്മധ്യാനം ചെയ്യുന്നതിന്റെ രഹസ്യവുമതാണു്. യോഗം പരിശീലിക്കുന്തോറും ശരീരത്തിലെ നാഡികളെല്ലാം ശുദ്ധമാവുന്നു. അപ്പോൾ യോഗികൾക്കു് പലവിധ ദിവ്യാനുഭൂതികളും ദിവ്യനാദങ്ങളും ശിരസ്സിൽ (ചിദാകാശമണ്ഡലത്തിൽ) ബിന്ദുനാദവും കേൾക്കാറാകുന്നു. ''ഹംസോപനിഷത്തി''ൽ ഇത്തരം പത്തുനാദങ്ങളെക്കുറിച്ചു പ്രസ്താവിച്ചിട്ടുണ്ടു്:

"ചിണിതി പ്രഥമശ്ചിഞ്ചിണീതി ദ്വിതീയഃ
ഘണ്ടാനാദസ്തൃതീയഃ ശംഖനാദശ്ചതുർത്ഥഃ
പഞ്ചമസ്തന്ത്രീനാദഃ ഷഷ്ഠസ്താളനാദഃ
സപ്തമോ വേണുനാദഃ അഷ്ടമോ മൃദംഗനാദഃ
നവമോ ഭേരീനാദഃ ദശമോമേഘനാദഃ"

(ഒന്നാമതു് ചിൺ എന്നനാദം; ചിഞ്ചിണീ എന്നതു് രണ്ടാമത്തേതു്; മൂന്നാമത്തേതു് മണിനാദം; നാലാമത്തേതു് ശംഖനാദം; വീണാനാദം അഞ്ചാമത്തേതു്; താളധ്വനി ആറാമത്തേതു്; വേണുനാദം ഏഴാമത്തേതു്; മൃദംഗനാദം എട്ടാമത്തേതു്; ഭേരീനാദം ഒമ്പതാമത്തേതു്; ഇടിവെട്ടൽപോലെയുള്ളനാദം പത്താമത്തേതു്). ഇങ്ങനെ പത്തുവിധം ദിവ്യനാദങ്ങൾ രാജയോഗിക്കു അനുഭവമാകുന്നു. ഈ നാദങ്ങൾക്കു നശ്വരതയുടെ ചഞ്ചലതയില്ല. നിർജരാഗമാണതു്. മനസ്സു് ഈ അവിച്ഛിന്നനാദങ്ങളിൽ ലയിക്കുകയും അതുവഴി ആത്മാനന്ദമനുഭവിക്കുകയും ആത്മദർശനത്തിന്നു സംഗതിയാവുകയും ചെയ്യുന്നു.

വിസ്മൃത്യ സകലം ബാഹ്യം നാദേദുഗ്ദ്ധാംബുവന്മനഃ
ഏകീഭൂയാഥ സഹസാ ചിദാകാശേ വിലീയതേ."

(നാദബിന്ദൂപനിഷത്തു്)

(പ്രപഞ്ചം മുഴുവനും മറന്ന മനസ്സ്, പാലിൽ വെള്ളം ഏകീഭവിക്കുന്നതുപോലെ നാദത്തിൽ ഏകീഭവിച്ച് ചിദാകാശത്തിൽ – സച്ചിദാനന്ദാത്മാവിൽ ലയിക്കുന്നു). ഈ മനോലയ രഹസ്യമോർത്താണ് രാജയോഗാചാര്യനായ ബ്രഹ്മാനന്ദസ്വാമി ശിവയോഗി ഇങ്ങനെ പ്രാർത്ഥിച്ചത്.

"മുക്കോണത്തിങ്കൽ ലക്ഷ്യത്തിനെ ദൃഢതരമായ്
ചേർത്തുകൊണ്ടങ്ങിരുന്നി-
ട്ടക്കാഗ്നീന്ദുക്കളും കണ്ടഹഹ ദശവിധം നാദവും
കേട്ടുകൊണ്ട്-
ദുഃഖം നീങ്ങീട്ടു യോഗാമൃതനിധിലഹരീ
മഗ്നനായിട്ടുതന്നെ-
മൽക്കാലത്തെ കഴിപ്പാൻ കനിവൊടുതുണ ചെയ്തീ
ടണേ സാംബമൂർത്തേ."

(ശിവയോഗരഹസ്യം)

ഒരു സ്റ്റേഷനിൽനിന്ന് തീവണ്ടി വിടുമ്പോൾ വണ്ടി എത്തേണ്ടുന്ന അടുത്ത സ്റ്റേഷനിലേക്ക് വിവരം നൽകുന്ന, മണി അടിക്കുന്നു. അതുപോലെ സൂക്ഷ്മശക്തിയായ കുണ്ഡലിനി യോഗബലത്താൽ ഉണർന്നു മൂലാധാരത്തിൽ നിന്ന് സഹസ്രാരത്തിലേക്കു രാജപാതയായ സുഷുമ്നായിൽക്കൂടെ കയറുമ്പോൾ ഷൾചക്രമെന്ന സ്റ്റേഷനുകളിൽ– ആറാധാരങ്ങളിൽ മണിനാദം മുഴങ്ങുന്നു. മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരകം, അനാഹതം, വിശുദ്ധി, ആജ്ഞ ഇവയാണ് ഷഡാധാരസ്ഥാനങ്ങൾ കുണ്ഡലിനി ഓരോ ചക്രത്തേയും കടന്ന് മേല്പോട്ടു കുതിക്കുമ്പോൾ യോഗിക്കു നിരതിശയാനന്ദത്തെ നൽകുന്ന ദിവ്യാനുഭൂതികളുണ്ടാകുന്നു. അതു ശിരസ്സിൽ സഹസ്രാരത്തിലെത്തുമ്പോൾ ആത്മാവുതന്നെ താൻ മുക്തനെന്നു കാണുന്നു. നാദം ഒരു നിശ്ചിതസ്ഥാനത്തിൽ കേന്ദ്രീകരിക്കപ്പെടുമ്പോഴാണ് ബിന്ദുരൂപമാകുന്നത്. അങ്ങിനെ നാദബി

ന്ദുക്കളിൽ മനസ്സു ലയിക്കുമ്പോൾ സമാധിപദത്തിലെ ത്തുന്നു. അപ്പോൾ യോഗിക്കു ആത്മാനന്ദാനുഭവംമാത്രം. യോഗസാധനയുടെ പരമകാഷ്ഠയാണത്. അതുകൊ ണ്ടാണ് യോഗിവര്യന്മാർ ഇങ്ങനെ പാടിയത്.

> ''നാദബിന്ദുകലാദി നമോ നമഃ
> വേദമന്ത്രസ്വരൂപാനമോ നമഃ''

എന്ന് നാദാനുസന്ധാനത്തെക്കുറിച്ച് ഭഗവാൻ രമണ മഹർഷി ഉപദേശിച്ചതു് ശ്രദ്ധിക്കുക.

''മനസ്സിനെ ഏകാഗ്രമാക്കിത്തീർക്കാനുപദേശിക്ക പ്പെട്ടിട്ടുള്ള പല മാർഗ്ഗങ്ങളിലൊന്നാണ് നാദാനുസന്ധാനം. അതിനെ പലരും ശ്ലാഘിക്കുന്നുണ്ട്. കുഞ്ഞിനെ താരാട്ടു പാടിയുറക്കുന്നതുപോലെ നാദം മനസ്സിനെ താരാട്ടി സമാ ധിയിലേക്കു കൊണ്ടുചെല്ലും. ദൂരയാത്രകഴിഞ്ഞു വരുന്ന പുത്രനെ എതിരേററു സ്വീകരിക്കാൻ രാജാവയക്കുന്ന സംഗീത വിദ്വാന്മാരെപ്പോലെ നാദം സ്വാദകനെ സുഖേന ഈശ്വരസന്നിധിയിലാനയിക്കുകയും ചെയ്യും. നാദം ഏകാഗ്രതയെ വളർത്തുകയും ചെയ്യും. ഈ അനുഭവം ഉണ്ടായാൽ അഭ്യാസത്തെ മതിയാക്കരുതു്. കാരണം നമ്മുടെ ലക്ഷ്യം നാദമല്ല. തന്റെ ലക്ഷ്യം താൻതാൻ തന്നെയായിരിക്കണം. അല്ലെങ്കിൽ ശൂന്യതയായിരിക്കും ഫലം. ലയം വന്നാലും സാക്ഷിയെ ലക്ഷ്യമാക്കണം. നദാനുസന്ധാനം നല്ലതുതന്നെ; പക്ഷെ ആത്മവിചാര ത്തോടുകൂടിയായിരിക്കണം. അപ്പോൾ നാദം ചിന്മയ മായി തന്മയമായി പ്രകാശിക്കും.''

119 * നാസികാഗ്രമദ്ധ്യത്തിലുള്ള ഏകാഗ്രതമൂലം പ്രാണൻ ദിവ്യകേന്ദ്രമായ ബ്രഹ്മരന്ധ്രത്തിലെത്തുന്നു. അപ്പോൾ അവിടെ അന്തർദൃഷ്ടിക്ക് പരംജ്യോതി

സ്സിൻെറ അനുഭൂതിയുണ്ടാകുന്നു. ഇതാണ് മുക്തി; ഇതാണ് മഹത്തായ ആനന്ദം. ഇവിടമാണ് മനസ്സിൻെറ സ്വസ്ഥാനം. ജീവാത്മാവിൻെറ യഥാർത്ഥ സ്ഥാനം. ഇവിടമാണ് വേദത്തിൻെറ ഉറവിടം. അപ്പോൾ നമുക്ക എല്ലാററിലും പരമാത്മദർശനം അനുഭവപ്പെടുന്നു. *

വ്യാഖ്യാനം.— ഭ്രൂമദ്ധ്യത്തിൽ ഏകാഗ്രതയോടെ ധ്യാനം ചെയ്യുമ്പോൾ പ്രാണൻെറ സൂക്ഷ്മശക്തിയായ കുണ്ഡലിനി സുഷുമ്നവഴി ശിരസ്സിലെ ദിവ്യസ്ഥാനമായ സഹസ്രാരത്തിൽ— ബ്രഹ്മരന്ധ്രത്തിൽ പ്രവേശിക്കുന്നു. സഹസ്രാരത്തിന്നു ബ്രഹ്മരന്ധ്രമെന്നും ബ്രഹ്മസ്ഥാനമെന്നും നിർവ്വാണചക്രമെന്നും പേരുകളുണ്ട്. അപ്പോൾ അവിടെ പരംജ്യോതിസ്സിൻെറ ദിവ്യദർശനം അനുഭവമാകുന്നു. ഇതാണ് ജീവന്മുക്തിപദം. ശിവശക്തിലയം. ആ സ്ഥിതിയിൽ നിർമ്മലവും നിശ്ചലവുമായ മനസ്സ് ആത്മജ്യോതിസ്സായി വിളങ്ങുന്നു. ആ പരമപദംതന്നെ മനസ്സിൻെറ സ്വസ്ഥാനം, നിജഭാവം. അതുതന്നെ ആത്മപ്രഭാവം, സച്ചിദാനന്ദപദം. ഈ സച്ചിദാനന്ദാത്മാവിൽ നിന്നുതന്നെയാണ് വേദങ്ങളുടെ പിറവിയും. ''ശാസ്ത്രയോനിത്വാത്'' എന്ന ബ്രഹ്മസൂത്രം ഇതേ തത്വമാണ് വെളിവാക്കുന്നതു്. ''വേദം ബ്രഹ്മനിശ്വസിതം'' എന്ന ശ്രുതിയും ശ്രദ്ധിക്കുക. ''അസ്യമഹതോ ഭൂതസ്യ നിശ്വസിത മേവ ഋഗ്വേദഃ''

(ബൃഹദാരണ്യകോപനിഷത്ത്)

ഈ മഹത്തായ ഭൂതത്തിൻെറ (ബ്രഹ്മത്തിൻെറ) നിശ്വാസമാണ് ഋഗ്വേദം. എല്ലാ ജ്ഞാനവിജ്ഞാനങ്ങളുടേയും പ്രഭവസ്ഥാനം ആത്മാവുതന്നെ.

ശ്രീ വിവേകാനന്ദസ്വാമികളുടെ അമൃതവാണി ഗ്രഹിക്കുക:

''ഈ ലോകത്തിലുണ്ടായിട്ടുള്ള ജ്ഞാനഭണ്ഡാരം എവിടെ നിന്നു വന്നു? അതു നമ്മുടെ ഉള്ളിലായിരുന്നു. ഏതു ജ്ഞാനമാണ് പുറത്തുള്ളതു്? ഒന്നുമില്ല. ജ്ഞാനം ജഡത്തിലായിരുന്നില്ല. അതു് ഏതുകാലത്തും മനുഷ്യാത്മാവിൽത്തന്നെ. ജ്ഞാനത്തെ ഒരിക്കലും സൃഷ്ടിച്ചിട്ടില്ല. അതിനെ മനുഷ്യൻ തന്റെ ഉള്ളിൽനിന്നു കൊണ്ടുവരുന്നു. അതു് അവിടെ കിടപ്പുണ്ടു്.''

(വിവേകാനന്ദ സാഹിത്യസർവ്വസ്വം)

സ്വാത്മാവിൽ പരമാത്മദർശനമുണ്ടായതോടെ രാജയോഗിക്ക ജഗത്തു മുഴുവനും പരമാത്മവിലാസമായി അനുഭവമാകുന്നു. ''സർവം ഖല്വിദം ബ്രഹ്മ'' എന്ന അദ്വൈതാനുഭൂതിയുണ്ടാകുന്നു. ശ്രീ ശങ്കരാചാര്യർ ഈ ദിവ്യാനുഭൂതിയെക്കുറിച്ചു പറഞ്ഞതിതാണ്:

''സദേവേദം സർവം ജഗദവഗതം വാങ്മാനസയോഃ''

(വിവേകചൂഡാമണി)

(വാക്കുകൊണ്ടും മനസ്സുകൊണ്ടും അറിയപ്പെടുന്ന ഈ സമസ്ത ജഗത്തും സദ്വസ്തുതന്നെ– പരമാത്മാവുതന്നെ). ആത്മജ്ഞാനികളായ യോഗിവര്യന്മാർ ജഗത്തിനെ മുഴുവൻ ആത്മസ്വരൂപമായി ദർശിക്കുന്നു. അതുകൊണ്ടാണ് ആത്മാനന്ദാനുഭൂതി പൂർണ്ണമാക്കിയ യോഗിവര്യന്മാർ ഇങ്ങനെ ചൊല്ലിയതു്.

''ലോകാനന്ദ സമാധിസുഖം'' (ശിവസൂത്രം) യോഗിനിയും സന്യാസിനിയുമായ റാബിയയോട് ഒരിക്കൽ ഒരു പുരോഹിതൻ ഇങ്ങനെ ചോദിച്ചു. ''റാബിയാ, നിങ്ങൾ സദാ ഈശ്വരലഹരിയിൽത്തന്നെ ആനന്ദിക്കുന്നു. ഈ

പ്രപഞ്ചം നിങ്ങളെ ഒട്ടും അലട്ടുന്നില്ലേ?'' ഈ ചോദ്യത്തിന്ന് റാബിയ നൽകിയ മറുപടി അത്യന്തം ശ്രദ്ധേയമാണ്.

''ഞാൻ ഈ പ്രപഞ്ചത്തെ പരമാത്മാവായി അഭേദഭാവനയിൽ ദർശിക്കുമ്പോഠം—ഈശ്വരമയമായി കാണുമ്പോഠം—പരമാനന്ദമനുഭവിക്കുന്നു. ഈ ലോകം ഈശ്വരനിൽനിന്ന് ഭിന്നമാണെന്നു കരുതുമ്പോഠം മാത്രമേ ലോകം നമ്മെ വിഷമിപ്പിക്കുകയുള്ളു.''

120. * മൺപാത്രത്തിലെ വെള്ളത്തിൽ ആകാശം എങ്ങിനെ നിഴലിച്ചു കാണപ്പെടുന്നുവോ അതു പോലെ അന്തർദൃഷ്ടിയിൽ ചിദാകാശവും കാണപ്പെടുന്നു. *

വ്യാഖ്യാനം :— യോഗാനുഭൂതിയെക്കുറിച്ചാണ് കൂടുതൽ വെളിവാക്കുന്നതു്. തെളിഞ്ഞു നിർമ്മലമായ വെള്ളത്തിൽ ആകാശം അതേരൂപത്തിൽതന്നെയാണ് പ്രതിബിംബിച്ചുകാണുന്നതു്. അതുപോലെ, കാമക്രോധാദിവൃത്തികഠം യോഗസാധനയാൽ നിശ്ശേഷം നീങ്ങിയ ചിത്തം ചിദകാശമായി പ്രശോഭിക്കുന്നു. അപ്പോഠം സച്ചിദാനന്ദസ്വരൂപമായ ആത്മാവ് സ്വമഹിമയിൽ പ്രകാശിക്കുന്നു ജ്ഞാനം നിർവ്വിഷയമാകുകയും ആത്മാവ് സ്വയം പ്രകാശിക്കുകയും ചെയ്യുമ്പോഠം അതിന്ന് ചിദാകാശം അല്ലെങ്കിൽ ജ്ഞാനാകാശം എന്നു പറയുന്നു. ശ്രീ വിവേകാനന്ദസ്വാമികളുടെ അനുഭൂതി വാക്യങ്ങഠം ശ്രദ്ധിക്കുക :

''കുണ്ഡലിനി ഉണർന്നു സുഷുമ്നാമാർഗ്ഗത്തിൽ പ്രവേശിക്കുമ്പോഴുണ്ടാകുന്ന ദർശനങ്ങളെല്ലാം ചിത്താകാശത്തിലാകുന്നു. അതു, സുഷുമ്നാനാളം തലച്ചോറിലേയ്ക്കു തുറക്കുന്ന

അററത്തെത്തിയാലോ നിർവ്വിഷയ ദർശനം ചിദാകാശത്തി ലാണുണ്ടാകുന്നതു്.''

(വിവേകാനന്ദസാഹിത്യസർവ്വസ്വം)

ചിദാകാശത്തെക്കുറിച്ച് ''മഹോപനിഷത്തി''ൽ ഇങ്ങനെ വെളിവാക്കിയിരിക്കുന്നു :

''ചിത്താകാശം ചിദാകാശമാകാശം ച തൃതീയകം
ദ്വാഭ്യാം ശൂന്യതരം വിദ്ധി ചിദാകാശം മഹാമുനേ.
ദേശാദ്ദേശാന്തര പ്രാപ്തൗസംവിദോ മദ്ധ്യമേവയത്
നിമേഷേണ ചിദാകാശം തദ്വിദ്ധി മുനിപുംഗവ.
തസ്മിന്നിരസ്തനിശ്ശേഷ സങ്കല്പ സ്ഥിതിമേഷിചേത്
സർവാത്മകം പദംശാന്തം തദാ പ്രാപ്നോഷ്യ സംശയഃ
ഉദിതൗദാര്യ സൗന്ദര്യ വൈരാഗ്യ രസ ഗർഭിണീ
ആനന്ദസ്യന്ദിനീ യൈഷാ സമാധിരഭിധീയതേ.
ദൃശ്യാസംഭവബോധേന രാഗദ്വേഷാദി താനവേ
രതിർ ബലോദിതായാസൗ സമാധിരഭിധീയതേ.
ദൃശ്യാസംഭവബോധോഹിജ്ഞാനം ജ്ഞേയം ചിദാത്മകം
തദേവ കേവലീഭാവം തതോഽന്യത് സകലംമൃഷാ.''

(ചിത്താകാശം, ചിദാകാശം, ഭൗതികാകാശം എന്ന് ആകാശം മൂന്നുവിധമുണ്ടെന്നു പറയപ്പെടുന്നു. ഇവയിൽ ചിദാകാശം ശൂന്യതരമാകുന്നു. ക്ഷണമാത്രയിൽ ഒരു സ്ഥാനത്തുനിന്നും മററൊരുസ്ഥാനത്തേക്കു ഗമിക്കുമ്പോഠം ജ്ഞാനമദ്ധ്യത്തിലുണ്ടാകുന്ന ചിദാകാശം മാത്രമേ അവശേഷിക്കുന്നുള്ളൂ. ആ ചിദാകാശത്തിൽ സർവ്വവും സത്താഹീനമാക്കിയാൽ സർവാത്മകവും ശാന്തവുമായ പദം കൈവരും. ചിദാകാശാവസ്ഥിതമായിട്ടിരുന്നതിനുശേഷം ഉദാരത, സൗന്ദര്യം, വൈരാഗ്യം എന്നിവയാൽ സമ്പന്നവും സർവാനന്ദമയവുമായ അവസ്ഥ കൈവരുന്നു. അതാണ് സമാധി. ദൃശ്യപദാർത്ഥ ശൂന്യബോധത്താലും രാഗദ്വേഷാദികളുടെ നാശത്താലും അഭ്യാസബലത്താലും ഏകാഗ്രചിത്തത്തിൽ രമിച്ചിരിക്കുവാനുള്ള കഴിവാണ്

സമാധി. ദൃശ്യസത്തയുടെ അഭാവബോധംതന്നെയാണ് ജ്ഞാനം. ജ്ഞേയം ചിദാത്മകമായബ്രഹ്മംതന്നെ. അതിനെത്തന്നെയാണ് ആത്മകൈവല്യം എന്നു പറയുന്നതു്. അതിൽനിന്നു ഭിന്നമായിട്ടുള്ളതെല്ലാം മിഥ്യയാകുന്നു). ''ചിദാകാശ'' ത്തെക്കുറിച്ചു ശ്രീ വസിഷ്ഠമഹർഷി രാമന്നു് ഉപദേശിച്ചതും ശ്രദ്ധിച്ചു മനസ്സിലാക്കുക :

''വാസനാത്മകമായ ചിത്താകാശം, നിർവ്വാസനമായ ചിദാകാശം ആകാശം (സാധാരണ) ഇവതന്നെ. ചിദാകാശം മററു രണ്ടിനേക്കാൾ സൂക്ഷ്മതരമായി വിളങ്ങുന്നു. മനസ്സു് ഒരു വിഷയത്തിൽ പ്രവൃത്തിച്ചുകഴിഞ്ഞിട്ടു് മറെറാന്നിൽ ചെന്നെത്തുന്നതിനിടയ്ക്കു്, നിർവ്വിഷയമായി അത്യല്പനിമിഷരൂപമായ അന്തരാളം യാതൊന്നോ അതിനെ ''ചിദാകാശ''മെന്നു പറയുന്നു. അതായതു് സങ്കല്പങ്ങളുടെ ഇടയ്ക്കുള്ള മനസ്സിൻെറ നിർവ്വാണാവസ്ഥതന്നെ ചിദാകാശം. സർവ്വസങ്കല്പങ്ങളും നീക്കി ആ അവസ്ഥയിൽ നിൻെറ മനസ്സു ലയിച്ചാൽ, സർവ്വാത്മകമായ തൽപദം—പരമപദം പ്രാപിക്കാവുന്നതാണ്. മനസ്സു് ഒരു വിഷയത്തിൽനിന്നും മറെറാന്നിൽ എത്തിച്ചേരുന്നതിനിടയ്ക്കു്, സങ്കല്പരഹിതമായ ഒരവസ്ഥിതി ഉണ്ടു്; അതാണ് സ്വരൂപാവസ്ഥിതി. ഇതു് സർവ്വസങ്കല്പങ്ങളും ശമിച്ചു്, ജാഗ്രൽസ്വപ്നസുഷുപ്തികളെയും അതിക്രമിച്ചു്, കല്ലുപോലെ അചഞ്ചലമായിരിക്കുന്ന തുര്യാവസ്ഥയാണ്. ചിദാകാശത്തെ ശൂന്യമെന്നും വിജ്ഞാനമാത്രമെന്നും ഈശ്വരനെന്നും മററും പലതരത്തിൽ നിർണ്ണയിക്കുന്നു. അഖണ്ഡവും സർവ്വാത്മകവും ഏകവും ചിദാകാശവുമായ ബ്രഹ്മത്തെ നിർഗ്ഗുണമായി നീ ധ്യാനിച്ചാൽ മനസ്സിൻെറ ചാഞ്ചല്യം നീങ്ങും. നിരവയവും നിത്യനിർമ്മലവുമായ ചിദാകാശമാണ് ഞാൻ എന്ന ബോധമുള്ളവർ ദുഃഖിക്കുകയില്ല. സർവ ജഗത്തും ചിദാകാശമയമാണെ

ന്നറിഞ്ഞു് ശാന്താന്തഃകരണനായി വസിക്കുന്നവൻ ബ്രഹ്മ കവചം ധരിച്ച സുഖിയാകുന്നു.''

(ജ്ഞാനവാസിഷ്ഠം)

യോഗസാധനകളെല്ലാം ചിദാകാശമെന്ന നിർവ്വാസന പദം പ്രാപിക്കുവാനാണ്. ആ പരംപദം പ്രാപിച്ച മനു ഷ്യൻ സത്തയോടുചേർന്നു ലയിക്കുന്നു. അതുതന്നെ മോക്ഷമെന്ന ജീവന്മുക്തിപദം, നിർവ്വാണപദം. രാജ യോഗസാധകൻെറ ലക്ഷ്യം ഈ പരമപദമാകട്ടെ; ചിദാകാശലയമാകട്ടെ.

121 * ഒരു നാളികേരംപോലെയാണ് നമ്മുടെ ശിരസ്സ്. നാളികേരത്തിൽ നീരും കഴമ്പും ഉണ്ട്. അതുപോലെതന്നെ തലയിലും. മാമ്പഴമെന്നതു് ശിരസ്സ് അതിലാണ് മധുരാമൃതം. ഈ അമൃതമത്രെ മനുഷ്യനിലെ അതിശ്രേഷ്ഠമായ ചൈതന്യം. ശിര സ്സിന്നുള്ളിലാണ് ചിദാകാശം. അതിൽനിന്നു് വെള്ളമെടുത്തു് കുടിക്കണം. ഭൂമിയിൽ കിണറു ണ്ടാക്കി വെള്ളമെടുത്തു് കുടിക്കുന്നതുകൊണ്ടു് വലിയ പ്രയോജനമില്ല. നിത്യാനന്ദജലമാണ് നീ സദാ ആസ്വദിക്കേണ്ടതു്. ശാശ്വതമായ ആ ജ്ഞാനാ മൃതത്തിലായിരിക്കണം നിൻെറ ലയം. ഇത്തരത്തി ലുള്ള നിത്യാനന്ദന്മാർ ആരെന്നു നീ മനസ്സിലാ ക്കണം. ഈ ആനന്ദബ്രഹ്മത്തിൻെറ യഥാർത്ഥ രഹസ്യം നീ അറിയണം. പരമാനന്ദമെന്ന സദാ നന്ദം ശിരസ്സിന്നുള്ളിലാണ്. ശിവലിംഗവും അവി ടെയാണ്. അതുമായിട്ടാണ് നാം താദാത്മ്യം പ്രാപിക്കേണ്ടതു്. *

വ്യാഖ്യാനം:— ഒരു നാളികേരത്തിൽ ഏതുപോലെ ജലവും കഴമ്പും ഉണ്ടോ അതുപോലെ നമ്മുടെ ശിരസ്സിലും ജ്ഞാനശക്തി എന്ന കഴമ്പും ആനന്ദാമൃതമെന്ന ജലവുമുണ്ട്. മനുഷ്യന്റെ ശിരസ്സ് മാമ്പാഴംപോലെയാണ്. മാമ്പഴത്തിൽ മധുര രസമുള്ളതുപോലെ ശിരസ്സിലും അത്യന്തമധുരമായ ജ്ഞാനാനന്ദാമൃതം നിറഞ്ഞു കിടക്കുന്നുണ്ട്. ഇതുതന്നെ അതിശ്രേഷ്ഠമായ സച്ചിദാനന്ദാത്മാവ്. ചിദാകാശമെന്ന ആനന്ദസങ്കേതം ശിരസ്സിനുള്ളിൽ സ്ഥിതിചെയ്യുന്നു. രാജയോഗി ഈ സച്ചിദാനന്ദക്കിണററിൽനിന്നു ബ്രഹ്മാനന്ദാമൃതമെന്ന ജലമെടുത്തു കുടിക്കുന്നു. ഭൂമിയിൽ കുഴിച്ച കിണററിൽനിന്നു വെള്ളമെടുത്തു കുടിച്ചാൽ ഭൗതികമായ ദാഹംമാത്രമേ തീരുകയുള്ളു; അതും താല്ക്കാലികമായി മാത്രം. എന്നാൽ ആത്മാനന്ദാമൃതപാനംകൊണ്ട് ജീവന്റെ ദാഹം— ജന്മദുഃഖം- എന്നന്നേക്കുമായിതീരുന്നു. ജനന മരണ ചക്രത്തിൽനിന്നു മോചനം നേടുവാനുള്ള ദിവ്യാമൃതമതുതന്നെ. ഈ തത്വത്തെക്കുറിച്ചാണ് യേശുദേവൻ ഇങ്ങനെ ഉപദേശിച്ചതു്.

''ഈ വെള്ളം (ഭൗതികം) കുടിക്കുന്നവർക്കു ദാഹം പിന്നേയും ഉണ്ടായി എന്നു വരും. എന്നാൽ ഞാൻ നല്കുന്ന ആത്മീയ പാനീയം കുടിക്കുന്നവർക്കു പിന്നെയൊരിക്കലും ദാഹം ഉണ്ടാകയില്ല. അതു് ഒടുങ്ങാത്ത ഒരു ഉറവായി അവരിൽ നിലകൊള്ളും.''

ശ്രീ മഹാഭാഗവതത്തിലെ ഈ ശ്ലോകസാരം നല്ലപോലെ മനസ്സിലാക്കുക:

'' കിമേതൈരാത്മനസ്തുച്ഛൈഃ സഹദേഹേന നശ്വരൈഃ
അനർത്ഥൈരർത്ഥസങ്കാശൈർ നിത്യാനന്ദമഹോദധേഃ''

(നിത്യാനന്ദമഹാസമുദ്രമായ ആത്മാവിനു വെറും തുള്ളിപോലെ തുച്ഛമായ ധനാദികളെകൊണ്ട്— ദേഹത്തോ

ടൊപ്പം നശിക്കുന്നവയും പുരുഷാർത്ഥംപോലെ തോന്നിക്കുന്നവയുമായ ഈ അനത്ഥങ്ങളെക്കൊണ്ടു് എന്തു പ്രയോജനം?) ശാശ്വതമായ സച്ചിദാനന്ദാത്മാവിലായിരിക്കണം മനസ്സ്° സ്ഥിരമാകേണ്ടതു്. ഇത്തരത്തിൽ നിത്യാനന്ദമനുഭവിക്കുന്ന പുണ്യാത്മാക്കളെ വേർതിരിച്ചറിഞ്ഞു സേവിക്കണം. ഈ സച്ചിദാനന്ദബ്രഹ്മത്തിൻെറ പൊരുളം നല്ലപോലെ മനസ്സിലാക്കണം. ശിരസ്സിലെ ചിദാകാശമണ്ഡലത്തിൻെറ മഹത്വം നല്ലപോലെ അറിഞ്ഞാനന്ദിക്കണം. പരമാനന്ദമെന്ന സദാനന്ദം ശിരസ്സിന്നുള്ളിലാണ്; സഹസ്രാരത്തിലാണ്. ശിവലിംഗവും ആ ദിവ്യസ്ഥാനത്തുതന്നെ സ്ഥിതിചെയ്യുന്നു. അവിടെയാണ് ജീവപരയോരൈക്യത്തിൻെറ താദാത്മ്യം; ജീവന്മുക്തിപദമെന്ന സമാധിപദം; നിരതിശയാനന്ദമെന്ന ബ്രഹ്മാനന്ദാനുഭവം.

122 * ഫലം എല്ലായ്പ്പോഴും മരത്തിന്നുമുകളിലാണ്. അപ്രകാരം, മനുഷ്യൻെറ ഫലവും മുകളിൽതന്നെ. ഒരു നാളികേരം നട്ടാൽ ഒടുവിൽ മരത്തിന്നുമുകളിൽ നാളികേരം കാണപ്പെടുന്നു. *

വ്യാഖ്യാനം:— മുകളിലാണല്ലോ വൃക്ഷത്തിന്നു ഫലമുണ്ടാകുന്നതു്. അതുപോലെ, മനുഷ്യന്നു ബ്രഹ്മാനന്ദമെന്ന ഫലം സുഷുമ്നയുടെ ഊദ്ധ്വാഗ്രത്തിൽ ശിരസ്സിലാണ് സ്ഥിതിചെയ്യുന്നതു്. രാജയോഗസാധനവഴി നിരതിശയമായ ബ്രഹ്മാനന്ദാനുഭൂതി രാജയോഗി തൻെറ ശിരസ്സിൽ ബ്രഹ്മരന്ധ്രത്തിൽ അനുഭവിക്കുന്നു ഇതിന്നു തുല്യമായി മറെറാരാനന്ദമില്ല. മണ്ണിൽ തേങ്ങ നട്ടാൽ ക്രമേണ അതു മുളച്ചു് വളർന്നു വൃക്ഷമാവുകയും ഒടുവിൽ വൃക്ഷത്തിൻ മുകളിൽ കുലച്ചു ഫലമുണ്ടാവുകയും ചെയ്യുന്നു. അതുപോലെ

രാജയോഗിയും യോഗസാധനയുടെ ഫലം— ബ്രഹ്മാനന്ദം— ശിരസ്സിലാണനുഭവിക്കുന്നത്. അതുകൊണ്ടുതന്നെയാണ് ശിരസ്സ് ഉത്തമാംഗമായത്.

രാജയോഗാചാര്യനായ ബ്രഹ്മാനന്ദസ്വാമി പാടിയത് ശ്രദ്ധിക്കുക:

"അക്ഷയമാനന്ദമാം നിക്ഷേപം
നിക്ഷേപിച്ചിട്ടുണ്ടീ ഗാത്രക്ഷേത്രേ
അക്ഷി ചിമ്പിച്ചിത്തം വെച്ചാൽ സുഷുമ്നാഗ്രേ
ലക്ഷിക്കാമാനന്ദം ജ്ഞാനപ്പെണ്ണേ!"

(ജ്ഞാനക്കുമ്മി)

123 * മനസ്സ് എന്നാൽ ഭാവനകളുടെ, സങ്കല്പങ്ങളുടെ ആസ്ഥാനമാണ്. സ്ഥൂലകല്പനവിട്ട് സൂക്ഷ്മകല്പനയിലെത്തിയാൽ നിർവ്വികല്പ സമാധിയായി. ഒരു പക്ഷിയെ കൂട്ടിലിട്ടു കാലുകെട്ടി സംസാരിക്കുവാൻ പഠിപ്പിക്കുന്നതുപോലെ നാം നമ്മുടെ മനസ്സിനെ ബുദ്ധിയിൽ ഉറപ്പിച്ചുനിർത്തി സ്വയം പഠിക്കുകയാണ് വേണ്ടത്. *

വ്യാഖ്യാനം:— മനസ്സെന്നത് ഭാവനാസ്വരൂപമാണ്. എല്ലാവിധ സങ്കല്പങ്ങളുടേയും ഭാവനകളുടേയും വിചാരങ്ങളുടേയും ഉറവിടം മനസ്സാണ്. ബ്രഹ്മചൈതന്യത്തിന്റെ സ്പന്ദനശക്തിയായി മനസ്സ സ്ഥിതി ചെയ്യുന്നു. മനനം ചെയ്യാൻ തുടങ്ങിയപ്പോഴാണ് മനസ്സായി. സങ്കല്പക്രിയകൊണ്ടാണ് മനസ്സെന്ന തത്വമുണ്ടായത്. അപ്പോൾ മനസ്സ് നിലനില്ക്കുന്നത് സങ്കല്പങ്ങളെക്കൊണ്ടാണെന്നു നിശ്ചയിക്കാം. ശ്രീ വസിഷ്ഠമഹർഷിയുടെ സാരോപദേശം ശ്രദ്ധിക്കുക:

''സങ്കല്പവും മനസ്സും തമ്മിൽ ഭേദമില്ല. ബോധരൂപത്തിൽ നാം വ്യാപരിക്കുന്ന ശക്തിക്കാണ് സങ്കല്പമെന്നു പേരു്. ആ സങ്കല്പം തന്നെ മനസ്സെന്നുമറിഞ്ഞുകൊള്ളണം.''

(ജ്ഞാനവാസിഷ്ഠം)

സ്ഥൂലദേഹത്തിന്റെ വിചാരം വിട്ട് ആത്മചൈതന്യത്തിന്റെ ബോധത്തിൽ ദൃഢപ്പെടുകയെന്നതു തന്നെ നിർവ്വികല്പസമാധി. മറ്റൊരുവിധത്തിൽ പറഞ്ഞാൽ ചിത്തത്തിന്റെ സമനിലതന്നെയാണ് സമാധി എന്ന ബ്രഹ്മഭാവം—ചിത്തത്തിന്റെ വിഷമനില പ്രപഞ്ചഭാവവും. ഒരു കിളിയെ പിടിച്ചു കാലുകെട്ടി കൂട്ടിലിട്ടു സംസാരിക്കുവാൻ പഠിപ്പിക്കുന്നതുപോലെ ഇന്ദ്രിയങ്ങളാകുന്ന കാലുകൾ കെട്ടി മനസ്സാകുന്ന കിളിയെ ബുദ്ധിയാകുന്ന കൂട്ടിലിട്ട് അതിനെ പതറാനനുവദിക്കാതെ സ്ഥിരപ്പെടുത്തുന്നതു തന്നെയാണ് സമാധി. ശ്രീ വസിഷ്ഠഭഗവാൻ രാമനു് നൽകിയ ദിവ്യോപദേശം ഗ്രഹിക്കുക:

''സംസാര ഭാവനകൾ നീക്കി നിശ്ചലബുദ്ധിയോടുകൂടി മനസ്സിനെ ബ്രഹ്മത്തിൽ ലയിപ്പിക്കൂ! ബ്രഹ്മലീനമല്ലാത്ത മനസ്സ് ചിന്താഗ്രസ്തമായേ ഇരിക്കുകയുള്ളു. അതിനാൽ പൗരുഷത്തെ ആശ്രയിച്ച് ചിത്തത്തിന്റെ ചിന്താഭാവം നീക്കി ജഗൽസംബന്ധം തെല്ലുമില്ലാത്ത ആ മഹാപദവിയെ ഗമിക്കുക! സർവ്വശ്രേയസ്സുകൾക്കും മൂലം മനസ്സടക്കമാണ്. സങ്കല്പങ്ങളെ ച്ഛേദിച്ചാല്‍ മാത്രം കൊണ്ടു പട്ടം കിട്ടുന്ന നിർവ്വികല്പസമാധിസാമ്രാജ്യത്തിൽ നിത്യ ബ്രഹ്മനിഷ്ഠനായി വസിക്കുക! ചാഞ്ചല്യഹീനമായ മനസ്സ് അമൃതമാകുന്നു. അതുതന്നെ മോക്ഷവും. പൗരുഷത്താൽ മനസ്സിനെ അടക്കി ചിൽപദത്തിൽ യോജിപ്പിച്ചാൽ ക്രമേണ അതു ചിദ്രസ്ഥവായിത്തീരും. ബാഹ്യാർത്ഥ

ഭാവനാരൂപമായ ഏതേതു വാസന ഉദയം ചെയ്യുന്നുവോ, അതതിനെ അപ്പോഴപ്പോഠം ബുദ്ധിമാന്മാർ പരിഹരിക്കണം. ഇങ്ങനെത്തുടരെ ചെയ്തു കൊണ്ടിരുന്നാൽ അവിദ്യാബന്ധം ഉണ്ടാകയില്ല ആദ്യം ഭോഗവാസനയും പിന്നീട് ചിത്തവും ചിതിയും ഉപേക്ഷിച്ച് നിർവ്വികല്പനായി സുഖിച്ചാലും''.

(ജ്ഞാനവാസിഷ്ഠം)

ഈ പരം പദത്തെ ''കഠോപനിഷത്തി''ൽ വെളിവാക്കിയതീവിധമാണ്,

''യദാ പഞ്ചാവതിഷ്ഠന്തേ
ജ്ഞാനാനി മനസാസഹ
ബുദ്ധിശ്ച ന വിചേഷ്ടതി
താമാഹുഃ പരമാം ഗതിം.''

(മനസ്സോടു കൂടി അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും നിയന്ത്രണാധീനമാകുമ്പോഠം ബുദ്ധിയും സ്ഥിരമായി ഭവിക്കുന്നു. അപ്പോഴത്തെ അവസ്ഥയെയാണ് പരമഗതി എന്നു പറയുന്നതു്).

124 * കൈകൊണ്ടു മൂക്കുപിടിച്ചു മേല്പോട്ടു നോക്കി, ഘടികാരത്തിൻെറ സ്പ്രിങ്ങ് ചാവിയിട്ടു മുറുക്കുമ്പോലെ, ശ്വാസം കെട്ടിനിർത്തുക എന്നതെല്ലാം സർക്കസ്സ്കളിയല്ലാതെ ''സമാധി''യെന്നു അതിനെ വിളിക്കാൻ പാടില്ല *

വ്യാഖ്യാനം:— യോഗസാധനയാൽ—ചിത്തവൃത്തിനിരോധത്താൽ-മനസ്സ് നിർമ്മലമാകുന്നതോടെ ചിത്തം വിക്ഷേപമോ, ലയമോ, അസ്വാസ്ഥ്യമോ കൂടാതെ ശാന്തസുന്ദരമായി ആനന്ദസ്വരൂപമായി വിലസുന്നു. ചിത്തത്തിൻെറ ശാന്തസുന്ദരമായ സമനിലതന്നെയാണ് സമാധി. എല്ലാം ഒതുങ്ങിയ ''ജീവപരയോരൈക്യ''

മെന്ന ഈ ശാന്തിപദമാണ് ''സമാധി'' എന്ന പേരി ലറിയപ്പെടുന്നതു്.

''സമാധിഃ സമതാവസ്ഥാ
ജീവാത്മ പരമാത്മനോഃ''

(യാജ്ഞവല്ക്യ സംഹിത)

(ജീവാത്മാവിൻേറയും പരമാത്മാവിൻേറയും ഐക്യ മാണ് സമാധി).

''സലിലേ സൈന്ധവംയദ്വൽ
സാമ്യം ഭവതി യോഗതഃ
തഥാത്മമനസോരൈക്യം
സമാധിരഭിധീയതേ''

(സൗഭാഗ്യലക്ഷ്മ്യുപനിഷത്ത്)

(ഉപ്പ് ജലത്തോട് ഏകീകരിക്കുന്നതുപോലെ മനസ്സ് ആത്മാവോടു് യോഗത്താൽ ഐക്യത്തെ പ്രാപിക്കുന്നതാ കുന്നു സമാധി). ശ്രീകൃഷ്ണഭഗവാൻ ഈ പരമപദത്തെ ഈ വിധം വെളിവാക്കി.

''പ്രശാന്തമനസം ഹ്യേനം
യോഗിനം സുഖമുത്തമം
ഉപൈതി ശാന്തരജസം
ബ്രഹ്മഭൂതമകല്മഷം

(ശ്രീമദ്ഭഗവദ്ഗീത—6/27)

(രജോഗുണമററവനും ശാന്തമനസ്സനും കന്മഷരഹിതനും ബ്രഹ്മത്വത്തെ പ്രാപിച്ചവനുമായ ഇപ്രകാരമുള്ള യോഗിയെ ഉത്തമമായ സമാധിസുഖം താനെ പ്രാപിക്കുന്നു). ശ്രീ ശങ്കരാചാര്യർ ഈ അവസ്ഥാവിശേഷത്തെക്കുറിച്ച് ഉപദേശിച്ചതു് ശ്രദ്ധിക്കുക :

''ബ്രഹ്മാനന്ദരസാസ്വാദ—
തത്പരേണൈവ ചേതസാ
സമാധിനിഷ്ഠിതോ ഭൂത്വാ

തിഷ്ഠവിദ്വാൻ, സദാ മുനേ
ബ്രഹ്മാനന്ദരസാവേശാ–
ദേകീഭൂയ തദാത്മനാ
വൃത്തേര്യാ നിശ്ചലാവസ്ഥാ
സ സമാധി രകല്പക :''

(സർവ്വവേദാന്തസിദ്ധാന്തസാരസംഗ്രഹം)

(ബ്രഹ്മാനന്ദരസം ആസ്വദിക്കുന്നതിൽതന്നെ മുഴുകിയിരിക്കുന്ന മനസ്സുകൊണ്ടു് ഇന്ദ്രിയങ്ങളേയും മനസ്സിനേയും അടക്കി ജ്ഞാനിയായവനേ! സമാധിയിൽതന്നെ എപ്പോഴും ഉറച്ചു് സുഖമായിരിക്കു. ബ്രഹ്മാനന്ദരസത്തിന്റെ ആവേശം നിമിത്തം അതിനോടു് ഐക്യം പ്രാപിച്ചു് തദ്രൂപമായിത്തീർന്നിട്ടുണ്ടാകുന്ന വൃത്തിയുടെ നിശ്ചലാവസ്ഥയാണ് സമാധി).

എന്നാൽ ''സമാധി''യുടെ പേരിൽ പലേ സാഹസകൃത്യങ്ങളും ചിലർ നടത്താറുണ്ടു്. നാസാദ്വാരങ്ങൾ അടച്ചുകൊണ്ടു ശ്വാസത്തെ കൃത്രിമമായി ബന്ധിച്ചുനിർത്തി ''സമാധി''യിലിരിക്കുകയാണെന്നു പറയുന്ന ചില കപടയോഗിമാരെ കാണാം. അവയെല്ലാം അപകടമുണ്ടാക്കുന്ന കായികാഭ്യാസങ്ങൾ മാത്രമാണ്. കൈകൊണ്ടോ, കാലുകൊണ്ടോ, ഉടൽകൊണ്ടോ സർക്കസ്സുകളിലെ കായികാഭ്യാസികൾ കാണിക്കുമ്പോലെ പ്രദർശിപ്പിക്കേണ്ട ഒന്നല്ല സമാധി. യാതൊരു കായക്ലേശവും സഹിക്കാതെ, നിരന്തരമായ നിശ്ചിന്തനത്താൽ—ധ്യാനബലത്താൽമാത്രം ലഭ്യമാവുന്ന അത്യുൽകൃഷ്ടവും അത്യുത്തമവുമായ ബ്രഹ്മാനന്ദരസാസ്വാദനപദമത്രെ ''സമാധി''പദം. ഒരു പിഞ്ചുപൈതൽ മാതാവിന്റെ മാറത്ത്കിടന്നു് മുലപ്പാൽ നുകർന്നുകൊണ്ടു് പരമാനന്ദത്തിൽ ഉറങ്ങുന്നതുപോലെയാണ് സവികല്പസമാധിയിൽ രാജയോഗിയുടെ നിലയെന്നു് ഭഗവാൻ രമണമഹർഷി ഉപദേശിച്ചിട്ടുണ്ടു് ആ പിഞ്ചു

പൈതൽ എല്ലാം മറന്നു പരമാനന്ദത്തിൽ കഴിയുംപോലെ സമാധിപദത്തിൽ യോഗിയും ബാഹ്യലോകത്തെ പാടെ മറന്നു ആത്മാനന്ദാനുഭൂതിയിൽ ലയിച്ചാനന്ദിക്കുന്നു.

''ദൃശ്യചിന്ത വെടിഞ്ഞുള്ള-
മാത്മാവിൽത്തന്നെ ചേർത്തു നീ
സ്വരസാമൃതമുറന്ന
സമാധിസ്ഥിതി പൂണ്ട്പോയ്''

(ബ്രഹ്മവിദ്യ)

സവികല്പസമാധിയിൽക്കൂടി രാജയോഗി ക്രമേണ നിർവ്വികല്പ സമാധിപദത്തിലെത്തുന്നു.

''സവികല്പ സമാധാന-
ദൃഢാഭ്യാസത്തിനാൽ മനം
ബ്രഹ്മത്തിൽ വിലയിക്കുമ്പോൾ
നിർവ്വികല്പ സമാധിയായ്''

(ബ്രഹ്മവിദ്യ)

അപ്പോൾ നദി സമുദ്രത്തിൽ ചേർന്നൊന്നാവുന്നതുപോലെ ജീവനും പരനും ഐക്യമാവുന്നു. ജീവഭാവം എന്നന്നേക്കുമായി അവസാനിച്ചു പരമാത്മാവായി വിളങ്ങുന്നു. ഇതു തന്നെ മഹായോഗമായ ''അസ്പർശയോഗം.''

''സമാധി''യെക്കുറിച്ചു ശ്രീ തപോവനസ്വാമികളുടെ സാരോപദേശം ശ്രദ്ധിക്കുക :

''സമാധി കൊടുക്കുകയും വാങ്ങുകയും ചെയ്യാവുന്ന ഒരു സാധനം അല്ല. ധാരണാധ്യാനാദികൾ കൊണ്ടുണ്ടാകുന്ന മനസ്സിന്റെ ഏകാഗ്രതാ പരിണാമമാണ് സമാധി. ചിരകാലം നിരന്തരമഭ്യസിച്ചെങ്കിൽ മാത്രമെ അതു് സിദ്ധിക്കുകയുള്ളു. ആരെങ്കിലും ചെവിയിൽ വല്ലമന്ത്രവും ഉപദേശിച്ചതുകൊണ്ടോ തലയിൽ കൈവെച്ച് അനുഗ്രഹിച്ചതുകൊണ്ടോ മാത്രം ഒരാൾക്കു സമാധി ഉണ്ടാകുന്നതല്ല.

ചിത്തത്തിൽ യാതൊരുവിധത്തിലുള്ള വൃത്തിയും വിചാരങ്ങളുമില്ലാതിരിക്കുന്ന സമാധിയിൽ ഏകവും അദ്വിതീയവുമായ ആത്മസ്വരൂപം പ്രതിബന്ധമില്ലാതെ പൂർണ്ണമായി പ്രകാശിക്കും.''

(ഒരാഴ്ച തപോവനസ്വാമിസന്നിധിയിൽ)

ശ്രീരാമകൃഷ്ണപരമഹംസരുടെ ദിവ്യവാണി സശ്രദ്ധം ഗ്രഹിക്കുക:

''മനസ്സിൻെറ നാശം സംഭവിക്കുമ്പോഠം, സങ്കല്പവികല്പങ്ങഠം പോയ്പ്പോകുമ്പോഠം സമാധിയുണ്ടാകുന്നു. ബ്രഹ്മജ്ഞാനം ഉണ്ടാകുന്നു. സച്ചിദാനന്ദം ലഭിച്ചാൽ സമാധിയായി.''

(ശ്രീരാമകൃഷ്ണവചനാമൃതം)

125 * ''സമാധി'' എന്നതിന്നു സ്വന്തംശക്തിയെ സ്വാധീനപ്പെടുത്തുക എന്നർത്ഥം. സമാധി എന്നാൽ ''ഊർദ്ധ്വപ്രാണ''നാണ്. ഈ ഊർദ്ധ്വപ്രാണൻ തന്നെയാണ് താരകബ്രഹ്മം. ഊർദ്ധ്വപ്രാണൻ ശരിപ്പെട്ടാൽ ലോകം മുഴവൻ നിന്നുള്ളിലായിക്കഴിഞ്ഞു. *

വ്യാഖ്യാനം:— സമാധി എന്നാൽ, സാധകൻ യോഗസാധനയാൽ തൻെറ സ്വന്തം ശക്തി— ആത്മചൈതന്യം പൂർണ്ണമായി അഭിവ്യക്തമാക്കുക എന്നതാണ്. ധ്യാനബലം കൂടുമ്പോഠം പ്രാണൻ സുഷുമ്നവഴി ഊർദ്ധ്വഗതിയായി മേല്പോട്ടു കുതിച്ച് ബ്രഹ്മരന്ധ്രത്തിൽ അടങ്ങുന്നു. അപ്പോഴാണ് മനസ്സ് നിശ്ചലമാവുകയും അനിർവ്വചനീയമായ സമാധിസുഖം യോഗിക്കനുഭവമാകുന്നതും. ഈ ഊർദ്ധ്വപ്രാണൻെറ ശക്തികൊണ്ടുതന്നെ, ചിദാകാശത്തിലെ താരകബ്രഹ്മശക്തിയുടെ സ്വാനുഭവസിദ്ധി

കൈവരുന്നു. എല്ലാ ജീവികൾക്കും ഊർദ്ധ്വപ്രാണൻതന്നെ പ്രധാനം. ആ പ്രാണൻ തന്നിലടങ്ങിക്കിട്ടിയാൽ ലോകം മുഴുവൻ തന്നുള്ളിലുള്ളതായി അനുഭവമാകുന്നു. ഊർദ്ധ്വ പ്രാണൻ ഒതുങ്ങുമ്പോൾ മനസ്സ് നിശ്ചലമാകുന്നു. മനസ്സു ടങ്ങുമ്പോൾ പ്രാണനും ഒതുങ്ങുകയായി. രാജയോഗികൾ ഈ രഹസ്യം സ്വാനുഭവത്തിലൂടെ മനസ്സിലാക്കുന്നു.

126 * "ആസനം" എന്നതു് ഇരിപ്പിടം. ആസനം സുഖാസനമായിരിക്കണം. ഇതാണ് രാജയോഗം. *

വ്യാഖ്യാനം:— യോഗസാധന ചെയ്യുവാനായി കുറേ നേരം ശരീരമിളകാതെ രാജയോഗിക്കു് ഇരിക്കേണ്ടിവരും. അതിന്നായി യോഗി ആസനങ്ങൾ ശീലിച്ചുകൊണ്ടിരിക്കുന്നു. ശ്രീകൃഷ്ണഭഗവാൻ ഉപദേശിച്ചതു് ശ്രദ്ധിക്കുക:

"സമം കായശിരോഗ്രീവം
ധാരയന്നചലം സ്ഥിരഃ"

(ശ്രീമദ് ഭഗവദ്ഗീത 6/13)

(ഉടലും തലയും കഴുത്തും ഇളക്കമില്ലാതെ നേരെ നിർത്തി ഇരിപ്പിൽ ഉറപ്പുള്ളവൻ). അത്തരത്തിൽ ഉറപ്പോടെ ഇരിക്കുവാൻ വിവിധങ്ങളായ ആസനങ്ങൾ വിധിക്കപ്പെട്ടിട്ടുണ്ടു്. മനസ്സിന്റെ ഏകാഗ്രതയാണല്ലോ യോഗിയുടെ പരമ ലക്ഷ്യം. അപ്പോൾ മനസ്സ് നിശ്ചലമാകുവാൻ ശരീരം ഇളകാതിരിക്കുവാൻ യോഗി ആദ്യമേ ശ്രദ്ധിക്കണം ശരീരത്തെ അടക്കി നിശ്ചലമാക്കിവെക്കുവാൻ സാധിച്ചാൽ അഭ്യാസവും ദൃഢീഭവിക്കും.

"സുഖേനൈവ ഭവേദ്യസ്മിൻ അജസ്രം ബ്രഹ്മചിന്തനം
ആസനം തദ്വിജാനീയാദ് അന്യത്സുഖവിനാശകം."

(തേജോബിന്ദൂപനിഷത്ത്)

(ഏതിരിപ്പിൽ ഇരുന്നാൽ സുഖമായിത്തന്നെ എപ്പോഴും ബ്രഹ്മധ്യാനം സാധിക്കുമോ അതാണ് ആസനം എന്നറിയുക; മററുള്ളതൊക്കെ ഉള്ള സുഖംകൂടെ നശിപ്പിക്കാൻ കൊള്ളാം). അഭ്യാസ സമയത്തിൽ യോഗിയുടെ ശരീരം ഒട്ടും ഇളകുവാൻ പാടുള്ളതല്ല. അതിനാൽ സാധകൻ സിദ്ധാസനം, പത്മാസനം തുടങ്ങിയ ആസനങ്ങളിൽ ഇരിക്കുവാൻ ശീലിക്കുന്നു. യോഗശാസ്ത്രപ്രകാരം നൂററെട്ടാസനങ്ങളുള്ളതിൽ ഏതു ആസനമായാലും സാധകന്നു സുഖമായി ഒരേ ഇരിപ്പിൽ ഇരിക്കുവാൻ ഉതകുന്ന ഒന്നായിരിക്കണം ആസനം. അതുമാത്രമേ ''ആസന''മാകുകയുള്ളു.

''സ്ഥിരസുഖമാസനം'' എന്നാണ് പതഞ്ജലി മഹർഷിയുടെ നിർവ്വചനം. അതായതു്, സ്ഥിരമായും സുഖമായും ഇരിക്കുന്ന ഇരിപ്പ് ആസനം ആകുന്നു. രാജയോഗത്തിൽ സുഖാസനത്തിനാണ് പ്രാധാന്യം കല്പിച്ചിരിക്കുന്നതു്. ഹഠയോഗികൾ ശരീരാരോഗ്യത്തെ ലക്ഷ്യമാക്കിക്കൊണ്ടു് പലതരം ആസനങ്ങൾ ശീലിക്കാറുണ്ടു്, 32 എണ്ണം പ്രധാനപ്പെട്ട ആസനങ്ങളായുണ്ടു്. രാജയോഗി കൂടുതൽ ശ്രദ്ധിക്കുന്നതു് മനോനിയന്ത്രണത്തിലായതിനാൽ സുഖാസനത്തിൽ തൃപ്തിയടയുന്നു. പരിശീലിക്കുവാൻ പ്രയാസമുള്ള ആസനങ്ങളിൽ രാജയോഗി താല്പര്യം കാണിക്കുന്നില്ല. കായക്ലേശം കൂടാതെ സുഖമായി നിവർന്നിരിക്കുവാൻ സാധിക്കുന്ന സുഖാസനത്തെ രാജയോഗി സ്വീകരിക്കുന്നു.

127 * രാജയോഗത്തിന്നു പ്രത്യേകം കർമ്മാനുഷ്ഠാനങ്ങളൊന്നും വിധിച്ചിട്ടില്ല. ശിവപൂജ അതിന്നാവശ്യമില്ല; അതിന്നു് പ്രത്യേക സ്ഥലവും വേണ്ടതില്ല. ഇതൊക്കെ രാജയോഗിയുടെ ഊർദ്ധ്വകേന്ദ്ര

ത്തിൽതന്നെ നടക്കുന്നു. അവിടെയാണ് സിദ്ധി യുണ്ടാകുന്നതു്. സിദ്ധി ലഭിച്ചു കഴിഞ്ഞാൽ അതു സർവ്വത്ര വ്യാപിക്കുന്നു. *

"സർവ്വസാധ്യസ്തു യോഗോയം
മനോയോഗസ്യ സാധനം
അനായാസമിദം ജ്ഞേയം
കരസ്ഥമിവ ദൃശ്യതേ"

(ശിവജ്ഞാന ദീപിക)

(ഈ യോഗവിദ്യ എല്ലാവർക്കും സാധിക്കത്തക്കതാകുന്നു; ഇതിന്നു മനസ്സുമാത്രംവച്ചാൽ മതി; അറിയപ്പെടേണ്ടിയിരിക്കുന്ന പരമാത്മവസ്തു കയ്യിലിരിക്കുന്ന സാധനംപോലെ ആയാസം കൂടാതെ കണ്ടെത്തുവാൻ എളുപ്പമുണ്ടു്.

വ്യാഖ്യാനം:— രാജയോഗത്തിന്നു പ്രത്യേകം കർമ്മാനുഷ്ഠാനങ്ങളൊന്നും വിധിച്ചിട്ടില്ലാത്തതിനാൽ അതഭ്യസിക്കുക തുലോം എളുപ്പമാണ്. "ശ്രീ മഹാഭാഗവത" ത്തിൽ രാജയോഗത്തെക്കുറിച്ചു ഈവിധം വെളിവാക്കിയിരിക്കുന്നു.

"രാജയോഗാഖ്യം പരമാനന്ദരസായനം
വ്യാജമെന്നിയേ പരമാചാര്യപ്രസാദത്താൽ
സാധിക്കാമതു, മുക്തി സാധനമുപദേശം
ബോധിപ്പാൻ പ്രയാസമില്ലേതുമേ ശീലിപ്പാനും,
ബോധത്തെത്തരും കൈവല്യവും സിദ്ധിച്ചീടും."

ഹഠയോഗത്തെപ്പോലെ നിരവധി നിയമങ്ങളും പഥ്യങ്ങളും ചിട്ടകളും രാജയോഗത്തിലില്ല — ഹഠയോഗത്തിൽ മഹാമുദ്ര, മഹാബന്ധം, മഹാവേദം, ഖേചരി, മൂലബന്ധം, ഉഡ്യാനബന്ധം, ജാലന്ധരബന്ധം തുടങ്ങിയ പല മുറകളും അഭ്യസിക്കാറുണ്ടു്. കൂടാതെ ഹഠയോഗത്തിൽ പ്രാണനെ വശീകരിക്കുക ഒരു പ്രധാനമുറയാകുന്നു.

അതിനെക്കുറിച്ചു ആചാര്യൻ താക്കീതു ചെയ്യുന്നതു് ശ്രദ്ധിക്കുക:

"യഥാസിംഹോ ഗജോ വ്യാഘ്രോ
ഭവേദ്വശ്യഃ ശനൈശ്ശനൈഃ
തഥൈവ സേവിതോ വായുഃ
രന്യഥാഹന്തി സാധകം"

(യോഗചൂഡാമണി)

(സിംഹവും ആനയും നരിയും. ഏതുപ്രകാരം മെല്ലെ മെല്ലെ വശീകരിക്കപ്പെടണമോ അപ്രകാരം തന്നെ പ്രാണനെ സാവധാനത്തിൽ വശീകരിക്കണം. അല്ലെങ്കിൽ പ്രാണായാമം സാധകനെ കൊല്ലും). രാജയോഗികൾ കർമ്മികളെപ്പോലെ നാടുനീളെയുള്ള ക്ഷേത്രങ്ങളിൽ ചെന്നു് പൂജിക്കുകയുമില്ല. അവരുടെ ആരാധനയും പൂജയും വന്ദനവുമൊക്കെ ശിരസ്സിൽ ചിദാകാശത്തിൽ വെച്ചു നടക്കുന്നു, രാജയോഗി പുരികമദ്ധ്യത്തിൽ ഏകാഗ്രധ്യാനം ചെയ്യുമ്പോൾ മനസ്സും പ്രാണനും ഒതുങ്ങുന്നു. ആത്മദർശനം അനുഭവമാകുന്നു—അതുതന്നെ രാജയോഗിയുടെ ശിവപൂജ. ശ്രീനാരായണ ഗുരുദേവൻ ഉപദേശിച്ചതു് ശ്രദ്ധിക്കുക;

"മനമലർകൊയ്തു മഹേശപൂജചെയ്യും
മനുജനു മറ്റൊരു വേല ചെയ്യിടേണ്ട"

(ആത്മോപദേശശതകം)

ശ്രീ യേശുദേവൻ ഉപദേശിച്ചതു് ഗ്രഹിക്കുക:

നിന്റെ കണ്ണു ചൊവ്വായിത്തീരുമ്പോൾ—ഏകാഗ്രമാവുമ്പോൾ നിന്റെ ശരീരം ജ്യോതിർമയമാകും". മുഹമ്മദ്നബിയുടെ ഉപദേശവും സശ്രദ്ധം ഗ്രഹിക്കുക.

"ഒപി അമ്പുസിക്ക അപലാതുപ്സിറൂൻ"

(നീ നിന്റെ മനസ്സിനെ പിടിച്ചു നിർത്തി ദേഹത്തെ അറിഞ്ഞു നോക്കു. അപ്പോൾ നിനക്കു നിന്റെ ദൈവത്തെ കാണാം).

രാജയോഗി പരമാത്മധ്യാനത്തിലൂടെ മനസ്സിനെ നിശ്ചലമാക്കുവാനാണ് പ്രയത്നിക്കുന്നതു്.

"രാജന്തം ദീപ്യമാനന്തം
പരമാത്മാനമവ്യയം
പ്രാപയേദ്ദേഹിനാം യധ്ത്തു
രാജയോഗസ്സകീർത്ത്യതേ"–

(യോഗശാസ്ത്രം)

(രാജിച്ചു കൊണ്ടിരിക്കുന്ന എന്നുവെച്ചാൽ പ്രകാശിച്ചു കൊണ്ടിരിക്കുന്ന നിത്യനായ പരമാത്മാവിൽ മനസ്സിനെ യോജിപ്പിക്കുന്നതേതോ അതു രാജയോഗമെന്നു പറയപ്പെടുന്നു). മനസ്സിനെ ആത്മാവിൽ സുസ്ഥിരമാക്കുവാൻ ഭ്രൂ മദ്ധ്യത്തിലുള്ള ധ്യാനം വളരെ പ്രയോജനകരമാണെന്നു അനുഭവസ്ഥരായ ആചാര്യന്മാർ ഉപദേശിച്ചിട്ടുണ്ടു്.

"ഉന്മന്യ വാപ്തയേ ശീഘ്രം
ഭ്രൂധ്യാനം മമസമ്മതം
രാജയോഗ പദം പ്രാപ്തും'
സുഖോപായോഽല്പ ചേതസാം"

(ഹഠയോഗ പ്രദീപിക)

(മനോലയം സാധിപ്പാൻ ഭ്രൂ ധ്യാനമാണ് എനിക്കു സമ്മതമായിട്ടുള്ളതു്. അല്പ ചേതസ്സുകൾക്കു രാജയോഗ പദത്തെ പ്രാപിപ്പാൻ ത്തു സുഖമുള്ള ഉപായമാകുന്നു). ശ്രീ കൃഷ്ണഭഗവാൻ അർജ്ജുനനു് ഉപദേശിച്ച യോഗസാധനയും ഇതു തന്നെ

"സമം കായശിരോഗ്രീവം
ധാരയന്നചലം സ്ഥിരഃ
സംപ്രേക്ഷ്യ നാസികാഗ്രം സ്വം
ദിശശ്ചാനവലോകയൻ"
പ്രശാന്താത്മാ വിഗതഭീർ
ബ്രഹ്മചാരിവ്രതേ സ്ഥിതഃ
മനഃ സംയമ്യ മച്ചിത്തോ
യുക്ത ആസീത മത്പരഃ"

(ശ്രീമദ് ഭഗവദ്ഗീത -6/13, 14)

(യോഗിയായവൻ ദേഹം, കഴുത്ത്, തല ഇവ ഇളകാതെ വെച്ചുകൊണ്ടും നിശ്ചലമായിതന്നെകൊണ്ടും സ്വനാസിക യുടെ അഗ്രത്തേയ്ക്കു നോക്കിക്കൊണ്ടും അങ്ങുമിങ്ങും നോക്കാ തേയും ശാന്തമാനസനായും നിർഭയനായും ബ്രഹ്മചാരി വ്രതത്തിൽ നിഷ്ഠയോടെ ഇരിക്കുന്നവനായും മനസ്സിനെ (വിഷയങ്ങളിൽ പ്രവേശിക്കാതെ) അടക്കിക്കൊണ്ട് എന്നിൽതന്നെ ചിത്തം ഉറപ്പിച്ചവനായും എന്നെത്തന്നെ ധ്യാനം ചെയ്യുന്നവനായും ഇരിക്കേണ്ടതാകുന്നു). ''യുക്ത ആസീതമത്പരഃ'' എന്നീ വാക്കുകൾ യോഗസാധകൻ വളരെ ശ്രദ്ധിക്കേണ്ടതാണ്. ശ്രീ അരബിന്ദമഹർഷി യുടെ അഭിപ്രായത്തിൽ, ''ഈ മൂന്നുവാക്കുകളിൽ ഗീതാശാ സ്ത്രത്തിന്റെ മുഴുവൻ പരമരഹസ്യം ബീജമായി അന്തർഭവി ച്ചുകിടക്കുന്നു''വെന്നാണ്. ''മച്ചിത്തഃ'' ''മത്പര'' ''മന്മനാഭവ'' ഈ വാക്കുകൾ അത്യന്തം ശ്രദ്ധേയമാണ്. ''എന്നിൽതന്നെ ചിത്തമുറപ്പിക്കുക,'' ''എന്നെത്തന്നെ പരമായി വിചാരിക്കുന്നവനായിരിക്കുക'' – ''എന്നിൽ ചിത്തത്തെ ഉറപ്പിച്ചവനായി ഭവിക്കുക'' ഇതാണ് രാജ യോഗസാധനയുടെ പരമവിധി. ആത്മധ്യാനനിരതനാ വുക എന്നു സാരം. ഭഗവാൻ ശ്രീ സത്യസായിബാബ യുടെ അമൃതവാണി നല്ലപോലെ ശ്രദ്ധിക്കുക :

''ആത്മാവാണ് അന്തഃസത്ത. അതാണ് സത്യം. അതിനെയാണ് ധ്യാനിക്കേണ്ടതു്. ശ്രീകൃഷ്ണൻ ഗീത യിൽ അർജ്ജുനനോടും സർവ്വ മനുഷ്യരോടുമായി, ''സർവ്വ കർമ്മങ്ങളും എന്നിൽ സമർപ്പിക്കുക,'' ''സർവ്വധർമ്മങ്ങ ളേയും പരിത്യജിച്ചു നീ എന്നെത്തന്നെ ശരണം പ്രാപി ച്ചാലും'' എന്നു ഉപദേശിക്കുമ്പോൾ ആയത്, ഓരോ നിമിഷവും സത്യമായ ''എന്നെ''ക്കുറിച്ചുള്ള–സ്വസ്വരു

പമായ ആത്മാവിനെക്കുറിച്ചുള്ള—ബോധത്തോടെ വർത്തിക്കുവാനുള്ള ഉദ്ബോധനം മാത്രമാണ്.''

(സത്യം ശിവം സുന്ദരം)

128. * ഏകവും അഖണ്ഡവുമായതിനെ സാക്ഷാൽക്കരിച്ചവനാണ് രാജയോഗി. നടക്കുമ്പോഴും ഇരിക്കുമ്പോഴും സംസാരിക്കുമ്പോഴും അവൻ പരമാത്മ ചിന്തയിൽ നിരതനാണ്. മാളികപ്പുറത്തിരുന്നു് താഴെ ചുററുപാടും നോക്കുമ്പോലെയാണ് രാജയോഗം. എല്ലായോഗങ്ങളിലുംവെച്ച് ശ്രേഷ്ഠമായതിനാൽ ''രാജയോഗ''മെന്നു പറയപ്പെടുന്നു. നമ്മുടെ ബുദ്ധി പരമാത്മാവിൽ ചേർന്നുകഴിഞ്ഞാൽ രാജയോഗമായി. അതു് ശാന്തിയാണ്, നിരാകാരമാണ്, നിർഗ്ഗുണമാണ്. ഇതുതന്നെ ജീവന്മുക്തി. *

വ്യാഖ്യാനം :— ഏകവും അഖണ്ഡവുമായ ആത്മാവിനെ സാക്ഷാത്ക്കരിച്ചവനാണ് രാജയോഗി. നിത്യവും ശുദ്ധവുമായ ആത്മചൈതന്യത്തിൽത്തന്നെയായിരിക്കും രാജയോഗിയുടെ ശ്രദ്ധ. നടക്കുമ്പോഴും ഇരിക്കുമ്പോഴും സംസാരിക്കുമ്പോഴും സകലകർമ്മങ്ങളും അനുഷ്ഠിക്കുമ്പോഴും രാജയോഗിയുടെ ശ്രദ്ധ സർവ്വാധിഷ്ഠാനമായ പരമാത്മാവിങ്കലായിരിക്കും. അതുകൊണ്ടാണ് ശ്രീകൃഷ്ണഭഗവാൻ ഇങ്ങനെ ഉപദേശിച്ചതു്.

''തസ്മാൽ സർവേഷുകാലേഷു
മാമനുസ്മര യുദ്ധ്യ ച
മയ്യർപ്പിതമനോബുദ്ധിർ
മാമേവൈഷ്യസ്യസംശയഃ''

(ശ്രീമദ്ഭഗവദ്ഗീത—8/7)

(അതിനാൽ എല്ലാകാലത്തിലും എന്നെ സ്മരിച്ചാലും. യുദ്ധവും ചെയ്യുക. എന്നിൽ മനോബുദ്ധികളെ ഉറപ്പിച്ച

വനായി നീ എന്നെതന്നെ പ്രാപിക്കും. ഈ കാര്യത്തിൽ യാതൊരു സംശയവുമില്ല).

"അനന്യചേതാഃ സതതം
യോ മാം സ്മരതി നിത്യശഃ
തസ്യാഹം സുലഭഃ പാർത്ഥ
നിത്യയുക്തസ്യ യോഗിനഃ"

(ശ്രീമദ്ഭഗവദ്ഗീത–8/14)

(അല്ലയോ അർജ്ജുന ! അന്യവിഷയത്തിൽ ചിന്ത ഇല്ലാത്തവനായി യാതൊരുവൻ എന്നെ പ്രതിദിനം എപ്പോഴും സ്മരിക്കുന്നുവോ സമാഹിതചിത്തനായിരിക്കുന്ന ആ യോഗിക്കു ഞാൻ സുഖേന ലഭ്യമാകുന്നു).

"അനന്യാശ്ചിന്തയന്തോമാം
യേ ജനാഃ പര്യുപാസതേ
തേഷാം നിത്യാഭിയുക്താനാം
യോഗക്ഷേമം വഹാമ്യഹം"

(ശ്രീമദ്ഭഗവദ്ഗീത–9/22)

(യാതൊരു ജനങ്ങൾ അന്യദേവതകളെ ഉപാസിക്കാതെ എന്നെത്തന്നെ ചിന്തിക്കുന്നവരായി ഇടവിടാതെ ഉപാസിക്കുന്നുതു് എപ്പോഴും എന്റെ നിഷ്ഠയിലിരിക്കുന്ന അവരുടെ യോഗക്ഷേമത്തെ ഞാൻ വഹിക്കുന്നു).

"മയ്യർപ്പിതമനോബുദ്ധിർ-
യോമദ്ഭക്തഃസ മേ പ്രിയഃ"

(ശ്രീമദ് ഭഗവദ്ഗീത–12/14)

(മനോബുദ്ധികളെ എന്നിൽ അർപ്പിച്ചവനായും എന്റെ ഭക്തനുമായിരിക്കുന്നവൻ ഏവനോ അവൻ എനിക്കു പ്രിയനാകുന്നു). ശ്രീകൃഷ്ണഭഗവാൻ ഉപയോഗിച്ച ''എന്നിൽ'' എന്ന പദം ''ആത്മാവി''നെയാണ് സൂചിപ്പിക്കുന്നതെന്നു യോഗസാധകൻ നല്ലപോലെ ധരിക്കണം. മനസ്സും ബുദ്ധിയും ആത്മാവിൽ സ്ഥിര

മായി ഉറപ്പിച്ചവനാണ് രാജയോഗി. മാളികപ്പുറത്തിരുന്ന് താഴെചുററുപാടും നോക്കുമ്പോലെയാണ് രാജയോഗം. അതായത്ത്, മസ്തകമെന്ന മാളികപ്പുറത്ത് (സഹസ്രാരം) സൂക്ഷ്മമായ ആത്മവിചാരം ധ്യാനം സ്ഥിരപ്പെട്ടാൽ അതുതന്നെ അത്യുന്നതപദവി. ആ പരമപദത്തിലെത്തിയ രാജയോഗിക്കു ''ചുററുപാടും'' എന്ന ബാഹ്യജഗത്ത് തൻെറതന്നെ സ്വരൂപമായി, ആത്മപ്രകാശമായി അനുഭവപ്പെടുന്നു.

''അഹം വാ സർവ്വഭൂതേഷു
സർവ്വഭൂതാനൃഥോമയി''

(അഷ്ടാവക്രഗീത)

(ജഗത്തെന്നു പറയപ്പെടുന്ന വസ്തുവിൻെറ സർവ്വഘടകങ്ങളിലും—സർവ്വഭൂതങ്ങളിലും ഞാനുണ്ട്. ഞാൻ എല്ലാഭൂതങ്ങളിലുമുണ്ടെന്നല്ല, എല്ലാ ഭൂതങ്ങളും എന്നിൽ നില്ക്കുന്നു). ഈ സർവ്വാത്മഭാവനയാണ് രാജയോഗത്തിൻെറ മഹത്വം—അതു കൊണ്ടാണ് രാജയോഗത്തെ എല്ലാ യോഗങ്ങളിൽ വെച്ച് അതിശ്രേഷ്ഠമെന്നു പറയുന്നതു്. സൂക്ഷ്മമായ ബുദ്ധികൊണ്ടു മനസ്സിനെ ആത്മതത്വത്തിൽ ഏകാഗ്രമായി വിലയിപ്പിക്കുക. ഇത്തരത്തിലുള്ള സാധനകൊണ്ടു രാജയോഗി നിരതിശയമായ ആനന്ദത്തെ പ്രാപിക്കുന്നു അതുതന്നെയാണ് നിത്യമായ ശാന്തിയും നിർഗ്ഗുണപദവും. അതുതന്നെയാണ് ആത്യന്തികമായ ദുഃഖനിവൃത്തിയും ജീവന്മുക്തിപദവും.

129. * ''ഹഠയോഗ''മെന്നതിൽ സ്വാർത്ഥമുണ്ടു്, ദ്വൈതമുണ്ടു്. ഹഠയോഗിയുടെ ലക്ഷ്യം സ്വാർത്ഥം മാത്രമാണ്. അദ്ദേഹം പ്രശസ്തിതേടുന്നു. ഒരു ഹഠയോഗിക്കു സൂര്യോദയം നിർത്താം; സ്വർണ്ണം കുന്നുകുന്നായി ഉണ്ടാക്കാം. രാജയോഗി ജഗത്ത്

മുഴുവൻ രാജയോഗികളായി ഭവിക്കണമെന്നാഗ്രഹിക്കുന്നു. എല്ലാററിനേയും തന്നെപ്പോലെ കരുതുന്നു. *

വ്യാഖ്യാനം :— ഹഠയോഗിക്കു സ്വാർത്ഥമുണ്ടു്. അതായതു്, താൻ മാത്രം നല്ലവനാകണം, തനിക്കു പ്രശസ്തിയുണ്ടാകണം എന്നീസ്വാർത്ഥബുദ്ധി ഹഠയോഗികളിൽ കാണുന്നു. ''ഞാൻ അവനേക്കാരം മീതെ'' എന്ന അഹംഭാവവും ദ്വൈതബുദ്ധിയും ഹഠയോഗിയിൽ എല്ലായ്പ്പോഴുമുണ്ടായിരിക്കും. ഏതൊന്നും തന്നെക്കൊണ്ടു് സാധിക്കുന്നു, താൻ ചെയ്യുന്നു എന്ന അഹങ്കാരം ഹഠയോഗിക്കുണ്ടു്. സൂര്യോദയം തടയുക, കനകക്കുന്നു സൃഷ്ടിക്കുക മുതലായ മഹാത്ഭുതങ്ങരം ഹഠയോഗിക്കു സാദ്ധ്യമാണെന്നാണ് ഭാവം. ഇത്തരം അത്ഭുതവ്യാപാരങ്ങളിലാണ് ഹഠയോഗിയുടെ ശ്രദ്ധ. മഹാമുദ്രാ, മഹാബന്ധം, മഹാവേദം, ഖേചരി, മൂലബന്ധം തുടങ്ങിയ യോഗക്രിയകളിൽ ഹഠയോഗിക്കു താല്പര്യമുണ്ടു്. ''ആത്മവത്സർവ്വഭൂതാനി''—എല്ലാം ഒരേ ഒരു ആത്മചൈതന്യമാകുന്നു—എന്ന വിശ്വവിശാലഭാവം ഹഠയോഗിക്കില്ല. ചരാചരങ്ങളിലെല്ലാം ആധാരരൂപേണ വ്യാപിച്ചു വിളങ്ങുന്ന ആത്മചൈതന്യത്തെക്കുറിച്ചുള്ള ബോധവും അതിലേക്കുള്ള പ്രേമഭാവവും രാജയോഗിക്കാണുള്ളതു്. ആത്മോദ്ധാരണത്തിലും ആത്മബോധത്തിലുമാണ് രാജയോഗിയുടെ ശ്രദ്ധമുഴുവൻ. ഹഠയോഗം മുഖ്യമായും ശാരീരികവും രാജയോഗം തികച്ചും മാനസികവുമാണ്. ശ്രീ വിവേകാനന്ദസ്വാമികളുടെ സാരോപദേശം ശ്രദ്ധിക്കുക :

''ഹഠയോഗത്തിലെ അഭ്യാസങ്ങരം അതികഠിനങ്ങളാണ്. ഒരു ദിവസംകൊണ്ടു പഠിക്കാനാവില്ല. ഒക്കെ അഭ്യസിച്ചാൽത്തന്നെയും അതു് ആദ്ധ്യാത്മികമായ വളർച്ചയ്ക്കു വളരെ സഹായിക്കുന്നതുമല്ല. ഹഠയോഗത്തിലെ

ഉദ്ദേശ്യം കായികമാണ്; മാനസികമല്ല. ഈ യോഗശാഖയുടെഫലം മനുഷ്യനു ദീർഘായുസ്സു നൽകുകയാണ്. ആരോഗ്യമാണ് ഹഠയോഗിയുടെ മുഖ്യോദ്ദേശ്യവും ലക്ഷ്യവും. രോഗം പിടിപെടരുതെന്ന് അയാൾ നിശ്ചയിച്ചിരിക്കുന്നു. അയാൾ നീണാൾ ജീവിക്കുന്നു. നൂറുകൊല്ലം അയാൾക്കു നിസ്സാരം. നൂറമ്പതാം വയസ്സിലും അയാൾക്കു നല്ല യൗവനം ഒരു പേരാൽ ചിലപ്പോൾ അയ്യായിരം കൊല്ലം നിന്നു എന്നുവരാം. എന്നിട്ടും അതു് ഒരു പേരാൽ, അത്രതന്നെ, കൂടുതൽഒന്നുമില്ല. അതുകൊണ്ടു് ഒരുത്തൻ ദീർഘകാലം ജീവിച്ചിരുന്നെങ്കിൽ അയാൾ ആരോഗ്യമുള്ള ഒരു ജന്തുമാത്രം.''

(വിവേകാനന്ദസാഹിത്യസർവ്വസ്വം)

''രാജയോഗം'' മനഃസംയമംകൊണ്ടു് ദിവ്യത്വം സാക്ഷാത്ക്കരിക്കലാണ്. ഇന്ദ്രിയനിഗ്രഹത്താലും മനോനിയന്ത്രണത്താലും നിശ്ചിന്തനത്താലും ആത്മബോധമുളവാക്കലാണ് രാജയോഗം. മനസ്സ് ആത്മാവിൽ ഐക്യപ്പെടുകയും ജനനമരണങ്ങളിൽനിന്നു മുക്തമായ നിത്യാനന്ദപദത്തെ – ബ്രഹ്മനിർവാണത്തെ പ്രാപിക്കലുമാണ് രാജയോഗമഹത്വം. ജീവാത്മപരമാത്മ ഐക്യമാണതു്.

''ഹഠയോഗ''ത്തിലെ 'ഹ'കാരം സൂര്യനും 'ഠ'കാരചന്ദ്രനുമാണെന്നും സൂര്യൻ പ്രാണവായുവിനേയും ചന്ദ്രൻ അപാനവായുവിനേയും സൂചിപ്പിക്കുന്നുവെന്നും ഗോരക്ഷനാഥനെന്ന യോഗാചാര്യൻ പ്രസ്താവിക്കുന്നു. മറ്റൊരഭിപ്രായം ഇതാണ് ''ഹഠ'' എന്ന പദം കഠോരപ്രയത്നത്തേയും ബലപ്രയോഗത്തേയും സൂചിപ്പിക്കുന്നുവെന്നും അതിനാൽ ഹഠയോഗ സമ്പ്രദായത്തിൽ മററുയോഗസാധനകളേക്കാൾ ഗണ്യമായ ബലമുപയോഗിക്കേണ്ടിവരുന്നു

വെന്നമാണ്. ഏതായാലും ''ഹഠ'' യോഗം എളുപ്പമുള്ള തല്ല. അതുകൊണ്ടാണ് ഹഠയോഗ പരിശീലനത്തിൽ പലർക്കും ജീവഹാനിയും ഭ്രാന്തും മററുപലരോഗങ്ങളും പിടിപെടുന്നതു്. രാജയോഗമങ്ങിനെയുള്ളതല്ല. യാതൊരുവിധ ബലവുമതിൽ പ്രയോഗിക്കാനില്ല. മനോനിയന്ത്രണത്തിലും ചിത്തശ്രദ്ധിയിലുമാണ് രാജയോഗി കൂടുതൽ ശ്രദ്ധിക്കുന്നതു്. രാജയോഗിക്ക് ജഗത്തെല്ലാം ആത്മസ്വരൂപമായി അനുഭവപ്പെടുകയും എല്ലാററിനേയും തന്നെപ്പോലെ കരുതുകയും ചെയ്യുന്നു. ആ സ്ഥിതിയിൽ അയാൾക്ക സ്വാർത്ഥസ്പർശമേ ഇല്ല. എല്ലാവരും തന്നെപ്പോലെതന്നെ ആത്മബോധമുള്ളവരായി രാജയോഗ പദത്തിലെത്തി ജീവന്മുക്തരാകണമെന്നു അയാൾ ആഗ്രഹിക്കുന്നു.

**130.** * ''മൗനം'' എന്നതു് മനസ്സിനെ സംബന്ധിച്ചതാണ്, നാവിൻേറതല്ല. മൗനത്താൽ യോഗം സിദ്ധം. ''മൗനവ്രത''മെന്നാൽ സുഷുമ്നയാണ്.'' *

വ്യാഖ്യാനം:— മൗനം എന്നതു് സങ്കല്പങ്ങളെല്ലാം നശിപ്പിച്ച് ആത്മസ്വരൂപത്തിൽ മനസ്സിനെ സ്ഥിരമാക്കി നിർത്തുകയെന്നതാണ്. നാവുകൊണ്ടു ശബ്ദിക്കാതെ മൗനമവലംബിക്കുന്നതു് യഥാർത്ഥ മൗനമല്ല. അപ്പോൾ നാവ് അനങ്ങുന്നില്ലെങ്കിലും മനസ്സ് നാനാവിഷയങ്ങളിൽ ചലിക്കുന്നുണ്ടു്. ഇത്തരത്തിലുള്ള മൗനംകൊണ്ടു് യാതൊരു പ്രയോജനവുമില്ല. മനസ്സ് ഒതുങ്ങിയനിലയിലാണ് യഥാർത്ഥമൗനം. അപ്പോൾ പഞ്ചേന്ദ്രിയ വ്യാപരങ്ങളെല്ലാം നിലച്ചിരിക്കും. മൗനമെന്നാൽ മനസ്സ് സ്വസ്ഥാനത്തിൽ—ആത്മാവിൽ സ്ഥിരമായിരിക്കുന്ന അവസ്ഥയാണ്. ഇത്തരത്തിലുള്ള മൗനത്താൽ യോഗം പ്രാപിക്കുന്നു; നിത്യാനന്ദമനുഭവിക്കുന്നു. മനസ്സ് സുസ്ഥി

രമാകുമ്പോഴും, മൗനം സുഭദ്രമാവുമ്പോഴും പ്രാണൻ സുഷുമ്നവഴി സഹസ്രാരത്തിലെത്തി ഒതുങ്ങുന്നു. ഇതു തന്നെ ശരിയായ മൗനവ്രതം. ബ്രഹ്മാനന്ദസ്വാമിശിവയോഗിയുടെ ഉപദേശം ശ്രദ്ധിക്കുക:

"ഉച്ചിയിലും ചിത്തത്തെ
വെച്ചിട്ടും മൗനമായി വര്‍ത്തിച്ചാല്‍
കച്ചിടും വിഷയ സുഖം
സച്ചിന്മയമായ് ഭവിക്കുമച്ചിത്തം.
മിണ്ടാതുള്ളൊരു വാസം
കൊണ്ടാടീടുന്നു മൗനമായ്ചിലരു,
കണ്ടാലും മിണ്ടരുതാ-
തുണ്ടൊന്നതു കണ്ടിരിപ്പതേ മൗനം"

(സിദ്ധാനുഭൂതി)

131 * "ഉപനയനം" ആണ് ജീവിതലക്ഷ്യം. ഉപനയനം ആന്തരികമാണ്. ഉപനയനം സൂക്ഷ്മമാണ്. ഉപനയനം എന്നതു് ശാരീരികമല്ല. "ആത്മാവി"നെ പ്പററിയ വിചാരമാണതു്—"ഉപവാസം" എന്നാൽ "സമീപവാസം." ദൈവത്തിന്നു സമീപമിരിക്കുക എന്നതാവണം ലക്ഷ്യം. ജീവാത്മാവ് പരമാത്മാവിൽ ഐക്യം പ്രാപിക്കണം *

വ്യാഖ്യാനം:— "ഉപനയനം" എന്നാൽ സമീപത്തു കഴിച്ചു കൂട്ടൽ എന്നാണര്‍ത്ഥം. ജീവാത്മാ പരമാത്മാ ഐക്യത്തെയാണതു് സൂചിപ്പിക്കുന്നതു്. ജീവിതലക്ഷ്യവും അതു തന്നെയാണല്ലൊ: ജീവപരയോരൈക്യമെന്ന മോക്ഷപദം. ഉപനയനം എന്നതിന്നു് പൂണൂൽകല്യാണം എന്നും അര്‍ത്ഥമുണ്ടു്. ശരീരത്തിൽ പൂണൂൽ ധരിക്കുന്ന ഒരു പ്രധാന കര്‍മ്മമാണ് ഉപനയനം. എന്നാൽ ഉപനയനം എന്നതു് തികച്ചും ആന്തരികമായ ഒരു കാര്യമാണ്.

അതിന്നു് ദേഹവുമായി യാതൊരു ബന്ധവുമില്ല ആത്മീയവും അത്യന്ത സൂക്ഷ്മവുമായ ഒരു സാധനയാണ് ഉപനയനം. അല്ലാതെ ശരീരത്തിൽ പൂണൂൽ ധരിച്ചതുകൊണ്ടു് ആത്മീയമായി യാതൊന്നും നേടുന്നില്ല. യോഗസാധന ചെയ്തു തന്നെ ഉപനയനത്തിൻെറ മഹത്വമറിയണം. രാജയോഗാചാര്യനായ ബ്രഹ്മാനന്ദസ്വാമിശിവയോഗികളുടെ സാരോപദേശം ശ്രദ്ധിക്കുക:

''കാണാത്ത സൂത്രത്തെ കണ്ടുകൊണ്ടീടുവാൻ പൂണൂലെ
ന്തിന്നെടൊ-ആനന്ദം പൂണൂലെന്തിന്നെടൊ.
കാണപ്പെട്ടതതിൽ കോർത്തു കിടക്കമോ പൂണൂൽ
ആയതെല്ലാ-ആനന്ദം പൂണൂൽ ആയതെല്ലാ.
പൊട്ടിച്ചാലൊട്ടാത്തോരാ നൂലറിയാത്തോർ പൊട്ട
ന്മാരാകുന്നു-ആനന്ദം പൊട്ടന്മാരാകുന്നു.
കോർത്തു കിടക്കുന്നു ആനൂലിൽ ലോകങ്ങൾ സൂത്രെ
മണികൾ പോലെ-ആനന്ദം സൂത്രെ മണികൾ പോലെ
അന്തഃ സൂത്രമാം അതിനെ അറിഞ്ഞവൻ സന്തതാ
നന്ദി വിപ്രൻ-ആനന്ദം സന്തതാനന്ദി വിപ്രൻ.
പരുത്തിനൂൽ പൂണൂലാക്കി ധരിക്കുവാൻ ഒരുത്തനും
യത്നമുണ്ടോ-ആനന്ദം ഒരുത്തനും യത്ന മുണ്ടോ''.

(ആനന്ദസൂത്രം)

ഇതിൽനിന്നും ഉപനയനം ആത്മാവിനെക്കുറിച്ചുള്ള വിചാരമാണെന്നു മനസ്സിലാക്കാം. ആത്മാനുസന്ധാനമാണതു്. പരമാത്മധ്യാനമാണ് ഉപനയനം. ''ഉപവാസ''വും ഇതുപോലെതന്നെ ആത്മീയമായ ഒരു കാര്യമാണ്. ശരീരവുമായി ബന്ധമില്ല എന്നു നല്ലപോലെ ധരിക്കണം. ''ഉപവാസം'' എന്നതിന്നർത്ഥം ''സമീപത്തെ വാസം'' എന്നാണ്. ജീവപരയോരൈക്യത്തെയാണതു് സൂചിപ്പിക്കുന്നതു് മനസ്സു് സദാ ആത്മാവിൽതന്നെ സ്ഥിതി ചെയ്യുന്നതാകുന്ന യോഗസാധനയാണ് ഉപവാസം. അങ്ങിനെ മനസ്സ് സച്ചിദാനന്ദാത്മാവുമായി ഒന്നാവുന്ന

ത്തന്നെ ഉപവാസലക്ഷ്യം. അല്ലാതെ ഭക്ഷണം കഴി ക്കാതെ പട്ടിണിയാവുന്നതു് ഉപവാസമല്ല. അത്തരത്തി ലുള്ള ഉപവാസത്താൽ ശരീരവും മനസ്സും ബുദ്ധിയും ക്ഷീണി ക്കുന്നു. ആത്മീയമായി പുരോഗതിയുണ്ടാവുകയില്ല. അതുകൊണ്ടാണ് ആചാര്യന്മാർ ഇത്തരത്തിൽ ഉപദേശി ച്ചതു്.

> ''ഉപ സമീപേ യോ വാസോ
> ജീവാത്മപരമാത്മനോഃ
> ഉപവാസഃ സ വിജ്ഞേയോ
> ന തു കായസ്യ ശോഷണം.''

(ജീവാത്മ പരമാത്മാക്കളുടെ സമീപവാസമാകുന്നു ഉപ വാസം എന്നറിയേണ്ടതു്. പട്ടിണികിടന്നു ദേഹത്തെ ശോഷിപ്പിക്കുന്നതല്ല ഉപവാസം).

> ''കായശോഷണമാത്രേണ കാ മുക്തിരവിവേകിനാം''

(കേവലം ദേഹത്തെ ശോഷിപ്പിച്ചതുകൊണ്ടു അവിവേകി കൾക്കു എന്തു മുക്തി? മുക്തികിട്ടില്ലാ).

ബ്രഹ്മാനന്ദസ്വാമിശിവയോഗികൾ ചൊല്ലിയതിന്റെ സാരം മനസ്സിലാക്കുക:

> ''പരമാത്മാവിന്റെ അരികിൽ വാസം
> ഉപവാസമെന്നതിനർത്ഥ മോർത്താൽ
> അറിയാതെ ഈയർത്ഥം ആഹാരം വിട്ടു നീ
> അലയാതെ വലയാതെ ജ്ഞാനപ്പെണ്ണേ.''

(ജ്ഞാനക്കുമ്മി)

132 * ആഹാരവിഷയത്തിന്നു നിശ്ചിതനിയമങ്ങ ളില്ല. ഉപവാസം ഒരു നിബന്ധനയല്ല. മിതത്വം, മിതമായ ഭക്ഷണം എന്നതാണ് നിയമം. അര വയറ് ഊണു്, കാൽവയറ് വെള്ളം എന്നതാണ്

മിതഭക്ഷണം_ അധികമുണ്ണുകയുമുറങ്ങുകയും അരുത്. *

വ്യാഖ്യാനം:— രാജയോഗിക്കു ആഹാരവിഷയത്തെ സംബന്ധിച്ചേടത്തോളം ഇന്നതേ തിന്നാവൂ എന്നും മററുമുള്ള നിയമങ്ങളില്ല. ഉണ്ണരുതെന്നു പറയുന്നുമില്ല. മിതാഹാരമാണ് ഉത്തമം എന്നേ അനുശാസിക്കപ്പെടുന്നുള്ളു. അതുപോലെതന്നെ അധികമായ നിദ്രാസക്തിയും വജ്ജിക്കേണ്ടതാണ്. ഈശ്വരദർശനത്തിന്ന്—മോക്ഷം പ്രാപിക്കുവാൻ— സാധകൻ ഉപവസിക്കണമെന്നു നിയമമൊന്നുമില്ല. സിദ്ധാർത്ഥന്റെ (ഗൗതമബുദ്ധൻ) അനുഭവം ഓർക്കുക. ഉപവാസമനുഷ്ഠിച്ചു തപസ്സു ചെയ്തതിനാൽ ശരീരം ക്ഷീണിച്ചു; ബുദ്ധിക്കും ഉണർവ്വില്ലാതായി. ധ്യാനിക്കുവാൻ ശേഷിയില്ലാതെ സിദ്ധാർത്ഥൻ വളരെ കഷ്ടപ്പെടുകയാണുണ്ടായത്. ഒടുവിൽ സുജാത ഭക്തിപൂർവ്വം നൽകിയ പായസം കഴിച്ചാണ് ആരോഗ്യം വീണ്ടെടുന്നത്. ആഹാരത്തിലും ഉറക്കത്തിലും മിതത്വം ശീലിക്കണമെന്നേ നിബന്ധനയുള്ളു. അധികമാഹരിക്കുന്നവന്നും അധികമുറങ്ങുന്നവന്നും യോഗസിദ്ധിയുണ്ടാവുകയില്ലെന്ന ഗീതോപദേശം പ്രകൃതത്തിൽ അനുസ്മരണീയമാണ്.

''നാഽത്യശ്നതസ്തു യോഗോഽസ്തി
ന ചൈകാന്തമനശ്നതഃ
ന ചാഽതിസ്വപ്നശീലസ്യ
ജാഗ്രതോ നൈവചാർജ്ജുന.''
''യുക്താഹാര വിഹാരസ്യ
യുക്തചേഷ്ടസ്യ കർമ്മസു
യുക്തസ്വപ്നാവബോധസ്യ
യോഗോ ഭവതി ദുഃഖഹാ''

(ശ്രീമദ് ഭഗവദ്ഗീത 6/16–17)

(അല്പയോ അർജ്ജുന ! അധികം ഭക്ഷിക്കുന്നവന്നു സമാധി സിദ്ധിക്കുന്നതല്ല. അപ്രകാരംതന്നെ അശേഷം ഭക്ഷിക്കാത്തവന്നും അധികമുറക്കമുള്ളവന്നും, ലേശമുറങ്ങാത്തവന്നും ധ്യാനയോഗം സിദ്ധിക്കുന്നതല്ല. മിതമായ ആഹാരവിഹാരങ്ങളോടുകൂടിയവനും, കർത്തവ്യ കർമ്മങ്ങളിൽ നിയതചേഷ്ടയോടുകൂടിയവനും, നിയതമായ നിദ്രയോടും ജാഗരത്തോടും കൂടിയവനും ധ്യാനയോഗം ദുഃഖനിവർത്തകമായി ഭവിക്കുന്നു). യോഗശാസ്ത്രത്തിൽ വിധിക്കപ്പെട്ടിട്ടുള്ള അന്നപരിമാണത്തിലധികം ഭക്ഷിച്ചാൽ സാധകന്നു യോഗസിദ്ധി ഉണ്ടാകുന്നതല്ല. ഭക്ഷണക്രമത്തെക്കുറിച്ചു പറയുന്നതു് ശ്രദ്ധിക്കുക.

''അർദ്ധമശനസ്യ സവ്യഞ്ജനസ്യ തൃതീയമുദകസ്യതു, വായോസ്സഞ്ചരണാർത്ഥന്തു ചതുർത്ഥമവശേഷയേൽ'' —(ആമാശയത്തിന്റെ പകുതിഭാഗം അന്നത്തിന്നും, നാലിലൊരുഭാഗം ജലത്തിന്നും ആകുന്നു. ശേഷിച്ച നാലിലൊരുഭാഗം വായു സഞ്ചാരത്തിന്നൊഴിച്ചിടേണ്ടതാകുന്നു).

133 * ആറുമാസം പ്രായമെത്തുന്നതുവരെ ശിശുക്കൾ രാജയോഗികളാണ്. തലച്ചോറുറച്ചാൽ പിന്നെ അവർ ഹഠയോഗികളായി. തലച്ചോറുറച്ച കുട്ടിക്കു് മനസ്സ് ചഞ്ചലം. വിചാരശീലമില്ലാത്തതിനാൽ ശിശുക്കൾക്ക് പഞ്ചസാരയും മണ്ണും വേർതിരിച്ചറിയുവാൻ സാധിക്കുന്നില്ല. ഒരു വൈരക്കല്ലും മണ്ണും തമ്മിലുള്ള അന്തരമറിയുന്നില്ല. അന്തരത്തിലുള്ള കുട്ടികൾ ശരീരത്തെക്കുറിച്ചും അറിയുന്നില്ല. കുട്ടികൾക്ക ദ്വൈതഭാവമില്ല. ബുദ്ധി വളരുന്തോറുമാണ് ഭേദബുദ്ധി തോന്നുന്നതു് നിഷ്കളങ്കമായ ശിശുപ്രായത്തിൽ കുട്ടിയുടെ പ്രാണൻ സ്ഥിതിചെയ്യുന്നതു് അതിന്റെ സുഷുമ്നയിലാണ്. *

വ്യാഖ്യാനം:– ആറു മാസം പ്രായമെത്തുന്നതുവരെ ശിശുക്കരം രാജയോഗികളെപ്പോലെയാണ്. മനസ്സിന്റെ ചഞ്ചലവൃത്തി അടങ്ങി നിത്യാനന്ദനിലയാണവക്ക. നാനാവിധ സങ്കല്പങ്ങളം അവക്കില്ല. എപ്പോഴം പരമാനന്ദത്തിൽ കഴിയുന്നു. ആറുമാസം പ്രായമെത്തുന്നതുവരെ ശിശുക്കരം അത്തരത്തിലുള്ള് നിഷ്കാമികളാണ്. അവക്ക ഒന്നിനും ആശയില്ല. അതിനാൽ അവരെ രാജയോഗികളോടുപമിക്കാം. എന്നാൽ തലച്ചോറ് പുഷ്ടിപ്പെടുന്നതോടെ അവർ പരിസരത്തിലെ ഓരോന്നോരോന്നുമായിബന്ധപ്പെട്ടു ക്രമേണ ഹഠയോഗികളെപ്പോലെയായിത്തീരുന്നു. ''അതുവേണം, ഇതുവേണം'' എന്ന നാനാവിധ ആഗ്രഹങ്ങളിലായിരിക്കും. അപ്പോരം അവരുടെ മനസ്സുചപലമായിരിക്കും. പ്രായമാകുന്തോറും ''ഞാൻ, ഞാൻ'' എന്ന അഹങ്കാരവും വദ്ധിക്കുന്നു. ആറുമാസം പ്രായമെത്താത്ത പിഞ്ചുപൈതങ്ങരംക്ക അത്തരത്തിലുള്ള അഹങ്കാരമില്ല. ഗുണദോഷചിന്തയില്ലാത്തതിനാൽ അത്തരം കുട്ടികരംക്ക പഞ്ചസാരയും മണ്ണും തമ്മിൽ ഭേദമില്ല. വൈരക്കല്ലും മണ്ണും തമ്മിലുള്ള അന്തരമറിയുന്നില്ല. രണ്ടിലും ഒരേ ഒരു മനോഭാവം. അതാണ് രാജയോഗികരം പിഞ്ചുപൈതങ്ങളെപ്പോലെയാണെന്നു് പറയുവാൻ കാരണം. അവക്ക ശരീരമമതയില്ല. ദ്വൈതബോധവുമില്ല. അവർ സദാനന്ദത്തിൽ കഴിയുന്നവരാണ് ഏതു വിഷയസുഖത്തിന്റെ ചിത്രം കൊടുത്താലും ഗൗനിക്കുകയില്ല. മനസ്സു് ഒരു വിധത്തിലും ചലിക്കുകയില്ല. ശ്രീ യേശുദേവന്റെ ദിവ്യോപദേശം ശ്രദ്ധിക്കുക:

''ദൈവത്തെ കാണണമെങ്കിൽ കുട്ടികളെപ്പോലെയാവുക'', ''നിങ്ങരം കുട്ടികളെപ്പോലെ ആവില്ലെങ്കിൽ നിങ്ങരംക്ക സ്വഗ്ഗരാജ്യത്തിൽ പ്രവേശനമുണ്ടാവില്ല.''

ആത്മജ്ഞാനികളായ രാജയോഗികൾ ബാഹ്യമോടികളിലോ ബാഹ്യപ്രതാപങ്ങൾക്കോ മഹത്വം കല്പിക്കുന്നില്ല. വീരപരാക്രമിയായ അലക്സാണ്ടർ ചക്രവർത്തിയോട് സിന്ധുനദീതീരത്തു വിശ്രമിച്ച സ്ഥിരപ്രജ്ഞനും അവധൂത യോഗിവര്യനുമായ ദാണ്യായനൻ പറഞ്ഞ വാക്കുകൾ ശ്രദ്ധിക്കുക. തന്റെ കൂടെ ഗ്രീസ്സിലേക്കു വരണമെന്നും രാജകീയ ഭോഗങ്ങൾ ആസ്വദിച്ചു കൊട്ടാരത്തിൽ താമസിക്കാമെന്നുമാണ് അലക്സാണ്ടർ ആ രാജയോഗിയോട് പറഞ്ഞത്. ആ സ്ഥിതപ്രജ്ഞന്റെ മറുപടി ഇതായിരുന്നു:

''ലോകം എന്നിലാണ്. ലോകത്തിന്നു് എന്നെ ഉൾക്കൊള്ളുവാൻ കഴിയില്ല. ബ്രഹ്മാണ്ഡം മുഴുവൻ എന്നിലാണ്. എന്നെ അതിലൊതുക്കുവാനാവില്ല. ഗ്രീസ്സും റോമും എന്നിലാണുള്ളതു്. സൂര്യചന്ദ്രനക്ഷത്രാദികൾ എന്നിൽ ഉദിക്കുകയും അസ്തമിക്കുകയും ചെയ്യുന്നു. വൈരക്കല്ലുകളും സൂര്യനും നക്ഷത്രങ്ങളും പ്രകാശിക്കുന്നില്ല; എന്നെക്കൊണ്ടാണ് അവയ്ക്കു പ്രകാശമുണ്ടാവുന്നതു്. എല്ലാവസ്തുക്കളുടേയും സൗന്ദര്യം എന്റെ സാന്നിദ്ധ്യം കൊണ്ടുണ്ടായതാണ്. അപ്പോൾ വസ്തുക്കളുടെ ബാഹ്യമോടിയിൽ ഭ്രമിച്ചു അവയെ തേടുക എന്റെ അന്തസ്സിന്നു യോജിച്ചതല്ല. അത്രത്തോളം അധഃപതിക്കുവാൻ എനിക്കാവില്ല. എനിക്കു നിന്റെ വൈരക്കല്ലുകളും കൊട്ടാരങ്ങളും സമ്പത്തും ആവശ്യമില്ല.''

ആറുമാസം പ്രായമായ കുട്ടിയുടെ കയ്യിൽ ഒരു വൈരക്കല്ലു കൊടുത്താൽ ആ കുട്ടിക്ക് വൈരത്തിൽ ലോകം ദർശിക്കുന്ന ശ്രേഷ്ഠതയും, മണ്ണുകൊടുത്താൽ അതിന്റെ നിസ്സാരതയും അറിഞ്ഞുകൂടായ്കയാൽ രണ്ടും തുല്യമായിരിക്കും. ഒരു ഭാവഭേദവും കുട്ടിക്കുണ്ടാവുന്നില്ല. അതുപോലെ,

ആത്മജ്ഞാനികളായ രാജയോഗികൾ ബാഹ്യത്തിലുള്ള വസ്തുക്കളുടെ ശ്രേഷ്ഠനികൃഷ്ടഭേദങ്ങളിൽ താല്പര്യം പ്രദർശിപ്പിക്കുകയില്ല. അവരുടെ ശ്രദ്ധ സദാ അന്തർമ്മുഖമായി എല്ലാററിനും സൗന്ദര്യ്യവും വിലയും നൽകുന്ന ആത്മചൈതന്യത്തിലായിരിക്കും. സദാ ആത്മപ്രഭാവത്തിൽ വിരാജിക്കുന്ന രാജയോഗി ബാഹ്യപ്രപഞ്ചത്താൽ ആകൃഷ്ടനാവുന്നില്ല. പിഞ്ചുപൈതങ്ങളിൽ പ്രാണൻ സുഷുമ്നാനാഡിയിൽക്കൂടി സഞ്ചരിക്കുന്നതിനാൽ ബാഹ്യബോധമററ് ആത്മനിവൃതിയിൽ കുട്ടികൾ ആനന്ദിക്കുന്നു. ആത്മജ്ഞാനികളായ രാജയോഗികളും പിഞ്ചുപൈതങ്ങളെപ്പോലെയാണ്. അവർക്കു ഭേദബുദ്ധിയുമില്ല, ഉച്ചനീചത്വവുമില്ല. അവർ സദാ ആത്മാനന്ദലഹരിയിൽ രമിക്കുന്നു.

> "ദേഹം ച നശ്വരമവസ്ഥിതമുത്ഥിതം വാ
> സിദ്ധോ ന പശ്യതി യതോƒ ധ്യഗമത് സ്വരൂപം
> ദൈവാദപേതമുത ദൈവ വശാദുപേതം
> വാസോ യഥാ പരികൃതം മദിരാമദാന്ധഃ"

(ശ്രീ മഹാഭാഗവതം)

(മദ്യപിച്ച് ഉന്മത്തനായിരിക്കുന്നവന് തൻെറ വസ്ത്രം ദേഹത്തുണ്ടോ, വീണുപോയോ എന്നറിയാൻ കഴിയാത്തതുപോലെ ആത്മജ്ഞാനികളായ സിദ്ധപുരുഷന്മാർക്കു ഈ നശ്വരശരീരം ഇരിക്കുകയാണോ നിൽക്കുകയാണോ എന്നൊന്നും അറിയാൻ കഴിയുന്നില്ല. എന്തെന്നാൽ അവർ അവരുടെ യഥാർത്ഥ സ്വരൂപത്തെ അറിഞ്ഞു് അതിൽ സ്ഥിതി ചെയ്യുന്നവരാണ്).

134 * ഇന്ദ്രിയങ്ങളുടെ യഥാർത്ഥ പ്രകൃതിയറിഞ്ഞു പ്രവർത്തിക്കുന്നവരാണ് രാജയോഗികൾ. അവർ തന്നെ മഹാത്മാക്കൾ. അവർ പറയുന്നതുതന്നെ വേദവാക്യം. പുളിങ്കായയുടെ കുരുപോലെയാണ

വർ. പുളി തൊട്ടാൽ പററും; എന്നാൽ കുരു വളരെ ശുദ്ധം. രാജയോഗികളുടെ ഹൃദയം പുളിങ്കുരു പോലെ പരിശുദ്ധമാണ്. അവർ എപ്പോഴും ശിശുക്കളെപ്പോലെയാണ്. ജ്ഞാനിക്കു വയോനിർണ്ണയമില്ല. ജ്ഞാനിയുടെ അന്തരംഗം വെള്ളത്തിലിട്ട വെണ്ണപോലെയാണ്. വെള്ളത്തിൽ വെണ്ണ മുങ്ങുന്നില്ല. വെള്ളത്തിന്മീതെ അതു പൊന്തിയൊഴുകുന്നു. ദേഹം വെള്ളംപോലെയും ദേഹി വെണ്ണപോലെയും ആണ്. *

വ്യാഖ്യാനം:— രാജയോഗികൾ ഇന്ദ്രിയങ്ങളുടെ യഥാർത്ഥ പ്രകൃതി മനസ്സിലാക്കി ഇന്ദ്രിയ നിഗ്രഹത്തിലൂടെയും മനോനിയന്ത്രണത്തിലൂടെയും ആത്മധ്യാനത്തിലൂടെയും ആത്മദർശനം സാക്ഷാത്ക്കരിച്ചവരാണ്. ഇന്ദ്രിയങ്ങളും മനസ്സും ബുദ്ധിയുമെല്ലാം ജഡമാണെന്നും ആത്മാവിൽ നിന്നുള്ള ചൈതന്യപ്രകാശം ലഭിച്ചാൽ മാത്രമെ അവ ചൈതന്യമുള്ളതായി തോന്നുന്നുള്ളുവെന്ന രഹസ്യം രാജയോഗികൾ നല്ലപോലെ അറിയാം. ആത്മാവ് ഇന്ദ്രിയഗോചരമല്ലെന്നും ഇന്ദ്രിയങ്ങളും മനസ്സും ബുദ്ധിയുമെല്ലാം ആത്മാവിൻെറ ഉപകരണങ്ങൾ മാത്രമാണെന്നും രാജയോഗികൾ ബോദ്ധ്യമുണ്ട്. പരം ജ്യോതിയായ ആത്മാവിൻെറ പ്രകാശമാണ് ബുദ്ധിക്കും പിന്നീട് മനസ്സിന്നും ഒടുവിൽ ഇന്ദ്രിയങ്ങൾക്കും ലഭിച്ച് ശരീരം പ്രവർത്തിക്കുന്നത്. ഈ ബോധമുള്ളവനാണ് രാജയോഗി. അത്തരത്തിലുള്ള രാജയോഗികളാണ് മഹാത്മാക്കൾ. അവർ ഇന്ദ്രിയങ്ങളെ വശത്താക്കി, മനസ്സിനെ നിയന്ത്രിച്ച്, സൂക്ഷ്മ ബുദ്ധിയാലെ ആത്മദർശനം സ്വാനുഭവമാക്കുന്നു. അത്തരത്തിൽ ജീവിത രഹസ്യം മനസ്സിലാക്കിയ, ജീവിതലക്ഷ്യം

പൂകിയ രാജയോഗികളുടെ ഉപദേശം വേദവാക്യങ്ങളാണ്; സനാതനധർമ്മങ്ങളാണ്. കാരണം ''സത്യസ്യസത്യ'' മായ പരമാത്മാവിനെ കരതലാമലകംപോലെ ദർശിച്ചവരാണവർ. അവർക്ക് നിത്യമായ പരമാത്മചൈതന്യത്തെക്കുറിച്ച് തെല്ലും സംശയമില്ല. അനശ്വരമായ ആത്മചൈതന്യമാണ് താനെന്ന അദ്വൈതബോധവും അവർ സാക്ഷാത്ക്കരിച്ചു. അതിനാൽ അവരുടെ ഉപദേശങ്ങൾ എന്നും സത്യമായി നിലകൊള്ളുന്നു. അവയ്ക്കൊരിക്കലും മാററവുമില്ല, മങ്ങലുമില്ല. സത്യദർശിയായ ഋഷി മന്ത്രിച്ചതു ശ്രദ്ധിക്കുക:

> ''ഇജ്യാചാരദമഹിംസാദാനസ്വാധ്യായകർമ്മണാം
> അയം തു പരമോധർമ്മോ യദ്യോഗേനാത്മദർശനം.''

(യാജ്ഞവല്ക്യസ്മൃതി)

(യജ്ഞം, ആചാരം, ദമം, അഹിംസ, ദാനം, സ്വാധ്യായം ഈ കർമ്മങ്ങളെല്ലാം ധർമ്മമാണ്. എന്നാൽ ഇവയേക്കാൾ പരമമായ ധർമ്മം യോഗമാർഗ്ഗത്തിലൂടെ ആത്മാവിനെ ദർശിക്കുകയാണ്).

പുളി തൊട്ടാൽ കൈക്കു പററുന്നതാണെങ്കിലും അതിനുള്ളിലെ കുരു, തൊട്ടാൽ പററുക എന്ന സ്വഭാവത്തിൽ നിന്നും വിഭിന്നമായി, പരിശുദ്ധമായിരിക്കുന്നു. ആത്മജ്ഞാനികളായ രാജയോഗികളും അത്തരത്തിലുള്ളവരാണ്. അവർ ഈ ലോകത്തിലെ വിഷയ ബന്ധത്തിന്നിടയിൽത്തന്നെ ജീവിക്കുന്നുവെങ്കിലും അവരുടെ ഹൃദയം പരിശുദ്ധവും കറയററതും ആയിരിക്കും. അവിടെ സമരസ പ്രധാനമായ ആത്മപ്രേമം മാത്രമേ സ്ഫുരിക്കുന്നുള്ളു. നിത്യമായ സച്ചിദാനന്ദാത്മാവിൽ രമിക്കുന്നവരാകയാൽ അവർ എന്നും ശിശുക്കളാണ്. ശരീരത്തിന്റെ വാദ്ധക്യം അവരെ നിരാശരാക്കുന്നില്ല എന്നർത്ഥം. ആത്മജ്ഞാനി

കളായ രാജയോഗികരംക്ക് വയോനിർണ്ണയമില്ല. എന്നെന്നും ആത്മബോധത്തിൽ അവർ നിത്യാനന്ദന്മാർ.

"പതതുദേതു വാ ദേഹോ
നാസ്യ ചിന്താ മഹാത്മനഃ
സ്വഭാവഭൂമി വിശ്രാന്തി-
വിസ്മൃതാശേഷസംസൃതേഃ"

(അഷ്ടാവക്രഗീത)

(ശരീരം നശിക്കിലും നിലനില്ക്കലുമൊക്കെ ആത്മജ്ഞാനിക്കൊരുപോലെയാണ്. വീണു നശിച്ചാലും കൊള്ളാം, ആരോഗ്യത്തോടുകൂടി നിലനിന്നാലും കൊള്ളാം രണ്ടിനെക്കുറിച്ചും അദ്ദേഹത്തിനു ചിന്തയില്ല. ശരീരത്തെത്തന്നെ മറന്നവനാണ് ജ്ഞാനി. പിന്നെ അതിന്റെ നാശോൽപത്തികളെപ്പററി ആരു ചിന്തിക്കാനാണ്? സ്വഭാവികമായ ആത്മസ്വരൂപത്തിൽ നിത്യവിശ്രമം ഹേതുവായിട്ട് ആത്മജ്ഞാനി സംസാരത്തെത്തന്നെ കേവലം മറന്നു കഴിഞ്ഞിരിക്കുന്നു). ജ്ഞാനികളുടെ ഹൃദയം വെള്ളത്തിലിട്ട വെണ്ണപോലെയാണ്. വെണ്ണ വെള്ളത്തിൽ മുങ്ങാതെ സദാ അതിന്മീതെ പൊന്തിയൊഴുകുന്നു. അതുപോലെ, ജ്ഞാനികരം ഈ ലോകത്തിൽ കർമ്മങ്ങരം ചെയ്തു ജീവിക്കുന്നവെങ്കിലും യോഗസാധനയുടെ ബലത്താൽ ഒന്നിലും ബന്ധപ്പെട്ടു കിടക്കുന്നില്ല. അവർക്കു ദേഹത്തിൽ അഭിമാനമൊ അഹങ്കാരമൊ ഇല്ല. ദേഹമാകുന്ന വെള്ളത്തിൽ പൊങ്ങിയൊഴുകുന്ന വെണ്ണയാണ് യോഗിയുടെ ദേഹി. വെണ്ണ വെള്ളത്തിൽ അലിഞ്ഞു ചേരുകയില്ല. അതുപോലെതന്നെ രാജയോഗിയുടെ ജീവൻ ദേഹത്തിനുള്ളിൽ പ്രവർത്തിക്കുന്നുവെന്നല്ലാതെ ദേഹവുമായി ഒട്ടിപ്പിടിച്ചു നില്ക്കുന്നില്ല. ദേഹം ജഡവും നശ്വരവും ദേഹി സൂക്ഷ്മചൈതന്യവും അനശ്വരവുമാണെന്നു ജ്ഞാനിക്കു നല്ല ബോധമുണ്ട്. താൻ ദേഹമല്ലെന്നും ദേഹിയാണെന്നുമുള്ള

സത്യം സാക്ഷാത്ക്കരിച്ചവനാണ് ആത്മജ്ഞാനിയായ രാജയോഗി. അതിനാൽ കർമ്മങ്ങരം ജ്ഞാനിയെ ബന്ധിക്കുന്നില്ല.

"സ ഏവ ധന്യ ആത്മജ്ഞഃ
സർവ്വ ഭാവേഷു യഃ സമഃ
പശ്യൻ ശൃണ്വൻ, സ്പൃശൻ ജിഘ്ര-
ന്നശ്നന്നിസ്തർഷമാനസഃ"

(അഷ്ടാവക്രഗീത)

(ആത്മജ്ഞാനി ധന്യൻതന്നെയാണ്, സംശയമില്ല. എന്തുകൊണ്ടെന്നാൽ എന്തൊക്കെ ചെയ്താലും യാതൊന്നും ജ്ഞാനിയെ ബന്ധിക്കുന്നില്ല. കാണുക, കേരംക്കുക, ഘ്രാണിക്കുക, തിന്നുക എന്നീ ഇന്ദ്രിയവ്യാപാരങ്ങരം ജ്ഞാനിയും മററുള്ളവരെപ്പോലെ ചെയ്താലും മററുള്ളവക്കുണ്ടാകുന്ന ബന്ധമോ സംഗമോ ജ്ഞാനിക്കുണ്ടാവുന്നില്ല. ഒന്നുംചെയ്തില്ലെങ്കിൽ അതുകൊണ്ടു് അപ്രീതിയുമില്ല. അതിനാൽ ധന്യധന്യംതന്നെ ജ്ഞാനിയുടെ ജീവിതം).

135 * വീട്ടിലിരുന്നു് വാതിലുകളടച്ചാൽ വീട്ടിന്നുള്ളിലെ സാധനങ്ങരം മാത്രം കാണുന്നു. വാതിലുകരം തുറന്നു പുറത്തുവരട്ടെ, അപ്പോരം പുറത്തുള്ളതു മുഴവൻ കാണാം. അതുപോലെ, നീ "പഞ്ചേന്ദ്രിയങ്ങരം" എന്ന വാതിലുകരം പൂട്ടുവാനും തുറക്കുവാനും പഠിക്കണം. പാണ്ടികശാലയുടെ വാതിലുകളടച്ചാൽ ക്രയവിക്രയങ്ങരം നിലയ്ക്കുന്നു. ഇന്ദ്രിയദ്വാരങ്ങളടച്ചാൽ ബാഹ്യപ്രപഞ്ചവും "ഞാനും" തമ്മിലുള്ള വ്യത്യാസം ഇല്ലാതാകുന്നു. നീ സദാ ഇന്ദ്രിയങ്ങളെപ്പററി ശ്രദ്ധിക്കണം. കുതിരകളെ കടിഞ്ഞാണിട്ടു പിടിക്കുന്നതുപോലെ സൂക്ഷ്മവിചാ

രത്താൽ നീ ഇന്ദ്രിയങ്ങളെ നിയന്ത്രിക്കണം. ചുമരിലെ ആണിപോലെ നിനക്ക ഏകാഗ്രത ഉറയ്ക്കണം. ബുദ്ധി ശിരസ്സിൽ സ്ഥിരപ്പെടണം. നിൻെറ ശ്രദ്ധ സദാ കഴുത്തിന്നുമേല്പോട്ടായിരിക്കണം; ഒരിക്കലും താഴോട്ടാവരുത്. *

വ്യാഖ്യാനം :– വാതിലുകളെല്ലാമടച്ച് വീട്ടിലിരുന്നാൽ അതിന്നുള്ളിലെ സാധനങ്ങരം മാത്രം നാം കാണുന്നു; വാതിലുകരം തുറന്നിട്ടാൽ മാത്രം പുറത്തുള്ളവ കാണാം. അതുപോലെ, ഇന്ദ്രിയങ്ങരം വഴിക്കാണല്ലൊ നമ്മുടെ മനസ്സ് ബാഹ്യപ്രപഞ്ചവുമായി ബന്ധപ്പെടുന്നത്. ഇന്ദ്രിയദ്വാരങ്ങളടച്ച് ബാഹ്യപ്രപഞ്ചവുമായുള്ള ബന്ധങ്ങരം തടഞ്ഞുനിർത്തിയാൽ മനസ്സ് അന്തർമുഖമായി ഒതുങ്ങുകയും ആത്മാനന്ദത്തിൽ മുഴുകുകയും ചെയ്യുന്നു. അനുഭവസ്ഥനായ ബ്രഹ്മാനന്ദസ്വാമി ശിവയോഗി പാടിയതു് ശ്രദ്ധിക്കുക :

"ജ്ഞാനയോഗാഞ്ജനയുക്തമായ
മാനസക്കണ്ണാകും താക്കോലിനാൽ
ആനന്ദവീട്ടിൻെറ പൂട്ടു തുറക്കുമ്പോൾ
ആനന്ദം ആനന്ദം ജ്ഞാനപ്പെണ്ണേ."
"ഗാത്രക്ഷേത്രത്തിലെ പൂരത്തിനെ
പാർത്തൊരു പൂരമോ ഉത്സവമോ
ക്ഷേത്രാദിയോ ഒന്നും ചിത്രമായ് തോന്നില്ല
പാർത്താലതിങ്കലെൻ ജ്ഞാനപ്പെണ്ണേ"

(ജ്ഞാനക്കുമ്മി)

ഇന്ദ്രിയദ്വാരാ മനസ്സ് ബാഹ്യമായി ചലിക്കുമ്പോരം നാനാതരം സ്ഥൂലരൂപങ്ങളെ കാണുവാനും ബാഹ്യലോകവുമായി ബന്ധപ്പെടുവാനും സംഗതിവരുന്നു. അതുവഴി നാനാദുഃഖങ്ങളുമുണ്ടാകുന്നു. ഇത്തരത്തിലാണ് ഏതൊരാ

ളുടേയും ലൗകികജീവിതം. ഇന്ദ്രിയനിഗ്രഹവും മനോനിയന്ത്രണവും ആത്മാനുസന്ധാനവുമാണ് നിത്യാനന്ദ രഹസ്യം. അതിനാൽ നീ നിത്യമായ ആനന്ദത്തിനും ശാന്തിക്കുമായി പഞ്ചേന്ദ്രിയങ്ങളാകുന്ന വാതിലുകൾ വിവേകപൂർവ്വം പൂട്ടുവാനും തുറക്കുവാനും പഠിക്കണം. ഇതൊന്നുമാത്രമാണ് ജീവിതവിജയത്തിൻെറ മർമ്മം. അതുകൊണ്ടാണ് ശ്രീകൃഷ്ണഭഗവാൻ ഇങ്ങനെ ഉപദേശിച്ചതു് :

''രാഗദ്വേഷവിയുക്തൈസ്തു
വിഷയാനിന്ദ്രിയൈശ്ചരൻ
ആത്മവശ്യൈർ വിധേയാത്മാ
പ്രസാദമധിഗച്ഛതി''

(ശ്രീമദ്ഭഗവദ്ഗീത–2/64)

(എന്നാൽ ജിതമാനസനായവൻ രാഗദ്വേഷരഹിതങ്ങളായും സ്വാധീനങ്ങളായുമിരിക്കുന്ന ഇന്ദ്രിയങ്ങളെക്കൊണ്ടു വിഷയങ്ങളെ അനുഭവിക്കുന്നവനായാലും മനഃസമാധാനത്തെ പ്രാപിക്കുന്നു).

പൂട്ടിക്കിടക്കുന്ന പാണ്ടികശാലയിൽ വ്യാപാരം നടക്കുന്നില്ല. അതുപോലെ ഇന്ദ്രിയദ്വാരങ്ങൾ അടച്ചാൽ എല്ലാ ബാഹ്യകർമ്മങ്ങളും നിലയ്ക്കുകയും ബാഹ്യപ്രപഞ്ചമമതയും ഞാൻ, നീ എന്നിത്യാദി ഭേദബുദ്ധിയും ഇല്ലാതാവുകയും ചെയ്യുന്നു. ഇവിടെയാണ് അദ്വൈതമെന്ന സത്യാവസ്ഥ യോഗിക്കനുഭവമാകുന്നത്. അതിനാൽ. യോഗി സദാ ഇന്ദ്രിയനിഗ്രഹത്തിലാണ് ശ്രദ്ധ ചെലുത്തേണ്ടതു്. ശ്രീകൃഷ്ണഭഗവാൻെറ ദിവ്യോപദേശവുമതാണ്. സാധകന്മാരും യോഗിമാരും അത്യന്തം ശ്രദ്ധിക്കേണ്ട ഒരു തത്വമാണതു്.

"യതതോഹ്യപികൗന്തേയ,
പുരുഷസ്യ വിപശ്ചിതഃ
ഇന്ദ്രിയാണി പ്രമാഥീനി
ഹരന്തി പ്രസഭം മനഃ"

(ശ്രീമദ്ഭഗവദ്ഗീത–2/60)

"ഇന്ദ്രിയാണാം ഹി ചരതാം
യന്മനോഽനു വിധീയതേ
തദസ്യ ഹരതി പ്രജ്ഞാം
വായുർനാവമിവാംഭസി"

(ശ്രീമദ്ഭഗവദ്ഗീത–2/67)

(അല്ലയോ അർജ്ജുന ! മോക്ഷത്തിന്നായിക്കൊണ്ടു പ്രയത്നം ചെയ്യുന്ന വിവേകിയുടെ മനസ്സിനെക്കൂടി, ക്ഷോഭിപ്പിക്കുന്നവയായ ഇന്ദ്രിയങ്ങൾ ബലമായി വലിച്ചുകൊണ്ടു പോകുന്നു).

(സൈ്വരമായി വിഷയങ്ങളിൽ സഞ്ചരിക്കുന്ന അവശീകൃതങ്ങളായ ഇന്ദ്രിയങ്ങളുടെ മദ്ധ്യേ യാതൊരു ഇന്ദ്രിയത്തെയാണ് മനസ്സ് പിൻതുടരുന്നത് ആ ഒരിന്ദ്രിയംതന്നെ ആ മനസ്സിന്റെ വിവേകത്തെ, സമുദ്രത്തിൽ കപ്പലിനെ കാററ് എന്നപോലെ, വലിച്ചുകൊണ്ടു പോകുന്നു). ഈ പരമരഹസ്യമോർത്താണ് യോഗേശ്വരനായ ശ്രീകൃഷ്ണഭഗവാൻ എല്ലാ സാധകന്മാൎക്കും യോഗിമാൎക്കും ശ്രേയസ്സിന്നായി ഈ ഉപദേശതല്ലജം വെളിപ്പെടുത്തിയത് :

"നാസ്തി ബുദ്ധിരയുക്തസ്യ
ന ചായുക്തസ്യ ഭാവനാ
ന ചാഭാവയതഃ ശാന്തി-
രശാന്തസ്യ കുതഃ സുഖം"

(ശ്രീമദ്ഭഗവദ്ഗീത–2/66)

(ഇന്ദ്രിയങ്ങൾ സ്വാധീനമല്ലാത്തവന്ന് ആത്മസ്വരൂപജ്ഞാനമോ ആത്മധ്യാനമോ ഉണ്ടാകുന്നതല്ല. ആത്മ

ധ്യാനമില്ലാത്തവന്നു് ആത്മാവിൽ ചിത്തോപരമവും (മനഃസ്ഥൈര്യവും) ഉണ്ടാകുന്നതല്ല. ചിത്തോപരമമില്ലാത്തവന്നു് സുഖമെവിടെ ?) അതിനാൽ, കുതിരകളെ കടിഞ്ഞാണിട്ടു പിടിക്കുന്നതുപോലെ നാം നമ്മുടെ ഇന്ദ്രിയങ്ങളെ സദാസൂക്ഷ്മ വിചാര ശക്തിയാൽ, വിവേകത്താൽ സ്വാധീനമാക്കണം. ഇന്ദ്രിയങ്ങളെ മനസ്സിലും മനസ്സിനെ ബുദ്ധിയിലും അങ്ങിനെ ഒടുവിൽ എല്ലാം ആത്മാവിലും സ്ഥിരപ്പെടണം. ഇതാണു് രാജയോഗസാധനയുടെ മർമ്മം. ചുമരിൽ ഒരാണി അടിച്ചുകയററിയാൽ അതെ പ്രകാരം ഇളകാതെ ഉറച്ചിരിക്കുന്നുവോ അതുപോലെ, സാധകൻ തൻെറ ഇന്ദ്രിയങ്ങളേയും മനസ്സിനേയും സൂക്ഷ്മ ബുദ്ധിയുടെ സഹായത്താൽ സദാ ശ്രദ്ധിച്ചു നിയന്ത്രിച്ചു ആത്മാവിൽ ഏകാഗ്രതപ്പെടുത്തണം. നമ്മുടെ ബുദ്ധി സദാ ശിരസ്സിങ്കലായിരിക്കണം. നമ്മുടെ ശ്രദ്ധമുഴുവൻ കഴുത്തിന്നു മേല്പോട്ടായിരിക്കണം. ഒരിക്കലും താഴോട്ടാവരുതു് അതായതു് മനസ്സു് പരമാത്മസ്ഥാനമായ ശിരസ്സിലെ ചിദാകാശത്തിൽ ഏകാഗ്രമാവണം; ഇന്ദ്രിയസുഖങ്ങളിൽ ആസക്തമാവരുതെന്നു സാരം. ബ്രഹ്മാനന്ദ സ്വാമിശിവയോഗി പാടിയതു് ശ്രദ്ധിക്കുക :

''നടന്നിട്ടോ നിന്നിട്ടോ അല്ല, മനമേ, കിടന്നിട്ടോ സുഖമായിരുന്നു കൊണ്ടിട്ടോ, നടുനാഡീ തന്നിലെ ലക്ഷ്യം തന്നിൽ ഇടവിട്ടീടാതെ ഇരിക്കേണ്ടൻെറ മനമേ, ആനന്ദം ചേരു നീ മനമേ–''

(ആനന്ദസൂത്രം)

136 * ബ്രഹ്മത്തെക്കുറിച്ചു ചിന്തിക്കു, ചിന്തിക്കു. മനസ്സു് വ്യത്യസ്ഥമാണെന്നു തോന്നുമെങ്കിലും ഏകമാണു്. മനസ്സു് ഏകാഗ്രമായാൽ മഹത്തായി. ഇത്തരത്തിലുള്ള മനസ്സത്രേ നിത്യചിത്തം. ഈ നിത്യചി

ത്തമത്രേ പരമാനന്ദം. ഈ നിത്യചിത്തമത്രേ ചിദാകാശം. നിമ്മലമായ മനസ്സ് പവിത്രാകാശമാണ്. പവിത്രാകാശംതന്നെ സിദ്ധി. ഈ പവിത്രാകാശം തന്നെ യോഗം. ഈ പവിത്രാകാശംതന്നെ ഹൃദയം. നീ ഈ ആകാശത്തിൽ ചരിക്കുമ്പോൾ "പൂണ്ണത്വം" പ്രാപിക്കുന്നു. അപ്പോൾ "ഞാൻ" എന്നും "നീ" എന്നും ഉള്ള ഭേദം നശിക്കുന്നു. ഈ പവിത്രാകാശത്തിൽ മുക്തി (ബന്ധനിവൃത്തി)യും ഭക്തി (പരമാത്മാവിങ്കലുള്ള നിരതിശയ പ്രേമം)യും ശക്തി (പൂണ്ണ ചൈതന്യം— ആത്മപ്രഭാവം) യും ശരിയായ മാഗ്ഗവും. ജീവൻ ഈ പവിത്രാകാശത്തിൽ പാർക്കുമ്പോൾ വിഷയഭോഗേച്ഛ നശിക്കും. ഈ പവിത്രാകാശം തന്നെ ബ്രഹ്മരന്ധ്രം. രാജയോഗമെന്നതു് കഴുത്തിന്നു മീതെ. വണ്ണരന്ധ്രമെന്നതു് കഴുത്തിന്നുമീതെ. *

വ്യാഖ്യാനം:— ഓരോ മനുഷ്യന്റെയും അന്തർഭാഗത്തിൽ— ചിദാകാശത്തിൽ— ശുദ്ധമായി വിലസുന്ന സച്ചിദാനന്ദാത്മാവിനെ ബ്രഹ്മത്തെ - ദൈവത്തെ— കുറിച്ചു ചിന്തിക്കുക, വീണ്ടും വീണ്ടും ചിന്തിക്കുക. അതായതു്, മറ്റൊന്നും ചിന്തിക്കാതെ സൂക്ഷ്മമായ ബുദ്ധിയിൽ മനസ്സിനെ ആത്മസ്വരൂപത്തിൽതന്നെ സ്ഥിരമായി നിത്തണം; അങ്ങിനെ ആത്മധ്യാനം ചെയ്യണം പരമാത്മ ചൈതന്യത്തിൽ ഏകാഗ്രമാവുക. ഇതത്രെ രാജയോഗരഹസ്യം; ബ്രഹ്മധ്യാനമുറ. ശ്രീകൃഷ്ണഭഗവാന്റെ ദിവ്യോപദേശം ശ്രദ്ധിക്കുക:

"യോഽന്തഃ സുഖോഽന്തരാരാമ-
സ്തഥാന്തർ ജ്യോതിരേവ യഃ

സ യോഗീ ബ്രഹ്മനിർവ്വാണം
ബ്രഹ്മഭൂതോഽധിഗച്ഛതി"

(ശ്രീമദ് ഭഗവദ്ഗീത 5/24)

(ആത്മാവിൽതന്നെ സുഖത്തെ പ്രാപിച്ചവനായും ആത്മാവിൽതന്നെ ക്രീഡിക്കുന്നവനായും അപ്രകാരം ആത്മാവിൽതന്നെ ദൃഷ്ടിയുള്ളവനുമായിരിക്കുന്നതാരോ അങ്ങിനെയുള്ള ബ്രഹ്മനിഷ്ഠനായ യോഗി ബ്രഹ്മസ്വരൂപനായി ബ്രഹ്മത്തിൽ ലയത്തെ പ്രാപിക്കുന്നു).

സൂഫിയാക്കളുടെ ഉപദേശം ശ്രദ്ധിക്കുക:

"ഖുർആൻ ഓതിക്കൊണ്ടും, തഫ്സീറുകളോ, ഹദീസ് ഗ്രന്ഥങ്ങളോ മറ്റോ ചിന്തിച്ചുനോക്കിക്കൊണ്ടും, തൻെറ ചിന്തയെ ഛിന്നഭിന്നമാക്കരുത്. നേരെമറിച്ച് അല്ലാഹുവിനെക്കുറിച്ചുള്ള സ്മരണയല്ലാതെ, മറ്റൊന്നും തൻെറ മനസ്സിൽ കടന്നു കൂടാതിരിക്കുവാൻ അവൻ ശ്രമിക്കേണ്ടതാണ്."

(ഇഹ്യാ ഉലൂമിദ്ദീൻ)

"ആത്മസംസ്ഥം മനഃ കൃത്വാ
ന കിഞ്ചിദപി ചിന്തയേൽ"

(ശ്രീമദ് ഭഗവദ്ഗീത 6/25)

(മനസ്സിനെ ആത്മാവിൽതന്നെ ഇരുത്തീട്ട്, ഒന്നുംതന്നെ വിചാരിക്കരുത്)

"നിശ്ചിന്തനം ചെയ്തു ഞാൻ ദൈവ
മെന്നു അറിഞ്ഞു കൊൾവിൻ"

(സങ്കീർത്തനങ്ങൾ 46-10)

"Be still and know that I am God" (Psalms-46:10)
എന്ന ബൈബിൾ വചനത്തിൻെറ പൊരുൾ നല്ലപോലെ മനസ്സിലാക്കുക.

ശ്രീ വസിഷ്ഠമഹർഷി രാമനെ ഉപദേശിച്ചതും മനസ്സിലാക്കുക:

''ബുദ്ധികൊണ്ടു് എപ്പോഴും ആത്മവിചാരം ചെയ്യുക; ദീർഘമായ സംസാരരോഗത്തിനു് ഒരു സിദ്ധൗഷധമത്രേ ആത്മവിചാരം. സത്യബ്രഹ്മത്തെ സദാ ഓർക്കുക. നിത്യനിർവാണ സുഖലബ്ധിക്കു മനസ്സിനെ സത്യബ്രഹ്മത്തിൽ ലയിപ്പിക്കുക. ആത്മചിന്താപരനായി മനസ്സിനെ അന്തർമുഖമാക്കിസ്സുഖിപ്പിച്ചു്, ആത്മാനുസന്ധാനം ചെയ്യുന്നവനെ ദുഃഖം ബാധിക്കയില്ല. ഉള്ളിലിരിക്കുന്ന ശുദ്ധചിന്മാത്രത്തെ ഉണർത്തുകയെന്നതുതന്നെ പരമമായ ധ്യാനം; ശ്രേഷ്ഠമായ പൂജയും അതുതന്നെ. ആത്മാവിൻെറ പൂജോപകരണം ധ്യാനമാണു്; പൂജയും അതുതന്നെ. ധ്യാനത്താലല്ലാതെ മററൊന്നുകൊണ്ടും പരമാത്മലാഭം ഉണ്ടാവുകയില്ല. പരമമായ യോഗവും പരമമായതപസ്സും ഈ പൂജതന്നെ; പരമാത്മധ്യാനം.''

(ജ്ഞാനവാസിഷ്ഠം)

ഭഗവാൻ ശ്രീ സത്യസായിബാബയുടെ ദിവ്യോപദേശം ശ്രദ്ധിക്കുക.

''നിന്തരമായ ധ്യാനമില്ലെങ്കിൽ, ഭക്തിഭാവമില്ലെങ്കിൽ (നിങ്ങൾ എന്തുതന്നെ അതിനെ വിളിച്ചാലും—) ആത്മീയമായി ഒന്നുംതന്നെ നേടാനാവില്ല. ഓരോ നിമിഷവും നിങ്ങൾ ഈശ്വരസ്മരണയിലൂടെ ആനന്ദമനുഭവിക്കണം. ഇതു മാത്രമാണു് നിങ്ങൾക്കു ശാന്തി നൽകുക. ഒരു ചിന്ത അവസാനിച്ചു് മററൊരു ചിന്ത ഉളവാകാതിരിക്കുമ്പോൾ നമുക്കു ശാന്തി ലഭിക്കുന്നുണ്ടല്ലോ. നിങ്ങൾ അതിനെ ശ്രദ്ധിക്കണം; ആ അന്തരാളത്തെ. അതുമായി താദാത്മ്യപ്പെടണം. അനവരതമായ, ഇടവിടാതെയുള്ള ശാന്തിയുണ്ടു്. അതിലേക്കു ശ്രദ്ധിക്കുക. ചിന്തകൾ

മാത്രമാണ് വെള്ളത്തിലെ ചെറുതിരകാപോലെ ഉണ്ടാവുകയും നശിക്കുകയും ചെയ്യുന്നതു്. നിങ്ങാ നുരതിരകളെയല്ലാ ശ്രദ്ധിക്കേണ്ടതു്; വെള്ളത്തെയാണ്. മനുഷ്യമനസ്സിൽ നിത്യശാന്തിയുണ്ടു്. നിശ്ചല മനസ്സിൽ– ആത്മാവിൽ. അവൻ ആ സത്യം മറന്നു് തിരകളിൽ മാത്രം ശ്രദ്ധിക്കുന്നു. നിത്യധ്യാനമെന്നാൽ– അനവരതമായ ആത്മീയ സാധനയെന്നാൽ– തിരകളെ അവഗണിച്ചു് വെള്ളത്തെമാത്രം ശ്രദ്ധിക്കുക എന്നതാണ്. ആത്മധ്യാനനിരതനാവുക എന്നു സാരം.

(Dialogues with the Divine)

മനസ്സ് വ്യത്യസ്തമാണെന്നു തോന്നുമെങ്കിലും, നാനാവിധ സങ്കല്പങ്ങളോടുകൂടിയതാണെന്നിരിക്കിലും ഏകമാണ്. അതായത്, ഓരോ വ്യക്തിയുടേയും ചിത്തവൃത്തികാ പലതരത്തിലായിരിക്കും. എങ്കിലും യോഗസാധനയാൽ ചിത്തവൃത്തികാ ശമിക്കുമ്പോാ മനസ്സ് ഏകവും അഖണ്ഡവും അദ്വൈതവുമായ ആത്മചൈതന്യമായി പ്രശോഭിക്കുന്നു. മനസ്സ് നിശ്ചലമായാൽ ആത്മസ്വരൂപമായി. നിത്യശാന്തിയായി. അപ്പോാ അവിടെ യാതൊരുതരത്തിലുള്ള ദ്വൈതഭാവവുമില്ല– ഏകം, അഖണ്ഡം, അദ്വൈതം. ഈ അദ്വൈതപദമാണ് രാജയോഗിയുടെ ലക്ഷ്യം. മനസ്സ് ഏകാഗ്രമായാൽ, ആത്മചൈതന്യത്തിൽ സുസ്ഥിരമായാൽ അതുതന്നെ അത്യുൽകൃഷ്ടമായ രാജയോഗപദം. അതിന്മീതെ മറ്റൊന്നു് മനുഷ്യനു് നേടുവാനില്ല. ശ്രീകൃഷ്ണഭഗവാൻ ഈ പരമപദത്തെക്കുറിച്ചു വെളിവാക്കിയതിങ്ങനെയാണ്:

"യുഞ്ജന്നേവം സദാത്മാനം
യോഗീ നിയതമാനസഃ

ശാന്തിം നിർവ്വാണപരമാം
മത്സംസ്ഥാമധിഗച്ഛതി''

(ശ്രീമദ് ഭഗവദ്ഗീത 6/15)

(മേൽപറയപ്പെട്ട പ്രകാരം മനസ്സിനെ എപ്പോഴും ഒരേനിലയിലുറപ്പിച്ചുകൊണ്ട്—എപ്പോഴും സമാധിയിലുറപ്പിച്ചുകൊണ്ട്—മനസ്സിനെ അടക്കിയിരിക്കുന്ന യോഗി മോക്ഷം തന്നെ പരമനിഷ്ഠയായിട്ടുള്ളതും എന്റെ അധീനത്തിലുള്ളതുമായ സംസാരനിവൃത്തിരൂപമായ ശാന്തിയെ പ്രാപിക്കുന്നു) ഇത്തരത്തിൽ ആത്മാഭിമുഖമായി ഏകാഗ്രമാവുകയും ആത്മാവിൽ സ്ഥിരപ്പെടുകയും ചെയ്ത മനസ്സാണ് നിത്യചിത്തമായി വിളങ്ങുന്നതു്. ഈ നിത്യചിത്തമാണ് സച്ചിദാനന്ദാത്മാവായി പ്രശോഭിക്കുന്നതും പരമാനന്ദ സങ്കേതമായിത്തീരുന്നതും. ഈ നിത്യചിത്തം തന്നെയാണ് ചിദാകാശവും. അതത്രെ നിർമ്മലമായ മനസ്സ്, ആത്മചൈതന്യം—അതുതന്നെ പവിത്രാകാശമെന്ന ചിദാകാശം. ഈ പവിത്രാകാശം തന്നെ ജീവപരയോരൈക്യമെന്നയോഗവും സമാധിയും. അതുതന്നെ ഹൃദയാകാശവും. ജീവൻ ശിരസ്സിലെ ഈ പരിശുദ്ധസ്ഥാനത്തിങ്കൽ വിശ്രമിച്ചു പരനായിവിളങ്ങുമ്പോൾ യോഗി പൂർണ്ണതപ്രാപിച്ചവനായി. രാജയോഗപദത്തിൽ വിരാജിക്കുകയായി; അവൻ നേടേണ്ടത് നേടിയവനായി. അപ്പോഴാണ് ജീവന്മുക്തിയുടേയും ആത്മപ്രഭാവത്തിന്റെയും വൈഭവം രാജയോഗിക്കനുഭവമാകുന്നതു്. അപ്പോൾ യോഗിയുടെ സർവ്വവിധദ്വൈതഭാനങ്ങളുമകന്നു ഏകവും അഖണ്ഡവും പൂർണ്ണവുമായ പരമാത്മസ്വരൂപമായി മാറിയ, പരമോന്നതപദവിയത്രെ അതു്. ഈ പരംപദം പൂകുമ്പോൾ മാത്രമാണ് ''ഞാൻ'', ''നീ'' എന്നീ ഭേദചിന്തകൾ നിശ്ശേഷം നശിക്കുന്നതു്. ശ്രീ ശങ്കരാചാര്യർ ഈ പരംപദത്തെ വർണ്ണിച്ചതു് ശ്രദ്ധിക്കുക.

"സർവ്വാത്മകോഽഹം സർവ്വോഽഹം
സർവ്വാതീതോഽഹമദ്വയഃ
കേവലാഖണ്ഡബോധോഽഹ-
മാനന്ദോഽഹം നിരന്തരഃ"

(വിവേകചൂഡാമണി)

(സകലത്തിന്റെയും ആത്മാവു ഞാൻ; സകലവും ഞാൻ; സകലത്തിനും അതീതനുമാണ് ഞാൻ. ഞാൻ ഒന്നല്ലാതെ രണ്ടില്ല. പൂർണ്ണവും അഖണ്ഡവുമായ ജ്ഞാനമാണ് ഞാൻ. നിരന്തരമായ ആനന്ദമാണ് ഞാൻ). ഈ ദിവ്യാകാശത്തിൽ—ചിദാകാശത്തിൽ തന്നെ- ജീവന്മുക്തി (ജന്മരൂപമായ ബന്ധത്തിൽ നിന്നുള്ള മോചനം)

"ജന്മ ബന്ധ വിനിർമ്മുക്താഃ പദം ഗച്ഛന്ത്യനാമയം"–

ശ്രീമദ്ഭഗവദ്ഗീത - 2/51)

അതുതന്നെ മോക്ഷമെന്നു പറയപ്പെടുന്ന വിഷ്ണുവിന്റെ പരമപദം; ഈ ചിദാകാശം തന്നെ നിരതിശയമായ പ്രേമത്തിന്റെ—ഭക്തിയുടെ ഉറവിടം. ഈ ദിവ്യസ്ഥാനം തന്നെ ശക്തിയുടെ—ആത്മചൈതന്യത്തിന്റെ പ്രഭവസ്ഥാനം. അങ്ങിനെ മുക്തിയും ഭക്തിയും ശക്തിയും ചിദാകാശത്തിൽ ഐക്യപ്പെടുന്നു. ശുദ്ധമായ ബുദ്ധിയുടെ മഹത്വമാണിവിടെ വെളിവാകുന്നതു്. ജീവൻ ഈ പുണ്യകേന്ദ്രത്തിലെത്തിയാൽ വിഷയഭോഗങ്ങളിലുള്ള, ഇന്ദ്രിയസുഖങ്ങളിലുള്ള ആസക്തി മുഴുവൻ അകന്നു് പൂർണ്ണകാമനായി ബ്രഹ്മാനന്ദാനുഭൂതിയിൽ മാത്രം മുഴുകുന്നു. ഈ പവിത്രാകാശമാണ് ബ്രഹ്മരന്ധ്രമായി അറിയപ്പെടുന്നതു്. രാജയോഗമെന്ന ഉൽകൃഷ്ടമായ അവസ്ഥ അനുഭവിച്ചറിയുന്നത് കഴുത്തിനു മീതെയുള്ള ഈ ദിവ്യസ്ഥാനത്താണ്—ചിദാകാശത്തിലാണ്. അതായത്, ശിരസ്സിലാണ് ബ്രഹ്മാനന്ദമെന്ന മുക്തിസുഖം—നിരതിശയാനന്ദം രാജയോഗികൾക്ക അനുഭവമാകുന്നതു് വർണ്ണരന്ധ്രമെന്ന ദിവ്യസ്ഥാനവും

ശിരസ്സിൽ തന്നെ. ഇതെല്ലാം സ്വയം അനുഭവിച്ചറിയേണ്ട യോഗരഹസ്യങ്ങളാണ്.

137 * ബ്രഹ്മരന്ധ്രമാണ് മന്ത്രം. പ്രാണന്റെ മന്ത്രിയാണ് മന്ത്രം. പ്രധാനമന്ത്രി ആത്മബിന്ദു. ഇതിന്മദ്ധ്യേനിത്യമന്ത്രം—ചിദാകാശം. ഈ ചിദാകാശമാണ് പരമാനന്ദം—ഇതുതന്നെ ദിവ്യൗഷധം. ഈ ദിവ്യൗഷധം തന്നെ പരമഗുരു. ഈ പരമഗുരുവിന്റെ മന്ത്രമാണ് "തത്വമസി" എന്നതു്. *

വ്യാഖ്യാനം:— എല്ലാവിധ മന്ത്രങ്ങളുടെയും ഉദ്ദേശം ആത്മസാക്ഷാൽക്കാരമാണ്. മന്ത്രമെന്നത് ചില വാക്കുകൾ ഉച്ചരിക്കലല്ല. പ്രാണൻ യോഗസാധനയാൽ ബ്രഹ്മരന്ധ്രത്തിൽ ഒതുങ്ങുന്നതാണ് യഥാർത്ഥമന്ത്രം. കുണ്ഡലിനിശക്തി ശിരസ്സിൽ ബ്രഹ്മരന്ധ്രത്തിലെത്തുന്നതു തന്നെ ദിവ്യമന്ത്രവും മോക്ഷവും. അതിനാൽ ബ്രഹ്മരന്ധ്രം മന്ത്രമായിത്തന്നിരിക്കുന്നു. പ്രാണന്റെ മന്ത്രിയായി മന്ത്രം നിലകൊള്ളുന്നു. ഒരു മന്ത്രി രാജാവിന്നു വളരെ ഉപകാരമായിത്തീരുന്നതുപോലെ ബ്രഹ്മരന്ധ്രം പ്രാണന്റെ വിശ്രമകേന്ദ്രമായിത്തീരുന്നു. അവിടെയാണ് ജീവപരയോരൈക്യമെന്ന ജീവന്മുക്തിസുഖം അനുഭവമാകുന്നതു്. ആത്മബിന്ദുവാണ് പ്രധാനമന്ത്രി. അതുതന്നെ പരാബിന്ദു; മഹാബിന്ദു. അതുകൊണ്ടാണ് രാജയോഗാചാര്യനായ ബ്രഹ്മാനന്ദസ്വാമിശിവയോഗി ഇങ്ങനെ പ്രാർത്ഥിച്ചതു്:

> "പ്രാണവായുവിനോടുകൂടി മനസ്സുബിന്ദുവിൽ വെച്ചുടൻ
> സ്ഥാണുപോലെയിരുന്നു നിന്നെനിനച്ച യോഗിസമൂഹവും
> സ്ഥാണുപോലെ വിളങ്ങിടുന്നതു സൗഖ്യമോടതു പോലെ-ഞാൻ
> വാണുകൊള്ളുവതിന്നുമെന്നെയനുഗ്രഹിക്കുക ഷൺമുഖ"

(ആനന്ദകല്പദ്രുമം)

അവിടെയാണ് നിത്യമന്ത്രമായ ചിദാകാശം വിളങ്ങുന്നതു്. ഈ ചിദാകാശത്തിലത്രെ പരമാനന്ദരസാനുഭൂതി രാജയോഗികാം അനുഭവിക്കുന്നതു്. ജനനമരണചക്രത്തിൽനിന്നു രക്ഷപ്പെടുവാനുള്ള ദിവ്യൗഷധമത്രെ ചിദാകാശപ്രാപ്തി. അതുതന്നെ പരമഗുരു. രോഗത്തെ ഔഷധമെന്നപോലെ, സംസാരരോഗത്തിൻെറദിവ്യൗഷധമാണ് ചിദാകാശലയം. ഈ പരമഗുരുവിൻെറ മന്ത്രമാണ് ''തത്വമസി'' എന്നതു്. ''അതു നീയാകുന്നു''—അതായതു്, ''നീ ഏതിനെ തേടുന്നുവോ അതു നീ തന്നെ'' എന്നാണ് ഈ മന്ത്രത്തിൻെറ അൎത്ഥം. നിത്യവും ശുദ്ധവും അഖണ്ഡവുമായ ആത്മാവ് നീ തന്നെ എന്ന സത്യമായ ബോധമാണ് രാജയോഗസാധനമൂലം ഉളവാകുന്നതു്. യോഗസാധനയാൽ പ്രാണൻ ചിദാകാശത്തിൽ ലയിക്കുമ്പോഠം ''തത്വമസി'' എന്ന മന്ത്രത്തിൻെറ പൊരുഠം നല്ലപോലെ വെളിവാകുന്നു. തത്വം ഒന്നേയുള്ളു; അതു നിത്യാനന്ദമയമായ ആത്മാവാണെന്നും അതാണ് നാനാത്വമായി പ്രകാശിക്കുന്നതെന്നും സാക്ഷാത്ക്കരിക്കുവാൻ രാജയോഗിക്കു സാധിക്കുന്നു. അതാണ് രാജയോഗത്തിൻെറ മഹത്വവും.

138. * നാടകാഭിനയം തിരശ്ശീലക്കുപിന്നിൽ ശീലിച്ചതിന്നുശേഷമേ നടൻ രംഗത്തിൽ പ്രവേശിക്കുന്നുള്ളു. ആദ്യത്തിൽ സൎവ്വവും രഹസ്യമായിവെക്കണം. വിദ്യയെ രഹസ്യമായി അഭ്യസിക്കുക. പൂൎത്തിയായാൽ തനിയേ അതിന്നു് പരസ്യം ലഭിക്കും. വെള്ളം നിറഞ്ഞ പാത്രത്തിൽ വീണ്ടും വെള്ളമൊഴിച്ചാൽ അതു് നാലുഭാഗവും പരന്നൊഴുകുന്നു. അതുപോലെ പരിപൂൎണ്ണ ശാന്തി കൈവന്നാൽ ആയതു് എല്ലാവരും അറിയുന്നു. *

വ്യാഖ്യാനം :— പ്രാരംഭത്തിൽ രാജയോഗസാധന രഹസ്യമായിട്ടാണഭ്യസിക്കേണ്ടതു്. അക്കാലത്തു സാധകൻ തന്റെ യോഗാഭ്യാസമോ യോഗാനുഭവമോ മററുള്ളവരെ അറിയിക്കേണ്ടതില്ല. ഒരു നടൻ രംഗത്തുവന്നു അഭിനയിക്കുന്നതിന്നുമുമ്പായി തിരശ്ശീലക്കുപിന്നിൽ പലവുരു അഭ്യാസം ചെയ്തുറയ്ക്കുകയാണല്ലൊ പതിവു്. അതുപോലെ, ആദ്യമാദ്യം രാജയോഗസാധന രഹസ്യമായി അനുഷ്ഠിച്ച് സ്വയം അനുഭവപ്പെട്ടത്തിയതിന്നുശേഷമേ—ആത്മദർശനം സാക്ഷാത്ക്കരിച്ചതിന്നുശേഷമേ—മററുള്ളവർക്കു ഉപദേശിച്ചുകൊടുക്കുവാൻ പാടുള്ളൂ. അല്ലാതെ ചെറിയൊരനുഭവമുണ്ടാകുമ്പോഴേക്കു അതിൽ അഹങ്കരിച്ചു ഉപദേശകനാകുവാനും സദ്ഗുരുവാകുവാനും ഒരുമ്പെടരുതു്. ആത്മപ്രഭാവം പൂർണ്ണമാകുമ്പോൾ യോഗിയുടെ മഹത്വം ലോകം തനിയെ മനസ്സിലാക്കുവാനിടയാകും. എത്രയോ വർഷം ദക്ഷിണേശ്വരത്തു ആരുമറിയാതെ വിവിധ സാധനകളനുഷ്ഠിച്ചതിന്റെ ഫലമായിട്ടാണ് ശ്രീരാമകൃഷ്ണപരമഹംസരെ ഒരവതാര വരിഷ്ഠനായി ലോകത്തിന്നു ലഭിച്ചതു്. തിരുവണ്ണാമലയിലെ വിരൂപാക്ഷ ഗുഹയിലും മററും ഏകാന്തമായി നിരവധി വർഷങ്ങൾ പരമാത്മധ്യാനം ചെയ്തതിന്റെ ദിവ്യസമ്പത്താണ് ഭഗവാൻ രമണമഹർഷി. ഇത്തരത്തിൽതന്നെയായിരുന്നു ശ്രീ ഷിർദ്ദിസായിബാബയും സദ്ഗുരു നിത്യാനന്ദഭഗവാനും ശ്രീ അരബിന്ദമഹർഷിയും. ബുദ്ധഭഗവാനും യേശുദേവനും മുഹമ്മദ്നബിയും ഇത്തരത്തിൽ രഹസ്യമായി തപംചെയ്തു ആത്മസാക്ഷാൽക്കാരം പൂകിയതിന്നുശേഷമാണ് ലോകോദ്ധാരണത്തിന്നായി ജീവിതമർപ്പിച്ചതു്. ഏതു പ്രവൃത്തിയിലും പ്രാരംഭത്തിൽതന്നെ പരിചയവും പാകവും സിദ്ധിക്കുകയില്ല തുടർച്ചയായ പ്രവർത്തനംകൊണ്ടേ—അഭ്യാസംകൊണ്ടേ കാര്യക്ഷമത നേടുകയുള്ളൂ അതുപോലെയാണ്

യോഗസാധനയും. അനേകജന്മങ്ങളിലെ നിരന്തരമായ അഭ്യാസത്താൽ — യോഗസാധനയാൽ മാത്രമേ ആത്മബോധവും ആത്മാനന്ദവുംജീവന്മുക്തിയും സിദ്ധിക്കുകയുള്ളു ''അനേകജന്മസംസിദ്ധസ്തതോ യാതി പരാം ഗതിം'' എന്നാണല്ലോ യോഗേശ്വരനായ ശ്രീകൃഷ്ണഭഗവാൻ ഉപദേശിച്ചതു്. അതായതു്, അനേകജന്മങ്ങളിൽ ചെയ്ത യോഗാഭ്യാസംകൊണ്ടു ജ്ഞാനസിദ്ധിയെ പ്രാപിച്ചതിൻെറ ശേഷം മോക്ഷത്തെ പ്രാപിക്കുന്നു.

''തം വിദ്യാദ് ദുഃഖസംയോഗ-
വിയോഗം യോഗസംജ്ഞിതം
സ നിശ്ചയേന യോക്തവ്യോ
യോഗോഽനിർവ്വിണ്ണ ചേതസാ''

(ശ്രീമദ്ഭഗവദ്ഗീത—6/23)

(സകല ദുഃഖസംബന്ധത്തെ വേർപെടുത്തുന്ന ആ അവസ്ഥാവിശേഷത്തെ യോഗമെന്ന പേരോടുകൂടിയതായി അറിയേണ്ടതാകുന്നു. ഈ യോഗം ചിത്തദാർഢ്യത്തോടുകൂടിയും ബുദ്ധിക്ഷയം കൂടാതെയും അഭ്യസിക്കപ്പെടേണ്ടതാകുന്നു). നിറഞ്ഞപാത്രത്തിൽപിന്നെയും വെള്ളം പകർന്നാൽ വെള്ളം ഒടുവിൽ നാലുഭാഗവും ഒഴുകിപ്പോകുന്നതുപോലെ, രാജയോഗസാധന സുസ്ഥിരമായാൽ, യോഗബലം താനേ മററുള്ളവരറിയുവാനും ആദരിക്കുവാനും ഇടയായിത്തീരും. രാജയോഗികൾ തങ്ങളുടെ തപോബലം — യോഗസിദ്ധി — ആത്മാനന്ദാനുഭവം — പരസ്യമായി പ്രദർശിപ്പിക്കുക പതിവില്ല. നിത്യാനന്ദികളായ അത്തരം മഹാത്മാക്കളുടെ മഹത്വം തനിയെ പ്രചരിച്ചുകൊള്ളും. അത്തരത്തിലുള്ള രാജയോഗികൾക്കു യാതൊന്നിലും ആഗ്രഹമില്ല. കീർത്തിയും പദവിയും അവർ തേടുന്നില്ല. അവർ സദാ ആത്മാനന്ദാനുഭൂതിയിൽ രമിക്കുന്നു; ആത്മബോധത്തിൽ വിരാജിക്കുന്നു. പരിപൂർണ്ണവും ഉൽകൃഷ്ടവും

അഖണ്ഡവും നിത്യവുമായ ശാന്തി അവരനുഭവിക്കുന്നു. പരബ്രഹ്മൈക്യമെന്ന അതിശ്രേഷ്ഠമായ പദവിയത്രെ ആ പരമമായ ശാന്തി.

139. * കണ്ണിൽ പൊടിവീണാൽ ശ്രദ്ധ കണ്ണിന്മേലായി. അത്തരത്തിൽ നമ്മുടെ ശ്രദ്ധ ഉള്ളിലോട്ടു തിരിച്ചാൽ അതു് അന്തരാവലോകനം ആയി. ആന്തരമായി നിന്റെ രഹസ്യം നീ അറിയുക. ജഗത്തു് നിന്റെ ഉള്ളിലാണ്. *

വ്യാഖ്യാനം:– യോഗസാധനയിലെ വളരെ പ്രധാനമായ ഒരു തത്വമാണ് ഇവിടെ വെളിവാക്കുന്നതു്. കണ്ണിൽ പൊടി വീണാൽ നമ്മുടെ ശ്രദ്ധ മുഴുവൻ കണ്ണിന്മേലായി. നമ്മുടെ കൈവിരലിന്നു് ഒരു മുറിവു പററിയാൽ ശ്രദ്ധ മുഴുവൻ ആ വിരലിന്മേലായി. ഇത്തരത്തിലാണ് ഏകാഗ്രതയുടെ രഹസ്യം. അതുപോലെ, അന്തർവശത്തു് ചിദാകാശത്തിലുള്ള പരമാത്മാവിനെക്കുറിച്ചു ബോദ്ധ്യമായ സാധകന്റെ മനസ്സു് ആ ദിവ്യസ്ഥാനത്തു തന്നെ ചരിക്കാനിടവരുന്നു. അപ്പോഠം മററു വിഷയങ്ങളിൽ മനസ്സു ചെല്ലുന്നില്ല. ബാഹ്യവിഷയങ്ങളിൽ ചെലവഴിക്കുന്ന ശ്രദ്ധ മുഴുവൻ ഉള്ളിലേക്കു–ചിദാകാശത്തിലേക്കു– കേന്ദ്രീകരിച്ചു യോഗസാധനവഴി ആത്മദർശനം സ്വാനുഭവമാക്കുന്നു. രാജയോഗസാധനയിലെ– അഭ്യാസയോഗത്തിന്റെ മർമ്മമാണ് ഇവിടെ വെളിവാക്കുന്നതു്. ശ്രീകൃഷ്ണഭഗവാന്റെ ഉപദേശം ശ്രദ്ധിക്കുക:

"യതോ യതോ നിശ്ചരതി
മനശ്ചഞ്ചലമസ്ഥിരം
തതസ്തതോ നിയമ്യൈത-
ദാത്മന്യേവ വശം നയേത്"

(ശ്രീമദ് ഭഗവദ്ഗീത 6/26)

(ആത്മദർശനത്തിന്നാഗ്രഹിക്കുന്ന യോഗി, സ്വാഭാവിക മായി ഒന്നിലും ഉറച്ചുനില്ക്കാതെ അങ്ങുമിങ്ങും സഞ്ചരിച്ചു കൊണ്ടിരിക്കുന്ന മനസ്സിനെ, പല വിഷയങ്ങളിലും അലഞ്ഞുകൊണ്ടിരിക്കുമ്പോരം അവിടവിടെനിന്ന് ഈ മനസ്സിനെ തടഞ്ഞുനിർത്തി ആത്മാവിൽത്തന്നെ ഉറപ്പി ക്കുവാൻ പ്രയത്നിച്ചുകൊണ്ടിരിക്കണം). പരമാത്മദർശ നത്തിന്നു് അന്തരവലോകനമെന്ന യോഗസാധനതന്നെ മുഖ്യാവലംബം. യോഗമാർഗ്ഗത്തിലൂടെ നിൻെറ രഹസ്യം നീ അറിയുക. അതായതു്, നിത്യവും ശുദ്ധവും ബുദ്ധവു മായ ആത്മാവാണ് നീ എന്ന സത്യത്തെ നീ യോഗസാ ധനയിലൂടെ സാക്ഷാത്ക്കരിക്കുക. ജഗത്തായി ശോഭി ക്കുന്നതൊക്കെ നിൻെറ ഉള്ളിലെ ആത്മസത്തതന്നെയാ ണെന്നറിയുക. ഈ സമസ്ത ജഗത്തും യാതൊന്നിൻെറ പ്രകാശങ്ങളാണോ, സൂര്യനും ചന്ദ്രനും നക്ഷത്രങ്ങളും യാതൊരു സത്തയുടെ പ്രതിരൂപങ്ങളാണോ ആ നിത്യ സത്തയാണ് നിൻെറ ആത്മാവെന്നറിയുക. ആ അവി കാരസത്തയെ പുറമെനിന്നു നോക്കുമ്പോരം ഈശ്വരനെന്ന റിയുന്നു; അകമെനിന്നു നോക്കുമ്പോഴാകട്ടെ അതു നീ തന്നെയാണ്— ആത്മചൈതന്യം. ഈ മഹത്വത്തെക്കു റിച്ചു, ദിവ്യത്വത്തെക്കുറിച്ചു നീ നല്ലപോലെ ബോധവാ നാകണം. യോഗസാധനയിൽക്കൂടി മനുഷ്യൻ നേടുന്ന അമൂ ല്യസിദ്ധിയാണതു്. മനുഷ്യജീവിതത്തിൻെറ പരമ ലക്ഷ്യം അതൊന്നു മാത്രമാണ്. ജഗത്ത് മുഴുവൻ രാജ യോഗിയുടെ ചിദാകാശത്തിൽ നിഴലിക്കുന്നു. അമേരി ക്കയിൽവെച്ചു് ഒരു ഭക്തൻ ശ്രീ വിവേകാനന്ദസ്വാമിക ളോട് അൽമേഡ നഗരത്തിൻെറ മനോഹാരിത എങ്ങി നെയിരിക്കുന്നുവെന്നു ചോദിച്ചപ്പോരം സ്വാമികരം നൽ കിയ മറുപടി ഇത്തരുണത്തിൽ ശ്രദ്ധേയമാണ് ''അല്ല, മിസ്റ്റർ അല്ലൻ, ഞാൻ അൽമേഡയിലല്ല; അൽമേഡ എന്നിലാണ്.''

140 * കിണററിൽനിന്ന് വെള്ളം വലിച്ചുകയററു ന്നതുപോലെ നാം ശ്വാസത്തെ മേല്പോട്ടു കയററുക. അതുപോലെതന്നെ, ശ്വാസം പുറത്തേക്കു വിടുന്നതു് കുടം കിണററിൽ താഴ്ത്തുന്നതുപോലെയായിരിക്കണം. ചെറുചെറു നദികൾ സമുദ്രത്തിൽ ലയിക്കു മ്പോലെ നമ്മുടെ ഏകാഗ്രത അന്തര്യാമിയായ ശ്വാസത്തിലായിരിക്കണം. *

വ്യാഖ്യാനം:– രാജയോഗസാധനയിലെ പ്രാണായാമാഭ്യാസത്തെയാണ് ഇവിടെ വ്യക്തമാക്കുന്നതു്. നിശ്വാസോച്ഛ്വാസങ്ങൾ യഥാക്രമം കിണററിൽനിന്നു വെള്ളം വലിച്ചു കയററുന്നതിനോടും കിണററിൽ കുടം താഴ്ത്തുന്നതിനോടും ഉപമിച്ചിരിക്കുന്നതു് അഭ്യാസക്രമം വ്യക്തമാക്കുവാനാണ്. സാധാരണ, നമ്മുടെ ശ്വാസഗതി കൂടുതൽ കീഴ്പോട്ടാണ്. എന്നാൽ കീഴ്പ്പോട്ടും മേല്പോട്ടുമുള്ള ശ്വാസഗതി സമമായി നിയന്ത്രിച്ചുകൊണ്ടു് ഭ്രൂമദ്ധ്യത്തിൽ ഏകാഗ്രതപ്പെടുകയാണ് രാജയോഗാഭ്യാസരഹസ്യം. അതുവഴി മനസ്സ് എളുപ്പം അന്തർമുഖമാവുകയും പ്രാണൻ സ്വസ്ഥാനത്തിൽ– ചിദാകാശത്തിൽ– ഒതുങ്ങുകയും ചെയ്യുന്നു. ശ്രീകൃഷ്ണഭഗവാൻ ഈ സാധനയെ അർജ്ജുനനു് ഉപദേശിച്ചുകൊടുത്തതു് ഈ വിധമാണ്.

"സ്പർശാൻകൃത്വാ ബഹിർബാഹ്യാം–
ശ്ചക്ഷുശ്ചൈവാന്തരേ ഭ്രുവോഃ
പ്രാണാപാനൗ സമൗ കൃത്വാ
നാസാഭ്യന്തരചാരിണൗ"

(ശ്രീമദ് ഭഗവദ്ഗീത 5/27)

(ബാഹ്യമായിരിക്കുന്ന ശബ്ദാദി വിഷയങ്ങളെ ഉള്ളിലേക്കു പ്രവേശിപ്പിക്കാതെ പുറത്തുതന്നെ തള്ളിക്കളഞ്ഞും

ദൃഷ്ടിയെ പുരികങ്ങളുടെ മദ്ധ്യേ ഉറപ്പിച്ചും പ്രാണാപാന വായുക്കളെ മൂക്കിന്റെ ഉള്ളിൽ സമമായി സഞ്ചരിക്കും വിധത്തിൽ അടക്കിനിർത്തിയും വേണം യോഗാഭ്യാസം). ഈ സാധനയിൽ ഭഗവാൻ രണ്ടു മുഖ്യമുറകൾ വെളിവാക്കിയതു് ശ്രദ്ധിക്കുക. രണ്ടാമതു്, ശ്വാസഗതി സമമായി മേല്പോട്ടും കീഴ്പോട്ടും സഞ്ചരിക്കത്തക്ക വിധം നിയന്ത്രിക്കുക. ഇതേ പ്രാണായാമവിദ്യയെ ശ്രീകൃഷ്ണഭഗവാൻ മറെറാരു ശ്ലോകത്തിലും വ്യക്തമാക്കിയിട്ടുണ്ടു്.

> "അപാനേ ജുഹ്വതി പ്രാണം
> പ്രാണേ ƒ പാനം തഥാപരേ
> പ്രാണപാന ഗതീരുദ്ധ്വാ
> പ്രാണായാമ പരായണാഃ"

(ശ്രീമദ് ഭഗവദ്ഗീത 4/29)

(പ്രാണായാമം ചെയ്യുന്നവരായ ചില മുമുക്ഷുക്കൾ പ്രാണാപാന വായുക്കളുടെ ഗതികളെ അടക്കീട്ടു്, അപാന വായുവിൽ പ്രാണവായുവിനേയും, പ്രാണവായുവിൽ അപാനവായുവിനേയും ഹോമം ചെയ്യുന്നു).

''ക്രിയായോഗ''മെന്ന പേരിലും ഈ വിദ്യ അറിയപ്പെടുന്നുണ്ടു്. ശ്രീ പരമഹംസയോഗാനന്ദജിയാൽ വിരചിതവും വിശ്വവിഖ്യാതവുമായ ''ഒരു യോഗിയുടെ ആത്മകഥ'' (Auto biography of a Yogi) എന്ന വിശിഷ്ട ഗ്രന്ഥത്തിൽ ''ക്രിയായോഗത്തെക്കുറിച്ചു പ്രത്യേകമൊരു അദ്ധ്യായമുണ്ടു്. അതിപുരാതനമായ ഈ രാജവിദ്യയാണ് ശ്രീകൃഷ്ണഭഗവാൻ അർജ്ജുനനു് ഉപദേശിച്ചതെന്നും അതേ വിദ്യയാണ് ശ്രീ പതഞ്ജലിമഹർഷിയും ശ്രീ യേശുദേവനും മാനവശ്രേയസ്സിന്നായി വെളിവാക്കിയതെന്നും യോഗാനന്ദജി ആ ഗ്രന്ഥത്തിൽ പ്രസ്താവിച്ചിരിക്കുന്നു. പ്രാണമനസ്സുകളുടെ അഭേദ്യമായ ബന്ധത്തെക്കുറിച്ചും,

ക്രിയായോഗം അഭ്യസിക്കുമ്പോഴുണ്ടാകുന്ന അവയുടെ താദാത്മ്യത്തെക്കുറിച്ചും, എങ്ങിനെ മനസ്സിനെ എളുപ്പം നിശ്ചലമാക്കി ആത്മദർശനം സ്വാനുഭവമാക്കുവാൻ കഴിയുമെന്നതിനെക്കുറിച്ചും പ്രസ്തുത അദ്ധ്യായത്തിൽ യോഗാനന്ദജി സുവ്യക്തമാക്കിയിട്ടുണ്ട്. സിദ്ധസമാജസ്ഥാപകനായ സ്വാമി ശിവാനന്ദപരമഹംസരും ഇതേ വിദ്യയെ ''സിദ്ധവിദ്യ'' എന്ന പേരിൽ മാനവശ്രേയസ്സിന്നായി ഉപദേശിക്കുകയും പ്രചരിപ്പിക്കുകയും ചെയ്തു. അനുഭവസമ്പന്നനായ ഒരു ഗുരുവിൽനിന്നും ഉപദേശരൂപേണ പവിത്രവും ഗൂഹ്യവുമായ ഈ രാജവിദ്യയെ സമ്പാദിക്കുകയും ഭക്തിബഹുമാനത്തോടും അചഞ്ചലമായ വിശ്വാസത്തോടും അപാരമായ ശ്രദ്ധയോടുംകൂടി അഭ്യസിക്കേണ്ടതുമാകുന്നു. നദികളെല്ലാം ഏതേതു വഴികളിൽക്കൂടി ഒഴുകിയാലും അവയുടെ ലക്ഷ്യം ഒടുവിൽ സമുദ്രത്തിൽ ചെന്നു ചേരുകയാണ്. അതുപോലെ, പ്രാണായാമസാധനയിൽ സാധകൻ തന്റെ ഏകാഗ്രത അന്തർമുഖമായി ശ്വാസഗതിയിൽത്തന്നെ നിലനിർത്തണം. അപ്പോൾ മനസ്സും പ്രാണനുമെല്ലാം ആത്മാഭിമുഖമായി ഒതുങ്ങുവാനും ലയിക്കുവാനും സംഗതിവരുന്നു.

141. * തടിച്ച മരം പലകയാക്കി ഉപയോഗിക്കണമെങ്കിൽ ഈർച്ചവാൾകൊണ്ട് കീഴോട്ടും മേലോട്ടും ഈർന്നു പിളർക്കണം. അതുപോലെ, ശ്വാസഗതി ശരീരത്തിൽ താഴോട്ടും മേലോട്ടും സദാ സഞ്ചരിക്കണം. ശ്വാസത്തെ എപ്പോഴും ഊർദ്ധ്വാഭിമുഖമായി ബ്രഹ്മരന്ധ്രത്തിലേക്കു വലിക്കണം. ഒരു കല്ല് കുന്നിന്മേലേററുവാൻ വളരെ പണിപ്പെടണം. കല്ല് അതേ മാർഗ്ഗത്തിൽക്കൂടി ഉരുട്ടി കീഴ്പോട്ടിടുവാൻ എളുപ്പം

സാധിക്കും. അപ്രകാരം കയററം ദുർഘടം, ഇറക്കം എളുപ്പം. ശരീരത്തിൻെറ പ്രാണൻ വിട്ടുപോകുന്നതു് വളരെ ദുർഘടമാണ്. ഒരു സാധനം വാങ്ങാൻ എളുപ്പം കഴിയും. പക്ഷെ അതു തിരിച്ചുകൊടുപ്പാനാണ് പ്രയാസം. വാങ്ങിവെച്ച സാധനം തിരിച്ചുകൊടുക്കാത്തവൻ മനുഷ്യനല്ല. അവൻ വെറും മൃഗം. അവന്നു് പുരുഷാർത്ഥമില്ല. *

വ്യാഖ്യാനം : പ്രാണായാമസാധനയെ കൂടുതൽ വ്യക്തമാക്കുകയാണ്. ഒരു മരത്തടി പലകയായി രൂപാന്തരപ്പെടുത്തണമെങ്കിൽ ഈർച്ചവാളുകൊണ്ടു് താഴോട്ടും മേലോട്ടും ഇരുരണ്ടിവരുമ്പോലെ പ്രാണനെ ദേഹത്തിനുള്ളിൽ മേലോട്ടും കീഴോട്ടും സമമായി സഞ്ചരിപ്പിച്ചുകൊണ്ടിരുന്നാൽ പ്രാണനെ നിയന്ത്രിച്ച് ഒതുക്കുവാനും മനോലയത്തിലൂടെ യോഗാനന്ദമനുഭവിക്കുവാനും കഴിയും. ഒരു കല്ലു് കുന്നിന്മേൽ കയററാൻ വളരെ പ്രയാസമാണെങ്കിലും അതേ വഴിയിൽ കൂടി അടിവാരത്തേക്കുരുട്ടിവിടുവാൻ പ്രയാസമില്ലല്ലൊ. അതുപോലെ, ശ്വാസത്തെ മേലോട്ടു വലിച്ചുകയററിനിർത്തുന്നതു് വളരെ കഷ്ടം; കീഴോട്ടു് ശ്വാസം വിടുന്നതു് എളുപ്പവും. എന്നാൽ ക്രമമായ അഭ്യാസത്താൽ പ്രാണാപാനന്മാരെ സമമായി കീഴോട്ടും മേലോട്ടും ചലിപ്പിക്കുവാൻ സാധിക്കും. അതുവഴി ശരീരത്തിന്നു് ആരോഗ്യവും മനസ്സിന്നു് ഉന്മേഷവും ആത്മാനന്ദവുമുണ്ടാകുന്നു. അതുകൊണ്ടാണ് ശ്വാസത്തെ എപ്പോഴും മേലോട്ടു ബ്രഹ്മരന്ധ്രത്തിലേക്കു വലിച്ചുകയററണമെന്നുപദേശിക്കുന്നതു്. അപ്പോൾ ശിരസ്സിലെ യോഗനാഡികളെല്ലാം ഉണരുവാനും ശുദ്ധമാകുവാനും പ്രാണന്നു് എളുപ്പം ബ്രഹ്മരന്ധ്രത്തിൽ വിശ്രമിക്കുവാനും സാധിക്കുന്നു. ഒരു വസ്തു സ്വാധീനപ്പെടുത്തുവാൻ പ്രയാസമില്ല. ആയതു്

തിരിച്ചുകൊടുപ്പാൻ വൈമനസ്യവും പ്രയാസവും അനുഭവേപ്പെടുന്നു. അപ്രകാരം, വാങ്ങിവെച്ച വസ്തുവെന്ന ജീവഭാവം കൈക്കൊള്ളുന്നതു കഷ്ടമല്ല. ആ ജീവഭാവത്തെ സുഗമമായി, ആനന്ദത്തോടെ ശരീരത്തിൽനിന്നു സ്വതന്ത്രമാക്കി പരംപൊരുളാക്കി മാററുവാൻ വളരെ പ്രയാസം— നിരന്തരമായ യോഗസാധനചെയ്യല്ലാതെ പ്രാണമനസ്സുക്കളെ ആത്മാവിലൊതുങ്ങി ജീവഭാവത്തെ പരമാത്മവിലാസമാക്കുവാൻ സാധിക്കുകയില്ല. പക്ഷെ ആ പ്രയാസമോത്ത് അലസനായിരിക്കുന്നവൻ മനുഷ്യനെന്നപേരിന്നർഹനല്ല. മനുഷ്യൻെറ മഹത്വം, തൻെറ ജീവഭാവത്തെ പരഭാവമാക്കി മാററുക മാത്രമാണ്. ഡോക്ടർ ഭഗവൻദാസ് പ്രസ്താവിച്ചതുപോലെ, ''ഈശ്വരൻതന്നെ മറന്നു് മനുഷ്യനാവുന്നു; മനുഷ്യൻതന്നെ അറിഞ്ഞു് ഈശ്വരനാവുന്നു.'' രാജയോഗസാധനയാലെ ആ മഹൽകൃത്യം–ആത്മദർശനം– നിറവേററുക. ''ജീവപരയോരൈക്യ''മെന്ന കൈവല്യപദം പൂകുക. അല്ലാത്തപക്ഷം മനുഷ്യനും മൃഗവും തമ്മിൽ എന്താണ് കാര്യമായ വ്യത്യാസം!

142 * പ്രാണായാമത്തിൽ, പൂരകമെന്നാൽ പ്രാണനെ മേല്പോട്ടു വലിച്ചുകയററുകയും കുംഭകമെന്നാൽ അതിനെ സ്ഥിരീകരിച്ചു നിർത്തുകയും, രേചകമെന്നാൽ അതിനെ പുറത്തേക്കു വിടുകയുമാണ്. ഈ മൂന്നുവിധ ശ്വാസഗതിയും ദേഹത്തിനുള്ളിൽ തന്നെ നടക്കുന്നവയാണ്. അവക്കു ബാഹ്യമായ യാതൊരു പ്രേരണയുമില്ല. ഈ നിലയിൽ വായു (പ്രാണൻ) ഒരേ നാഡിയിൽ ചരിക്കുന്നു. അപ്പോഠം നമുക്കു ഉള്ളിൽ ആനന്ദമുണ്ടാകുന്നു. നിരതിശയമായ ആനന്ദം—ബ്രഹ്മാനന്ദം! ബാഹ്യലോക

വിചാരം അപ്പോഠം അററുപോകുന്നു. പരലോക മെന്ന ജീവപരയോരൈക്യം മാത്രം. ലോകാതീത മായ ഒരു പദത്തിലാണപ്പോഠം *

വ്യാഖ്യാനം:— പ്രാണായാമമെന്ന അഭ്യാസത്തിൽ പൂരകമെന്നതു് ശ്വാസത്തെ മേല്പോട്ടു വലിച്ചെടുക്കുക എന്നതും കുംഭകമെന്നതു് ശ്വാസം ആ മേൽഭാഗത്തു്— സഹസ്രാരത്തിൽ—നിർത്തുകയും രേചകമെന്നതു് ശ്വാസം കീഴ്പ്പോട്ടു വിടുകയുമാണു്. ഈ മൂന്നു ശ്വാസരീതികളും ദേഹത്തിന്നുള്ളിൽ തന്നെ നടക്കുന്നതായിട്ടു രാജയോഗ സാധകന്നു് അനുഭവമാകും. പ്രാണായാമമെന്നതു് വെറു മൊരു ശ്വാസനിയന്ത്രണമല്ല. ശ്വാസമെന്നതു് ഭൗതിക മായ സ്ഥൂലവായുവിനെമാത്രമല്ല സൂക്ഷ്മമായ പ്രാണ ചൈതന്യത്തെക്കൂടി സൂചിപ്പിക്കുന്നുണ്ടു്. ജഗൽപ്രാണനായ ആത്മാവിന്റെ ഒരവസ്ഥതന്നെയാണതു്. ''പ്രാണ സ്തഥാനുഗമാത്'' എന്ന ''ബ്രഹ്മസൂത്രം'' വഴി പ്രാണൻ ബ്രഹ്മമാണെന്നു് വെളിവാക്കപ്പെട്ടിട്ടുണ്ടു്. ''ആയാമം'' എന്ന പദത്തിന്നു് ''ദൈർഘ്യമായാമ ആരോഹഃ പരി ണാഹോ വിശാലതാ'' എന്നാണു് അമരകോശനിർവ്വചനം. അപ്പോഠം, സാധാരണ രീതിയിലുള്ള ശ്വാസഗതിയെ ദീർഘിപ്പിക്കുകയും ശക്തിപ്പെടുത്തുകയും വിശാല പ്പെടുത്തുകയും ചെയ്യുന്ന ഒരു സാധനാമുറയാണു് പ്രാണാ യാമം. ഇത്തരത്തിലുള്ള പ്രാണായാമാഭ്യാസത്തിന്നു് ബലം കൂടുമ്പോഠം പ്രാണനെന്ന സൂക്ഷ്മശക്തി ഇഡയും പിംഗളയും വിട്ടു സുഷുമ്നാനാഡിയിൽക്കൂടി—രാജപാതയിൽ കൂടി—മാത്രം ചരിക്കുന്നു.

''ഇഡാദി മാർഗ്ഗദ്വയം വിഹായ സുഷുമ്നാ
മാർഗ്ഗേണ ആഗച്ഛേത്, തദ്വിഷ്ണോഃ പരമം പദം''

(ശാണ്ഡില്യോപനിഷത്ത്)

(ഇഡ, പിംഗള തുടങ്ങിയ രണ്ടു വഴികളും വിട്ടു സുഷുമ്ന വഴിയായി വരിക. അതാണ് വിഷ്ണുവിൻെറ പരമ പദം). അങ്ങിനെ പ്രാണൻ സുഷുമ്നാമാർഗ്ഗത്തിലൂടെ ബ്രഹ്മരന്ധ്രത്തിലെത്തുമ്പോഠം രാജയോഗി അനിർവ്വച നീയമായ ആനന്ദം അനുഭവിക്കുന്നു. ഇതുതന്നെ അവർണ്ണ നീയമായ ബ്രഹ്മനന്ദാനുഭവം; അവാച്യമായ പരമ പുരുഷാർത്ഥപദം. ത്രിപുടിയും നശിച്ചതിനാൽ യോഗി തുര്യപദത്തിലെത്തി ബാഹ്യലോകചിന്തയുടെ സ്പർശമേ ഇല്ലാതെ പരമാനന്ദത്തിൽ ആനന്ദിക്കുന്നു. ഭൗതിക ബന്ധത്തിൻെറ നേരിയസ്മരണപോലും യോഗിക്കപ്പോ ളില്ല. സ്വർഗ്ഗീയ സുഖമനുഭവിക്കുന്ന ദേവലോകത്തി ലാണ് രാജയോഗിയുടെ നില ഇഹലോകാനുഭവത്തിൽ നിന്നും എത്രയോ ഉപരിയായ പരലോകാനുഭവത്തിലാ ണപ്പോഠം. ബ്രഹ്മാനന്ദരസാനുഭൂതിയിൽ ആമഗ്നമായ നിലയാണപ്പോഠം.

143 * ശ്വാസോച്ഛ്വാസമാകുന്ന സാക്ഷാൽ ജപ ത്തിൽ മുഴുകുക. ഉച്ഛ്വാസം പൂരകവും ശ്വാസനി രോധം കുംഭകവും നിശ്വാസം രേചകവുമാകുന്നു. കുഭംകമാണ് നിൻെറ യഥാർത്ഥസ്ഥാനം *

വ്യാഖ്യാനം:— പ്രാണാപാനന്മാരെ മേല്പോട്ടും കീഴ്പോട്ടും സമമായി നടത്തിക്കൊണ്ടുള്ള യഥാർത്ഥ ജപത്തിൽ സാധകൻ മുഴുകുക. അപ്പോഴുണ്ടാകുന്ന സ്പന്ദ ജന്യമായ സൂക്ഷ്മനാദംതന്നെ മനോലയത്തിനുള്ള ദിവ്യ മായ ജപവും മന്ത്രവും. പ്രാണാപാനന്മാരുടെ പൂരകരേച കഗതികഠം സർവ്വമനുഷ്യരുടേയും ശരീരത്തിനുള്ളിൽ ജനനം മുതൽ മരണംവരെ രാപ്പകൽ ഇടതടവില്ലാതെ ''ഹംസ'' ജപമായി നടന്നുവരുന്നുണ്ട്. സാധാരണ മനു

ഷ്യരതിനെക്കുറിച്ചു ഓർക്കുന്നില്ലെന്നു മാത്രം. ''ഹംസ'' ത്തെ ''അജപജപ''മായിട്ടാണ് കരുതിവരുന്നതു്. കാരണം ഈ ജപത്തിൽ നാവിനോ ചുണ്ടുകൾക്കോ യാതൊരു പ്രസക്തിയുമില്ലെന്നതുതന്നെ. സ്വതസ്സിദ്ധമായി ഈ ജപം ശരീരത്തിന്നുള്ളിൽ അനവരതം നടന്നുവരുന്നുണ്ടു്. അതിലേക്കു, ആ സ്പന്ദനാദത്തിൽ, സാധകൻ ഏകാഗ്രതപ്പെടുകയാണ് ചെയ്യേണ്ടതു്. പൂരകപ്രാണൻ ''ഹം'' എന്ന ശബ്ദമുളവാക്കുന്നതിനാലും രേചകത്തിലെ അപാനൻ ''സ'' എന്ന ശബ്ദമുളവാക്കുന്നതിനാലുമാണ് ആ ജപം ''ഹംസ'' മായതു്. മനോലയത്തിന്നായി ഈ അജപജപത്തിലാണ് സാധകൻ മുഴുകേണ്ടതു്. ''ഹംസ'' ജപം ഒടുവിൽ ''ഓം''ൽ ചെന്നവസാനിക്കുന്നു.

> ''ഏവം പ്രണവസംയുക്തം പ്രാണമേവ സമഭ്യസേൽ
> ദശകൃത്വസ്ത്രിഷവണം മാസാദർവ്വാഗ്ജിതാനിലഃ''
>
> (ശ്രീ മഹാഭാഗവതം)

(ഇപ്രകാരം പ്രണവത്തെ ധ്യാനിച്ചുകൊണ്ടുള്ള പ്രാണായാമത്തെത്തന്നെ എല്ലാ ദിവസവും മൂന്നു സന്ധ്യകളിലും പത്തു പത്തു പ്രാവശ്യം ഒരു മാസം അഭ്യസിക്കുന്നതായാൽ പ്രാണൻ സ്വാധീനമായ്‌വരും)

ശ്വാസം ഉള്ളോട്ടു വലിക്കുന്നതു് പൂരകം, ഉള്ളിൽ നിർത്തുന്നതു് കുംഭകം, പുറത്തേക്കു വിടുന്നതു് രേചകം. ഇതാണ് പ്രാണായാമത്തിലെ പ്രധാനമുറകൾ. എന്നാൽ കുംഭകമാണ് നിന്റെ യഥാർത്ഥസ്ഥാനം. അങ്ങിനെ പറയുമ്പോൾ അതിൽ പരമമായ ഒരു തത്വം അന്തർഭവിച്ചിരിക്കുന്നുണ്ടു്. എന്തെന്നാൽ, ഉച്ഛ്വാസത്തിനും നിശ്വാസത്തിനുമിടക്കു, രണ്ടു് ചിന്തകൾക്കിടയിലുള്ളതുപോലെ, എല്ലാം ഒതുങ്ങിയ ഒരു ശാന്തിപദമുണ്ടു്, സ്വരൂപാവസ്ഥിതിയുണ്ടു്. അതാണ് കുംഭകസ്ഥാനം— ആത്മപദം—

തുര്യാവസ്ഥ. പ്രാണാപാനന്മാരെ സമീകരിക്കുന്ന അഭ്യാസത്തിന്നു ബലം കൂടുമ്പോഴും, ശ്വാസോച്ഛ്വാസജപത്തിൽ —ഹംസജപത്തിൽ— പരിപക്വത സിദ്ധിക്കുമ്പോഴും ഈ കുംഭകനില വികസിപ്പിക്കുവാൻ യോഗിക്കു കഴിവുണ്ടാകുന്നു. എത്രത്തോളം അതു വികസിക്കുന്നുവോ അത്രയും ആത്മപദമെന്ന നിജഭാവം, സ്വസ്വരൂപാവസ്ഥിതി, ഈശ്വരവിലാസം അനാവൃതമാകുന്നു. അ പ്പോ ഴാ ണ് യോഗിക്ക് പരമാത്മദർശനത്തിൻെറ പരമാനന്ദാനുഭവമുണ്ടാകുന്നതു്. ഈ കുംഭകപദമാണ്— മദ്ധ്യദശയാണ്— ഒരുവൻെറ നിജഭാവം; ആത്മപ്രഭാവം. ഈ മദ്ധ്യദശയിൽത്തന്നെ തുടർന്നു ലയിക്കുകയാണ് രാജയോഗസാധനയുടെ ഉത്തമരഹസ്യം. യോഗസിദ്ധിയുടെ— ആത്മപ്രഭാവത്തിൻെറ മാനദണ്ഡവുമതുമാത്രമാണ്. ഇതുതന്നെയാണ് ''ചിദാകാശലയ''മെന്ന പേരിലറിയപ്പെടുന്ന ദിവ്യാത്മപദം. ഈ സിദ്ധിയിലെത്തിയ യോഗിക്ക് പ്രപഞ്ചരഹസ്യങ്ങളെല്ലാം സുവ്യക്തമായി വെളിവാകുന്നു. ഈ ''ഹംസ''ജപത്താൽ രാജയോഗി കുംഭകമെന്ന ''സോഽഹം'' പദത്തിലെത്തി, ''ഞാൻ അവൻ തന്നെ'' എന്ന അത്യുന്നതമായ അദ്വൈതാനുഭൂതിയിൽ വിരാജിക്കുന്നു. സിദ്ധയോഗീശ്വരന്മാരായ കബീരും, നാനാക്കും ജ്ഞാനേശ്വരമഹരാജും മററും ''ഹംസ'' ജപത്തിൽ നിർലീനരായി അതിൻെറ മഹത്വത്തെ വെളിവാക്കിയവരായിരുന്നു. സദ്ഗുരുവിൽനിന്നും ''ഹംസജപ'' ത്തിൻെറ രഹസ്യം മനസ്സിലാക്കി അഭ്യസിക്കണം. ഈ പരമതത്വത്തെക്കുറിച്ച്, പരമശിവൻ പാർവ്വതീദേവിക്കുപദേശിച്ചതായി കാശ്മീർ ശൈവസിദ്ധാന്തത്തിൽ വെളിവാക്കിയതു് ശ്രദ്ധിച്ചു മനസ്സിലാക്കുക:

''ഊർദ്ധ്വപ്രാണോഹ്യധോ ജീവോ
വിസർഗാത്മാ പരോച്ചരേത്''

ഉത്പത്തിദ്വിതയസ്ഥാനേ
ഭരണാദ്ഭരിതാ സ്ഥിതിഃ''

(വിജ്ഞാനഭൈരവം)

(പ്രാണൻ മുകളിലേക്കും അപാനൻ (ജീവൻ) താഴേക്കും ചലിക്കുന്നു. സൃഷ്ടിശക്തിയുടെ ഉദ്ഗാരങ്ങളാണിവ. ഇവ രണ്ടിൻെറയും ഇടയ്ക്കുള്ള (രണ്ടു ശ്വാസത്തിൻെറയും മദ്ധ്യത്തിലുള്ള) സൂക്ഷ്മമായ കാലാന്തരത്തെ വികസിപ്പിച്ചെടുക്കുന്നവനു് ഭൈരവൻെറ സമ്പൂർണ്ണഭാവം അനുഭവപ്പെടുന്നു).

പ്രാണാപാനന്മാരെ സമീകരിക്കുമ്പോഴും, ''ഹംസ'' ജപസിദ്ധിയുണ്ടാകുമ്പോഴും സ്വാഭാവികമായി ഉളവാകുന്ന ''ഒക്കെ ഒതുങ്ങിയ ശാന്തിപദം''— അത്രേത്രെ യഥാർത്ഥ കുംഭകം— സ്വരൂപാവസ്ഥിതിയെന്ന ''സോഽഹം''പദം. പ്രാണനെ ഉള്ളിൽ നിർത്തുവാൻ യോഗി ഒട്ടും പാടുപെടേണ്ടതില്ല. അജപജപത്തിൽ— ഹംസജപത്തിൽ- ഏകാഗ്രതപ്പെടുമ്പോഴും തനിയെ കുംഭകസ്ഥിതി അനുഭവമാകുന്നു. അപ്പോഴും രേചകപൂരകങ്ങളില്ല. അതുതന്നെ മനസ്സിൻെറ നിശ്ചലാവസ്ഥ. അതുതന്നെ സ്വാധിഷ്ഠാനമായി വിലസുന്ന ആത്മപദം, തുര്യപദം. ആ സ്വരൂപസ്ഥിതി ദൃഢമായാൽ നിത്യാനന്ദപദമായി; നിർവ്വാണപദമായി. ബുദ്ധഭഗവാൻ ഈ അജപജപസാധനയിൽ കൂടിയാണു്. ബോധോദയത്തിലെത്തിയതും നിർവ്വാണപദം പൂകിയതും.

144. * വേദാന്തമെന്നാൽ പ്രാണൻ ജഗൽപ്രാണനിൽ അഭേദ്യമായി ലയിക്കുകയാണ്. വേദാന്തമെന്നതു അഖണ്ഡം, ഏകം. വേദോച്ചാരണം നാവുകൊണ്ടല്ല. ഈ രഹസ്യമറിയുന്നവനാണ് ബ്രാഹ്മണൻ. വേദമെന്നതു് ''ഓം'' എന്ന ഒരേ അക്ഷരമാണ്, ആത്മപ്രചോദനാഗ്നിയാണതു്. വേദാന്തത്തിന്നു ആകാ

രമില്ല; പരിണാമഭേദമില്ല. വേദാന്തം പ്രകാശത്തിന്നു കാരണമാണ്. യോഗത്തിലെ ധാരണ എന്നുപറയുന്നതു് യഥാൎത്ഥമായ വേദോച്ചാരണമാകുന്നു. സൈക്കിൾടയറിൽ പമ്പുകൊണ്ടു് കാററു് നിറയ്ക്കുമ്പോലെ വേദാന്തവിചാരം നാഡികളിൽ നിറയ്ക്കണം. വേദാന്തസത്യം അറിയാത്തവൻ മനുഷ്യനല്ല. ജീവിച്ചിരിക്കുമ്പോൾതന്നെ പ്രാപഞ്ചികമുക്തി നേടുകയാണ് വേദാന്തം. കാട്ടാനപ്പോലെയുള്ള വേദാംന്തമുക്തിയല്ല, മിഥ്യയാണ്. *

വ്യാഖ്യാനം :— ആത്മസാക്ഷാൽക്കാരം പൂകുക—ആത്മബോധമുളവാക്കുക—എന്നതാണ് വേദാന്തരഹസ്യം താൻ നിത്യമായ ആത്മാവാണെന്ന സത്യം അനുഭവപ്പെടുത്തുകയാണ് വേദാന്തം. യോഗസാധനകൊണ്ടു് ആത്മസ്വാനുഭവമാക്കണം. ആത്മാവിൽനിന്നു ജന്യമായ പ്രാണൻ ജഗൽപ്രാണനായ ആത്മാവിൽ വിലയിച്ചൊന്നാവുന്നതുതന്നെ വേദാന്തമഹത്വം. അപ്പോൾ അഖണ്ഡവും ഏകവുമായ ആത്മാവ് സ്വമഹിമയിൽ പ്രകാശിക്കുന്നു. അത്തരത്തിൽ വേദപ്പൊരുളായ ആത്മാവിനെ സാക്ഷാത്ക്കരിക്കുന്നവനാണ് വേദജ്ഞൻ. പ്രണവത്തിൽ മനസ്സ ലയിക്കുകയാണ് വേണ്ടതു്. പ്രാണാപാനന്മാരെ അനവരതം സമീകരിക്കുമ്പോഴുണ്ടാകുന്ന പ്രണവനാദത്തിൽ ഏകാഗ്രമാവുന്നതുതന്നെ യഥാൎത്ഥവേദോച്ചാരണം. ഈ വേദോച്ചാരണം നാവുകൊണ്ടുള്ളതല്ല. ഈ രഹസ്യമറിയുന്നവനാണ് ബ്രാഹ്മണൻ. ഇതുതന്നെ അജപഗായത്രി — ഓംകാരം.

"അജപാനാമ ഗായത്രി യോഗിനാം മോക്ഷദാ സദാ
അസ്യ സങ്കല്പമാത്രേണ സർവപാപൈഃ പ്രമുച്യതേ

അനയാ സദൃശീ വിദ്യാ അനയാ സദൃശോജപഃ
അനയാസദൃശം ജ്ഞാനം ന ഭൂതം ന ഭവിഷ്യതി''

(യോഗചൂഡാമണ്യോപനിഷത്ത്)

(അജപാമന്ത്രം—ഹംസമന്ത്രം—തന്നെഗായത്രി. അതു യോഗികൾക്കു മോക്ഷത്തെ കൊടുക്കുന്നു. ഇതിനെ ധ്യാനിക്കുന്നതുമൂലം സകലപാപങ്ങളും വേരററുപോകുന്നു. ഇതിനോടു തുല്യമായ വിദ്യയോ ജപമോ ജ്ഞാനമോ ഒരുകാലത്തും ഉണ്ടാകുന്നില്ല). ശരീരായാസവുമായി ഈ വേദോച്ചാരണത്തിന്നു് യാതൊരു ബന്ധവുമില്ല.

''അഘോഷമവ്യഞ്ജനമസ്വരം ച
അകണ്ഠതാലോഷ്ഠമനാസികം ച
അരേഫജാതമുഭയോഷ്ഠ വർജിതം
യദക്ഷരം നക്ഷരതേകദാചിത്'''

(അമൃതനാദോപനിഷത്ത്)

(ഈ പ്രണവം ബാഹ്യപ്രയത്നംകൊണ്ടു് ഉച്ചരിക്കപ്പെടാവുന്നതല്ല. ഇതു് വ്യഞ്ജനമോ സ്വരമോ അല്ല. കണ്ഠം, താലു, ഓഷ്ഠം, നാസിക എന്നിവകൊണ്ടും പറയപ്പെടാവുന്നതല്ല. ഇതു് മൂർദ്ധാവുകൊണ്ടോ, ദന്തങ്ങൾകൊണ്ടോ ഉച്ചരിക്കപ്പെടാവുന്നതല്ല. ഇതിനു ഒരിക്കലും നാശമില്ല. പ്രണവത്തെ പ്രാണായാമരൂപത്തിൽ അഭ്യസിക്കുകയും മനസ്സിനെ നാദരൂപത്തിൽ നിരന്തരം ലയിപ്പിച്ചുകൊണ്ടിരിക്കുകയും വേണം). ഈ പ്രണവം ആത്മപ്രചോദനാഗ്നിയാണ്. ''ഓം'' ജ്ഞാനാഗ്നി സ്വരൂപമാണ്. അതിന്നു രൂപമില്ല, പരിണാമഭേദവുമില്ല. പ്രണവനാദസാധന തീവ്രമായിത്തീരുമ്പോൾ യോഗാഗ്നി പ്രകാശിക്കുകയും അതുവഴി അനശ്വരവും അഖണ്ഡവും ഏകവുമായ ആത്മജ്യോതിസ്സ് അനുഭവമാവുകയും ചെയ്യുന്നു. യോഗസാധനയിലെ ധാരണ എന്നതു് പ്രണവനാദമായ ഓങ്കാരത്തിൽ മനസ്സു് ഏകാഗ്രമായി നിലീനമാവുന്നതുതന്നെയാണ്.

അത്തരത്തിലുള്ള നാദാനുസന്ധാനത്തിൽ ശ്രദ്ധിക്കുന്നവൻ വേദജ്ഞൻ, വേദാന്തി. രാജയോഗാചാര്യനായ ബ്രഹ്മാനന്ദ സ്വാമി ശിവയോഗിയുടെ ഉപദേശം ശ്രദ്ധിക്കുക :

"അച്ഛിന്നതൈലസമ്പാതംപോലെ
അതിദീർഘ ഘണ്ടാനിനാദമുണ്ട്
അതുതന്നെ പ്രണവാഗ്രം അതിനെ അറിഞ്ഞെങ്കിൽ,
അവനല്ലൊ വേദജ്ഞൻ ജ്ഞാനപ്പെണ്ണേ."

(ജ്ഞാനക്കുമ്മി)

സൈക്കിൾ ടയറിനുള്ളിൽ പമ്പുകൊണ്ട് കാററുനിറയ്ക്കു മ്പോലെ വേദാന്തവിചാരം നാഡികളിൽ നിറയ്ക്കണം. അതായത്, ദീർഘപ്രണവോച്ചാരണം നിരന്തരമായി ഉള്ളിൻ മുഴങ്ങുമ്പോൾ ശരീരത്തിലെ നാഡികൾ മുഴുവനും ശുദ്ധമാവുകയും അതുവഴി മനോലയവും ആത്മാനന്ദവും അനുഭവപ്പെടുകയും ചെയ്യുന്നു. ആത്മസാക്ഷാൽക്കാര ത്തിനും സംഗതിയാവുന്നു. ഇതുതന്നെ വേദാന്തലക്ഷ്യം.

"നാദാഭ്യന്തരവർത്തി
ജ്യോതിസ്സല്ലൊ പരാപരംബ്രഹ്മ,
ചേതോലയമതിലായാൽ
വേദാന്തത്തിൻ കലാശമതുതന്നെ."

(സിദ്ധാനുഭൂതി)

വേദാന്തസത്യമെന്ന ആത്മബോധം യോഗസാധന കൊണ്ട്, പ്രണവോപാസനവഴി, നാദാനുസന്ധാന ത്താലെ സ്വാനുഭവമാക്കാത്തവൻ മനുഷ്യനെന്ന അഭിധാന ത്തിന്നർഹനല്ല. മനുഷ്യജന്മത്തിന്റെ മഹത്വം ആത്മ ദർശനത്തിന്നുള്ള കഴിവാണ്. താൻ നിത്യമായ ആത്മാ വാണെന്നു സാക്ഷാൽക്കരിച്ച് നിത്യാനന്ദപദം പൂകുവാൻ മനുഷ്യന് മാത്രമേ സാധിക്കുകയുള്ളു പ്രണവരൂപത്തിൽ ശരീരത്തിൽ വിളങ്ങുന്ന ഓങ്കാരപ്പൊരുളിനെ ചിദാകാശ

ത്തിൽ സാക്ഷാത്ക്കരിക്കുവാനൻതന്നെ യഥാർത്ഥ വേദാന്തി. ജീവന്മുക്തിരഹസ്യവുമതുതന്നെ. പ്രാണൻ ശരീരത്തിലുള്ളപ്പോഠംതന്നെ, ജീവനോടിരിക്കുമ്പോഠം തന്നെ ആത്മബോധമുണ്ടാകണം, ജീവന്മുക്തനാകണം, രാജയോഗപദം പൂകണം. മരണശേഷം സമ്പാദിക്കേണ്ട ഒന്നല്ല മോക്ഷമെന്ന ജീവന്മുക്തിപദം. അതിനാൽ യോഗസാധനവഴി വേദാന്തം സാർത്ഥകമാക്കണം. കാട്ടാന യെപ്പോലുള്ള വേദാന്തമല്ല നമുക്കാവശ്യം. അതായതു്, ''ബ്രഹ്മ സത്യം ജഗന്മിഥ്യ'' എന്നു് നാക്കുകൊണ്ടു് ഉച്ചരിച്ചതുകൊണ്ടോ ''അഹംബ്രഹ്മാസ്മി'' എന്നു ആവർത്തിച്ചു പറഞ്ഞതുകൊണ്ടോ പരമസത്യത്തിൻെറ—ആത്മദർശനത്തിൻെറ കണികപോലും അനുഭവമാവുകയില്ല. പുറമെ ലോകരുടെ മുമ്പാകെ വേദാന്ത മഹാവാക്യങ്ങഠം ഉച്ചരിച്ചു നടന്നതുകൊണ്ടോ അവയെക്കുറിച്ചു വാചാലതയോടെ പ്രസംഗിച്ചതുകൊണ്ടോ യാതൊരു പ്രയോജനവുമില്ല; ആത്മീയമായി ഒന്നും തന്നെ നേടുന്നില്ല. കാട്ടാനയെ കാണുമ്പോഠം ഭയംതോന്നുക സാധാരണയാണു്. അത്തരത്തിലാവരുതു് വേദാന്തപ്രസംഗങ്ങഠം. ശ്രോതാക്കളിൽ ആത്മതത്വത്തെക്കുറിച്ചു കൂടുതൽ സംശയങ്ങളും ഭയവും ഉളവാക്കരുതു്. കാട്ടാനക്കു ലക്ഷ്യബോധമില്ല. അത്തരത്തിലാവരുതു് വേദാന്തപ്രതിപാദനം. പറയുന്നവനും കേഠംക്കുന്നവനും ഒരുപോലെ ലക്ഷ്യബോധമില്ലാത്തവരായിത്തീരുന്നതു് വളരെ കഷ്ടമാണു്. അതെല്ലാം വെറും അജ്ഞാന വിഭ്രമത്തെയാണു് കുറിക്കുന്നതു്. വേദാന്തത്തെക്കുറിച്ചു മണിക്കൂറുകഠം പ്രസംഗിക്കുന്നുണ്ടായിരിക്കും. എന്നാൽ ഒരു നിമിഷമെങ്കിലും ആത്മതത്വത്തിൽ മനസ്സു് സുസ്ഥിരമാക്കുവാൻ കഴിയുകയില്ല അത്തരത്തിലുള്ള ''ആനന്ദവേദാന്തികഠം''ക്കു ജീവന്മുക്തിപദം നിത്യാനന്ദപദം, ആത്മബോധം ഒരു ദിവാസ്വപ്നംമാത്രമായി കലാ

ശിക്കം. മായാഭ്രാന്തിയിൽത്തന്നെ അവർ കാലം കഴിക്കുന്നു. നിത്യദുഃഖികളായി അവർ മരിക്കുന്നു. അതിനാൽ, വേദാന്തപ്പൊരുളറിഞ്ഞു ജീവന്മുക്തിക്കായുള്ള — ആത്മബോധത്തിനായുള്ള — ആത്മവിദ്യയെ — രാജയോഗസാധനയെ അഭ്യസിച്ചു വേദാന്തസത്യം സാക്ഷാൽക്കരിക്കുകയാണ് വിവേകിയായ മനുഷ്യന്റെ ധർമ്മം. രാജയോഗാചാര്യനായ ബ്രഹ്മാനന്ദസ്വാമി ശിവയോഗി ഈ തത്വത്തെ പ്രകാശിപ്പിച്ചതിങ്ങനെയാണ് :

"വേദങ്ങൾ നാലും പഠിച്ചാലും
വേദിച്ചാലുമാറു ശാസ്ത്രത്തെയും
വാദിക്കാം ബോധമുദിക്കില്ലതുകൊണ്ടു
നാദത്തെ കേളെടീ ജ്ഞാനപ്പെണ്ണേ."

(ജ്ഞാനക്കുമ്മി)

ഈ നാദത്തെ കേട്ടാനന്ദിക്കുന്നവനാണ് യഥാർത്ഥ വേദാന്തിയും രാജയോഗിയും. ഈ തത്വത്തെക്കുറിച്ചു സൂഫിമിസ്റ്റിക്കായ ഹസ്രത്ത് ഇനായത്ത്ഖാൻ വെളിവാക്കിയതു് നല്ലപോലെ ശ്രദ്ധിക്കുക.

"ഈ അമൃതനാദം 'Saute Surmadi' എന്ന പേരിലാണ് സൂഫികളുടെയിടയിൽ അറിഞ്ഞുവരുന്നതു്. എല്ലാ ദിക്കുകളും ഈ നാദത്താൽ വ്യാപ്തമാണ്. ഈ നാദത്തെയാണ് മുഹമ്മദ്നബി ഹീറാഗുഹയിൽവെച്ചു ശ്രവിച്ചതു്. ഇതേ നാദത്തെ മോസസ്സ് സീനായി പർവ്വതമുകളിൽവെച്ചുകേട്ടു. തന്റെ സ്വർഗ്ഗസ്ഥനായ പിതാവ് ഏകാന്തമായ വനാന്തരത്തിൽ വെളിപ്പെട്ടപ്പോൾ യേശുദേവൻ കേട്ട നാദവുമിതാണ്. ഹിമാലയത്തിലെ ഗുഹയിൽ സമാധിയിലിരിക്കുമ്പോൾ ശിവൻ കേട്ടതും ഈ നാദംതന്നെ. ഈ ദിവ്യനാദത്തിന്റെ പ്രതീകമാണ് ശ്രീകൃഷ്ണന്റെ മുരളീഗാനം. എല്ലാ ലോകഗുരുക്കന്മാരുടേയും വെളി

പാടിന്റെ പ്രഭവകേന്ദ്രം ഈ നാദമാണ്. ഈ നാദാനുഭൂതിയുളവായവൻ ഭൗതികമായ വ്യതിരിക്തതകളെല്ലാം വിസ്മരിക്കുന്നു. തന്നകത്തും പുറത്തും സദാ ഈ നാദസ്പന്ദ മഹിമ അനുഭവിച്ചാനന്ദിക്കുന്നു. ബൈബിളിൽ ഈ നാദത്തിന് Word, Logos, Holy Spirit, Holy Ghost, Water of Life, Bread of Life എന്നീ പദങ്ങളാണ് ഉപയോഗിച്ചതെങ്കിൽ, ഹിന്ദു സിക്ക്മതഗ്രന്ഥങ്ങളിൽ രാമനാമം, അനാഹതനാദം, അമൃതനാദം, അമൃതബാണി, ആകാശബാണി എന്നും ഇസ്ലാം സൂഫിമതഗ്രന്ഥങ്ങളിൽ ഇതിനെ ബങ്കിഅസ്മാനി, (ആകാശത്തുനിന്നുള്ള ശബ്ദം) ഖലം ഇല്ലാഹി (ദൈവശബ്ദം) ഇസ്മെ ആസാം (കേവല നാദം) നാദീസുൽത്താനി (രാജനാദം) എന്നീ പദങ്ങളാലും അറിയപ്പെടുന്നു.

145 * പൂരകം, കുംഭകം, രേചകം— ഒരേ ധാന്യത്തിൽനിന്നു പലതരം പലഹാരങ്ങളുണ്ടാക്കുന്നു. അതുപോലെ, ഒരേ ശ്വാസത്താൽ സർവ്വത്തും നേടാം. സമ്പ്രദായങ്ങൾമാത്രം വ്യത്യസ്തം. പ്രാണായാമം അന്തർവശത്തുതന്നെയുള്ള പ്രവർത്തനമാണ്. അതുതന്നെയാണ് മനുഷ്യനിലെ ശിവശക്തിയും. ശക്തി ബ്രഹ്മരന്ധ്രത്തിലെത്തിക്കഴിഞ്ഞാൽ അതുതന്നെ ബ്രഹ്മവുമായുള്ള ഐക്യം. *

വ്യാഖ്യാനം:— പ്രാണായാമത്തിൽ പൂരകം, കുംഭകം, രേചകം എന്നീ മൂന്നുവിധം ശ്വാസഗതികളുണ്ടെന്ന് മുമ്പേ വ്യക്തമാക്കിയിട്ടുണ്ട്. ഒരേ ധാന്യംകൊണ്ട് പലതരം പലഹാരങ്ങളുണ്ടാക്കി അനുഭവിക്കുന്നതുപോലെ ഒരേ ഒരു പ്രാണനെക്കൊണ്ടു മനുഷ്യൻ പല ശക്തികളും സിദ്ധികളും ആർജ്ജിക്കുന്നു. പ്രാണൻ സുഷുമ്നയിലുള്ള ഓരോ യോഗചക്രങ്ങളേയും കടക്കുമ്പോൾ യോഗിക്ക് പലതരം

യോഗാനന്ദാനുഭവങ്ങളും യോഗസിദ്ധികളുമുണ്ടാകുമെന്നു യോഗശാസ്ത്രഗ്രന്ഥങ്ങൾ വെളിവാക്കിയിട്ടുണ്ട്. അതിന്നായി അനുവർത്തിക്കുന്ന മാർഗ്ഗങ്ങൾ പലതാണെന്നുമാത്രം. രാജയോഗിയും, ഹഠയോഗിയും, ലയയോഗിയുമെല്ലാം ആത്മാനുഭൂതിക്കായി പ്രാണന്റെ ഗതിയെ ഒരു തരത്തിലല്ലെങ്കിൽ മറെറാരുതരത്തിൽ ആശ്രയിക്കുന്നു. പ്രാണമനസ്സുകൾ ആത്മാവിൽ സ്ഥിരപ്പെടുകയാണ്—ചിദാകാശത്തിൽ ലയിക്കുകയാണ് എല്ലാ യോഗങ്ങളുടേയും അന്തിമലക്ഷ്യം. അപ്പോൾ മാത്രമെ ആത്മദർശനം സാക്ഷാത്കരിക്കുവാൻ സാധിക്കുകയുള്ളു.

"മുഖനാസികയോർ മദ്ധ്യേ പ്രാണേസഞ്ചാരിതേ സദാ
ആകാശഃ പിബതി പ്രാണം സജീവഃ കേന ജീവതി"

(ഉത്തരഗീത)

(ഭ്രൂമദ്ധ്യത്തിൽ നിരന്തരം പ്രാണനെ സഞ്ചരിപ്പിച്ചുകൊണ്ടിരുന്നാൽ ചിദാകാശം പ്രാണനെ ഉൾക്കൊള്ളുകയായി. പിന്നീട് ജീവൻ എങ്ങനെയാണു ഭോഗങ്ങളിൽ ജീവിക്കുക?) പ്രാണായാമം അന്തർവശത്തുതന്നെയുള്ള ഒരു പ്രവർത്തനമാണ്. പ്രാണന്റെ ആയാമമാണല്ലൊ പ്രാണായാമം. ആയാമമെന്നാൽ നീട്ടുക എന്നാണ്. അപ്പോൾ പ്രാണായാമത്തിൽ പ്രാണനെ നീട്ടണം എന്നർത്ഥം. ഹൃദയത്തിലുള്ള പ്രാണനെ നീട്ടി ആത്മസ്ഥാനത്തെത്തിക്കണമെന്നുസാരം. പ്രാണനെ നീട്ടുവാൻ, അപാനനോടൊപ്പം അതിനെ അതേ തരത്തിൽ ദീർഘിപ്പിക്കണം. ഇതാണഭ്യസിക്കേണ്ടതു്. "പ്രാണോഽഗ്നിഃ" എന്നു പറയാറുണ്ടല്ലൊ. അഗ്നിയുടെ സ്വഭാവം മേല്പോട്ടുപോവുക എന്നതാണ്. പ്രാണനും അത്തരത്തിൽ മേല്പോട്ടാണ് ഗതി. അപാനന്റെ ഗതി വെള്ളത്തെപ്പോലെ താഴോട്ടു പോവുകയാണ്. ഈ രണ്ടു

ഗതികളെ തുല്യമായി ദീർഘിപ്പിക്കുകയാണ് പ്രാണായാമ രഹസ്യം.

"ആത്മന ഏഷ പ്രാണോ ജായതേ"

(പ്രശ്നോപനിഷത്ത്)

അതായത്, ആത്മാവിൽ നിന്നുതന്നെയാണ് ഈ പ്രാണൻ ജനിക്കുന്നത്. പ്രാണനിൽനിന്നു അപാനനുമുണ്ടാകുന്നു. ഈ അപാനൻ പ്രാണനെ താഴോട്ടു വലിക്കുന്നു. പ്രാണൻ വീണ്ടും മേല്പോട്ടു കുതിക്കുന്നു. ശ്രുതിയുമതാണ് വെളിവാക്കുന്നത്.

"അപാനഃ കർഷതി പ്രാണം പ്രാണോപാനഞ്ച കർഷതി"

(യോഗതത്വോപനിഷത്)

ഇത്തരത്തിൽ പ്രാണാപാനന്മാർ അന്യോന്യം വലിനടത്തുമ്പോൾ ജീവന്നു് അസ്വാസ്ഥ്യമനുഭവമാകുന്നു. അതിനാൽ അപാനനെ പ്രാണനിൽ ലയിപ്പിക്കണം. അപ്പോൾ അപാനന്റെ വലിയില്ലായ്കയാൽ പ്രാണൻ യഥേഷ്ടം മേല്പോട്ടു കുതിച്ച് സ്വസ്ഥാനമായ ബ്രഹ്മരന്ധ്രത്തിലെത്തി ആത്മാവുമായി ഐക്യപ്പെടുന്നു. ഇതാണ് ജീവന്മുക്തി രഹസ്യം. ഈ ജീവേശ്വരന്മാരൈക്യത്തെക്കുറിച്ച് സിദ്ധസമാജസ്ഥാപകനായ സ്വാമിശിവാനന്ദപരമഹംസർ ഉപദേശിച്ചതു് ശ്രദ്ധിക്കുക.

"തന്നിൽ ഇരിക്കുന്ന ജീവശക്തി ബ്രഹ്മരന്ധ്രം തുറക്കാതെ അതിനോടുപോയി മുട്ടി അധോഗതിയായി പുറത്തേക്കുപോയി നശിച്ചുപോകുന്നതിനാലാണ് ചത്തുപോകുന്നത്. അതിനാൽ തന്റെ ജീവശക്തിയെ പുറത്തേക്കു വിടാതെ തന്നുള്ളിൽക്കൂടി ഊർദ്ധ്വഗതിയായി നടത്തി ആ ജീവനെക്കൊണ്ടു് ബ്രഹ്മരന്ധ്രത്തെ തട്ടി തുറക്കണം. അപ്രകാരം ചെയ്തു ജീവൻ ബ്രഹ്മരന്ധ്രത്തിൽ ലയിച്ചു, താനായി, തന്മയമായിത്തീരുന്നതാണ് മോക്ഷം. ജീവന്നു ഊർദ്ധ്വ

ഗതി വന്നു. ജീവൻ ഈശ്വരനോടു ഐക്യമായി. ഇതിന്നാണ് ജീവേശ്വരോരൈക്യമെന്നു പറയുന്നതു്. അതു തന്നെ മോക്ഷം. ഇതിന്നാണ് പ്രാണാപാനന്മാരെ ഐക്യമാക്കുക എന്നു പറയുന്നതു്. പ്രാണൻ നമ്മുടെ ഉള്ളിലിരിക്കുന്നതു്, അപാനൻ പുറത്തേക്കു പോകുന്നതു. അപ്രകാരം പുറത്തേക്കു പോകുന്ന അപാനനെ പുറത്തേക്കു വിടാതെ പ്രാണനോടു ചേർത്തി ഉള്ളിൽ ഒരേ ഗതിയായി നടത്തുന്നതിന്നാണു പ്രാണായാമം എന്നു പറയുന്നതു്. പ്രാണായാമം എന്നതു് പ്രാണനെ ആയാമം ചെയ്യുന്നതു് – ആയാമം ചെയ്യുക എന്നാൽ ദീർഘിപ്പിക്കുക. അപ്പോൾ പ്രാണന്നു നേർഗതിയായി.''

(സിദ്ധവേദം)

പ്രാണൻ ആത്മാവിൽനിന്നുത്ഭവിച്ചതിനാൽ ആത്മാവിൽതന്നെ ഐക്യമടയുന്നു. ജീവന്റെ അസ്വാസ്ഥ്യം നീങ്ങി പരനുമായൊന്നാവുന്നു. ജീവപരയോരൈക്യമെന്ന ജീവന്മുക്തിപദമാണതു്.

''പ്രാണക്ഷയ സമീപസ്ഥം അപാനോദയ കോടികം
അപാനപ്രാണയോരൈക്യം ചിദാത്മനം സമാശ്രയ''

(അന്നപൂർണ്ണോപനിഷത്തു്)

(പ്രാണക്ഷയവും അപാനന്റെ ഉദയവും—അതായതു് മേല്പോട്ടും കീഴോട്ടുമുള്ള ഗതി—അവസാനിച്ചു പ്രാണാപാനന്മാരുടെ സഞ്ചാരം നിലയ്ക്കുമ്പോൾ ചിദാകാശം തെളിയും. അതിൽതന്നെ ചിത്തമുറപ്പിച്ചു നില്ക്കുക). ആ അവസ്ഥയാണ് കുംഭകം. രാജയോഗികൾക്കു് ഈ അവസ്ഥ നല്ലപോലെ അനുഭവമാകുന്നു. അപ്പോൾ ജീവൻ അമൃതത്വം പ്രാപിക്കുകയും നിത്യാനന്ദപദത്തിലെത്തുകയും ചെയ്യുന്നു. മനുഷ്യനിലെ ശിവശക്തിയുടെ മഹത്വം അപ്പോൾ അനുഭവമാകുന്നു. കുണ്ഡലിനീ ശക്തി ബ്രഹ്മര

ന്ധ്രത്തിലെത്തി ശിവനുമായി ഒന്നാവുന്നു—അതുതന്നെ ശിവശക്തിലയം—

"ബ്രഹ്മനാഡിമുഖേ രന്ധ്രം
സൂക്ഷ്മം പരമഗോചരം
തസ്മിൻ പ്രതിഷ്ഠിതം സർവ്വം
വിശ്വം സഹചരാചരം"

(ഉത്തരഗീത)

(ബ്രഹ്മനാഡിയുടെ—സുഷുമ്നയുടെ രന്ധ്രഭാഗം സൂക്ഷ്മവും അത്യന്തം അഗോചരവുമാണ്. അതിൽതന്നെ ചരാചരാത്മകമായ പ്രപഞ്ചം അപ്പാടെ നിലകൊള്ളുകയും ചെയ്യുന്നു).

146 * ശ്വാസധാരണയില്ലാത്തവർക്ക ലക്ഷ്യവും സ്ഥിതിയും പുരുഷാർത്ഥവുമില്ല. അതിനാൽ ധാരണ ചെയ്തു ശ്വസിക്കു. ശ്വാസോച്ഛ്വാസത്തിൽ ലക്ഷ്യം നിർത്തുക. ശ്വാസം സമമായി വലിക്കു. ശ്വാസോച്ഛ്വാസശബ്ദത്തിന്നുള്ളിൽ ഏകാഗ്രതപ്പെടുക. മറെറാന്നും ചിന്തിക്കരുത്. ഉള്ളിലുണ്ടാകുന്ന ശബ്ദത്തിൽ വിശ്വസിച്ച് ശ്വാസോച്ഛ്വാസം ചെയ്യുകയാണ് വേണ്ടത്. ഉള്ളോട്ടു വലിക്കു, കൂടുതൽ കൂടുതൽ വലിക്കു. ഉച്ഛ്വാസം ബ്രഹ്മരന്ധ്രത്തിലേക്കായിരിക്കണം. അങ്ങിനെ യോഗാഗ്നിയെജ്വലിപ്പിക്കു. നാഡികരം ശുചീകരിക്കു—വാതപിത്തകഫങ്ങളെ ഈ അഗ്നിയിൽ ചുട്ടെരിക്കു. സൂക്ഷ്മമായ യുക്തിവിചാരമെന്നതു് ഈ അഗ്നിയാണ്. അതുതന്നെ യോഗാഗ്നി. ഉദരത്തിലെ ജഠരാഗ്നിയും ഇതുതന്നെ. ഇതുതന്നെ ഗോളാന്തരദീപ്തി *

വ്യാഖ്യാനം;— ശ്വാസത്തിൽ സൂക്ഷ്മവിചാരത്തിന്റെ ഏകാഗ്രതയില്ലാത്തവർക്ക് ആത്മദർശനമെന്ന ലക്ഷ്യവും ആത്മബോധമെന്ന നിജസ്ഥിതിയും പുരുഷാർത്ഥ

മെന്ന മോക്ഷപ്രാപ്തിയുമില്ല. ശ്വാസത്തിൽ സൂക്ഷ്മ വിചാരത്തിന്റെ ലക്ഷ്യംവെച്ച് ശ്വാസോച്ഛ്വാസത്തിൽ മാത്രം ഏകാഗ്രതപ്പെടുത്തുക. ശ്വാസത്തെ സമമായി മേല്പോട്ടും കീഴ്പോട്ടും വലിക്കുക. ശ്വാസത്തെ ഉള്ളിലേക്ക് ശരിയാംവണ്ണം വലിക്കുക; കൂടുതൽ കൂടുതൽ ദീർഘമായി വലിക്കുക. സാധാരണ നമ്മുടെ മേല്പോട്ടുള്ള ശ്വാസഗതി വേണ്ടവിധം ഉള്ളോട്ടുഗമിക്കുന്നില്ല. അപാനൻ താഴോട്ട് ദീർഘമായി ഇറങ്ങുന്നതുപോലെ പ്രാണൻ മേല്പോട്ട പോകുന്നില്ല. ഈ ക്രമം മാററി പ്രാണാപാനന്മാർ സമമായി ദേഹത്തിൽ ചലിക്കണം. ശ്വാസഗതിയെ കുറിച്ച ഭഗവാൻ ശ്രീ സത്യസായിബാബ ഉപദേശിച്ചത് ശ്രദ്ധിക്കുക :

''ഒരുദിവസം 21600 ശ്വാസഗതികളുണ്ടാവുകയെന്നതാണ് ശരിയായ അനുഭവം. അതായത് ഒരു മിനുട്ടിൽ 15 എണ്ണം. ഒരാളുടെ ശരാശരി ജീവനാണത്. കൂടുതൽ അദ്ധ്വാനിക്കുമ്പോഴോ സമ്മർദ്ദമുണ്ടാകുമ്പോഴോ ശ്വാസഗതി അതിവേഗത്തിലായിരിക്കും. ശാന്തവും സമാധാനവുമായ അവസരത്തിൽ ശ്വാസം സാവധാനത്തിലുമായിരിക്കും. ചിലക്ക്ശ്വാസഗതി ശരാശരി 21600ലധികമുണ്ടായിരിക്കും. ഒരു യോഗിയുടെ ശ്വാസം മിനുട്ടിൽ ശരാശരി 15 എണ്ണമല്ല, പ്രത്യുത, മിനുട്ടിൽ 6 ഓ 7 ഓ ആയിരിക്കും. എത്രത്തോളം ശ്വാസം സാവധാനമാകുന്നുവോ അത്രയും ജീവകാലം ദീർഘിക്കും. ഹ്രസ്വകാല ജീവിയായ കുരങ്ങിന്റെ ശ്വാസം മിനുട്ടിൽ 40 എണ്ണമാണ് ദീർഘകാല ജീവിയായ പാമ്പിന്റെ ശ്വാസം മിനുട്ടിൽ 3ഓ 4ഓ ആണ്.'' Conversations with Bhagawan Sri Satya Sai Baba).

ശ്രീ വിരജാനന്ദസ്വാമികളുടെ സാരോപദേശം ശ്രദ്ധിക്കുക:

''സാവധാനത്തിൽ ശ്വസിക്കുന്ന ജന്തുക്കരം അധികകാലം ജീവിക്കുന്നു. ദ്രുതഗതിയിൽ ശ്വാസോച്ഛ്വാസം ചെയ്യു

ന്നവ അല്പായുസ്സുകളായും കാണപ്പെടുന്നു. പണ്ടുള്ളവർ പ്രകൃതി വിരുദ്ധമല്ലാതെ, പ്രകൃതിയോടിണങ്ങി ജീവിച്ചിരുന്നതിനാൽ അവരുടെ ശരാശരി ആയുസ്സ് നൂറു വർഷമായിരുന്നു എന്നു പറയുന്നു. വേദത്തിലും മനുഷ്യൻ ശതായുസ്സാണെന്നു പറയുന്നുണ്ട്—സ്വരോദയ യോഗശാസ്ത്രത്തിൽ ഇങ്ങനെ വിവരിച്ചിരിക്കുന്നു.

| വർഗ്ഗം | ശ്വാസോച്ഛ്വാസം ഒരുമിനുട്ടിൽ | ആയുസ്സ്— |
|---|---|---|
| മനുഷ്യൻ മുൻ കാലത്ത് | 12–13തവണ | 100വർഷം |
| ആന | 11–12 '' | 100 '' |
| പാമ്പ് | 7–8 '' | 120 '' |
| ആമ | 4–5 '' | 150–155 '' |
| കുരങ്ങ് | 31–32 '' | 20–24 '' |
| മുയൽ | 38–39 '' | 8 '' |

ഇപ്പോഴും മനുഷ്യന്റെ ശ്വാസോച്ഛ്വാസം 15–16 തവണയായതു കൊണ്ടാണ് മനുഷ്യൻ അല്പായുസ്സായിരിക്കുന്നത്. ഉച്ഛ്വസിക്കുന്നതും ഊക്കോടു കൂടിയാവരുത്. ഉള്ളംകയ്യിൽ വെച്ചിരിക്കുന്ന ബാർലിപ്പൊടിപോലും പാറത്തിക്കളയാത്ത വണ്ണം അത്ര നേർമ്മയായിട്ടേ ഉച്ഛ്വസിക്കാവൂ എന്നാണ് യോഗശാസ്ത്രം പറയുന്നത്.

(പരമാത്മ പ്രസംഗം)

ശ്വാസത്തെ സമമായി മേല്പോട്ടും കീഴ്പോട്ടും വലിക്കുമ്പോഴുണ്ടാകുന്ന ശ്വാസശബ്ദത്തിൽ— സൂക്ഷ്മനാദത്തിൽ— മനസ്സ് ഏകാഗ്രതപ്പെടുത്തുക. അന്യചിന്തയൊന്നുമില്ലാതെ ഈ ശബ്ദത്തിൽതന്നെ മനസ്സു പതിയട്ടെ. ഇത്തരത്തിലുള്ള സാധനകൊണ്ടു എളുപ്പം പ്രാണമനസ്സുകൾ ആത്മാവിങ്കൽ സ്ഥിരപ്പെടും. ജീവന്മുക്തനാകുവാൻ

പ്രാണമനസ്സുകളുടെ ബന്ധമറിഞ്ഞു യോഗസാധന ചെയ്യണം. പ്രാണൻ അതിന്റെ സ്വസ്ഥാനമായ ബ്രഹ്മരന്ധ്രത്തിൽ ചെന്നൊതുങ്ങണം. സദ്ഗുരുവിലും ആത്മവിദ്യയിലും—യോഗസാധനയിലും പരിപൂർണ്ണ വിശ്വാസമർപ്പിച്ചു നീ അഭ്യസിക്കണം. അചഞ്ചലമായ വിശ്വാസത്തോടും നിതാന്തശ്രദ്ധയോടും യോഗസാധനചെയ്താൽ മോക്ഷം—ജീവന്മുക്തി തീർച്ച. പ്രാണാപാനന്മാരെ സമീകരിച്ചുകൊണ്ടു ശ്വാസം കഴിക്കുമ്പോൾ ഉച്ഛ്വാസം ബ്രഹ്മരന്ധ്രത്തിലെത്തണം. അപ്പോൾ മാത്രമെ യോഗനാഡികൾ ശുദ്ധമാവുകയും ഉണരുകയും യോഗാഗ്നിജ്വലിക്കുകയും ചെയ്യുകയുള്ളു. അപ്പോൾ നമ്മിലുള്ള വാതപിത്തകഫാദി ദോഷങ്ങൾ നശിക്കുവാനിടവരുന്നു. ഈ യോഗാഗ്നി തന്നെ സൂക്ഷ്മമായ യുക്തിവിചാരം. യോഗാഗ്നിയായി മാറുന്ന അതേ പ്രാണൻതന്നെയാണ് നമുക്കു ആഹാരദഹനത്തിന്നുപയുക്തമാകുന്ന ജഠരാഗ്നിയും. ഇതേ പ്രാണൻ തന്നെയാണ് നമുക്കെല്ലാം പ്രത്യക്ഷമായി ശോഭിക്കുന്ന സൂര്യകാന്തിയും. ഈ പ്രാണബ്രഹ്മംതന്നെ സകലത്തിന്റെയും ശോഭക്കും തേജസ്സിന്നും ആധാരം.

"ഭീഷാസ്മാദ്വാതഃ പവതേ
ഭീഷോദേതി സൂര്യഃ
ഭീഷാസ്മാദഗ്നിശ്ചേന്ദ്രശ്ച
മൃത്യുർധാവതി പഞ്ചമഃ"

(തൈത്തിരിയോപനിഷത്ത്)

(ഈ ജഗൽപ്രാണനെ പേടിച്ചു കാററു വീശുന്നു, സൂര്യനുദിക്കുന്നു, അഗ്നിയും ഇന്ദ്രനും പ്രവർത്തിക്കുന്നു. അഞ്ചാമതായി മൃത്യു പാഞ്ഞു നടക്കുന്നു). രാജയോഗസാധനയാൽ ഈ പ്രാണശക്തിയുടെ വിശേഷത്തേയും സ്വരൂപത്തേയും അനുഭവിച്ചറിയുവാൻ യോഗികൾ കഴിവുണ്ടാകുന്നു.

അങ്ങിനെ സത്യമായ ആ സൂക്ഷ്മശക്തിയുടെ പ്രഭാവം ബ്രഹ്മാണ്ഡം മുഴവൻ വിലസുന്നതായും യോഗിക്ക് സംശയമെന്യെ അനുഭവമാകുന്നു.

147. * ബുദ്ധിയുടെ സൂക്ഷ്മവിചാരശക്തി വദ്ധിക്കുന്നതു് ''ധാരണ'' എന്ന മാഗ്ഗത്തിൽക്കൂടിയാണ്. മുക്തിക്കുള്ള വഴിയാണ് ധാരണ. അതാണ് പരമാവസ്ഥയിലേക്കുള്ള മാഗ്ഗം. പ്രാണൻ സ്ഥിരമാകുവാൻ ധാരണയാണ് ഒരു ഉപായം. പ്രാണൻ സ്ഥിരമായാൽ മനസ്സും സ്ഥിരമായി. പ്രാണനെ മേല്പോട്ടു നയിക്കുമ്പോഠം ഓരോ നാഡിയിലും ജ്ഞാനമുദിക്കുകയും തൽഫലമായി ശാന്തിയുണ്ടാവുകയും ചെയ്യുന്നു. അപ്പോഠം പ്രകൃതിയും സൂക്ഷ്മവും വേർതിരിയുന്നു. അതോടുകൂടി യോഗശക്തിയാൽ മനഃശാന്തിയും സഹനശീലവും ബുദ്ധിയിൽ അനുഭവമാകുകയും ചെയ്യുന്നു. നിരന്തരമായ ധാരണ ശീലിക്കുന്നവർക്കു ബാഹ്യപ്രപഞ്ചംമുഴവൻ തങ്ങളിൽ കുടികൊള്ളുന്നുവെന്നു തോന്നുന്നു. മനസ്സ് സ്ഥിരമായവനാണ് നിത്യാനന്ദമനുഭവിക്കുന്നതു്. *

വ്യാഖ്യാനം:— ''ദേശബന്ധശ്ചിത്തസ്യധാരണാ'' എന്നാണല്ലോ യോഗസൂത്രം പറയുന്നതു്. ധാരണയെന്നാൽ മനസ്സിനെ ചില സ്ഥാനങ്ങളിൽ നിർത്തുകയാണ്. ഒരേ സ്ഥാനത്തു ചിത്തവൃത്തി ഒതുക്കിനിർത്തുന്നതാകുന്നു ധാരണ. ''ധാരണ'' എന്ന ഉപായത്താൽ സൂക്ഷ്മവിചാരശക്തി വദ്ധിക്കുന്നു. ബുദ്ധിയുടെ കാരണശക്തി ഇന്ദ്രിയമനസ്സുകളിലൂടെ ബാഹ്യമായി ചെലവഴിച്ചു നഷ്ടമാകുന്നതിനാൽ, ആ ശക്തിയെ ഉള്ളിൽതന്നെ കേന്ദ്രീകരിക്കുന്ന

തിന്നാണ് ''ധാരണ'' ശീലിക്കുന്നത്. ധാരണയാൽ മനസ്സ് അന്തർമുഖമായി ഒതുങ്ങുകയും ബുദ്ധിശക്തി സൂക്ഷ്മമായി പ്രകാശിക്കുകയും ചെയ്യുന്നു. ധാരണതന്നെ ജീവന്മുക്തിക്കുള്ള മുഖ്യോപായം. പ്രാണമനസ്സുകൾ സ്ഥിരമാകുവാൻ ധാരണതന്നെ ഏകാശ്രയം. പ്രാണായാമത്താൽ സംജാതമാകുന്ന പ്രണവധ്വനിയിൽ മനസ്സ് ഏകാഗ്രമാകുമ്പോൾ പ്രാണന്റെ ചലനം നിലച്ച് അത് ആത്മസ്ഥാനത്തിൽ സ്ഥിരമാവുന്നു. പ്രാണൻ സ്ഥിരമായാൽ മനസ്സും നിശ്ചലമായി; ആത്മാവിൽ സ്ഥിരമായ ഐക്യമായി. പ്രാണമനസ്സുകളുടെ ലയം തന്നെ മോക്ഷം. പ്രാണനും മനസ്സും പൂവും ഗന്ധവുംപോലെ അഭേദ്യമായ ബന്ധത്തിൽ വർത്തിക്കുന്നു. ഒന്നിന്റെ സ്ഥിരതയാൽ മററതും തനിയേ സ്ഥിരമാകുന്നു. അതിനാൽ യോഗികൾ പ്രാണനെ ശിരസ്സിങ്കൽ— ബ്രഹ്മരന്ധ്രത്തിൽ സ്ഥിരപ്പെടുത്തുവാൻ ധാരണ ചെയ്യുന്നു. പ്രാണന്റെ ഈ മേല്പോട്ടുള്ള ഗതിയിൽ യോഗിക്കു കൂടുതൽ കൂടുതൽ ബ്രഹ്മജ്ഞാനമുദിക്കുകയും പരമമായ ശാന്തി അനുഭവമാകുകയും ചെയ്യുന്നു. അപ്പോഴാണ് പ്രകൃതിയും പുരുഷനും തമ്മിൽ വേർപിരിയുന്നത്. അപ്പോഴാണ് നശ്വരമായ സ്ഥൂല പ്രപഞ്ചവും— ഭൗതികശരീരവും— സൂക്ഷ്മമായ നിത്യമായ ആത്മചൈതന്യവും തമ്മിലുള്ള വൈജാത്യത്തിന്റെ രഹസ്യം യോഗിക്കു സുവ്യക്തമാകുന്നത്. അതേസമയം യോഗിയുടെ മനസ്സിൽ നിത്യശാന്തിയും സഹനശക്തിയും നിത്യാനന്ദവും കളിയാടുന്നു. പരമാത്മചൈതന്യത്തിന്റെ— ഈശ്വരന്റെ—ദിവ്യസാന്നിദ്ധ്യവും വൈഭവവും രാജയോഗിക്കനുഭവമാവുകയും, ബാഹ്യപ്രപഞ്ചം മുഴുവൻ തന്നിൽ ഒതുങ്ങിക്കിടക്കുന്നുണ്ടെന്നബോധം ദൃഢമൂലമാവുകയും ചെയ്യുന്നു. അങ്ങിനെ സാധകന്റെ പ്രാണമനസ്സുകൾ ആത്മാവിൽ സ്ഥിരമാകുമ്പോൾ ആത്മാനന്ദമെന്ന നിത്യമുക്തിയും സാക്ഷാത്കരിക്കുന്നു.

"മുക്താത്മനോ നിത്യസുഖാനുഭൂതിഃ"

(വിവേകചൂഡാമണി)

മുക്താത്മാവിനേ നിത്യനിരഗ്ഗളമായ ആത്മാനന്ദാനുഭവം ഉണ്ടാകൂ.

148. * പ്രാണശക്തിയാണ് ഏററവും വലിയ ശക്തി. ശവത്തിന്നും കല്ലിന്നും സംസാരിക്കുവാൻ വയ്യ. വായു പ്രവർത്തിക്കുന്നില്ലെങ്കിൽ അഗ്നി ജ്വലിക്കുകയില്ല. ശ്വാസഗതിക്രമമല്ലെങ്കിൽ ദീപനാഗ്നിക്കു മാന്ദ്യം സംഭവിക്കുന്നു. ദീപനം ശരിക്കില്ലെങ്കിൽ ശ്വാസകോശത്തിൽ കഫംനിറഞ്ഞു കട്ടപിടിക്കുന്നു; ശരീരത്തിൽ മേദസ്സ് വർദ്ധിക്കുന്നു; കഴിച്ച ഭക്ഷണം ദഹിക്കാതെ വയററിൽ കിടക്കുന്നു. കുഴലിൽ എന്തെങ്കിലും തടസ്സമുണ്ടെങ്കിൽ വെള്ളം ശരിയായി ഒഴുകുകയില്ല. അതുപോലെ, ശ്വാസഗതിക്ക് തടസ്സമുണ്ടായാൽ പനിയുണ്ടാവുകയും കഫം വർദ്ധിക്കുകയും ചെയ്യുന്നു. തന്നിമിത്തം സകല രോഗങ്ങളും ഉണ്ടാകുന്നു. മൂക്കും വായും അടച്ചുപൊത്തിയാൽ സംസാരിക്കുവാൻ വയ്യ. അതുപോലെ ശ്വാസമില്ലാത്ത വസ്തുവിന്നു ശബ്ദസാദ്ധ്യതയില്ല. ഭക്ഷണമില്ലാതെയും വെള്ളം കുടിക്കാതെയും നിണക്ക് അഞ്ചുദിവസം ജീവിക്കുവാൻ സാധിക്കും; എന്നാൽ ശ്വാസമില്ലാതെ അഞ്ചുനിമിഷം ജീവിക്കുവാൻ വയ്യ. *

വ്യാഖ്യാനം :— പ്രാണശക്തിതന്നെ വലിയ ശക്തി.

"പ്രാണസ്യേദം വശേസർവം
ത്രിദിവേ യത് പ്രതിഷ്ഠിതം."

(പ്രശ്നോപനിഷത്ത്)

(മൂന്നാംലോകമായ സ്വർഗ്ഗംവരെയുള്ളതൊക്കെ പ്രാണന്റെ പിടിയിലാണ്). പ്രാണനുള്ളതുകൊണ്ടാണ് ശരീരത്തിന്റെ എല്ലാ പ്രവർത്തനങ്ങളും നടക്കുന്നതു്. പഞ്ചപ്രാണങ്ങളായി അവ പ്രവർത്തിക്കുന്നു. പ്രാണൻ, അപാനൻ, വ്യാനൻ, ഉദാനൻ, സമാനൻ ഇവയാണ് പഞ്ചപ്രാണങ്ങൾ. ''ലഘുവാസുദേവമനന''ത്തിൽ ഈ പഞ്ചപ്രാണങ്ങളുടെ ലക്ഷണം ഈ വിധം പറഞ്ഞിരിക്കുന്നു.

''വിശിഷ്ടനെന്നുപേരുള്ള അധിഷ്ഠാന ദേവതയാൽ പ്രേരിതമായിട്ട് ഹൃദയത്തിലിരുന്നുകൊണ്ടു് യാതൊന്നാണോ ഉച്ഛ്വസിക്കുന്നതു് അതാണ് പ്രാണൻ. വിശ്വസൃഷ്ടനെന്നു പേരായ അധിഷ്ഠാനദേവതയാൽ പ്രേരിതമായിട്ട് ഗുദത്തിൽ നിന്നുകൊണ്ടു് യാതൊന്നാണോ നിശ്വസിക്കുന്നതു് അതാണ് അപാനൻ. വിശ്വയോനിയെന്നു് പേരുള്ള അധിഷ്ഠാന ദേവതയാൽ പ്രേരിതമായി അകവും പുറവുമായ ശരീരത്തിൽ വസിച്ചുകൊണ്ടു് ഇന്ദ്രിയങ്ങൾക്കു ബലമിച്ഛിക്കുന്നവനാരോ അതു് വ്യാനൻ. അജനെന്നു് പേരുള്ള അധിഷ്ഠാന ദേവതയാൽ പ്രേരിതനായിട്ട് കണ്ഠത്തിൽ സ്ഥിതിചെയ്തുകൊണ്ടു് ഉറക്കത്തിൽ ഇന്ദ്രിയങ്ങളെ അതാതിന്റെ ഗോളകങ്ങളിൽ (കേന്ദ്രങ്ങളിൽ) ലയിപ്പിച്ചു് ഉണർന്നുകഴിഞ്ഞാൽ വീണ്ടും ഇന്ദ്രിയങ്ങളെ അതാതിന്റെ ഗോളകങ്ങളിൽ സ്ഥാപിച്ചു് ഉൽക്രമണകാലത്തു് (മരണസമയത്തു്) ഇന്ദ്രിയങ്ങളെ വഹിച്ചുകൊണ്ടു് പരലോകത്തുപോകുന്ന വായു ഏതോ അതാണ് ഉദാനൻ. യാതൊന്നു് ജയൻ എന്നു് പേരുള്ള അധിഷ്ഠാന ദേവതയാൽ പ്രേരിതനായിട്ട് നാഭിദേശത്തു് നിന്നുകൊണ്ടു് (പൊക്കിൾ എന്ന ദേശത്ത്) ഭക്ഷ്യം, ഭോജ്യം, ചോഷ്യം, ലേഹ്യം എന്നീ രൂപത്തിലുള്ള നാലുതരം അന്നത്തെ ജഠരാഗ്നിയിൽവെച്ചു് പാകംചെയ്തു് ശരീരപുഷ്ടിയെ ചെയ്യുന്നതു് സമാനൻ. ഇങ്ങനെ അഞ്ചു പ്രാണന്മാർ. പ്രാണ

ശക്തിയില്ലെങ്കിൽ മനുഷ്യശരീരം ശവമോ ശിലയോ പോലെ നിശ്ചലമായിരിക്കും. ശ്വാസോച്ഛ്വാസം ക്രമമല്ലെങ്കിൽ ജഠരാഗ്നി ഉണ്ടാകുന്നതല്ല. ഈ അഗ്നി വേണ്ടതുപോലെ ഇല്ലാതിരുന്നാൽ ശരീരത്തിൽ കഫം ഉറച്ചു കട്ടയായിത്തീരുന്നു; ആഹാരം ദഹിക്കാതെ വയററിൽ കിടന്നു ജീർണ്ണിക്കുന്നു. കുഴലിൽ ചെറുതെങ്കിലുമൊരു തടസ്സമുണ്ടായാൽ അതിൽക്കൂടി വെള്ളം ഒഴുകാത്തതുപോലെ, വായുവിൻെറ ചലനമില്ലാതിരുന്നാൽ— ശരിക്കും ശ്വാസോച്ഛ്വാസമില്ലാതിരുന്നാൽ–പനിയുണ്ടാകുന്നു, ശരീരത്തിൽ കഫം നിറയുന്നു. തന്നിമിത്തം പലരോഗങ്ങളും പിടിപെടുന്നു. ശരീരത്തിൻെറ ആരോഗ്യം ശരിയായ, ക്രമമായ ശ്വാസോച്ഛ്വാസത്തിലാണ് സ്ഥിതിചെയ്യുന്നതു്. ആരോഗ്യമുള്ള ശരീരമുണ്ടെങ്കിൽ മാത്രമെ യോഗസാധനചെയ്തു് ആത്മസാക്ഷാൽക്കാരം പൂകുവാൻ സാധിക്കുകയുള്ളു. നമ്മുടെ പ്രാണനാണ് കേഠംവിക്കും കാഴ്ചക്കും ഘ്രാണത്തിന്നും സ്പർശനത്തിന്നും രസത്തിന്നും ഒക്കെ ആധാരം—എന്നുവേണ്ട, നമ്മുടെ ദേഹത്തിൻെറ സർവ്വപ്രവൎത്തനങ്ങഠംക്കും കാരണം പ്രാണൻ മാത്രമാണ്. വെള്ളം ഒഴുകിക്കൊണ്ടിരിക്കുമ്പോഠം അതോടൊപ്പം വായുഗമനവും നടക്കുന്നു. അതുപോലെതന്നെ, പ്രാണൻെറ ചലനത്താൽ രക്തസഞ്ചാരവും നടക്കുന്നു. അഞ്ചു ദിവസം, ഒരുപക്ഷെ, ബുദ്ധിമുട്ടിയാൽ ഭക്ഷണപാനീയങ്ങളില്ലാതെ ജീവിക്കുവാൻ സാധിച്ചുവെന്നുവരും. എന്നാൽ, പ്രാണനില്ലാതെ ഏതൊരു ജീവിക്കും അഞ്ചു നിമിഷംപോലും ജീവിക്കുക സാദ്ധ്യമല്ല. അതിനാൽ പ്രാണൻതന്നെ മുഖ്യവസ്തു. വ്യക്തികളിലുള്ള ഈ പ്രാണൻ ജഗൽപ്രാണൻെറ—ബ്രഹ്മത്തിൻെറ—ഒരംശം മാത്രമാണ്. രാജയോഗികഠംക്കു ഈ രഹസ്യം നല്ലപോലെ വെളിവാകുന്നു.

"അഹം വൈശ്വാനരോഭൂത്വാ
പ്രാണിനാം ദേഹമാശ്രിതഃ
പ്രാണാപാന സമായുക്തഃ
പചാമ്യന്നം ചതുർവ്വിധം"

(ശ്രീമദ്ഭഗവദ്ഗീത–15/14)

(ഞാൻ പ്രാണികളുടെ ദേഹത്തിൽ പ്രവേശിച്ച് ജഠരാഗ്നിയായിഭവിച്ച് പ്രാണാപാന വായുക്കളോടുകൂടിയവനായി അവർ ഭക്ഷിക്കുന്ന നാലുവിധം അന്നത്തെ പചിപ്പിക്കുന്നു).

149 * ജനനാൽ ചെവി കേൾക്കാത്തവർക്കു ശബ്ദത്തിൻെറ ശിഥിലബോധം പോലുമില്ല. എന്നാൽ അവർക്കു സൂക്ഷ്മവിചാരമുണ്ടുതാനും. സദാ യോഗനിദ്രയിൽ ഇരിക്കുന്നവർക്കു അഹോരാത്രങ്ങളെന്നും സൂര്യചന്ദ്രന്മാരെന്നും ഭേദമില്ല. സൂക്ഷ്മദൃഷ്ടിയിൽ എല്ലാം ഒന്നുതന്നെ. മനോനിരോധം ചെയ്യുവരാണ് യഥാർത്ഥ മനുഷ്യർ. ഇന്ദ്രിയവികാരാസ്പദമായ ജീവിതം മൃഗപ്രായം. ഊർദ്ധ്വഗതിതന്നെ പുരുഷാർത്ഥം. നിശ്വാസമാണ് മനുഷ്യൻെറ ലക്ഷ്യം. അതുതന്നെയാണ് ഗായത്രി, യോഗസിദ്ധി. *

വ്യാഖ്യാനം :– ജനനാൽ ചെവികേൾക്കാത്തവക്കു ശബ്ദത്തിൻെറ ശിഥിലബോധം പോലുമില്ല. എന്നാൽ അവക്കു സൂക്ഷ്മവിചാരം പ്രബലമായുണ്ടാവും. അതുപോലെതന്നെയാണ് ആത്മജ്ഞാനികളായ യോഗിമാരും. ബാഹ്യലോകത്തിലെ ബഹളങ്ങളും ഒച്ചപ്പാടുകളും സംബന്ധിച്ചേടത്തോളം ജ്ഞാനികൾ ബധിരരാണ്. അവക്കതിൽ യാതൊരു താല്പര്യവുമില്ല. എന്നാൽ അവർ സദാ ആത്മാനന്ദത്തിൽ ലയിച്ചിരിക്കുന്നവരാണ്. നിത്യമായ ആത്മബോധത്തിൽ ആനന്ദിക്കുന്നവരാണവർ. സദാ

യോഗനിദ്രയിൽ ഇരിക്കുന്നവർക്ക് പകൽ രാത്രികളെന്നും സൂര്യചന്ദ്രന്മാരെന്നും ഭേദമില്ല. സൂക്ഷ്മദൃഷ്ടിയിൽ എല്ലാം ഒന്നുതന്നെ. രാത്രിയിൽ അവരുടെ ആത്മവിചാരം കുറയുകയോ പകൽസമയത്ത് കൂടുകയോ ചെയ്യുന്നില്ല. സൂര്യചന്ദ്രന്മാരെന്ന ശ്രേഷ്ഠകനിഷ്ഠഭാവവും അവർക്കില്ല. എല്ലാം ഒരേ ഒരു ആത്മാവിൻെറ വിഭൂതികൾ. ആത്മ ജ്ഞാനികൾ സൂക്ഷ്മജ്ഞാനദൃഷ്ടിമൂലം സദാസമഭാവനയിൽ സന്തുഷ്ടരാണ്. മനുഷ്യരെന്ന പേര് അർഹിക്കുന്നവരും അവർ തന്നെ. ചിത്തവൃത്തികളെ നിരോധിച്ച് ആത്മ ജ്യോതിസ്സുകളായി മാറിയവരാണവർ. അധോഗതി എന്ന ബാഹ്യവിഷയവ്യാപാരം അവർക്കില്ല. അവർ തുച്ഛമായ ഇന്ദ്രിയസുഖങ്ങളിൽ ആസക്തരല്ല. അവർ ആത്മാരാമന്മാരാണ് ഇന്ദ്രിയസുഖപ്രധാനമായ ജീവിതം മൃഗപ്രായമാണ്. അതുതന്നെ അധോഗതിയുടെ മാർഗ്ഗം. എന്നാൽ ഊർദ്ധ്വഗതിയാണ് വിവേകിയായ മനുഷ്യൻെറ ലക്ഷ്യം. ജീവപരയോരൈക്യമാണ് ആ ലക്ഷ്യം. മൂലാധാരത്തിലിരിക്കുന്ന കണ്ഡലിനിശക്തി മേല്പോട്ടു കയറി ശിരസ്സിൽ സഹസ്രാരത്തിലെത്തി പരനുമായി— ശിവനുമായി— ഐക്യം നേടുന്നതുതന്നെ ആ ലക്ഷ്യം. ആ മഹനീയസ്ഥിതിയിലാണ് ഗായത്രിയുടെ സൂക്ഷ്മ തത്വം ഒളിഞ്ഞിരിക്കുന്നതു്; നിത്യമായ യോഗാനന്ദം അനുഭവമാകുന്നതു്.

150 * ഊർദ്ധ്വശ്വാസം ഘടികാരത്തിനുള്ളിലെ ചക്രങ്ങൾ പോലെയാണ്. അതിൻെറചലനം ആന്തരികമാണ്. ശ്വാസോച്ഛ്വാസഗതികൾ ആന്ത രികമാകുമ്പോൾ ലോകം തന്നുള്ളിൽ തന്നെ ദർശി ക്കപ്പെടുന്നു. *

വ്യാഖ്യാനം:-രാജയോഗസാധനയിൽ അഭ്യാസബലമുണ്ടാകുമ്പോൾ പ്രാണൻ സുഷുമ്നവഴി മേല്പോട്ട് ബ്രഹ്മരന്ധ്രത്തിലേക്കുകയറുവാൻതുടങ്ങും. അപ്പോൾ ഊർദ്ധ്വശ്വാസം ഘടികാരത്തിനുള്ളിലെ ചക്രങ്ങൾപോലെ ശരീരത്തിനുള്ളിലെ സുഷുമ്നയിൽ മാത്രംചലിച്ചുകൊണ്ടിരിക്കും. ഇതിനെക്കുറിച്ചു'' യോഗശിക്ഷ ''യിൽ ഇങ്ങനെവെളിവാക്കിയിരിക്കുന്നു.

''ഭാവയിത്വാ സുഷുമ്നായാം
പ്രവിശേദനിരോധനഃ
വായുനാ സഹചിത്തം ച
പ്രവിശേച്ച മഹാപഥം''

(ഈ ഘട്ടത്തിൽ പ്രാണവായു ഇഡാ, പിംഗളകളിലെ സഞ്ചാരം നിറുത്തി സുഷുമ്നാപഥത്തിൽമാത്രമായിരിക്കും സഞ്ചരിക്കുക). അപ്പോൾ യോഗിയുടെ ബാഹ്യവൃത്തികൾ വിരാമം കുറിക്കപ്പെട്ടു കർമ്മവാസനകളെല്ലാം യോഗാഗ്നിയിൽ ദഹിച്ചുകഴിയും. ആത്മാനന്ദവുമനുഭവമാകും. സുഷുമ്നയിൽകൂടി പ്രാണൻ ഊർദ്ധ്വഗതിയെ പ്രാപിക്കുമ്പോൾ—ഉത്തരായനഗതിയിലാകുമ്പോൾ—''പരിചയാവസ്ഥ'' എന്ന സിദ്ധിയുണ്ടാകുന്നു. അപ്പോൾ മാനസത്തിൻെറ സൂക്ഷ്മതലങ്ങളിലേക്കു പ്രവേശിക്കുകയും ഈ ലോകശക്തിയുടെ വ്യാപ്തി—പരമാത്മവൈഭവം—തന്നുള്ളിൽ അനുഭവപ്പെടുകയുംചെയ്യുന്നു. ഇത്തരത്തിലുള്ള യോഗസിദ്ധിയിലൂടെ സമാധിബലം പ്രാപിച്ച യോഗിയുടെ പ്രജ്ഞ'' പ്രതിഭ '' എന്ന പേരിലറിയപ്പെടുന്നു. പ്രതിഭാവിഭൂതി കൈവന്നാൽ ഈ ലോകത്തിലെ സമസ്തസംഭവങ്ങളും രാജയോഗിയുടെ പ്രജ്ഞയിൽ പ്രതിഫലിക്കുന്നു. '' ഋതംഭരാതത്ര പ്രജ്ഞാ'' എന്ന യോഗസൂത്രം ആ മഹത്തത്വമാണ് വെളിവാക്കുന്നതു്. ഏതു പ്രജ്ഞകൊണ്ടു് യോഗി എല്ലാവിഷയങ്ങളുടേയും യാഥാർത്ഥ്യം അറിയുകയും അത്യുൽകൃഷ്ടമായ

രാജയോഗപദത്തെ പ്രാപിക്കുകയും ചെയ്യുന്നവോ ആ പ്രജ്ഞതന്നെ.

151 * ''സമദൃഷ്ടി''യെന്നതു് മരണകാലത്തുള്ള ഊർദ്ധ്വശ്വാസമാണ്. അതുതന്നെ അഖണ്ഡവും പരമാനന്ദപ്രദവും സൂക്ഷ്മവും ശാശ്വതവുമായവസ്തു. ഭേദബുദ്ധിയാണ് മരണകാലത്തു് കഷ്ടതകളുണ്ടാക്കുന്നതു്-ഹേ ശിവാ! അങ്ങയുടെ കാരുണ്യാതിരേകത്താൽ ശ്വാസോച്ഛ്വാസങ്ങൾ ക്രമമായിനടത്തുവാൻ ഇടയാകണേ! *

വ്യാഖ്യാനം:-മരണസമയം സകലക്കും ഊർദ്ധ്വശ്വാസമാണുണ്ടാവുക. ഈ ഊർദ്ധ്വശ്വാസത്തിൽ സമദൃഷ്ടിയുടെ സ്വഭാവം നല്ലപോലെ വെളിവായിരിക്കുന്നു. അതുതന്നെ അഖണ്ഡവസ്തു, പരമാനന്ദവസ്തു, സൂക്ഷ്മവസ്തു, ശാശ്വതവസ്തു. മനുഷ്യരെല്ലാം ഇതിൽ സമന്മാരാണ്. ദേഹബുദ്ധിയാൽ-ഞാൻ, നീ ഇത്യാദിചിന്തകളാലും മാത്സര്യങ്ങളാലും ആത്മതത്വം മറക്കുകയും ആത്മബോധമില്ലായ്മയാൽ മരണസമയത്ത് ശ്വാസം പോകുവാൻ വളരെകഷ്ടപ്പെടുകയുംചെയ്യുന്നു. ഏകമായ ആത്മതത്വത്തിൽ അനുസന്ധാനം ചെയ്തു് ചിത്തം ലയിപ്പിച്ചവന്നു് മരണകാലത്ത് യാതൊരു ക്ലേശവുമുണ്ടായിരിക്കയില്ല. ഊർദ്ധ്വശ്വാസഗതി സുഷുമ്നയിൽക്കൂടെ സുഗമമായിട്ടായിരിക്കും. അല്ലാത്തവർക്ക പ്രാണൻപോകുവാൻ വളരെ കഷ്ടപ്പെടേണ്ടതായിവരുന്നു. അല്ലയോശിവനേ! നിന്റെ പ്രസാദത്താൽ പ്രാണാപാനന്മാർ യാതൊരു വിഘ്നവുമില്ലാതെ സമയുക്തമായി ശരീരത്തിന്നുള്ളിൽ പ്രവർത്തിക്കട്ടെ. സാധനാബലത്താൽ പ്രാണൻ സുഷുമ്നയിൽക്കൂടി ചരിക്കാനിടവരികയും ഊർദ്ധ്വഗതിയിൽ യോഗാനന്ദാനുഭവമുണ്ടാവുകയും ചെയ്യുന്നു. അതിനാൽ സുഗമമായ ഊർദ്ധ്വശ്വാസത്തിലൂടെ നാം ലക്ഷ്യത്തിൽ വിജയിക്കട്ടെ, മുക്തി അനായാസേന പ്രാപിക്കട്ടെ.

151 * മൂക്കിൽക്കൂടി ശ്വസിക്കാത്തവർക്ക യാതൊരുവിധ അത്യാഗ്രഹവുമില്ല. അവരുടെ ശ്വാസഗതി തികച്ചും ആന്തരമായിരിക്കും. അവർ തങ്ങളുടെ പ്രാണനെ ബ്രഹ്മരന്ധ്രത്തിൽ നിർത്തുന്നു. അവിടെയാണ് ഇഡയും പിംഗളയും കൂടിച്ചേരുന്നത്. അവർ പരമാത്മാവിനെ ദർശിക്കുന്നു. അവർ എല്ലാററിലും തന്മയത്വം കാണുന്നു. ഇതു തന്നെ സ്വാരാജ്യം. യഥാർത്ഥജീവസ്ഥാനമാണ് സ്വാരാജ്യം. ജീവൻെറ വെളിച്ചമാണ് പ്രാണൻ. സ്വാരാജ്യത്തിൻെറ തലസ്ഥാനമത്രെ പ്രാണൻ. ആത്മാവ് അതിൻെറ ഭരണാധികാരി. സ്വാരാജ്യം എന്നതു് സ്വന്തം ശക്തിതന്നെ. ഈ ശക്തിയെ ശരിയാംവണ്ണം നിയന്ത്രണത്തിൽ കൊണ്ടുവന്നു അഭിവ്യക്തമാക്കണം. സ്വാരാജ്യമെന്നതു് കുന്നുമല്ല, പൊന്നുമല്ല. കാമക്രോധാദികളെ സ്വാധീനമാക്കുക എന്നതുതന്നെ സ്വാരാജ്യലബ്ധി. *

വ്യാഖ്യാനം:— രാജയോഗസാധന ബലപ്പെട്ടുമ്പോഠം ഇഡ, പിംഗള ഇവയിൽക്കൂടിയുള്ള പ്രാണൻെറ സഞ്ചാരം നിലച്ച്— മൂക്കിലൂടെയുള്ള ശ്വാസഗതി നിലച്ച് പ്രാണൻ സുഷുമ്നയിൽക്കൂടി അന്തർവശത്ത് ചരിക്കാനിടവരുന്നു. യോഗസാധനയിലെ സുപ്രധാന ഘട്ടമാണിതു്. അത്തരത്തിലുള്ള സിദ്ധി കൈവന്നവർക്ക ഭൗതികമായ ആഗ്രഹങ്ങളും അല്ലലുകളുമുണ്ടാവുകയില്ല. അവരുടെ ശ്രദ്ധ സദാ ആത്മാനന്ദാനുഭൂതിയിലായിരിക്കും. ലൗകിക സുഖങ്ങളിൽ യാതൊരു താല്പര്യവുമുണ്ടായിരിക്കുകയില്ല. ശ്വാസത്തെ സദാ നിയന്ത്രിച്ച ഇഡ, പിംഗള എന്നീ

നാഡീകരം സന്ധിക്കുന്ന സ്ഥാനമായ ബ്രഹ്മരന്ധ്രത്തിൽ പ്രാണനെ ഒതുക്കി നിർത്തി, നിജസ്വരൂപമറിഞ്ഞനുഭവപ്പെടുത്തി, ആത്മബോധമുളവാക്കി, സർവ്വവസ്തുക്കളിലുമുള്ള ആത്മസ്വരൂപവും തൻേറതും വിഭിന്നമല്ലെന്നു മനസ്സിലാക്കി, സമദൃഷ്ടിയായി ആത്മപ്രേമം അന്തരംഗത്തിൽ നിലനിർത്തുന്നതാണ് സ്വാരാജ്യസുഖം. ശ്രീകൃഷ്ണഭഗവാൻ ഈ നിലയെ വെളിവാക്കിയതു് ശ്രദ്ധിക്കുക.

"സർവ്വദ്വാരാണി സംയമ്യ
മനോ ഹൃദി നിരുദ്ധ്യ ച
മൂർധ്ന്യാധായാത്മനഃ പ്രാണ-
മാസ്ഥിതോ യോഗധാരണാം."

(ശ്രീമദ് ഭഗവദ്ഗീത 8/12)

(സകല ഇന്ദ്രിയദ്വാരങ്ങളുമടക്കി, മനസ്സിനെ ഹൃദയാകാശത്തിൽ നിർത്തി, ശിരസ്സിൽ പ്രാണവായുവിനെ പ്രവേശിപ്പിച്ച യോഗി സ്ഥിരമായ യോഗനിലയെ പ്രാപിക്കുന്നു). പ്രാണൻ അത്തരത്തിൽ ശിരസ്സിലെ ഉന്നതസ്ഥാനമായ ബ്രഹ്മരന്ധ്രത്തിൽ വിശ്രമം കൊള്ളുകയും മനസ്സ് ആത്മാവിൽ സുസ്ഥിരമാവുകയും ചെയ്യുന്ന പരമപദം തന്നെ സ്വാരാജ്യസുഖം. ചിദാകാശത്തിലെ ജീവൻെറ യഥാർത്ഥ വിശ്രമസ്ഥാനംതന്നെ സ്വാരാജ്യപദം. ജീവഭാവം മാറി പരഭാവമായിത്തീർന്ന പരമപദംതന്നെ ആ സ്വാരാജ്യം. അതുതന്നെ ആത്മസാക്ഷാൽക്കാരമെന്ന ജീവന്മുക്തിപദം. പ്രാണൻ തന്നെ ജീവന്നാധാരമായ പ്രഭ. പ്രാണനില്ലെങ്കിൽ ശരീരത്തിന്നുതന്നെ യാതൊരു ശക്തിയുമില്ല, വിലയുമില്ല. ഈ പ്രാണൻതന്നെ സ്വാരാജ്യത്തിൻെറ തലസ്ഥാനമായിത്തീരുന്നതു്. അതായതു്, ആത്മചൈതന്യത്തിൽ നിന്നുണ്ടായ സൂക്ഷ്മശക്തിയാണ് പ്രാണൻ. ഈ ശക്തിയുടെ വൈഭവം സ്വയം അനുഭവിച്ചറിയുകതന്നെ സ്വാരാജ്യപദവി. ആത്മാവ്

പ്രാണൻെറയും ഭരണാധികാരിയെന്ന നിലയിൽ മനസ്സിനും ബുദ്ധിക്കും പ്രാണനുമതീതമായി വിളങ്ങുന്നു. ഈ പരമാർത്ഥം മനസ്സിലാക്കിയ ഋഷി മന്ത്രിച്ചതു് ശ്രദ്ധിക്കുക.

"ഊർദ്ധ്വം പ്രാണമുന്നയത്യപാനം പ്രത്യഗസ്യതി
മദ്ധ്യേവാമനമാസീനം വിശ്വേദേവാ ഉപാസതേ:"

(കഠോപനിഷത്തു്)

(ഹൃദയമദ്ധ്യത്തിലിരുന്നു് പ്രാണവൃത്തിയായ വായുവിനെ മേലോട്ടും അപാന വൃത്തിയായ വായുവിനെ കീഴോട്ടും വ്യാപരിപ്പിച്ചുകൊണ്ടിരിക്കുന്ന ഭജനീയനായ ആ ആത്മാവിനെ എല്ലാ ഇന്ദ്രിയങ്ങളും ഉപാസിക്കുന്നു) സ്വാരാജ്യമെന്നതു് എല്ലാ ഇന്ദ്രിയങ്ങളും മനസ്സിലും മനസ്സ് ബുദ്ധിയിലും ബുദ്ധി ആത്മാവിലും ഐക്യമായ പരമപദംതന്നെ; അതുതന്നെ ആത്മദർശനം. യോഗസാധനയുടെ ഒരേ ഒരു ലക്ഷ്യം ആത്മചൈതന്യത്തെ—ദിവ്യത്വത്തെ—പരിപൂർണ്ണമായി അഭിവ്യക്തമാക്കുകയാണു്. അതുതന്നെ സ്വാരാജ്യപ്രാപ്തി. നേരെ മറിച്ചു്. കുന്നും പൊന്നും മററും അധീനമാക്കുന്നതു് സ്വാരാജ്യസമ്പാദനമല്ല. മനസ്സിൽകുടികൊള്ളുന്ന കാമക്രോധാദി മാലിന്യങ്ങളെ യോഗസാധനവഴി നശിപ്പിച്ചു് ആത്മചൈതന്യത്തെ പൂർണ്ണമായി ആവിഷ്ക്കരിക്കുകയും അങ്ങിനെ പുരുഷൻ പ്രകൃതിയിൽനിന്നു് എന്നന്നേക്കുമായി സ്വതന്ത്രമായി പരിലസിക്കുകയും ചെയ്യുന്നതാണു് സ്വാരാജ്യസുഖസമ്പാദനം; നിത്യാനന്ദപദം. ശ്രീവിവേകാനന്ദസ്വാമികളുടെ അമൃതവാണിശ്രദ്ധിക്കുക:

"ഏതു മതത്തിലും ഏതു രാജ്യത്തിലും എത്ര വലിയ മൂഢവിശ്വാസക്കൂമ്പാരങ്ങളിൽക്കൂടെയും ഒരാശയം, പ്രകാശമാനമായി ഉൽഗമിക്കുന്നുണ്ടു്: മഹത്തായ ഒരാശയം, മനുഷ്യൻെറ ദിവ്യത്വം. ദിവ്യത്വം നമ്മുടെ സ്വന്തം പ്രകൃതി

യാണ്. മറിച്ച് കാണുന്നതെല്ലാം ''അധ്യാസം.'' വേദാന്തത്തിൽ അതാണ് വാക്ക്. എന്തോ ഒന്നു നമ്മുടെമേൽ ഏററിവെച്ചിട്ടുണ്ട്. എന്നാലും ആ ദിവ്യസ്വഭാവം ഒരിക്കലും നശിക്കില്ല. അതി നീചനിലും അത്യുത്തമനിലും അതിൻെറ നിത്യസാന്നിദ്ധ്യമുണ്ട്. അതിനെ ഉണർത്തണം അതു തനിയെ പ്രകാശിക്കും. ദിവ്യത്വമെന്ന വഹ്നി, സ്വാതന്ത്ര്യമെന്ന വഹ്നി, ആത്മാവിൽ അതിൻെറ പ്രകൃതിയായുണ്ട്, ഗുണമായിട്ടല്ല. ഗുണം നേടാവുന്നതാണ്, അതുകൊണ്ടു പോകാവുന്നതുമാണ്. സ്വാതന്ത്ര്യം തന്നെയാണ് ആത്മാവ്. ആത്മാവും സത്തും ഒന്നുതന്നെ. ആത്മാവും ചിത്തും ഒന്നുതന്നെ. ആത്മാവും ആനന്ദവും ഒന്നുതന്നെ. സച്ചിദാനന്ദം ആത്മസ്വഭാവം, ആത്മാവിൻെറ ജന്മവാകാശം. നിങ്ങൾക്ക ദിവ്യത്വം ഇപ്പോഴേ ഉണ്ട്. മുക്താവസ്ഥ നിങ്ങളുടെ പ്രകൃതിയല്ലെന്നു വരികിൽ ആ അവസ്ഥ—സ്വാരാജ്യം-നിങ്ങൾക്ക് ഒരു വിധത്തിലും സിദ്ധിക്കയില്ല. ആത്മാവ് നിമിത്തനിയമത്തിനപ്പുറമാണ്, മായാതീതമാണ് എന്നതിനെ ആശ്രയിച്ചാണ് അതിൻെറ സ്വാതന്ത്ര്യവും അമൃതത്വവും ആനന്ദവുമെല്ലാം''

(വിവേകാനന്ദസാഹിത്യസർവ്വസ്വം)

152 * ആനന്ദകുണ്ഡലിനീ! ഉയിർത്തെഴുന്നേല്ക്കുക. തീപ്പെട്ടിക്കൊള്ളിലാണ് കൊള്ളി; കൊള്ളിയിൽ പ്രകാശവും. കൊള്ളിയുരസി അഗ്നിയുണ്ടാക്കുക. കുണ്ഡലിനി എന്നതു് നിത്യാനന്ദം. അപാരദീപ്തിയാണ് കുണ്ഡലിനി. ബ്രഹ്മദീപ്തിയാണതു്. *

വ്യാഖ്യാനം:— ''മൂലാധാരാദാരഭ്യ ബ്രഹ്മരന്ധ്രപര്യന്തം
സുഷുമ്നാസൂര്യഭാതന്മദ്ധ്യേതടിത്കോടി
സമാമൃണാളതന്തു സൂക്ഷ്മാ കുണ്ഡലിനീ

തത്ര ശമോനിവൃത്തിഃ തദ് ദർശനാൽ
സർവ്വപാപനിവൃത്തിഃ''

(മണ്ഡലബ്രാഹ്മണോപനിഷത്ത്)

(മൂലാധാരം മുതൽ ബ്രഹ്മരന്ധ്രംവരെ സൂര്യപ്രഭയായിട്ട് സുഷുമ്ന എന്ന ഒരു നാഡിയുണ്ട്. അതിന്റെ മദ്ധ്യത്തിൽ കോടി മിന്നൽപോലെ അതിസൂക്ഷ്മമായിട്ട് കുണ്ഡലിനി എന്ന ഒരു ശക്തിയുണ്ട്. ആ ശക്തിയുടെ ദർശനത്താൽ സർവ്വപാപനാശവും അജ്ഞാനനാശവും സംഭവിക്കുന്നു). സുഷുമ്നയിൽ അതിനിഗൂഢമായൊരു ചൈതന്യവിശേഷമുണ്ട്; കുണ്ഡലിനീ ശക്തി. അതു ഒരു പെൺപാമ്പിന്റെ മട്ടിൽ മുഖം കീഴ്പോട്ടാക്കി ചുരുണ്ട് ഉറങ്ങികിടക്കുകയാണ്. യോഗസാധനയുടെ ബലം കൊണ്ട് കുണ്ഡലിനീശക്തി ഉണർന്നു ചീററിക്കൊണ്ടു മേല്പോട്ടുപായും. ബ്രഹ്മരന്ധ്രത്തിൽ ചെന്നേ പിന്നീടതു നിൽക്കൂ. തീപ്പെട്ടിക്കുള്ളിൽ കൊള്ളി എന്നതുപോലെ ശരീരത്തിനുള്ളിൽ സുഷുമ്നയിൽ കുണ്ഡലിനി ശക്തി ഒളിഞ്ഞിരിക്കുന്നു. തീപ്പെട്ടിയിലെ കൊള്ളിയിൽ പ്രകാശം നിഗൂഢമായിരിക്കുന്നതുപോലെ കുണ്ഡലിനിയിലാണ് അപാരജ്യോതിസ്സിന്റെ ഇരിപ്പിടം. കൊള്ളിയുരസി അഗ്നി ഉണ്ടാക്കുന്നതുപോലെ യോഗസാധനയുടെ തീവ്രബലത്താൽ കുണ്ഡലിനീ ജ്യോതിസ്സു പ്രകാശിക്കുന്നു. ഈ ഘട്ടത്തിൽ യോഗിയ്ക്കു് പല ആനന്ദാനുഭൂതികളും ഉണ്ടാകുന്നു. കുണ്ഡലിനി എന്നാൽ ബ്രഹ്മതേജസ്സോടുകൂടിയ നിത്യാനന്ദശക്തിതന്നെ. ഈ കുണ്ഡലിനീപ്രഭ സൂര്യകാന്തിപോലുള്ള ദിവ്യജ്യോതിസ്സാണ്. വഴിപോലെ ഉപാസിച്ചാൽ നിത്യാനന്ദദായിനിയായ മാതാവാകുന്നു കുണ്ഡലിനീശക്തി.

''കുടിലാംഗീ കുണ്ഡലിനീ ഭുജംഗീ ശക്തിരീശ്വരീ
കുണ്ഡല്യരുന്ധതീ ചേതീ ശബ്ദാഃ പര്യായ വാചകാഃ

ഉദ്ഘാടയേത് കവാടം തു യഥാ കുഞ്ചികയാ ഹഠാത്
കുണ്ഡലിന്യാസ്തഥാ യോഗീ മോക്ഷദ്വാരം വിഭേദയേത്."

(ഹഠയോഗപ്രദീപിക)

(കുടിലാംഗീ, കുണ്ഡലിനീ, ഭുജംഗീ, ശക്തി, ഈശ്വരീ, കുണ്ഡലി, അരുന്ധതി എല്ലാം പര്യായപദങ്ങളാകുന്നു. മോക്ഷഹേതുകമായ കുണ്ഡലിനീയുടെ കവാടം താക്കോൽ കൊണ്ടെന്നപോലെ, യോഗാഭ്യാസംകൊണ്ടു് ഉദ്ഘാടനം ചെയ്യേണ്ടതാകുന്നു. മൂലാധാരത്തിൽനിന്നു് ഉത്ഥാപിതമാകുന്ന വായുവിന്റെ താപമണീ താക്കോൽ. ഈ കുണ്ഡലിനീ പ്രബോധത്തോടെ യോഗിക്കു് മോക്ഷദ്വാരം തുറന്നു കിട്ടിയെന്നു നിശ്ചയിക്കാം).

"യേനമാർഗ്ഗേണ ഗന്തവ്യം തദ്ദ്വാരം
മുഖേനാച്ഛാദ്യ പ്രസുപ്താ കുണ്ഡലിനീ കുടിലാകാരാ
സർപ്പവദ്വേഷ്ടിതാ ഭവതി. സാ ശക്തിർ യേനചാലിതാ
സ്യാത് സതു മുക്തോ ഭവതി. സാ കുണ്ഡലിനീ
കണ്ഠോർദ്ധ്വഭാഗേ സുപ്തേചേദ്യോഗിനാം മുക്തയേ ഭവതി
ബന്ധായാധോ മൂഢാനാം."

(ശാണ്ഡില്യോപനിഷത്ത്)

(പോകേണ്ട വഴിയായ സുഷുമ്നയുടെ വാതിൽ മുഖം കൊണ്ടടച്ചു്, പാമ്പു ചുററിയപോലെ ചുരുണ്ടു് കുണ്ഡലിനീ തീരെ ഉറങ്ങിക്കിടക്കുന്നു. ആ ശക്തിയെ ആരുണർത്തുന്നുവോ അയാൾ മുക്തനായിത്തീരുന്നു. ആ കുണ്ഡലിനി തന്നെ കഴുത്തിന്നുമേൽ ഉറങ്ങിയാൽ യോഗികൾക്കു മോക്ഷത്തിന്നു കാരണമാകുന്നു. അതിന്നു താഴെയാണെങ്കിൽ മൂഢന്മാർക്കു ബന്ധനത്തിനും കാരണമാകുന്നു).

153 * "ചക്ര"ങ്ങൾക്കുള്ളിൽ "സൂക്ഷ്മം." സൂക്ഷ്മം കുഴലിന്നുള്ളിൽ. കുഴലിന്നുള്ളിൽ കുണ്ഡലിനീ ശക്തി. ഓങ്കാരരൂപത്തിൽ കുണ്ഡലിനീ കുഴ




**ഷഡാധാരങ്ങളും സഹസ്രാരവും.**

1. മൂലാധാരം 2. സ്വാധിഷ്ഠാനം 3. മണിപൂരം
4. അനാഹതം 5. വിശുദ്ധി 6. ആജ്ഞ 7. സഹസ്രാരം.

A. സുഷുമ്നാ; B. ഇഡാ; C. പിംഗളാ.

ലിൽ സ്ഥിതിചെയ്യുന്നു. ഈ ''സൂക്ഷ്മ''ത്തെ അനുഭവിച്ചറിയുക. *

വ്യാഖ്യാനം:— യോഗസിദ്ധാന്തപ്രകാരം സുഷുമ്നാമാർഗ്ഗത്തിൽ ചക്രങ്ങൾ— കേന്ദ്രങ്ങൾ സ്ഥിതിചെയ്യുന്നു. അലങ്കാരഭാഷയിൽ പറഞ്ഞാൽ പത്മങ്ങൾ. ഏററവും അടിയിലുള്ള ചക്രം മൂലാധാരം— അടുത്തു മുകളിലുള്ളതു സ്വാധിഷ്ഠാനം; മൂന്നാമത്തേതു് മണിപൂരം, നാലാമത്തേതു് അനാഹതം, അഞ്ചാമത്തേതു് വിശുദ്ധി, ആറാമത്തേതു് ആജ്ഞ. ഇവയെ കടന്നിട്ടുവേണം കുണ്ഡലിനീശക്തി ഒടുവിൽ മസ്തിഷ്കത്തിലുള്ള സഹസ്രദളപത്മമായ സഹസ്രാരത്തിലെത്തുവാൻ. ഈ ചക്രങ്ങൾക്കുള്ളിലൂടെയാണു് സൂക്ഷ്മമായ കുണ്ഡലിനീശക്തി മേല്പോട്ടു കുതിക്കുന്നതു്. ഏററവും അടിയിലെ മൂലാധാരത്തിൽ നിന്നുണർത്തി സഹസ്രാരത്തിലെത്തിക്കണം. സദ്ഗുരു കൃപയുണ്ടെങ്കിൽ ഇതെളുപ്പമാണു്. ഈ സൂക്ഷ്മശക്തിയാകട്ടെ സുഷുമ്നാനാഡിയുടെ ഉള്ളിലുള്ള അത്യന്ത സൂക്ഷ്മമായ ''ചിത്രിണി'' നാഡിയിലൂടെയാണു് സഞ്ചരിക്കുന്നതു്. ഓങ്കാരരൂപത്തിലാണു് കുണ്ഡലിനീ സുഷുമ്നയിൽ സ്ഥിതി ചെയ്യുന്നതു്. രാജയോഗാചാര്യനായ ബ്രഹ്മാനന്ദസ്വാമി ശിവയോഗിയുടെ അനുഭവവാക്യം ശ്രദ്ധിക്കുക:

''നടുവഴിയിൽ കുടികൊള്ളും
കുടിലാംഗീനാമ ശക്തി കുണ്ഡലിനീ,
കെട്ടതികൾ സകലം കെട്ടമേ
നൊടിനേരം കാൺകിലാപ്പരാപരയേ''

(സിദ്ധാനുഭൂതി)

''തായേയെന്നാത്മാ നീ
മായാബീജത്തിനർത്ഥവും നീയെ
നീയെ പ്രണവപ്പൊരുളും
നീയല്ലോ സർവ്വ ദൈവവും ദേവി.''

(ആനന്ദകല്പദ്രുമം; ശക്തി സ്തോത്രം)

ശ്രീരാമകൃഷ്ണപരമഹംസക്കു വളരെ പ്രിയമുള്ള ഒരു പാട്ടു ഇതായിരുന്നു.

> ''ഏറെ നേരമായിട്ടമ്മ, മൂലാധാരപത്മത്തിങ്കൽ
> ഗാഢനിദ്രപൂണ്ടമന്നു ശയിക്കയല്ലീ!
> ഉണന്നരുളുകതായേ, പരമരഹസ്യമാകും
> പണിയൊന്നു നിറവേററാനുണരുകമ്മേ.
> നെറുകയിൽ സഹസ്രാരപത്മത്തിൽ വസിക്കും തവ
> പതിതൻ സവിധത്തിലെഴുന്നുയരുകമ്മേ.
> ചൈതന്യരൂപിണി, തായേ, ഷട്ചക്രങ്ങളെ ഭേദിച്ചെൻ
> മനഃക്ലേശമകററണേ ജഗജ്ജനനി.''

ശ്രീരാമകൃഷ്ണദേവൻ ഈ പാട്ട് പാടിക്കേട്ടപ്പോഠം ഇങ്ങനെ പറയുകയുണ്ടായി.

''ഈ പാട്ടിൽ ഷട്ചക്രം ഭേദിക്കുന്നതിൻെറ കാര്യമുണ്ട്. ഈശ്വരൻ പുറത്തുമുണ്ട്, അകത്തുമുണ്ട്. അദ്ദേഹം അകത്തിരുന്നുകൊണ്ട് മനസ്സിൻെറ നാനാഅവസ്ഥകളേയും ഉണ്ടാക്കുന്നു. ഷട്ചക്രം ഭേദിച്ചുകഴിഞ്ഞാൽ ജീവാത്മാവ് മായയുടെ രാജ്യത്തിനു പുറത്തുചാടി പരമാത്മാവുമായി ഒന്നായിത്തീരുന്നു. ഈശ്വരദശനമെന്നാണ് ഇതിൻെറ പേർ.''

(ശ്രീരാമകൃഷ്ണ വചനാമൃതം)

ശ്രീ വിവേകാനന്ദസ്വാമികളുടെ ദിവ്യവാണി ശ്രദ്ധിക്കുക:

''യോഗിക്കു മാത്രമേ സുഷുമ്ന തുറക്കുന്നുള്ളു. സുഷുമ്നാമാഗ്ഗം തുറന്നു കുണ്ഡലിനി ഉണന്നുയരുന്നതോടുകൂടി നാം ഇന്ദ്രിയങ്ങറംക്കപ്പുറം പോകുന്നു. മനസ്സ് ഇന്ദ്രിയങ്ങളിൽ നിന്നു വിട്ടു ജാഗ്രദവസ്ഥയെക്കടക്കുന്നു. നാം ബുദ്ധിയേയും കടന്നു യുക്തിക്കും വിഷയമല്ലാത്ത ധാമത്തിലെത്തുന്നു. ആ സുഷുമ്ന തുറക്കുകയാണ് യോഗിയുടെ മുഖ്യോദ്ദേശ്യം.''

(വിവേകാനന്ദ സാഹിത്യ സവ്വസ്വം)

154 * "കുണ്ഡലിനീശക്തി"യെ പ്രാണായാമത്താൽ ഉണർത്തണം. കുണ്ഡലിനീയെ ഉണർത്തി മനുഷ്യൻ മോക്ഷമടയണം." *

വ്യാഖ്യാനം:—ശ്രീ വിവേകാനന്ദ സ്വാമികളുടെ ഉപദേശം ശ്രദ്ധിക്കുക:

"യോഗികളുടെ മതപ്രകാരം നട്ടെല്ലിനുള്ളിൽ ഇഡയെന്നും പിംഗളയെന്നും രണ്ടു നാഡീധാരകളും നട്ടെല്ലിലെ നാഡീപാശത്തിലൂടേ പോകുന്ന സുഷുമ്നയെന്ന ഒരു ഒഴിഞ്ഞ നാളവുമുണ്ട്. ആ നാളത്തിൻെറ അററത്താണ് യോഗികൾ പറയുന്ന കുണ്ഡലിനീപത്മം. അതിനെ ത്രികോണാകൃതിയായിട്ടാണ് അവർ വർണ്ണിക്കുന്നതു്. അതിനുള്ളിൽ, യോഗികളുടെ വ്യംഗ്യഭാഷയിൽ, "കുണ്ഡലിനീ" എന്ന ശക്തി ചുരുണ്ടുകിടക്കുന്നുണ്ടു്. ആ കുണ്ഡലിനീ ഉണർന്നാൽ അതു് ഈ ഒഴിഞ്ഞ നാളത്തിൽക്കൂടെ. സുഷുമ്നയിൽക്കൂടെ—തള്ളിക്കയറാൻ ശ്രമിക്കുന്നു. അതുപടി പടിയായെന്നപോലെ ഉയരുമ്പോൾ മനസ്സിൻെറ അടുക്കുകൾ ഓരോന്നോരോന്നായി തുറക്കുന്നു, പലവിധ ദർശനങ്ങളും അത്ഭുതസിദ്ധികളും യോഗിക്കു കൈവരുന്നു. അതു ശിരസ്സിൽ എത്തുമ്പോൾ യോഗിക്കു ശരീരത്തോടും മനസ്സിനോടുമുള്ള ബന്ധം തീരെ വിട്ടുപോകുന്നു. ആത്മാവു തന്നെ താൻ മുക്തനെന്നു കാണുന്നു,"

(വിവേകാനന്ദസാഹിത്യസർവ്വസ്വം).

ഈ കുണ്ഡലിനീശക്തിയെ യോഗസാധനവഴി—പ്രാണായാമത്താൽ—ഉണർത്തുവാൻ കഴിയും. പ്രാണൻെറ മേല്പോട്ടും കീഴ്പോട്ടുമുള്ള സമമായ ഗതിയാൽ കുണ്ഡലിനീ ശക്തി ഉണർന്നു സുഷുമ്നയിൽക്കൂടി മേല്പോട്ടു കുതിക്കുവാൻ ഇടയാകുന്നു. അങ്ങിനെ കുണ്ഡലിനീയെ ശിരസ്സിലെ

സഹസ്രാരപത്മത്തിൽ-ബ്രഹ്മരന്ധ്രത്തിലെത്തിച്ചാൽ ജീവന്മുക്തിയായി.

> "ദേഹം ശിവാലയം പ്രോക്തം സിദ്ധിദം സർവദേഹിനാം
> ഗുദമേഢ്രാന്തരാളസ്ഥം മൂലാധാരം ത്രികോണകം
> ശിവസ്യ ജീവരൂപസ്യസ്ഥാനം തദ്ധിപ്രചക്ഷതേ
> യത്രകുണ്ഡലിനീ നാമ പരാശക്തിഃ പ്രതിഷ്ഠിതാ."

(യോഗശിഖോപനിഷത്ത്)

(ദേഹം ശിവന്റെ കോവിലാണ്. സർവ്വദേഹികൾക്കും സിദ്ധികളൊക്കെ ഇവിടെ നിന്നു തന്നെ കിട്ടും. ഗുദത്തിനും ഗുഹ്യപ്രദേശത്തിനുമിടയ്ക്കു ത്രികോണത്തിന്റെ ആകൃതിയിലുള്ളതാണ് മൂലാധാരം; ജീവന്റെ രൂപമെടുത്തിരിക്കുന്ന ശിവന്റെ സ്ഥാനം അതുതന്നെ എന്നു പ്രസിദ്ധം. ആ മൂലാധാരത്തിൽ കുണ്ഡലിനീ എന്ന പരാശക്തി കുടികൊള്ളുന്നു).

> "അഷ്ടപ്രകൃതിരൂപാസാചാഷ്ടധാ കുണ്ഡലീകൃതാ"

(ത്രിശിഖ ബ്രാഹ്മണോപനിഷത്ത്)

(എട്ടു പ്രകൃതികളുടെ രൂപത്തിലാകകൊണ്ട് എട്ടു ചുററു ചുരുണ്ട് കിടക്കുന്നു).

കുണ്ഡലിനീശക്തിയുടെ മാഹാത്മ്യത്തെക്കുറിച്ച "ധ്യാനബിന്ദൂപനിഷത്തി"ൽ ഇങ്ങനെ വെളിപ്പെടുത്തിയിരിക്കുന്നു.

> "യേന മാർഗ്ഗേണ ഗന്തവ്യം ബ്രഹ്മസ്ഥാനം നിരാമയം
> മുഖേനാച്ഛാദ്യതദ്ദ്വാരം പ്രസുപ്താപരമേശ്വരീ
> പ്രബുദ്ധാവഹ്നിയോഗേന മനസാമരുതാസഹ
> സൂചീവദ്ഗുണമാദായ വ്രജത്യൂർദ്ധ്വം സുഷുമ്നയാ
> ഉദ്ഘാടയേത് കപാടം തു യഥാ കുഞ്ചികയാഹഠാത്
> കുണ്ഡലിന്യാ തയാ യോഗീ മോക്ഷദ്വാരം വിഭേദയേത്."

(നിരാമയമായ ബ്രഹ്മപദം പ്രാപിയ്ക്കുവാൻ പോകാനുള്ള

വഴി ഏതാണോ ആ സുഷുമ്നയുടെ ദ്വാരം മുഖംകൊണ്ടുമൂടി പരമേശ്വരിയായ കുണ്ഡലിനി തീരെ ഉറങ്ങിക്കിടക്കുന്നു. യോഗാഗ്നിയുടെ ചൂടേററു, ധ്യാനവും, പ്രാണായാമവും കൊണ്ടു്, ദേവി ഉണരും. കോർത്ത നൂലുകൊണ്ടു സൂചിയെന്നപോലെ കുണ്ഡലിനി സുഷുമ്നയിലൂടെ മേല്പോട്ടു പോകുകയും ചെയ്യും. അതുകൊണ്ടു്, താക്കോൽ കൊണ്ടു വാതിൽ പെട്ടന്നു തുറക്കുന്നതുപോലെ, യോഗി മോക്ഷദ്വാരമായ സുഷുമ്നയെ ആ കുണ്ഡലിനിയെക്കൊണ്ടു നല്ലവണ്ണം തുറക്കണം).

രാജയോഗാചാര്യനായ ശ്രീ ബ്രഹ്മാനന്ദസ്വാമിശിവയോഗിയുടെ ഉപദേശം ശ്രദ്ധിക്കുക :

"ഉണ്ടു സുഷുമ്നാനടുവിൽ
കുണ്ഡലിനീയെന്ന ശക്തി ദേഹത്തിൽ,
കണ്ടാലാപ്രഭതന്നെ
ഉണ്ടാകാ പിന്നെ ജന്മദുഃഖങ്ങൾ"

ശ്രീ വിരജാനന്ദസ്വാമികൾ കുണ്ഡലിനിയെക്കുറിച്ചു പ്രസ്താവിച്ചതു് ശ്രദ്ധിക്കുക :

''മൂലാധാരത്തിലുള്ള ആ ശക്തി ഉണർന്നു സുഷുമ്നാനാഡിയിൽക്കൂടി മേലോട്ടുയർന്നു് മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരം, അനാഹതം, വിശുദ്ധി, ആജ്ഞ ഈ ചക്രങ്ങളെല്ലാം കടന്നു് സഹസ്രാരത്തിൽ പരമശിവനോടു് അഥവാ പരമാത്മാവിനോടു് ഐക്യം പ്രാപിക്കുന്നു. അപ്പോൾ ആ ഐക്യത്തിൽനിന്നുണ്ടാകുന്ന പരമാനന്ദാമൃതം പാനംചെയ്യുന്ന വ്യക്തി സമാധിസ്ഥനാകുന്നു. അപ്പോൾ മാത്രമേ ഒരു വ്യക്തി പരമാത്മജ്ഞാനത്തിലേയ്ക്കുണർന്നു സമ്പൂർണ്ണത പ്രാപിക്കുന്നുള്ളു. മാത്രമല്ല, ഇഷ്ടമൂർത്തിയുടെ മഹനീയ ദർശനവും വിവിധതരത്തിലുള്ള അത്ഭുതകരമായ ആദ്ധ്യാത്മികാനുഭവങ്ങളും ഉണ്ടാകും.''

(പരമാത്മപ്രസംഗം)

155. * കുണ്ഡലിനീയുടെ സൂക്ഷ്മശക്തിയെ ബുദ്ധിമാർഗ്ഗത്താൽ ഗ്രഹിക്കണം. യോഗസാധനയാലും ശ്രദ്ധയാലും പ്രാണനെ സുഷുമ്നയിൽ, പാൽ തിളപ്പിക്കുന്നതുപോലെ, ചൂടാക്കുകയും ശിരസ്സിലെ സഹസ്രാരത്തിലേക്കെത്തിക്കുകയും വേണം. കുണ്ഡലിനീ ശരീരത്തിലെ വിവിധ "ചക്ര"ങ്ങളെ തരണം ചെയ്യുമ്പോൾ നമ്മുടെ ശരീരപ്രകൃതിതന്നെ മാറുന്നു. പ്രകൃതി മാററമെന്നാൽ ജന്മമാററമെന്നർത്ഥം. പ്രാണനെ "ചക്ര"ങ്ങളിൽക്കൂടെ മേല്പോട്ടു നയിച്ചാൽ മനഃശാന്തിയും ക്ഷമാശീലവും കൈവരുന്നു. അഞ്ചുചക്രങ്ങളെയും കടന്നു ആറാമത്തെ ചക്രത്തിലെത്തണം. സച്ചിദാനന്ദത്തിൽ പ്രവേശിക്കണം. ആജ്ഞാചക്രത്തെ പ്രകാശിപ്പിച്ചുകൊണ്ടു് ആകാശാഗ്നിമണ്ഡലങ്ങളിലെത്തണം. ശക്തിയും ശിവനും ഒന്നാവണം. പ്രാണൻ ശിവനുമായി ഏകീകരിക്കട്ടെ. ബുദ്ധി ആകാശമാർഗ്ഗേണ ചരിച്ചു ചിദാകാശമദ്ധ്യത്തിലെത്തി ആത്മോദയവുമായി ഒന്നാകട്ടെ. കർമ്മഗുണങ്ങളെ പരിത്യജിച്ചു ജീവൻ പരിശുദ്ധമായ ആകാശമാർഗ്ഗേ പരമാത്മാവുമായി ഒന്നാവട്ടെ. ജീവൻ അതിന്റെ സ്വസ്ഥാനമായ സുഷുമ്നയുടെ അഗ്രത്തിൽ സ്ഥാനമുറപ്പിക്കട്ടെ. "എന്റെ", "നിന്റെ" ഇത്യാദിചിന്തകൾ അപ്രത്യക്ഷമാവട്ടെ. ജീവന്റെ എല്ലാവിധ ഗുണങ്ങളും ഏകീകരിച്ചു് മനുഷ്യൻ നിർഭയനായ സിദ്ധനായിത്തീരട്ടെ. *

വ്യാഖ്യാനം:— സൂക്ഷ്മബുദ്ധിയുപയോഗിച്ച് കുണ്ഡലിനീ ശക്തിയുടെ രഹസ്യം മനസ്സിലാക്കുക. കുണ്ഡലിനീശക്തിയെ ശിരസ്സിൽ ''സഹസ്രാര''മെന്ന പരിശുദ്ധസ്ഥാനത്തിലേക്കുയർത്തുക. ഈ സഹസ്രാരം ജ്ഞാനപ്രകാശശക്തികളുടെ നിവാസമന്ദിരമായതിനാൽ, ജ്യോതിർമ്മയലോകമായതിനാൽ, യോഗാചാര്യന്മാർ ഈ സ്ഥാനത്തെ ചന്ദ്രമണ്ഡലം എന്നു പറയുന്നു. ഇതുതന്നെ ശ്രീചക്രവും. പരമശിവസ്വരൂപമായിരിക്കുന്ന ആത്മാവിൻെറ ആസ്ഥാനമായതിനാൽ ഇതുതന്നെ പരമശിവൻെറ ബിന്ദുസ്ഥാനം. പ്രാണാപാനന്മാരെ സമീകരിക്കുന്ന യോഗസാധന ശ്രദ്ധയോടെ അഭ്യസിക്കുമ്പോൾ ആദ്ധ്യാത്മിക പ്രാണനായ കുണ്ഡലിനീ സുഷുമ്നയിൽ പ്രവേശിക്കുകയും പാൽതിളക്കുമ്പോലെ ചൂടാകുവാൻ ഇടവരികയും ചെയ്യുന്നു. ഒടുവിൽ —കുണ്ഡലിനീ— സുഷുമ്നയിലൂടെ ചക്രങ്ങൾ കടന്നു സഹസ്രാരത്തിലെത്തി സ്വസ്ഥതപ്രാപിക്കുന്നു. ഇതാണു ''ജീവപരയോരൈക്യം''; ''ശിവശക്തിസംഗമം''— ശ്രീനാരായണഗുരുദേവൻ പാടിയതുപോലെ,

> ''ആടുപാമ്പേ! പുനം തേടുപാമ്പേ! യരു—
> ളാനന്ദക്കൂത്തു കണ്ടാടു പാമ്പേ!
> തിങ്കളും കൊന്നയും ചൂടുമീശൻപദ—
> പങ്കജം ചേർന്നു നിന്നാടു പാമ്പേ!

(കുണ്ഡലിനിപ്പാട്ട്)

കുണ്ഡലിനീ ശരീരത്തിലെ—സുഷുമ്നയിലെ വിവിധ ചക്രങ്ങളെ കടന്നു മേല്പോട്ടു സഹസ്രാരത്തിലേക്കു കുതിക്കുമ്പോൾ യോഗിയുടെ ശരീരപ്രകൃതിതന്നെ പാടെ മാറുന്നു. സർവ്വനാഡികളും ശുദ്ധമാകുന്നതിനാൽ ശരീരം തേജോമയമായിരിക്കും. മനസ്സും നിർമ്മലമായി പ്രകാശിക്കുന്നു. അനേകം ജന്മങ്ങൾ കൊണ്ടു സാധിക്കാവുന്ന മാററങ്ങള

ത്രയും കുണ്ഡലിനീ ഒരു ചക്രത്തെ കടക്കുന്നേരത്തു മൂലമുണ്ടാവുന്നു. ഇത്തരത്തിലുള്ള കുണ്ഡലിനീയുടെ ഊർദ്ധ്വഗതി മൂലം യോഗികൾക്ക് അനിർവചനീയമായ ആനന്ദവും പരമമായ ശാന്തിയും മഹത്തായ ക്ഷമാശീലവും കൈവരുന്നു. അഞ്ചു ചക്രങ്ങളെയും കടന്നു സഹസ്രാരപത്മത്തിലെത്തി കുണ്ഡലിനീശക്തി സ്വസ്ഥമാവുമ്പോൾ യോഗിക്കു സച്ചിദാനന്ദാനുഭവം ഉണ്ടാവുന്നു. ശക്തിയും ശിവനും ആ ദിവ്യസ്ഥാനത്തു വെച്ചു ഐക്യമാവുന്നു. അതുതന്നെ ജീവന്മുക്തി.

> "സഹസ്രകമലേ ശക്തിഃശിവേനസഹ മോദതേ
> സാ ചാവസ്ഥാ പരാ ജ്ഞേയാ സൈവ നിർവൃതികാരണം".

(സഹസ്രാരപത്മത്തിൽ വച്ച് ശിവനും ശക്തിയും ഒന്നായി രമിക്കുന്നു. അതാകുന്നു പരാവസ്ഥ. മോക്ഷകാരണവും അതുതന്നെ). രാജയോഗാചാര്യനായ ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗിയുടെ അനുഭൂതിയെ സശ്രദ്ധം മനസ്സിലാക്കുക.

> "വാ വാ വാ വാ പാമ്പേ
> പോ പോ പോ പോ പുരാതനപ്പൊട്ടിൽ'
> താ താ താ താ അമൃതം
> നീയേ നീയേ എനിക്കു ഗതി നീയേ."
> "കുടിലതവിട് നീ പാമ്പേ,
> തടിദിവ മൂലത്തിൽനിന്നെഴുന്നേറു
> മുടിമേൽ ചെന്നമൃതത്തെ
> അടിയോളം നീ ക്ഷണേന വർഷിക്ക."

(സിദ്ധാനുഭൂതി)

ആജ്ഞാചക്രത്തെ രാജയോഗസാധനയാൽ പ്രകാശിപ്പിച്ചുകൊണ്ട് ശിരസ്സിലുള്ള അഗ്നിമണ്ഡലത്തേയും ചിദാകാശത്തേയും പ്രാപിക്കണം. അപ്പോഴാണ് ആത്മജ്യോതി

സ്സിൻെറ ഉദയമഹിമ സ്വാനുഭവമാവുക. അപ്പോഴാണ് ത്രിവിധ ഗുണങ്ങളിൽനിന്നും മുക്തനായി ജീവൻ ചിദാകാശലയത്തിലൂടെ നിജഭാവമായ പരമാത്മഭാവത്തിൽ വിളങ്ങുക. ജീവൻ അതിൻെറ സ്വസ്ഥാനമായ ബ്രഹ്മരന്ധ്രത്തിൽ—സുഷുമ്നയുടെ അഗ്രത്തിൽ – സ്ഥാനമുറപ്പിക്കട്ടെ. അതായത്, ജീവപരയോരൈക്യമുണ്ടാവട്ടെ എന്നർത്ഥം. ''എൻെറ'', ''നിൻെറ'' ഇത്യാദിമായാചിന്തകൾ എന്നന്നേക്കുമായി അപ്രത്യക്ഷമായി. ജീവൻ ത്രിഗുണാതീതമായി, പരനായി പ്രശോഭിക്കുകയായി. അപ്പോഴാണ് യോഗി എല്ലാഗുണങ്ങളും ഏകീകരിച്ച ഗുണാതീതപദത്തിലെത്തി നിത്യാനന്ദിയായി വിരാജിക്കുന്നത്; സിദ്ധാരൂഢനായി വിളങ്ങുന്നത്; ജീവന്മുക്തനാകുന്നത്.

''കംദോർദ്ധ്വേ കുണ്ഡലീ ശക്തിഃ
സുപ്താ മോക്ഷായ യോഗിനാം
ബന്ധനായ ച മൂഢാനാം
യസ്താം വേത്തി സ യോഗവിത്''
''കുണ്ഡലീ കുടിലാകാരാ
സർപ്പവത് പരികീർത്തിതാ
സാ ശക്തിശ്ചാലിതാ യേന
സ മുക്തോ നാത്ര സംശയ.''

(യോഗികൾക്ക മോക്ഷത്തെയും മൂഢന്മാർക്ക ബന്ധനത്തെയും നൽകുന്നതാണ് കുണ്ഡലിനീശക്തി. കുണ്ഡലിനീയുടെ ആകൃതി വളഞ്ഞതാണെന്നും സർപ്പംപോലെയാണെന്നും കീർത്തിക്കപ്പെട്ടിരിക്കുന്നു. ആ ശക്തി ഏതൊരാളാൽ ഇളക്കപ്പെടുന്നുവോ അവൻ സംശയമെന്യേ മുക്തനാവുന്നു.

"മൂലാധാരസ്ഥ വഹ്ന്യാത്മതേജോ മദ്ധ്യേ വ്യവസ്ഥിതാ
ജീവശക്തിഃ കുണ്ഡലാഖ്യാ പ്രാണാകാരാഥതൈജസീ
പ്രസുപ്ത ഭുജഗാകാരാ ത്രിരാവൃത്താ മഹാദ്യുതി ഇതി"

(തന്ത്രരാജം)

(മൂലാധാരത്തിലുള്ള അഗ്നിമയമായ തേജസ്സിന്റെ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന ശക്തിവിശേഷമാണ് കുണ്ഡലിനി. അതുതന്നെ പ്രാണൻ. അതുതന്നെ തേജസ്സ്. അത്യന്ത തേജസ്വിയായി മൂന്നു ചുററു വളഞ്ഞു് ഉറങ്ങിക്കിടന്നക പാമ്പിനെപ്പോലെയാണതു്). സർ ജോൺ വുഡ്റോഫ് തന്റെ സുപ്രസിദ്ധ ഗ്രന്ഥമായ "The Serpent Power" എന്ന ഗ്രന്ഥത്തിൽ കുണ്ഡലിനീയെക്കുറിച്ചു ഈവിധം പ്രസ്താവിച്ചിരിക്കുന്നു.

''കുണ്ഡലിനീയെ'' പാമ്പെന്നു് (ഭുജംഗി) വിളിച്ചുവരുന്നു. അവാം മൂലാധാരത്തിൽ ഉറങ്ങുകയാണ്. അവാം ഉറങ്ങുന്നതെന്തെന്നാൽ അവാം വിശ്രമത്തിലാണ്, അപ്പോാം, മനുഷ്യന്റെബോധം അവളുടെ സൃഷ്ടിയായ പ്രപഞ്ചത്തിലൂടെ ഉണർന്നിരിക്കുകയാണ്. സൃഷ്ടിയിൽ അവാം അന്തര്യാമിയായി കുടികൊള്ളുന്നുണ്ടുതാനും. അവാം ഉണരുകയും യോഗം പൂർണ്ണമാവുകയും ചെയ്യുമ്പോാം മനുഷ്യൻ പ്രപഞ്ചത്തെ സംബന്ധിച്ചേടത്തോളം ഉറങ്ങുകയും ലോകാതീതമായ ദിവ്യാനുഭൂതിയിൽ ആനന്ദിക്കുകയും ചെയ്യുന്നു. മഹാദേവിയായ, ജഗദമ്മയായ അവാം മനുഷ്യനിൽ പ്രാണദേവതയായി മൂലാധാരചക്രത്തിൽ സുഷുമ്നയുടെ അററത്ത് സ്ഥിതിചെയ്യുന്നു; മഹാദേവൻ – ശിവൻ ശിരസ്സിലെ ഉന്നതസ്ഥാനമായ സഹസ്രാര പത്മത്തിൽ സ്ഥിതിചെയ്യുന്നതുപോലെ. സാധകന്റെ ശരീരത്തിൽ ഈ ശക്തിയും ശിവനുമായുള്ള

ചേർച്ചയാണ് പൂർണ്ണയോഗം; ഇതാണ് ലയം, സൃഷ്ടിയുടെ മറുവശം.''

155. * തന്നിലുള്ള ശക്തിയെ ഉള്ളിൽ ബ്രഹ്മരന്ധ്രത്തിങ്കലേക്കേററി ഐക്യം ചെയ്തു തന്മയമാക്കിയിട്ടുണ്ടാകുന്ന മുക്തിയാണ് അഖണ്ഡമുക്തി. ഈ മുക്തി സാധിച്ചവനേ ബ്രഹ്മാനന്ദമുള്ളൂ *

വ്യഖ്യാനം: മനുഷ്യശരീരത്തിൽ സുഷുമ്നയുടെ അററത്ത് മൂലാധാരത്തിൽ സ്ഥിതിച്ചെയ്യുന്ന പ്രാണദേവതയായ കുണ്ഡലിനീശക്തിയെ സുഷുമ്നയിൽക്കൂടി ശിരസ്സിലെ ശിവപദമായ ബ്രഹ്മരന്ധ്രത്തിലെത്തിച്ച് അവിടെ ശിവനുമായി ഐക്യമാക്കുന്ന മുക്തിയാണ് അഖണ്ഡമുക്തി. ഈ മുക്തി കൈവന്നവനു മാത്രമേ പരമാനന്ദമായ ബ്രഹ്മാനന്ദാനുഭവമുള്ളു. ശ്രീ ശങ്കരാചാര്യർ ''ചിന്താമണിസ്തവ'' ത്തിൽ ഇതിനെക്കുറിച്ചു ഈ വിധം വെളിവാക്കിയിരിക്കുന്നു.

''ഈ കുടുംബിനി (കുണ്ഡലിനി) രാജപാതയിൽ (സുഷുമ്ന) പ്രവേശിച്ച് ദിവ്യസ്ഥാനങ്ങളിൽ ഷഡ്ചക്രങ്ങൾ) വിശ്രമിച്ചുകൊണ്ട് ഒടുവിൽ പരമശിവനെ ആശ്ലേഷിക്കുകയും സഹസ്രാരത്തിൽനിന്നു അമൃതധാര പൊഴിക്കുകയും ചെയ്യുന്നു.''

''നിത്യാനന്ദ പരമ്പരാതി വിഗലത് പീയൂഷധരാധരാ''

(ഷട്ചക്രനിരൂപണം)

ശിവശക്തിസംഗമത്താൽ നിത്യാനന്ദാമൃതധാര ഒഴുകുന്നുവെന്നു സാരം. യോഗി നിരതിശയമായ ബ്രഹ്മാനന്ദം അനുഭവിക്കുന്നതു് അപ്പോൾ മാത്രമാണ്. ബാഹ്യപ്രപഞ്ചത്തെ മുഴുവൻ മറന്നു് ആത്മാനന്ദലഹരിയിൽ യോഗി മുഴുകുന്നു. ഇതിലുപരിയായി മറെറാരാനന്ദം, മറെറാരു പരം

പദം മനുഷ്യന്നു നേടാനില്ല. സ്വാനുഭവംകൊണ്ടുതന്നെ ഇതിന്റെ മഹത്വമറിയണം. രാജയോഗാചാര്യനായ ബ്രഹ്മാനന്ദസ്വാമി ശിവയോഗിയുടെ അമൃതവാണി ശ്രദ്ധിക്കുക.

"ധന്യൻ ഞാൻ ധന്യൻ ഞാൻ
ഇന്നിതിനൊരു പാത്രമായല്ലോ ഞാൻ
ഇന്നിയിനിക്കിതിൽ മീതെ
ധന്യതയെന്താ ജഗത്തിലോർക്കുമ്പോൾ!
പാമ്പേ പോ പോ പോട്ടിൽ
ഞാമ്പാദത്തെപ്പിടിച്ചു കൊള്ളുന്നേൻ,
സാമ്പ്രതമമൃതുണ്ണട്ടേ
ഞാമ്പരമാനന്ദമോടു വാഴട്ടെ"

(സിദ്ധാനുഭൂതി)

"മത്തൻ ഞാൻ മത്തൻ ഞാൻ
യോഗാനന്ദസ്വരൂപമധുവുണ്ടേൻ,
കൃത്യമിനിക്കില്ലൊന്നും
മത്തന്മാക്കെന്തു കൃത്യമാണോർത്താൽ ?

(സിദ്ധാനുഭൂതി)

156 * കണ്ഠസ്ഥാനമെന്നാൽ "മൂലാധാരം." അവിടെയാണ് കുണ്ഡലിനീശക്തി. "സ്വാധിഷ്ഠാനം" മസ്തകത്തിൽ. "ഹൃദയാകാശ"സ്ഥാനം ഭ്രൂമദ്ധ്യം. "ആജ്ഞ"യിൽ മുക്തിസ്ഥാനം. രാജയോഗം കഴത്തിന്നുമേലെ. *

വ്യാഖ്യാനം :— യോഗമതപ്രകാരം ഭ്രൂ മദ്ധ്യത്തിലുള്ള ആജ്ഞാചക്രം മുതൽ സുഷുമ്നയുടെ കീഴെയുള്ള അററമായ മൂലാധാരചക്രംവരെയാണ് ആറ് യോഗചക്രങ്ങളുടെ കിടപ്പ്. എന്നാൽ ഇവിടെ കണ്ഠസ്ഥാനത്തെയാണ് 'മൂലാധാര'മായി കണക്കാക്കിയിട്ടുള്ളത്. അവിടെയാണ് കുണ്ഡലിനീശക്തിയെന്നും പ്രസ്താവിച്ചിരി

ക്കുന്നു. 'സ്വാധിഷ്ഠാനം' മൂലാധാരത്തിന്നും മണിപൂരത്തിന്നും മദ്ധ്യേയായിട്ടാണ്. ഇവിടെ 'സ്വാധിഷ്ഠാനം' മസ്തകത്തിൽ–ശിരസ്സിലാണെന്നു പറഞ്ഞിരിക്കുന്നു. ''മേലാറ്, കീഴാറ്'' എന്ന പേരിൽ യോഗചക്രങ്ങൾ രണ്ടുതരത്തിലുണ്ടെന്നറിയുന്നു. ''മേലാറ്'' ശിരസ്സിലുള്ള സൂക്ഷ്മചക്രങ്ങളായിരിക്കാം. ''കീഴാറ്'' കീഴെയുള്ള യോഗചക്രങ്ങളും. സിദ്ധയോഗീശ്വരന്മാർക്കുമാത്രമറിയുന്ന അനുഭൂതിപരമായ യോഗരഹസ്യങ്ങളാണിവ. പ്രഫസർ ആർ. ഡി. റാനഡെ തന്റെ "Pathway to Good in Kannada Literature'' എന്ന ഗ്രന്ഥത്തിൽ–199ാം പേജിൽ, എല്ലാ ചക്രങ്ങളും സുഷുമ്നയിലാണെന്നതിന്നു പകരം ശിരസ്സിലാണെന്ന ഡോക്ടർ റോയിയുടെ സിദ്ധാന്തത്തെക്കുറിച്ച് സൂചിപ്പിച്ചിട്ടുണ്ട്. അതുകൊണ്ടായിരിക്കാം രാജയോഗം കഴുത്തിന്നുമേലെയാണെന്ന് സൂചിപ്പിച്ചതു്. ശ്രീ മുക്താനന്ദസ്വാമികൾ ''കുണ്ഡലിനി'' എന്ന ഗ്രന്ഥത്തിൽ ഇങ്ങനെ പ്രസ്താവിച്ചിരിക്കുന്നു.

''ശാരീരമാകെ കുണ്ഡലിനീശക്തി വ്യാപിച്ചിരിക്കുന്നുണ്ടെങ്കിലും അവളുടെ പ്രത്യേക നിവാസസ്ഥാനം നട്ടെല്ലിന്റെ അടിത്തട്ടിൽ മൂലാധാരത്തിലാണ്. പരമാർത്ഥത്തിൽ ശരീരത്തിൽ മൂന്നുതരം കുണ്ഡലിനികളുണ്ട്. പ്രാണകുണ്ഡലിനി, ചിത്കുണ്ഡലിനി, പരകുണ്ഡലിനി. ഓരോന്നിനും വ്യത്യസ്തസ്ഥാനങ്ങളുമുണ്ട്. ഈ മൂന്നുസ്ഥാനങ്ങളിൽനിന്നും കുണ്ഡലിനിയെ ഉണർത്താവുന്നതാണ്. എങ്കിലും, സാധാരണ മൂലാധാരത്തിൽനിന്നാണ് ഉണർത്താറ് പതിവ്–ഈ മൂന്നു കുണ്ഡലിനികളെക്കുറിച്ചും അവയുടെ സ്ഥാനങ്ങളെക്കുറിച്ചും ഗുരുവിൽനിന്നുമാത്രം അറിയാവുന്ന തത്വമാണ്.''

പൂർണ്ണയോഗമെന്ന ശിവശക്തിലയം ശിരസ്സിലുള്ള സഹസ്രാരത്തിലാണ് സംഭവിക്കുന്നതു്. ആ പരമയോഗമാണ് രാജയോഗം. ഹൃദയാകാശസ്ഥാനം ഭ്രൂമദ്ധ്യമാണെന്നു ഉപദേശിച്ചിരിക്കുന്നു. അതുതന്നെയാണല്ലൊ ആജ്ഞാചക്രസ്ഥാനം. ആയതു് ത്രികോണാകൃതിയിലാണ്. ആ ദിവ്യസ്ഥാനമാണ് ജീവന്മുക്തിയുടെ മന്ദിരമായി യോഗശാസ്ത്രങ്ങളിൽ അറിഞ്ഞുവരുന്നതു്. ഈ ദിവ്യസ്ഥാനംതന്നെയാണ് ''ഇതരശിവപദ''മായിട്ടും ''പരമകുലപദമായിട്ടും'' അറിയുന്നതു്. ''ആജ്ഞാസ്ഥാന''ത്തെക്കുറിച്ചു ''ഷൾചക്രരൂപണ''ത്തിൽ വെളിവാക്കിയതു് ശ്രദ്ധിക്കുക.

> ''ഇഹസ്ഥാനേ വിഷ്ണോരതുലപരമാമോദ മധുരേ
> സമാരോപ്യ പ്രാണം പ്രമുദിതമനാഃ പ്രാണനിധനേ
> പരം നിത്യം ദേവം പുരുഷ മജമാദ്യം ത്രിജഗതാം
> പുരാണം യോഗീന്ദ്രഃ പ്രവിശതി ച വേദാന്തവിദിതം.''

(യോഗീന്ദ്രൻ വിഷ്ണുവിന്റെ പരമാമോദമധുരമായ ഈ സ്ഥാനത്തിൽ പ്രാണനെ കേന്ദ്രീകരിച്ചിട്ടു് അത്യാനന്ദിയായിത്തീരുന്നു. പ്രാണനെ ലയിപ്പിച്ചുകഴിഞ്ഞാൽ ജഗത്കാരണനും നിത്യനും പരനും സർവ്വാന്തര്യാമിയുമായ പുരാണപുരുഷനിൽ വിലയംപ്രാപിക്കുന്നു. ഇതുതന്നെ വേദാന്തശാസ്ത്രത്തിൽ കീർത്തിക്കപ്പെട്ടിട്ടുള്ളതും).

157 * കാശിയാണ് ശിവന്റെ ആസ്ഥാനം. കാശിയെന്നതു് ശിരസ്സിന്നകത്താണ്. സൂക്ഷ്മകാശി നിർവ്വികല്പകാശിയാണ്. ശാശ്വതമാണ് ദശനാദങ്ങൾ. *

വ്യാഖ്യാനം :— കാശിയിൽ വിശ്വനാഥൻ-ശിവൻ-സ്ഥിതിചെയ്യുന്നുവെന്നു് ഹിന്ദുക്കൾ വിശ്വസിക്കുന്നു. എന്നാൽ മനുഷ്യശരീരത്തിൽതന്നെ ശിരസ്സിന്നുള്ളിൽ

ചിദാകാശമെന്ന കാശി സ്ഥിതിചെയ്യുന്നുണ്ടെന്നും അവിടെയാണ് സാക്ഷാൽ വിശ്വനാഥൻ–മഹാദേവൻ–സ്ഥിതിചെയ്യുന്നതെന്നുമുള്ളസത്യം സാധാരണ ജനങ്ങൾ അറിയുന്നില്ല. സഹസ്രാരസ്ഥാനംതന്നെ സാക്ഷാൽ പരമശിവന്റെ ഇരിപ്പിടം. കാശി പുറത്തുള്ള ഒരു സ്ഥലമല്ല; ശിരസ്സിൽ സഹസ്രാരത്തിലുള്ള ഒരു ദിവ്യസ്ഥാനമാണ്. ''പുരശ്ചരണരസോല്ലാസം'' എട്ടാമദ്ധ്യായത്തിൽ ഇപ്രകാരം ഒരു സംവാദമുണ്ട്. ''ശ്രീ മഹാദേവൻ പറഞ്ഞു: 'അത്ഭുതകരവും സനാതനവുമായ സഹസ്രാരപദ്മത്തിന്റെ കർണ്ണികയിൽ നീ നിന്റെ ഗുരുവിനെത്തന്നെ അനവരതം ധ്യാനിക്കുക.' ശ്രീ പാർവതി ചോദിച്ചു; 'പ്രഭോ, മഹത്തായ സഹസ്രാരപദ്മത്തിന്റെ ശീർഷഭാഗം എപ്പോഴും തലകുത്തനെയാണല്ലോ ഇരിക്കുന്നതു്. അതിനുള്ളിൽ ഗുരു സ്ഥിരമായി ഇരുന്നരുളുന്നതെങ്ങനെ ? മഹാദേവൻ പ്രതിവചിച്ചു. പ്രിയേ, നിന്റെ ചോദ്യം കൊള്ളാം. ഞാൻ പറയുന്നതു ശ്രദ്ധിക്കൂ. സദാശിവന്റെ അധിവാസസ്ഥാനമായ സഹസ്രാരം ആനന്ദസങ്കേതമാണ്. എല്ലാത്തരം ആനന്ദാനുഭവങ്ങളും സഹജമായിത്തന്നെ അവിടെ കൂടികൊള്ളുന്നു. സഹസ്രദളപദ്മം അധോമുഖമാണെങ്കിലും അതിന്റെ അല്ലികൾ ഓരോന്നും ഊർദ്ധ്വമുഖംതന്നെ.'' ശ്രീ മഹാദേവൻ ശ്രീ പാർവ്വതീദേവിക്കു സദാശിവൻ വാണരുളുന്ന സഹസ്രാരത്തിലെ ദിവ്യസ്ഥാനത്തെക്കുറിച്ചു സൂചിപ്പിച്ചതു് ശ്രദ്ധിക്കുക.

ശ്രീ ശങ്കരാചാര്യർ കാശിയെ വെളിവാക്കിയതു് ശ്രദ്ധിക്കുക.

''മനോനിവൃത്തിഃപരമോപശാന്തിഃ
സാ തീർത്ഥവര്യാ മണികർണ്ണികാ ച
ജ്ഞാനപ്രവാഹാ വിമലാദിഗംഗാ
സാ കാശികാഹം നിജബോധരൂപാ''

(കാശീപഞ്ചകം)

(പരമമായ ഉപശമവും ചിത്തവൃത്തിനിരോധകവുമായി വിളങ്ങുന്നതു് ഏതോ, ഉത്തമതീർത്ഥമായ മണികർണ്ണികയും ഏതോ, ജ്ഞാനപ്രവാഹയും വിമലയും ആയ ഗംഗ ഏതോ, ആത്മബോധസ്വരൂപയായ ആ കാശിക ഞാനാകുന്നു). ആത്മജ്യോതിസ്സ്തന്നെ സൂക്ഷ്മകാശി.

"കാശീക്ഷേത്രം ശരീരം ത്രിഭുവന ജനനീ വ്യാപിനീ ജ്ഞാനഗംഗാ
ഭക്തിഃ ശ്രദ്ധാഗയേയം നിജഗുരുചരണാദ്ധ്യാനയോഗഃ പ്രയാഗഃ
വിശ്വേശോയം തുരീയഃ സകലജനമനഃസാക്ഷീ ഭൂതോന്തരാത്മാ
ദേഹേ സർവ്വംമദീയേ യദി വസതി പുനസ്തീർത്ഥമന്യൽകിമസ്തി"

(കാശീപഞ്ചകം)

(എന്റെ ശരീരം കാശിക്ഷേത്രവും, ഭക്തിലോക ജനനിയും സർവ്വവ്യാപിനിയും ജ്ഞാനസ്വരൂപിണിയും ആയ ഗംഗയും, ശ്രദ്ധഗയയും ഗുരുനാഥന്റെ പാദധ്യാനത്താൽ ഉണ്ടാകുന്ന ആത്മയോഗം പ്രയാഗയും എന്റെ അന്തരാത്മാവു് സകല ജീവികളുടേയും ഉള്ളിൽ സാക്ഷിയായി വിളങ്ങുന്ന പരബ്രഹ്മമൂർത്തിയായ പരമശിവനും ആകുന്നു. ഇങ്ങനെ എല്ലാം എന്റെ ശരീരത്തിൽ വസിക്കുന്നുണ്ടെങ്കിൽ മററു തീർത്ഥം ഭവിക്കുന്നുണ്ടോ? മററു തീർത്ഥങ്ങളും എന്തിനുവേണം എന്നു സാരം) ഇതിൽനിന്നും, സർവ്വത്തിനേയും പ്രകാശിപ്പിക്കുന്ന പരമാത്മസ്വരൂപമാണ് കാശീവിശ്വനാഥനെന്നും ആ നിത്യചൈതന്യം ആത്മജ്യോതിസ്സായി നമ്മുടെ ശരീരത്തിൽ വിളങ്ങുന്നുണ്ടെന്നും സുവ്യക്തമാവുന്നു. ഈ പരമതത്ത്വമാണ് മനുഷ്യൻ മനസ്സിലാക്കേണ്ടതു്.

ദശനാദങ്ങൾ:— ഘണ്ടം, ശംഖം, വാദ്യം, കുഴൽ, വീണ. മൃദംഗം, ഹാർമ്മോണിയം, തബല, താളം, സമുദ്രധ്വനി— ഇവ സഹസ്രാരത്തിലെ ശാശ്വതമായ കാശീക്ഷേത്രത്തിൽ ഇടതടവില്ലാതെ മുഴങ്ങുന്നു. ഈ സൂക്ഷ്മകാശിതന്നെ നിർവ്വികല്പകാശിയായി ഭവിക്കുന്നു. മേൽ പ്രസ്താവിച്ച ദശവിധനാദങ്ങളിൽ മനസ്സ് ലയിച്ച് യോഗസാധനയുടെ പരിസമാപ്തിയായ സമാധിസുഖമനുഭവിക്കുവാനും അതുവഴി രാജയോഗി നിർവ്വികല്പ സമാധിപദത്തിലെത്തി നിത്യാനന്ദപദം പൂകുവാനും സംഗതിവരുന്നു. അതുതന്നെ പരമമായ ജീവന്മുക്തിപദം, കൈവല്യപദം. രാജയോഗാചാര്യനായ ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി സ്വാനുഭവം വർണ്ണിച്ചതു് ശ്രദ്ധിക്കുക.

"ചില സമയം മണിനാദം
ചില സമയം വേണുമദ്ദളധ്വനികൾ,
ചില സമയം ഇടിഘോഷം
ശിവ ശിവ! കേൾക്കുമ്പോളെന്തൊരാനന്ദം!"

"നാനാനാദം കേട്ടു
ഞാനാനന്ദേ ലയിച്ചു പോയല്ലോ
ജ്ഞാനം യോഗവുമിതുതാൻ
നൂനമതിന്നില്ല സംശയം തെല്ലും"

(സിദ്ധാനുഭൂതി)

158 * ശിരസ്സാണു് ശ്രേഷ്ഠമായിട്ടുള്ളതു്. കസ്തൂരി, ചന്ദനം, കർപ്പൂരം മുതലായവയുടെ വാസന നാം അനുഭവിക്കുന്നതു ശിരസ്സിലാണു്. പഞ്ചസാര വെച്ചിടത്തു് ഉറുമ്പു് വരുന്നു. ഓങ്കാരശബ്ദമുള്ളേടത്തു് അജ്ഞാനമില്ല. ആത്മദൃഷ്ടികൊണ്ടു് കാണുന്നതുതന്നെ ശരിയായ ഹൃദയം. സ്ഥൂലദൃഷ്ടിയാലെ കാണുന്നതു ഹൃദയമല്ല. യഥാർത്ഥമായ ആനന്ദം

ഹൃദയഗുഹയിലാണ്. നിജാനന്ദമാണ് ശ്വാസത്തിൻെറ ഉറവിടം. ശ്വാസസങ്കേതത്തിലാണ് കുണ്ഡലിനീയുടെ ആവാസം. ഇതുതന്നെ ശിവാലയം. ശാന്തിയുടെ സുഖമന്ദിരമാണത്. സത്വഗുണത്തിൻെറ ആസ്ഥാനമാണത്. ഈ ഗൃഹത്തിൽ വാസമുറപ്പിച്ചിട്ടുള്ളവൻ ബഹുമതിയൊ അപമതിയൊ ഗൗനിക്കുന്നില്ല. സർവ്വവും പരിത്യജിച്ച യോഗിയുടെ മന്ദിരമാണത്. സൂക്ഷ്മവിചാരശക്തിയാർജ്ജിച്ചവരുടെ വീടാണത്. അതാണ് കുണ്ഡലിനീയുടെ ഗേഹം. അതുതന്നെ ഹൃദയമന്ദിരം *

വ്യാഖ്യാനം:- യോഗിവര്യനായ കബീർ ശിരസ്സിലെ ദിവ്യസ്ഥാനമായ സഹസ്രാരത്തെക്കുറിച്ച പ്രകീർത്തിച്ചത് ശ്രദ്ധിച്ച മനസ്സിലാക്കുക.

''ജഹ്സത്ഗുരുഖേലെ ഋതുവസന്ത്
തഹ് പരമപുരുഷ് സബ് സാധുസന്ത്
വഹതീന് ലോകതെ ഭിന്നരാജ്
തഹ് അൻഹദ്ധ്വനി ചഹുപാസ്ബാജ്
ദീപകൈ ബരൈ ജഹ്നിരാധാർ
ബിരളാജനു കോ ഈ പാവു് പാർ
ജഹ് കോടികൃഷ്ണജോരേ ദ്രഹാഥ്
ജഹ് കോടി വിഷ്ണുനാമൈ സുമാഥ്
ജഹ് കോടിനു ബ്രഹ്മാപഢിപുരാണു്
ജഹ് കോടി മഹാദേവു് ധരൈംധ്യാന്
ജഹ് കോടീസരസ്വതികരൈരാഗ്
ജഹ് കോടി ഇന്ദ്ര്, ഗാവനെലാഗ്
ജഹ് ഗണ് ഗന്ധർവ്വമുനി ഗനിനജാഹി
സോതഹ്വാം പരഗട് ആപു ആഹിം
നഹ് ഷോവാചന്ദനു് അരു അബീർ

തഹ് പുഹുപ് ബാസ്ഭരി അതിഗ്ഭീർ
ജഹ് സുരതിസുരംഗ് സുഗന്ധലീനു്
സബ് വഹീ ലോക്മേ വാസ്കീന്
മയ് അജർ ദീപ്പഹ് ചേ്യാസുജായീ
തഹ് അജർ പുരുഷ കേദരസ്പാഇ
സോ കഹ് കബീർ ഹൃദയാലഗാഇ
യഹ് നരക് ഉധാരനു് നാമ്ജാഇ''

(കബീർ ഗ്രന്ഥാവലി)

(അവിടെ ''സത്ഗുരു'' വസന്തോത്സവം ആഘോഷി ക്കുന്നു. അവിടെയാണ് എല്ലാ ഋഷിമാരുടേയും സാധു സിദ്ധന്മാരുടേയും പരമപുരുഷനായ ദൈവം സ്ഥിതി ചെയ്യുന്നതു്. അതു് ത്രിലോകങ്ങളിൽനിന്നും ഭിന്നമായ രാജ്യമാണ്. അവിടെ ദിവ്യമായ ''അനാഹതനാദം'' നാലുഭാഗത്തും മുഴങ്ങിക്കൊണ്ടിരിക്കുന്നു. നിരാധാരമായ ദിവ്യജ്യോതി അവിടെ പ്രജ്വലിച്ചുകൊണ്ടിരിക്കുന്നു. അവിടെ അപൂർവ്വം ചിലരേ എത്തുകയുള്ളു. അവിടെ കോടിക്കണക്കിനു കൃഷ്ണന്മാർ ഇരുകൈകളും കൂപ്പിനില്ക്കുന്നു; കോടിക്കണക്കിനു വിഷ്ണുമാർ തലകുനിച്ചു നില്ക്കുന്നു; കോടിക്കണക്കിനു ബ്രഹ്മാക്കൾ വേദപുരാണപാരായണം ചെയ്തുകൊണ്ടിരിക്കുന്നു; കോടിക്കണക്കിനു മഹാദേവന്മാർ ധ്യാന നിമഗ്നരായിരിക്കുന്നു കോടിക്കണക്കിനു സരസ്വതി മാർ കീർത്തനങ്ങൾ-രാഗങ്ങൾ ആലപിച്ചുകൊണ്ടിരിക്കുന്നു; കോടിക്കണക്കിനു ഇന്ദ്രന്മാർ സ്തുതിഗീതങ്ങൾ മുഴക്കുന്നു; അവിടെ ഗന്ധർവ്വാദികൾ (യക്ഷ, കിന്നര, ഗന്ധർവ്വ സിദ്ധവിദ്യാധരന്മാർ), മുനിഗണിമാർ ഇവരാരും എത്തി ച്ചേരുന്നില്ല. (അവർക്കാർക്കും പോകാൻ പററില്ല). അവിടെയാണ് പരമാത്മാവു് ''സ്വയം'' പ്രകാശിക്കു ന്നതു് (ആത്മജ്യോതി). അവിടെ ചന്ദനം, കസ്തൂരി മുതലായ സുഗന്ധദ്രവ്യങ്ങളുടെ സുഗന്ധവും പുഷ്പങ്ങളുടെ സൗരഭ്യവും അതിഗംഭീരമായി വ്യാപിച്ചുകൊണ്ടിരിക്കുന്നു.

അവിടെ 'സുമതി' (ആത്മാനന്ദം), 'സുരംഗം' (സുന്ദര വർണ്ണം) 'സുഗന്ധം' ഇവയിൽ ലയിച്ചിരിക്കുന്നു. എല്ലാം അതിൽ അധിവസിക്കുന്നു. അനശ്വരദീപം ജ്വലിപ്പിച്ചുകൊണ്ടു് അവിടെ എത്തി, അങ്ങിനെ, അവിടെ ആ ശാശ്വതപുരുഷനെ (അജഃനിത്യഃ ശാശ്വതഃ പുരാണഃ) പരമാത്മാവിനെ— എനിക്കു ദർശിക്കുവാൻ സാധിച്ചു. കബീർ സ്വാനുഭവത്തിൽ പ്രഖ്യാപിക്കുന്നു, നരകത്തിൽനിന്നു് നമ്മെ ഉദ്ധരിക്കുന്നതു് ''നാമം'' മാത്രമാണെന്നു്. ആ തത്വം മനസ്സിലാക്കുക). 'നാമം' എന്ന പദംകൊണ്ടു് കബീർ ഉദ്ദേശിക്കുന്നതു് 'അനാഹതനാദ'ത്തെയാണ്. അതുതന്നെയാണ് കബീറിന്റെ രാമനാമമെന്നും മനസ്സിലാക്കുക.

മനുഷ്യശരീരത്തിൽ ശിരസ്സാണ് അത്യുത്തമമായ ഭാഗം. കാരണം ശിരസ്സിലാണ് വളരെ പ്രധാനമായ, ശ്രേഷ്ഠമായ യോഗനാഡികൾ ഒന്നിച്ചുചേരുന്നതു്. യോഗപ്രസിദ്ധമായ ചന്ദ്രമണ്ഡലം ശിരസ്സിലെ സഹസ്രാരത്തിലാണ്. ഇതിന്നുമുകളിലായി മഹാവായുവും ബ്രഹ്മരന്ധ്രവും സ്ഥിതിചെയ്യുന്നു. ഈ ബ്രഹ്മരന്ധ്രത്തിലാണ് പരമാനന്ദസ്വരൂപമായ ബ്രഹ്മം. ഇതിനെക്കുറിച്ചു് ''ഷൾചക്രനിരൂപണ''ത്തിൽ ഇങ്ങനെ വർണ്ണിച്ചിരിക്കുന്നു.

> ''സമാസ്തേ തസ്യാന്തഃ ശശപരിരഹിതഃ ശുദ്ധസംപൂർണ്ണ ചന്ദ്രഃ
> സ്ഫുരജ് ജ്യോത്സ്നാജാലഃ പരമരസചയസ്നിഗ്ദ്ധ സംതാനഹാസീ
> ത്രികോണം തസ്യാന്തഃ സ്ഫുരതിചസതതം വിദ്യുദാകാരരൂപം
> തദന്തഃ ശൂന്യം തത് സകല സുരഗണൈഃ സേവിതം ചാതി ഗുപ്തം.''

(അതിന്നുള്ളിൽ— ബ്രഹ്മരന്ധ്രത്തിൽ— മുയലടയാളമില്ലാത്ത പൂർണ്ണചന്ദ്രൻ വിരാജിക്കുന്നു. ആ ചന്ദ്രനിൽ നിന്നു് ചന്ദ്രിക പരക്കുന്നു. പരമാനന്ദസന്ദോഹമായതത്രേ അതു്. അതിന്നുമുള്ളിൽ ത്രികോണകേന്ദ്രവും തന്മദ്ധ്യേ മിന്നൽപ്പിണർപ്പോലെയുള്ള ദിവ്യാത്മസ്വരൂപവുമുണ്ടു്. ആ ചൈതന്യസത്തയിൽ മററൊന്നുമില്ല. അതിനെയാണു് എല്ലാ ദേവന്മാരും സേവിക്കുന്നതു്. അതു് അത്യന്തം രഹസ്യമായിത്തന്നെ വർത്തിക്കയും ചെയ്യുന്നു). യോഗസാധനയിൽ പാകം വരുമ്പോൾ യോഗിക്കു് മനോലയത്തിന്നായി പലവിധ യോഗാനന്ദചിഹ്നങ്ങളും ദിവ്യാനുഭൂതികളും ഉണ്ടാവുന്നു. ദിവ്യനാദങ്ങൾ, ദിവ്യപ്രകാശങ്ങൾ, സൗരഭ്യങ്ങൾ ഇത്യാദികളിൽ യോഗിയുടെ മനസ്സു് ലയിച്ചു പരമാനന്ദരസമനുഭവിക്കുന്നു. മസ്തകത്തിലെ ജ്ഞാനനാഡികളിലുള്ള പരിമളം ആസ്വദിക്കാനിടവരുന്നു. ചിലപ്പോൾ കസ്തൂരി, ചന്ദനം, കർപ്പൂരം ഇവയുടെ പരിമളമായിരിക്കും അനുഭവപ്പെടുന്നതു്. ഈ വാസനകളെല്ലാം ശിരസ്സിലെ ദിവ്യസങ്കേതങ്ങളിൽനിന്നും ഉത്ഭവിക്കുന്നവയാണു്. രാജയോഗാചാര്യനായ ബ്രഹ്മാനന്ദസ്വാമിശിവയോഗി പാടിയതു് ശ്രദ്ധിക്കുക:

"മിന്നൽകൊടി ചന്ദ്രകോടികാണാം
പിന്നെ സഹസ്രാരപത്മം കാണാം,
വഹ്നിയും നല്ല മണിവിളക്കും കാണാം
നന്നെയാനന്ദിക്കാം ജ്ഞാനപ്പെണ്ണേ."

(ജ്ഞാനക്കുമ്മി)

പഞ്ചസാരവെച്ചേടത്തു് ഉറുമ്പു് വരുന്നതുപോലെ ആത്മാനന്ദരസമുള്ളേടത്തു് മനസ്സു് താനേ ചെന്നു പതിക്കുകയും തൽക്ഷണം മനോലയമുണ്ടാവുകയും ചെയ്യുന്നു. പ്രണവമെന്ന ജ്ഞാനപ്രകാശമുള്ളേടത്തു് അജ്ഞാനമെന്ന അന്ധകാരമുണ്ടായിരിക്കുകയില്ല. അന്തർദൃഷ്ടിയാലെ കാണുന്ന

തുതന്നെ ഹൃദയാകാശം. ചർമ്മദൃഷ്ടികൊണ്ടു കാണുന്നതു് യഥാർത്ഥഹൃദയമല്ല. അതു് രക്താശയമായ ശരീരാംഗ മാണു്— യഥാർത്ഥഹൃദയം ആത്മസ്ഥാനമാണു്; ഈശ്വര സ്ഥാനമാണു്. രാജയോഗികൾക്കു് അനുഭവമാകുന്ന സൂക്ഷ്മരഹസ്യമാണിതു്. ''ഹൃദിഅയം'' എന്നുള്ളതാണു് ഹൃദയത്തിന്റെ നിർവ്വചനം. 'ഹൃദയത്തിൽ ഇതാ ആത്മാവു്'' എന്നാണ അതിന്റെ അർത്ഥം. ശ്വാസശക്തി യുടെ— പ്രാണന്റെ— സ്ഥാനമന്ദിരം നിജാനന്ദസ്വരൂപ ത്തിനുള്ളിലിരിക്കുന്നു. നിജാനന്ദസ്ഥാനമായ ഹൃദയഗു ഹയിലാണു് ശ്വാസമൂലസ്ഥാനമായ മന്ദിരം. അതു തന്നെ കുണ്ഡലിനീയുടെ വാസസ്ഥാനം. അതുതന്നെ ശിവാലയം. അതുതന്നെ ശാന്തിമന്ദിരവും. സത്വഗുണ ത്തിന്റെ ആസ്ഥാനവുമതുതന്നെ. സൂക്ഷ്മജ്ഞാനവിചാര ത്തിന്റെ മന്ദിരമായ ആത്മദേവാലയമാണതു്. ആത്മ ദേവന്റെ— ഈശ്വരന്റെ— പരബ്രഹ്മത്തിന്റെ— ഹൃദയമന്ദി രവുമതുതന്നെ. ആ പരംപദത്തിലെത്തിയവന്നു് ബഹുമ തിയൊ അപമതിയോ ഇല്ല. സർവ്വകാമങ്ങളും ജയിച്ച യോഗിയുടെ സുഖവാസസ്ഥാനമാണതു്; നിത്യാനന്ദപദ മാണതു്.

''തസ്യാമദ്ധ്യാന്തരാളേ ശിവപദമമലം ശാശ്വതം
യോഗിഗമ്യം
നിത്യാനന്ദാഭിധാനം സകലസുഖമയം ശുദ്ധബോധ
സ്വരൂപം
കേചിദ്ബ്രഹ്മാഭിധാനം പദമിതി സുധയോ
വൈഷ്ണവം തല്ലപന്തി
കേചിദ്ധംസാഖ്യമേതത്കിമപി സുകൃതിനോ
മോക്ഷമാത്മപ്രബോധം''

(ഷട്ചക്രനിരൂപണം)

(അതിന്റെ നടുവിലുള്ള അന്തരാളമത്രേ ശാശ്വതവും യോഗിഗമ്യവുമായ ശിവപദം. അതിനു് നിത്യാനന്ദപദ

മെന്നു പേർ. സുഖമയവും ബോധസ്വരൂപവുമാകുന്നു അതു്. ചിലർ അതിനു 'ബ്രഹ്മ'മെന്നും മററു ചിലർ 'വിഷ്ണു'തത്വമെന്നും വേറെ ചിലർ 'ഹംസ'മെന്നും പേരിട്ടിരിക്കുന്നു. ചില സുകൃതികരം അതിനെ 'ആത്മബോധ' മെന്ന മോക്ഷപദമായും പറഞ്ഞിരിക്കുന്നു).

159 * ആനന്ദസാഗരമാണ് ശിരസ്സ്. അതിലാണ് മധുരാമൃതം. പ്രാണലിംഗം, അതായതു്, മുക്തി എന്നതിൻെറ ആസ്ഥാനമാണതു്. ഇതു് പുസ്തകജ്ഞാനത്താൽ ഉണ്ടാകുന്നതല്ല. ഇതു് മസ്തിഷ്കജ്ഞാനപ്രധാനമാണ്. പുസ്തകം സഖണ്ഡം, മസ്തിഷ്കം അഖണ്ഡം. പുസ്തകം അദ്ധ്യായങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. എന്നാൽ മസ്തകം അവിഭാജ്യമാണ്. അജ്ഞാനികളുടേതാണ് പുസ്തകം. അനുഭവജ്ഞാനികരംക്ക് അഖണ്ഡമായ വസ്തു ഒന്നേ ഉള്ളൂ. ഒരാരം ജനിക്കുന്നതും മരിക്കുന്നതും പുസ്തകത്തോടുകൂടിയല്ലല്ലോ. അതിനിടക്കുള്ള കാലത്തുമാത്രമാണ് പുസ്തകംകൊണ്ടുള്ള ആവശ്യം. *

വ്യാഖ്യാനം :— മനുഷ്യശരീരത്തിൽ ശിരസ്സെന്നതു് സച്ചിദാനന്ദസമുദ്രത്തിൻെറ ഇരിപ്പിടമാണ്. ശിരസ്സിലെ ബ്രഹ്മരന്ധ്രത്തിലാണ് യോഗികരം ബ്രഹ്മാനന്ദമെന്ന മധുരാമൃതം അനുഭവിക്കുന്നതു്. ചന്ദ്രമണ്ഡലം എന്ന ദിവ്യസ്ഥാനം ശിരസ്സിലുള്ള സഹസ്രാരത്തിലാണ്. ശിരസ്സിലുള്ള ഈ ദിവ്യസ്ഥാനത്തെ ''പരമരസചയസ്സിദ്ധസന്താനഹാസി'' എന്നാണ് യോഗശാസ്ത്രങ്ങളിൽ വിശേഷിപ്പിച്ചതു്. മുക്തിക്കായുള്ള പ്രാണലിംഗവും ശിരസ്സിലാണുള്ളതു്. ''ജീവപരയോരൈക്യ''ത്തിൻെറ ദിവ്യസ്ഥാ

നമാണത്ു്. ''നിത്യാനന്ദപരമ്പരാദിവിഗളൽ പീയൂഷ ധാരാധരാ'' എന്നാണ് അനുഭവസ്ഥന്മാരായ യോഗിവര്യ ന്മാർ ഈ സ്ഥാനത്തെ വിശേഷിപ്പിച്ചതു്. ഇവിടെയാണ് ജീവന്മുക്തിയുടെ അഖണ്ഡമായ നിരതിശയാനന്ദം അനുഭവ മാകുന്നതു്. ഈ ആനന്ദാനുഭവം പുസ്തകം വായിച്ചതുകൊണ്ടു ലഭ്യമാകുന്നതല്ല. കോടാനുകോടി ഗ്രന്ഥങ്ങൾ വായിച്ചാലും മനഃപാഠമാക്കിയാലും ആത്മാനന്ദാനുഭവം സിദ്ധിക്കുന്ന തല്ല. അതിന്നു മസ്തകം തന്നെ ആശ്രയം. യോഗസാധന യിലൂടെ കുണ്ഡലിനിശക്തി സുഷുമ്നവഴി ശിരസ്സിലെ ബ്രഹ്മരന്ധ്രത്തിലെത്തുമ്പോൾ ആ ദിവ്യസ്ഥാനത്തനുഭവ മാകുന്ന അവർണ്ണനീയമായ ആനന്ദാനുഭവമാണതു്. നിര ന്തരമായ യോഗസാധനയിലൂടെ സംജാതമാകുന്ന ആനന്ദാ നുഭവം ശാശ്വതവും അഖണ്ഡവുമാണ്. അതു് മസ്തക ജ്ഞാനമാണ്. പുസ്തകം വായിച്ചുണ്ടാകുന്ന വിജ്ഞാനം താല്ക്കാലിക സുഖത്തെ മാത്രമെ പ്രദാനം ചെയ്യുകയുള്ളു. ആ സുഖം ക്ഷണികവും ചഞ്ചലവുമായിരിക്കും. പുസ്തക ജന്യമായ വിജ്ഞാനത്തിന്നു പരിമിതിയുണ്ടു്. മസ്തകജന്യ മായ ജ്ഞാനത്തിന്നു് അഖണ്ഡാഭ്യായമെന്ന ഗണന യേ ഉള്ളു. അവർക്കു പുസ്തകം തേടേണ്ടുന്ന ആവശ്യമേ ഇല്ല. മസ്തകത്തിൽ ഉണർവ്വുണ്ടായവർ, ആത്മബോധം സുസ്ഥിര മായവർ പുസ്തകത്തിന്റെ സഹായം തേടുകയില്ല.

> ''ഗ്രന്ഥമഭ്യസ്യ മേധാവീ ജ്ഞാനവിജ്ഞാനതത്വത
> പലാലമിവ ധാന്യാർത്ഥീ ത്യജേത് ഗ്രന്ഥമശേഷത.''
>
> (ശ്രീ മഹാഭാഗവതം)

(അന്നം ലഭിക്കണമെന്നാഗ്രഹിക്കുന്ന മനുഷ്യൻ വയ്ക്കോ ലിനെ നെൽക്കളത്തിൽതന്നെ ഉപേക്ഷിച്ചിട്ടു് ധാന്യത്തെ സ്വീകരിക്കുന്നതുപോലെ വിദ്വാനായ മനുഷ്യൻ അവലോ കനംകൊണ്ടും അഭ്യാസംകൊണ്ടും, അതിൽ നിക്ഷിപ്തമാ

യിരിക്കുന്ന ജ്ഞാനവിജ്ഞാന തത്വങ്ങൾ സ്വീകരിച്ചതി നശേഷം ഗ്രന്ഥങ്ങളെ ഉപേക്ഷിക്കണം).

വിചാരസ്ഥിരതയില്ലാത്ത (ആത്മബോധമില്ലാത്ത) അജ്ഞന്മാക്ക് മാത്രമാണ് പുസ്തകത്തെ സദാ ആശ്രയി ക്കേണ്ടിവരുന്നത്. അതുകൊണ്ടാണ് ശ്രീ നാരദൻ സകല കലാവിദ്യാസാഗരമായിരുന്നിട്ടും ശോകാകുലനായി സന ത്കുമാരമഹർഷിയെ നിത്യാനന്ദരഹസ്യമറിയുവാനായി സമീപിച്ചത്. ഛാന്ദോഗ്യോപനിഷത്തിൽ ഏഴാം അദ്ധ്യായം മുഴുവനും ആത്മാവിന്റെ അനന്തസുഖഭാവത്തെ സനത്കുമാരമഹർഷി നാരദനു് ഉപദേശിക്കുന്ന ഭാഗ മാണ്. ''എനിക്കു മന്ത്രാർത്ഥമേ അറിയാവൂ, ആത്മാ വിനെ അറിഞ്ഞുകൂടാ'' എന്ന നാരദന്റെ ദയനീയവാക്യം, ആത്മാനന്ദത്തെ സംബന്ധിച്ചിടത്തോളം, പുസ്തക വിജ്ഞാന പ്രയോജനത്തിന്റെ പൊള്ളത്തരത്തെയാണ് വെളിവാക്കുന്നത്. ''തരതി ശോകമാത്മവിത്''— ആത്മാവിനെ അറിയുന്നവൻ ദുഃഖനിവൃത്തനാകുന്നു എന്ന സനാതനതത്വമാണ് മനുഷ്യൻ ഗ്രഹിക്കേണ്ടതു്. ആത്മ ബോധം പൂർണ്ണമായവർക്കു, ആത്മാനന്ദം ശിരസ്സിൽ അനുഭവമായവക്ക് പുസ്തകത്തിന്റെ യാതൊരാവശ്യവു മില്ല. അവർ സദാ അപരോക്ഷാനുഭൂതിയിൽ ആത്മാരാ മന്മാരായി, നിത്യാനന്ദന്മാരായി കഴിയുന്നവരാണ്. ശ്രീരാമകൃഷ്ണപരമഹംസരും ഷിർദ്ദിസായിബാബയും സദ്ഗുരുനിത്യാനന്ദഭഗവാനും രമണമഹർഷിയും അത്തര ത്തിലുള്ള സത്പുരുഷന്മാരായിരുന്നു. ഒരു പുസ്തക ത്തോടുകൂടി ആരും ജനിക്കുന്നില്ല. മരിക്കുമ്പോഴും പുസ്തക വുമായി ബന്ധമില്ല. പിറവിയിൽ മസ്തകം മാത്രമാ ണുള്ളതു്. ജീവന്മുക്തിപദം പൂകുവാനും മസ്തകം തന്നെ സഹായകമാവുന്നതു്. ജനിക്കുമ്പോൾ പുസ്തക

ഭ്രമമേ ഇല്ല. മരിക്കുമ്പോഴും പുസ്തകം വായിക്കണമെന്ന ഇച്ഛയുണ്ടാകുന്നില്ല. അതായതു്, പുസ്തകമില്ലാതെ ജനിക്കുകയും മരിക്കുകയും ചെയ്യുന്നു. മസ്തകം തന്നെ പരമപ്രയോജനമായിത്തീരുന്നതു്. യോഗസാധനയിലൂടെ മസ്തകത്തിൽ നിരതിശയാനന്ദാനുഭവമുണ്ടാകുന്നു. എല്ലാ ജ്ഞാനവിജ്ഞാനങ്ങളും മസ്തകത്തിൽ നിഗൂഢമായിക്കിടക്കുന്നുണ്ടു്. ഉള്ളുണർന്നാൽ മാത്രംമതി. ആത്യന്തിക ദുഃഖനിവൃത്തിക്കായി ആത്മജ്ഞാനമാണ് മനുഷ്യൻ സമ്പാദിക്കേണ്ടതു്. അതുകൊണ്ടാണ് ശ്രീകൃഷ്ണ ഭഗവാൻ ഒടുവിൽ ഭക്തോത്തമനായ ഉദ്ധവരോടു് ആത്മതത്വത്തിൽമാത്രം ശ്രദ്ധിച്ചാൽമതിയെന്നു പറഞ്ഞു ഈ വിധം ഉപദേശിച്ചതു്.

> തസ്മാത്ത്വ മുദ്ധവോത്സൃജ്യ
> ചോദനാം പ്രതിചോദനാം
> പ്രവൃത്തംച നിവൃത്തംച
> ശ്രോതവ്യം ശ്രുതമേവച

(ശ്രീ മഹാഭാഗവതം)

(അതിനാൽ, ഉദ്ധവ! നീ ശ്രുതിസ്മൃതികളിൽ പറഞ്ഞിരിക്കുന്ന വിധി നിഷേധവാക്യങ്ങളെയും പ്രവൎത്തിമാൎഗ്ഗത്തേയും നിവൃത്തിമാൎഗ്ഗത്തേയും, കേൾക്കത്തക്കതായി ഇനി എന്തെല്ലാമുണ്ടോ അതുകളെയും കേട്ടതിനെയൊക്കെയും വെടിഞ്ഞുകൊൾക).

> "മാമേകമേവശരണ—
> മാത്മാനം സൎവ്വദേഹിനാം
> യാഹി സൎവ്വാത്മഭാവേന
> മയാസ്യാഹ്യകുതോഭയഃ"

(ശ്രീ മഹാഭാഗവതം)

(സൎവ്വശരീരികളിലും ജീവരൂപനായിരിക്കുന്നവൻ ഞാനൊരുവൻ തന്നെ എന്നറിഞ്ഞു് സൎവ്വാത്മാവായി

രിക്കുന്ന എന്നെ ശരണം പ്രാപിച്ചുകൊൾക; നീ സർവ്വ ഭയങ്ങളിൽനിന്നും വേറിട്ടു മുക്തനായി ഭവിക്കും). ശാസ്ത്രാന്വേഷണത്തിന്നായി ക്ലേശിക്കേണ്ട; അന്തർമുഖമായ ആത്മാനുസന്ധാനത്തിൽ മുഴുകുക എന്നു് ഭഗവാൻ ഉദ്ധവരോടുപദേശിച്ചു. ആത്മപ്രഭാവമെന്ന പരമപദം പുസ്തകജ്ഞാനത്താൽ ലഭ്യമാവുന്ന ഒന്നല്ല. യോഗസാധനയാൽമാത്രം പ്രാപിക്കാവുന്ന ഒന്നാണതു്. പുസ്തകമല്ല, മസ്തകമാണു് പരമപ്രധാനം. അതിനാൽ ജീവിതം മുഴുവൻ പുസ്തകവായനയിൽ മാത്രമാകരുതു്. പുസ്തകത്തിൽ നിന്നു് ആത്മതത്വം ഗ്രഹിച്ചാൽ പിന്നെ മസ്തകത്തെയാണു് ആശ്രയിക്കേണ്ടതു്. യോഗസാധനയിൽ മുഴുകി ആത്മബോധമുണ്ടാക്കണം; നിത്യമായ ആത്മാനന്ദം അനുഭവിക്കണം; ജീവന്മുക്തനാകണം. ഉദ്ധവരും അതാണു് ചെയ്തതു്. ശ്രീകൃഷ്ണഭഗവാനിൽ നിന്നും അനുശിക്ഷിതമായ ആത്മതത്വത്തെ ബദര്യാശ്രമത്തിൽ ഏകാന്തത്തിലിരുന്നു് ധ്യാനിച്ച ഉദ്ധവർ ജീവന്മുക്തനായി; നിത്യാനന്ദപദം പൂകി.

160 * സത്തു്, ചിത്തു് ഇവയുടെ ചേർച്ചയാണു് ആനന്ദം, പരമാനന്ദം. ഇതുതന്നെ സച്ചിദാനന്ദം. പരമാനന്ദത്തിൻെറ അനുഭവം ശിരസ്സിന്നുള്ളിലെ ബ്രഹ്മരന്ധ്രത്തിലാണു്. ഈ അനുഭവം തന്നെ ബ്രഹ്മാനന്ദം. ജീവൻ ഈ ആനന്ദം അനുഭവിക്കുന്നതു് പരമാത്മാവുമായി ഐക്യപ്പെടുമ്പോഴാണു്. ജീവപരയോരൈക്യത്തിലുള്ള ആനന്ദമാണു് ശിവാനന്ദം. ഈ അവസ്ഥ തന്നെ ശാശ്വതാനന്ദപദവി. ജീവന്മുക്തിപദം*

വ്യാഖ്യാനം : —''സത്ത്'' എന്നാൽ നിത്യവസ്തുവായ, മൂന്നുകാലത്തും ബാധിക്കപ്പെടാത്തതായ ആത്മചൈതന്യം. അതുപോലെ ആത്മാവ് എപ്പോഴും ബോധരൂപത്തിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്നതിനാൽ ''ചിത്തു'' മാണ്— ഇവരണ്ടും ചേർന്നിരിക്കുന്നതുതന്നെ പരമപ്രേമത്തിന്നാശ്രയമായ ''ആനന്ദം''. പരമാനന്ദമെന്നാൽ സച്ചിദാനന്ദസ്വരൂപമായ ആത്മാവിന്റെ സ്വഭാവം തന്നെ,

''രസോ വൈ സ: രസം ഹ്യേവായം ലബ്ധ്വാ ƒനന്ദീഭവതി'

(തൈത്തിരീയോപനിഷത്ത്)

(ആത്മാവു രസംതന്നെ—ഈ രസംകിട്ടിയിട്ടാണ് ജ്ഞാനികൾ വിഷയങ്ങളെക്കൂടാതെ തന്നെ അനന്താനന്ദം അനുഭവിക്കുന്നതു്. ഈ ആത്മാനന്ദംതന്നെയാണ് സർവ്വപ്രാണികളേയും ആനന്ദിപ്പിക്കുന്നതു്). അപ്പോൾ ''സച്ചിദാനന്ദം'' ആത്മചൈതന്യം തന്നെ. ഈ തത്വത്തെക്കുറിച്ചു പരമഭട്ടാര ശ്രീ ചട്ടമ്പിസ്വാമികളുടെ ''അദ്വൈതചിന്താപദ്ധതി''യിൽ ഇങ്ങനെ പ്രസ്താവിച്ചിരിക്കുന്നു—''നല്ലതുപോലെ ചിന്തിച്ചു നോക്കിയാൽ ഈ അവസ്ഥാത്രയം—ജാഗ്രത്, സ്വപ്നം, സുഷുപ്തി—മാറിമാറി വന്നുകൊണ്ടിരിക്കുന്നതു കാണാം. എന്നാൽ ഈ മാറുന്ന അവസ്ഥകളെ അറിഞ്ഞുകൊണ്ടിരിക്കുന്ന സാക്ഷിബോധത്തിനു മാററമില്ല. ഈ സാക്ഷിബോധത്തെ ഒന്നിനും മാററാൻ കഴിയുന്നതല്ല. ഇങ്ങനെ ദ്രഷ്ടൃ ദൃശ്യരൂപേണ തോന്നിയ പ്രപഞ്ചത്തെ മുഴുവൻ പരിശോധിച്ചുനോക്കിയാൽ അവസാനത്തിൽ അഖണ്ഡമായ ഒരറിവുമാത്രം അവശേഷിക്കുന്നതായി ബോധപ്പെടുന്നതാണ്. അതു് ഒരിക്കലും മാററമില്ലാത്തതിനാൽ സത്തെന്നും, എപ്പോഴും അനുഭവരൂപേണ പ്രകാശിച്ചുകൊണ്ടിരിക്കുന്നതിനാൽ

ചിത്തെന്നും, ദുഃഖസ്പർശത്തിനുപോലും അവകാശമില്ലാത്ത തിനാൽ ആനന്ദമെന്നും പറയപ്പെടുന്നു. ഇതാണ് വേദാന്തികളുടെ സച്ചിദാനന്ദസ്വരൂപമായ ആത്മാവ്. ഈ ആത്മാവ് എല്ലാററിലും വലിയതാകയാൽ ബ്രഹ്മമെന്നും പറയപ്പെടുന്നു. രാജയോഗി തന്റെ ശിരസ്സിന്നുള്ളിൽ തന്നെയാണ് പരമാനന്ദമെന്ന നിരതിശയസുഖം അനുഭവിക്കുന്നത്. ആജ്ഞാചക്രത്തിന്നുപരിയായി കപാലത്തിൽ മൂർദ്ധാവിലായി സഹസ്രാരപത്മം എന്നുവിളിക്കപ്പെടുന്ന അത്യന്ത സൂക്ഷ്മവും പരമപ്രധാനവുമായ ഒരു നാഡീകേന്ദ്രം സ്ഥിതി ചെയ്യുന്നു. അവിടെയാണ് ''ജീവപരയോരൈക്യ'' മെന്ന ജീവന്മുക്തിപദം. ഈ പരമോന്നതപദത്തിലെത്തിയാൽ അതിൽ മീതെയായി മനുഷ്യന്നു് നേടാനുള്ള മറൊരു ദിവ്യപദവുമില്ല. അവിടെയാണ് നിരതിശയാനന്ദമെന്ന ബ്രഹ്മാനന്ദപദം. അതുതന്നെ ശിവാനന്ദമെന്ന പരമോന്നതാനന്ദം. അതുതന്നെ ശാശ്വതാനന്ദമെന്ന ജീവന്മുക്തിപദം. അനിർവചനീയമാണ് ആത്മപ്രഭാവമെന്ന ഈ സമാധിസുഖം. ശിവശക്തിലയമാണത്. അതുതന്നെ അത്യുൽകൃഷ്ടമായ സച്ചിദാനന്ദപദം — അതുകൊണ്ടാണ് ''യോഗശിക്ഷ''യിൽ ഇങ്ങനെ പ്രസ്താവിച്ചതു്

"അനിർവ്വാച്യം, പദം വക്തും
ന ശക്യം തൈഃ സുരൈരപി
സ്വാത്മപ്രകാശരൂപം തത്
കിം ശാസ്ത്രേണ പ്രകാശ്യതേ."

(സ്വാത്മപ്രകാശരൂപം-കൈവല്യപദമെന്ന മോക്ഷം ഇന്ന വിധമെന്നു നിർവചിക്കുക സാദ്ധ്യമല്ല. ദേവകൾക്കു പോലും എത്തുംപിടിയുമില്ലാത്തൊരവസ്ഥയാണതു്. അതു പ്രകാശാത്മകമാണ്; അനുഭവൈകവേദ്യമാണ്. അപ്പോൾ ആ പരംപദം ഇന്നതുപോലെയെന്നു് നിർവചിക്കു

വാനും ബോധിപ്പിക്കുവാനും ശാസ്ത്രങ്ങൾ പര്യാപ്തമല്ല).
ഈ ദിവ്യതമമായ പദംപദം പൂകിയ ധന്യാത്മാക്കളാണ്
ഈ ആനന്ദഗീതം പാടിയത്.

"ധന്യോഽഹം ധന്യോഽഹം നിത്യം സ്വാത്മാനമഞ്ജസാ
വേദ്മി
ധന്യോഽഹം ധന്യോഽഹം ബ്രഹ്മാനന്ദോ വിഭാതിമേസ്പഷ്ടം
ധന്യോഽഹം ധന്യോഽഹം സ്വസ്യാജ്ഞാനം പലായിതം
ക്വാപി
ധന്യോഽഹം ധന്യോഽഹം കർത്തവ്യം മേ ന വിദ്യതേ
കിഞ്ചിത്
ധന്യോഽഹം ധന്യോഹം പ്രാപ്തവ്യം സർവ്വമദ്യ സംപന്നം
ധന്യോഽഹം ധന്യോഽഹം തൃപ്തേർമ്മേകോപമാഭവേല്ലോകേ
ധന്യോഽഹം ധന്യോഽഹം ധന്യോധന്യഃപുനർധന്യഃ"

(ശ്രീപഞ്ചദശി)

(ഞാൻ കൃതാർത്ഥനായി. എന്തുകൊണ്ടെന്നാൽ ദേശകാലാദികളെ അതിക്രമിച്ച് ശാശ്വതമായിരിക്കുന്ന എന്റെ സ്വരൂപത്തെ സാക്ഷാൽക്കരിപ്പാൻ സാധിച്ചു. അതിന്റെ ഫലമായ ബ്രഹ്മാനന്ദം സ്പഷ്ടമായി വിളങ്ങുകയും ചെയ്യുന്നു. അതുകൊണ്ടു ഞാൻ ധന്യൻ, ധന്യൻ. ദുഃഖരൂപമായ സംസാരത്തെ ഞാനിപ്പോൾ കാണുന്നില്ല. അതിന്റെ കാഴ്ചയ്ക്കു കാരണവും അനേക കർമ്മവാസനാസ്വരൂപവുമായിരിക്കുന്ന എന്റെ അജ്ഞാനവും നശിച്ചു. അതിനാലും ഞാൻ ധന്യൻ. എന്നാൽ ചെയ്യപ്പെടേണ്ടതായിട്ടിനിയൊന്നുമില്ലാത്തതിനാലും കിട്ടേണ്ടതു സർവ്വവും കിട്ടിയിരിക്കുന്നതിനാലും ഞാൻ ധന്യൻതന്നെ. ഇപ്പോൾ ഞാൻ അനുഭവിക്കുന്ന തൃപ്തിയോടു സാദൃശ്യം പറവാൻ ഒന്നുമില്ലാത്തതിനിൽ ഞാൻ ധന്യൻ, ധന്യൻ എന്നുതന്നെ വീണ്ടും പറഞ്ഞു കൊള്ളുന്നു).

161 * വെയിലത്തു നടന്നതിന്നശേഷം ഇരുട്ടു മുറിയിൽ വന്നാലുള്ള സ്ഥിതി എന്താണ്? സൂര്യനെ നേരെ ഒരഞ്ചുനിമിഷം നോക്കി പിന്നീടു ഒരു ഇരുട്ടു മുറിയിൽ ചെല്ലുക; നീ ഒന്നും തന്നെ കാണുകയില്ല. അതു പ്രകൃതിയുടെ സ്വഭാവമാണ്. ഒരുവൻ അന്തർ ദൃഷ്ട്യാ നോക്കിക്കാണുകയാണ് വേണ്ടതു്. *

വ്യാഖ്യനം:— വെയ്യിലത്തു നിന്ന് വന്ന ഉടനെ ഒരു ഇരുട്ടു മുറിയിൽ എത്തിയാൽ ഒന്നുംതന്നെ കാണുവാൻ കഴിയാത്തതുപോലെ ആത്മദർശനത്തിന്നശേഷം രാജയോഗി- ആത്മജ്ഞാനി— ജഡമായ ബാഹ്യപ്രപഞ്ചത്തിൽ ഒന്നുംതന്നെ നിത്യമായികാണുന്നില്ല. ആത്മചൈതന്യം മാത്രം അനശ്വരമായ ജ്യോതിഃസ്വരൂപമായി വിളങ്ങുന്നു. ആ വെളിച്ചം സ്വാത്മാവിൽ ദർശിച്ചുകൊണ്ടു് അദ്ദേഹം ആനന്ദിക്കുന്നു. ബാക്കിയുള്ളതൊക്കെ ക്ഷണഭംഗുരങ്ങളായി, ക്ഷരപ്രകൃതിയായി, യോഗിക്കനുഭവേമാകുന്നു. അല്പ നിമിഷം സൂര്യനെ നോക്കി പിന്നീട് ഇരുട്ടത്തു നോക്കിയാലും ഒന്നുംകാണുകയില്ല- അതുപോലെ, ആത്മസൂര്യപ്രകാശം ദർശിച്ചവന്നു് ബാഹ്യപ്രപഞ്ചത്തിൽ കാമ്യമായി ഒന്നുംകാണുകയില്ല— ഇത്തരത്തിലുള്ള രാജയോഗികൾ നിത്യവും ശുദ്ധവും സത്യവും ശിവവും സുന്ദരവുമായ ആത്മചൈതന്യത്തെ മാത്രം ശ്രദ്ധിക്കുന്നു.

"പ്രകാശമാനേ പരമാത്മഭാനൌ
നശ്യത്യവിദ്യാ തിമിരേ സമസ്തേ
അഹോ ബുധാനിർമ്മല ദൃഷ്ടയോപി
കിഞ്ചിന്ന പശ്യന്തി ജഗൽസമഗ്രം"

(പരമാത്മാവാകുന്ന ആദിത്യൻ പ്രകാശിക്കുകയും, ആ ആദിത്യപ്രകാശത്തിൽ അവിദ്യാന്ധകാരം മുഴുവൻ നീങ്ങുകയും ചെയ്യുമ്പോൾ കണ്ണിന്നു നല്ലസൂക്ഷ്മതയുള്ള വിദ്വാന്മാർ

കൂടി ഈ ജഗത്തിനെ അല്പം പോലും കാണുന്നില്ല). ആത്മസൂര്യന്റെ മഹിമയെ യോഗി അന്തർദൃഷ്ടികൊണ്ട്—ജ്ഞാനചക്ഷുസ്സുകൊണ്ട്—നോക്കിക്കാണുന്നു.

162 * രാജാവോട് അദ്ദേഹത്തിന്റെ കുറ്റങ്ങൾ നേരിട്ടുപറയുവാൻ ആർക്കും ധൈര്യമുണ്ടാവുകയില്ല; പിന്നിൽനിന്ന് കുറ്റങ്ങൾ പറയുകയും ചെയ്യും. അതുപോലെ, ഒരു ജ്ഞാനിയുടെ മുഖത്തുനോക്കി ദൃഷിക്കുവാൻ ഭൌതികന്മാർക്കു ധൈര്യമില്ല. ഉജ്ജ്വലിക്കുന്ന സൂര്യനെ നോക്കിയ ശേഷം വീട്ടിന്നകത്തു ചെന്നാൽ അല്പസമയത്തേക്ക് ഒന്നും നീ കാണുകയില്ല. അതുപോലെ ഇരുട്ടിൽനിന്നു പെട്ടെന്നു പ്രകാശത്തിലേക്കുവന്നാലും പരിഭ്രമംതന്നെ.*

വ്യാഖ്യനം :— ഒരു രാജാവിനോട് അദ്ദേഹത്തിന്റെ കുറ്റങ്ങൾ നേരിട്ടു പറയുവാൻ ആക്കും ധൈര്യമുണ്ടാവുകയില്ല. അതുപോലെതന്നെയാണ് ഒരു ആത്മജ്ഞാനിയുടെ മുമ്പിലെത്തിയ സംസാരിയുടെ നിലയും. ആത്മബോധം സ്വാനുഭവമാക്കിയ യോഗാചാര്യന്റെ തിളങ്ങുന്ന ജ്ഞാനജ്യോതിസ്സിന്റെ മുമ്പിൽ ഏതൊരുത്തന്റേയും മനസ്സ്—നിഷ്പ്രഭമാണ്, ദുർബ്ബലമാണ്. ഭൌതികന്മാരായ സംസാരികൾക്കു ഒരു ആത്മജ്ഞാനിയായ യോഗിവര്യന്റെ മുഖത്തുനോക്കി ദൃഷിക്കുവാൻ ധൈര്യമില്ല. കൊടുംവെയിലിൽനിന്നു ഇരുട്ടുമുറിയിലേക്കു ചെന്നെത്തിയാൽ അല്പനേരം ഒന്നും കാണാത്തതുപോലെയാണ് അജ്ഞാനികളും സംസാരികളുമായ സാധാരണമനുഷ്യർ രാജയോഗിയും നിത്യാനന്ദനുമായ മഹാതേജസ്വിയുടെ മുമ്പിലെത്തിയാൽ അവക്കു തങ്ങളുടെ പ്രകൃതിയെല്ലാം മറന്നു

ങ്ങൾ 'എവിടെനിന്നുവന്നു, എന്താണ് പറയേണ്ടതു്'' എന്നിത്യാദി വിചാരങ്ങളെല്ലാം നിലച്ചു പോകുന്നു. ആത്മജ്യോതിസ്സുകളായി വിളങ്ങുന്ന യോഗിവര്യന്മാരുടെ മുമ്പിൽ സംസാരികളായ മനുഷ്യർ നിഷ്പ്രഭരും നിഷ് പൌരുഷരുമായിത്തീരുന്നു. അവർ പരിഭ്രമിച്ചു് എന്താണ് പറയേണ്ടതു്, എന്താണ് ചെയ്യേണ്ടതെന്നറിയാതെ കുഴങ്ങിവലയുന്നു. ശ്രീ രമണമഹർഷിയുടേയും സദ്ഗുരു നിത്യനന്ദഭഗവാൻേറയും ശ്രീസായിനാഥമഹരാജിൻെറയും ശ്രീരാമകൃഷ്ണപരമഹംസരുടേയും മുമ്പിലെത്തിയ സംസാരികളായ ജനങ്ങളുടെ അനുഭവവും ഇത്തരത്തിലാണ്. സദ്ഗുരുനിത്യനന്ദഭഗവാനെ ദർശിച്ചു മടങ്ങിയിട്ടുള്ള പലരും ഇത്തരത്തിൽ പറയാറുണ്ട്—''പലതും ചോദിക്കണമെന്നും അറിയിക്കണമെന്നുമുണ്ടായിരുന്നു. അവിടുത്തെ സന്നിധാനത്തിൽ എത്തിയതും എല്ലാം മറന്നു പോയി. ഒന്നും തോന്നിയില്ല.'' ഭൌതികമായി ഉന്നതപദവിയിലുള്ള രാജാവിനും സത്പുരുഷന്മാരുടെ മുമ്പിലെത്തിയാലുള്ള അനുഭവം ഇതുതന്നെ.

163 * ജ്ഞാനികൾ സദാ യോഗനിദ്രയിൽ ആനന്ദിക്കുന്നു. നടക്കുമ്പോഴും ഇരിക്കുമ്പോഴും അവർ ഇതേസ്ഥിതിയിൽതന്നെ. ജ്ഞാനികൾ ആമയെപ്പോലെയാണ്. ആമ ആവശ്യമുള്ളപ്പോൾ മാത്രമേ അവയവങ്ങൾ പുറത്തേക്കിടുന്നുള്ളു. അല്ലാത്തപ്പോൾ അവ സ്വന്തം ഓട്ടിനുള്ളിൽ ഒതുങ്ങിക്കഴിയുന്നു. *

വ്യാഖ്യാനം:— ആത്മജ്ഞാനികളായ രാജയോഗികൾ സദാ ആത്മബോധത്തിൽ ആനന്ദിക്കുന്നു. അവർ നടക്കുമ്പോഴും ഇരിക്കുമ്പോഴും യോഗനിദ്രയിൽ

ത്തന്നെ ആനന്ദിക്കുന്നു. ശ്രീ ശങ്കരാചാര്യർ ഇത്തരത്തിലുള്ള യതിവര്യന്മാരെക്കുറിച്ചാണ് ഇങ്ങനെ ചൊല്ലിയത്.

"വേദാന്തവാക്യേഷു സദാരമന്തോ
ഭിക്ഷാന്നമാത്രേണ ച തുഷ്ടിമന്തഃ
അശോകവന്തഃ കരുണൈകവന്തഃ
കൌപീനവന്തഃ ഖലുഭാഗ്യവന്തഃ"

(യതിപഞ്ചകം)

ആമയെപ്പോലെയാണ് അത്തരത്തിലുള്ള യോഗികൾ. ആമക്കു അതിന്റെ കൈകാലുകൾ മുഴുവൻ പുറത്തേക്കിടുവാനും യഥേഷ്ടം അകത്തേക്കു തന്നെ വലിച്ചെടുത്തു ഓട്ടിനുള്ളിൽ ഒതുക്കുവാനും കഴിവുണ്ട്. യോഗികൾക്കും കൈകാലുകളെന്ന പഞ്ചകർമ്മേന്ദ്രിയങ്ങളെ ഇഷ്ടാനുസരണം ഒതുക്കിനിർത്തുവാനും മനസ്സിനെ നിശ്ചലമാക്കി ആത്മാനന്ദത്തിൽ മുഴുകുവാനും കഴിവുണ്ട്. ശ്രീകൃഷ്ണഭഗവാൻ ഈ തത്വത്തെക്കുറിച്ചു ഉപദേശിച്ചതു് ശ്രദ്ധിക്കുക.

"യദാ സംഹരതേചായം
കൂർമ്മോ്ഽംഗാനീവ സർവ്വശഃ
ഇന്ദ്രിയാണീന്ദ്രിയാർത്ഥേഭ്യ-
സ്തസ്യപ്രജ്ഞാ പ്രതിഷ്ഠിതാ-"

(ശ്രീമദ്ഭഗവദ്ഗീത–2/58)

(ആമ എല്ലാ ഭാഗത്തുനിന്നും അവയവങ്ങളെ എന്നപോലെ സ്ഥിതപ്രജ്ഞൻ വിഷയങ്ങളിൽ നിന്നു് ഇന്ദ്രിയങ്ങളെ പിൻവലിക്കുമ്പോൾ ജ്ഞാനം ഉറയ്ക്കുന്നു).

164 * കുരുടനു പകലെന്നൊ രാത്രിയെന്നൊ വ്യത്യാസമില്ല. അവനു ബാഹ്യമായവെളിച്ചം നിഷ്പ്രയോജനം. അവനിൽ ജ്ഞാനവെളിച്ചമാണ് ബലവത്തായതു്. കുരുടനു അവന്റെ ശരീരാകാരം നിഷ്പ്രയോജനം. അവനു ചർമ്മദൃഷ്ടിക്ക് കാഴ്ച

യില്ലാത്തതിനാൽ ഉറക്കണ്ണ് സൂക്ഷ്മമായിരിക്കും. കുരുടന്നു വാഹനത്തിന്റെ ആകൃതി അതുസ്പർശിച്ചു കൊണ്ടു വർണ്ണിക്കുവാൻ സാദ്ധ്യമല്ല. *

വ്യാഖ്യാനം:– കുരുടന്നു രാവും പകലും തമ്മിൽ ഭേദമില്ലല്ലൊ. ജ്ഞാനിയേയും കുരുടനോടുപമിക്കാം. സദായോഗനിദ്രയിൽ ആത്മാനുഭൂതിയിൽ ആനന്ദിക്കുന്ന രാജയോഗിയും ഒരു കുരുടനെപ്പോലെയാണ്. രാവു പകലെന്ന ചിന്ത ആത്മജ്ഞാനിയെ അലട്ടുന്നില്ല. കുരുടന്നു കണ്ണുകാണുകയില്ലെങ്കിലും ആന്തരികമായ നിരീക്ഷണശക്തി കൂടുതലായിരിക്കും. അതുപോലെ ആത്മജ്ഞാനിയും ബാഹ്യപ്രപഞ്ചത്തെ സംബന്ധിച്ചേടത്തോളം ഒരു കുരുടനെപ്പോലെയാണെങ്കിലും അന്തർവശത്തു് ആത്മജ്യോതിസ്സിന്റെ പ്രഭാപൂരത്താൽ സർവ്വജ്ഞനായി പ്രശോഭിക്കുന്നു. ജ്ഞാനികൾക്കു ചർമ്മദൃഷ്ടിയുണ്ടെങ്കിലും അവരുടെ കാഴ്ച മുഴുവൻ അന്തർവശത്തു് ആത്മജ്യോതിസ്സിലാണ്. ബാഹ്യമായ സുഖഭോഗങ്ങളെ സംബന്ധിച്ചേടത്തോളം രാജയോഗി അന്ധനാണ്. അവയൊന്നുംതന്നെ അദ്ദേഹത്തെ ആകർഷിക്കുന്നില്ല. രാജയോഗി സദാ ചിദാകാശത്തിലാണ് ശ്രദ്ധിക്കുന്നതു്. അവക്കു ഇന്ദ്രിയനിഗ്രഹത്താൽ ജ്ഞാനപ്രകാശം അന്തർവശത്തിൽ കൂടുതലായിരിക്കും. യോഗി സത്യത്തെ സാക്ഷാൽക്കരിക്കുവാൻ–സൂക്ഷ്മവും നിത്യവും ശുദ്ധവും പരമാനന്ദപ്രദവുമായ പരമാത്മസത്യത്തെ അനുഭവിച്ചറിയുവാൻ–അസത്യവും അനിത്യവും അസുഖവുമായ സ്ഥൂലപ്രപഞ്ചത്തിൽനിന്നും ശ്രദ്ധയകററി അന്തരാത്മാവിൽ അനുസന്ധാനം ചെയ്തുകൊണ്ടു ആനന്ദിക്കുന്നു. ആത്മബോധത്താൽ സദാ ആത്മാരാമനായി കഴിയുന്നു. കുരുടന്നു ഒരു വാഹനത്തിന്റെ ആകൃതി കൈകൊണ്ടുതൊട്ടു വിവരിക്കാനാകാത്തതുപോലെ, ആത്മ

തത്വമറിയാത്തവന്ന്—ആത്മബോധമില്ലാത്തവന്ന്—ആത്മാനന്ദമെന്തെന്ന് വ്യക്തമാക്കിത്തരുവാൻ കഴിയുകയില്ല. കാഴ്ചയില്ലാത്ത അന്ധന്ന രൂപം കണ്ടറിയുവാൻ സാധിക്കാത്തതുപോലെ, ജ്ഞാനദൃഷ്ടിയില്ലാത്തവന്ന്—യോഗമാർഗ്ഗത്തിൽ ചരിക്കാത്തവന്ന്—ആനന്ദപ്രാപ്തിയും ഈശ്വരസാക്ഷാൽക്കാരവും ജീവന്മുക്തിപദവുമില്ല. അതിനാൽ വിവേകിയായ മനുഷ്യൻ ഇന്ദ്രിയനിഗ്രഹത്തിലും മനോനിയന്ത്രണത്തിലും ശ്രദ്ധ പതിപ്പിക്കണം. എങ്കിൽ നിത്യാനന്ദപദം പൂകുവാനും ജീവന്മുക്തനാകുവാനും സാധിക്കും.

165. * കൈവിരലുകൾകൊണ്ട ജപം സാദ്ധ്യമല്ല. നാവുകൊണ്ടും സാദ്ധ്യമല്ല. മനോവ്യാപാരംകൊണ്ട ശിവസാക്ഷാൽക്കാരം സാദ്ധ്യമല്ല. കൈകൊണ്ടുള്ളതല്ല കർമ്മം; കാലുകൊണ്ടുള്ളതുമല്ല. അല്ലയോ മനസ്സേ! നിഷ്കാമകർമ്മം ചെയ്യൂ. നിഷ്കാമിക്കേ ലോകരഹസ്യം ദൃശ്യമാവുകയുള്ളൂ. *

വ്യാഖ്യാനം :— കൈവിരലുകളുപയോഗിച്ച് ജപമാലയുടെ സഹായത്താൽ ജപിച്ചുകൊണ്ട് മനസ്സ് സ്ഥിരമാവുകയില്ല. നാവുകൊണ്ട എത്രതന്നെ ജപിച്ചാലും മനസ്സ ശുദ്ധമാവുകയില്ല. മനസ്സ് ബാഹ്യമായി വ്യാപരിക്കാതിരിക്കുക എന്നതാണ് ജപരഹസ്യം. നാമം ജപിക്കുമ്പോഴും മനസ്സ് ബാഹ്യവിഷയങ്ങളിൽത്തന്നെ വ്യാപരിക്കുന്നതായാൽ അത്തരം ജപംകൊണ്ടെന്തുപ്രയോജനം? അത്തരം ജപംകൊണ്ട ശിവസാക്ഷാൽക്കാരം സാദ്ധ്യമല്ല. ആത്മദർശനം സ്വാനുഭവമാവുകയില്ല രാജയോഗാചാര്യനായ ബ്രഹ്മാനന്ദസ്വാമി ശിവയോഗി ചൊല്ലിയത് ശ്രദ്ധിക്കുക.

"ഓം'മെന്നു വായിനാൽ നീട്ടിച്ചൊന്നാൽ
ആമൊ പ്രണവദ്ധ്വനിമുഴക്കം
നീ മകാരത്തെ സുഷു്മ്നാഗ്രത്തിൽവെച്ചു
ഊമയെപ്പോലിരി ജ്ഞാനപ്പെണ്ണേ."

(ജ്ഞാനക്കമ്മി)

മഹാത്മജി പ്രാൎത്ഥനയെക്കുറിച്ചു പറഞ്ഞ സാരഗൎഭമായ വാക്കുകൾ ഇവിടെ ഉദ്ധരിക്കട്ടെ :

"ആരാധനയും പ്രാൎത്ഥനയും മററും നടത്തേണ്ടതു് ചുണ്ടുകൾകൊണ്ടല്ല; ഹൃദയംകൊണ്ടാണ്. ആരാധനയും പ്രാർത്ഥനയുമൊന്നും വാചാലതയുടെ വിളയാട്ടമല്ല; ചുണ്ടുകളിൽ മാത്രം തങ്ങിനില്ക്കുന്ന സ്തുതിവചസ്സുകളുമല്ല. ഹൃദയത്തിൻെറ ആഴങ്ങളിൽ നിന്നാണവ ഉറവെടുക്കുന്നതു്. പ്രാർത്ഥനയ്ക്കു ഭാഷ വേണമെന്നില്ല. അതിന്നു് ഇന്ദ്രിയവിഷയകമായ പ്രയത്നമൊന്നുമാവശ്യമില്ല. പദങ്ങൾ വെറുതെ ആവർത്തിച്ചു് ഉച്ചരിക്കുകയോ, ആ ഉച്ചാരണം വെറുതെ കേൾക്കുകയോ ചെയ്യുന്നതല്ല പ്രാർത്ഥന. അർത്ഥശൂന്യമായ ഏതെങ്കിലുമൊരു സൂത്രത്തെ വെറുതെ ആവർത്തിക്കുന്നതുമല്ല അതു്. ആത്മാവിനെ തട്ടിയുണർത്തുന്നതിനു സാധിക്കുന്നില്ലെങ്കിൽ രാമനാമം എത്ര തവണ ആവർത്തിച്ചാലും ഫലമൊന്നുമില്ല."

യോഗിവര്യനായ കബീറിൻെറ ദിവ്യവാണികളുടെ പൊരുൾ മനസ്സിലാക്കുക :

"രാമ, രാമ എന്നു വെറുതെ ആവർത്തിച്ചു ചൊല്ലിയതുകൊണ്ടു നിനക്കു രക്ഷകിട്ടുമെങ്കിൽ, തീർച്ചയായും "പഞ്ചസാര, പഞ്ചസാര" എന്നു ആവർത്തിച്ചാൽ നിൻെറ വായ മധുരിക്കണം. "തീ, തീ" എന്നു കൂടെക്കൂടെ പറഞ്ഞാൽ നിൻെറ കാലടികൾ പൊള്ളുമെങ്കിൽ, "വെള്ളം, വെള്ളം" എന്നാവർത്തിച്ചാൽ നിൻെറ ദാഹം

തീരുമെങ്കിൽ, ''ആഹാരം, ആഹാരം'' എന്നാവർത്തിച്ച പറഞ്ഞാൽ നിന്റെ വിശപ്പ മാറുമെങ്കിൽ, തീർച്ചയായും ''രാമ, രാമ'' എന്ന ആവർത്തിച്ച പറഞ്ഞാൽ നിനക്ക രക്ഷയുണ്ടാകം.''

സാക്ഷിസ്വരൂപനായ ശിവന്റെ മഹിമ മനഃസങ്കല്പം കൊണ്ട് അറിയുകയില്ല. അതായത്, ചപല മനസ്സിൽ ആത്മാനുഭൂതിയുളവാകുകയില്ല. മനസ്സിന്റെ ചലനം നിലച്ചാൽമാത്രമെ ആത്മദർശനമുണ്ടാവുകയുള്ളു. മനോ വ്യാപാരങ്ങൾ ശിവങ്കലേക്കെത്തിക്കുകയില്ല. ചിത്തവൃത്തിനിരോധമെന്ന യോഗസാധനയാണിതിന്നാവശ്യം. കാലുകൊണ്ടോ കൈകൊണ്ടോ ചെയ്യുന്ന കർമ്മങ്ങൾ ഒന്നും തന്നെ നിഷ്കാമ കർമ്മമാകയില്ല. ഭൗതികമായ ഏതു പ്രവൃത്തിയിലും ആഗ്രഹം ഉൾക്കൊണ്ടിരിക്കും. യോഗം—നിശ്ചിന്തമായ ധ്യാനം—ഒന്നുമാത്രമാണ് നിഷ്കാമകർമ്മം. ആയത് കർമ്മവാസനകളെ നശിപ്പിച്ച നിഷ്കാമപദത്തിലെത്തിക്കുന്നു; നിർഗ്ഗുണപദത്തിലെത്തിക്കുന്നു. അതിനാൽ, നിഷ്കാമഭാവനയെന്ന പരമാത്മധ്യാനത്താൽ ജീവിതരഹസ്യമറിയുക; ജീവിതലക്ഷ്യം പൂകുക.

''യത്രോപരമതേ ചിത്തം
നിരുദ്ധം യോഗസേവയാ
യത്ര ചൈവാത്മനാത്മാനം
പശ്യന്നാത്മനി തുഷ്യതി''

(ശ്രീമദ്ഭഗവദ്ഗീത–6/20)

(യോഗാനുഷ്ഠാനംകൊണ്ടു വിഷയങ്ങളിൽ വ്യാപരിക്കാതെ ചിത്തം എപ്പോൾ തീരെയടങ്ങുമോ, എപ്പോഴാണോ ശുദ്ധമായ ചിത്തംകൊണ്ട് ആത്മാവിനെ കണ്ടുകൊണ്ടു ആത്മാവിൽത്തന്നെ സന്തോഷിക്കുന്നുവോ അതാണ് ശരിയായ യോഗം).

166 * സാധകൻ തൻെറ അഭ്യാസം ഒരു ഘടിക നേരംപോലും കുറയ്ക്കരുതു്. മനസ്സ് ഇടവിടാതെ അഭ്യാസത്തിൽതന്നെ നിലനിർത്തണം. *

വ്യാഖ്യാനം:— യോഗസാധനയിൽ സാധകൻ ശ്രദ്ധിക്കേണ്ട പ്രധാന കാര്യമാണ് ഇവിടെ വെളിവാക്കുന്നതു്. രാജയോഗാഭ്യാസാരംഭത്തിൽ സാധകൻ ഒരു സെക്കൻറു സമയംപോലും അഭ്യാസം കുറയ്ക്കരുതു്. ക്ലിപ്തപ്പെടുത്തപ്പെട്ട സമയം മുഴുവൻ സാധകൻ ആത്മധ്യാനത്തിൽത്തന്നെ മുഴുകണം. എങ്കിൽ മാത്രമെ ആത്മാനന്ദാനുഭൂതി അവനു ലഭ്യമാവുകയുള്ളു. ഒരുനാൾകൊണ്ടോ ഒരു മാസംകൊണ്ടോ ഒരു വർഷംകൊണ്ടോ നേടുവാൻ കഴിയുന്ന ഒന്നല്ല ആത്മദർശനം. ഇടതടവില്ലാത്ത അഭ്യാസംകൊണ്ടുമാത്രമേ സാധകൻെറ മനസ്സ് നിർമ്മലമായി, നിശ്ചലമായി ആത്മാവിൽ സുസ്ഥിരമാവുകയുള്ളു. ആഴ്ചയിൽ രണ്ടുദിവസം യോഗാഭ്യാസവും ബാക്കി ദിവസങ്ങളിൽ ഭോഗാസ്വാദനവുമായാൽ ആത്മബോധം ഒരിക്കലും സിദ്ധിക്കുകയില്ല— ഒരിക്കൽ സാധനയിൽ അമാന്തം കാണിച്ചാൽ പിന്നീടതു നികത്തുവാൻ സാധിച്ചില്ലെന്നു വരും. അതിനാൽ സാധകൻ നിത്യവും നിശ്ചിതസമയത്ത് മുടങ്ങാതെ യോഗസാധന ചെയ്യണം. ഭഗവാൻ ശ്രീ സത്യസായിബാബ സാധനയെക്കുറിച്ച അരുളിച്ചെയ്ത അമൃതവാണി ശ്രദ്ധിക്കുക.

''സാധനയിൽ തന്മയനായിരിക്കുക. ഒരിക്കൽ അതിന്നു് തീരുമാനമെടുത്താൽ, പിന്നെ മനശ്ചാഞ്ചല്യമുണ്ടാവരുതു്. ബസ്സ് ഓടിക്കൊണ്ടിരിക്കുമ്പോൾ പൊടിപടലം മേഘംപോലെ പിന്നിലടിഞ്ഞുകൂടും. ബസ്സ് പെട്ടെന്നു് നിന്നാൽ മാത്രമെ ബസ്സിലുള്ള യാത്രക്കാരുടെ മുഖം പൊടികൊണ്ടു മൂടുകയുള്ളു. അതുകൊണ്ടു് മുമ്പോട്ടുള്ള

ഗമനം തുടർന്നുകൊണ്ടിരിക്കുക. നിരന്തരസാധനയിൽ മുഴുകുക എന്നാൽ ബാഹ്യലോകത്തിലെ ധൂളിപടലം നിങ്ങളെ അലട്ടുകയില്ല. ദീപത്തിന്റെ നേർക്കു മുന്നോട്ടു നടക്കുക. അപ്പോൾ നിഴൽ പിന്നിൽ പതിയുന്നു. നിങ്ങൾ അതിൽനിന്നു അകന്നുപോയാൽ സ്വന്തം നിഴലിനെ പിന്തുടരേണ്ടതായിവരും. നിമിഷംപ്രതി ഭഗവാന്റെ അരികിലേക്കു ഓരോ കാൽച്ചുവട് വെക്കുക. അപ്പോൾ മായ — നിഴൽ പിൻവാങ്ങും. ഈശ്വരനെ ധ്യാനിക്കാതെ, ഈശ്വരസാക്ഷാൽക്കാരത്തിന്നുവേണ്ടി സാധനയനുഷ്ഠിക്കാതെ സമയം നിഷ്പ്രയോജനമാക്കിയതിനുശേഷം പശ്ചാത്തപിച്ചിട്ട് കാര്യമില്ല. പുരകത്തുമ്പോൾ കിണർ കുഴിക്കാൻ ശ്രമിച്ചിട്ടെന്തു് ഫലം?''

**167** * പെട്ടിയിൽ അടച്ചുവെച്ച വിത്ത് മുളയ്ക്കുകയില്ല, കായ്ക്കുകയുമില്ല. അതു മണ്ണിൽ നട്ടാൽ മുളച്ചു കായ്ക്കുന്നു. അതിനാൽ നാം അഭ്യസിച്ചു് അനുഭവിക്കണം. നിന്റെ സുഖത്തിന്നും ദുഃഖത്തിന്നും നീ തന്നെ കാരണം. *

വ്യാഖ്യാനം:— ഒരു പെട്ടിയിലിട്ടടച്ച വിത്ത് മുളച്ചിലവരികയൊ കായ്ക്കുകയൊ ചെയ്യാത്തതുപോലെ, രാജയോഗവിദ്യ സദ്ഗുരുവിങ്കൽനിന്നും ലഭിച്ചതുകൊണ്ടുമാത്രം പ്രയോജനമായില്ല; അതുകൊണ്ടുമാത്രം ആത്മാനന്ദമോ ആത്മബോധമോ ജീവന്മുക്തിയോ ഉണ്ടാവുകയില്ല. വിത്ത് മണ്ണിൽ കുഴിച്ചിട്ടു വളംചേർത്തു നല്ലപോലെ നനച്ചാൽമാത്രം മുളച്ചു വളർന്നു പുഷ്പിച്ചു കായ്ക്കുന്നു. അതുപോലെ, രാജയോഗവിദ്യയാകുന്ന വിത്തിനെ യമനിയമങ്ങളാകുന്ന വളംചേർത്തു, ഭക്തിയാകുന്ന ജലം തളിച്ചു്, ശ്രദ്ധയാകുന്ന നിരന്തര ശുശ്രൂഷചെയ്തു് (നിരന്തരാഭ്യാസം)

ആത്മാനന്ദമെന്ന മോക്ഷഫലം സമ്പാദിക്കണം. നാം സ്വയം അഭ്യസിച്ച അനുഭവിക്കേണ്ടുന്ന ഒന്നാണിതു്. ദൈവം എല്ലാം തരുമെന്നു കരുതി യോഗസാധനചെയ്യാതെ അലസനായിരുന്നാൽ നിരാശയും ദുഃഖവുമായിരിക്കും ഫലം. വിശപ്പടങ്ങണമെങ്കിൽ നാം ആഹാരം കഴിക്കുക തന്നെവേണം. ദാഹം തീരണമെങ്കിൽ നാം വെള്ളം കുടിക്കുകതന്നെ വേണം. മററൊരാരം ഭക്ഷണം കഴിച്ചതുകൊണ്ടോ വെള്ളം കുടിച്ചതുകൊണ്ടോ നമുക്കു യാതൊരു ഗുണവുമില്ല. എന്നുമാത്രമല്ല, ദാഹവും വിശപ്പും ദൈവം തീർത്തുതരുമെന്നു സങ്കല്പിച്ച് അനങ്ങാതിരുന്നാൽ, പ്രയത്നിക്കാതിരുന്നാൽ മരണംമാത്രം ഗതി. ശാശ്വതമായ സുഖത്തിന്നു്— ആത്യന്തികമായ ദുഃഖനിവൃത്തിക്കു്— മോക്ഷത്തിന്നു— വേണ്ടമാർഗ്ഗം (യോഗമാർഗ്ഗം) അറിഞ്ഞു കഴിഞ്ഞാൽ, സാധകൻ ആചാര്യോപദേശപ്രകാരം വൈരാഗ്യത്തോടും ശ്രദ്ധയോടും യോഗാനുഷ്ഠാനം ചെയ്തു്— നിരന്തരം അഭ്യസിച്ച ജീവന്മുക്തനാകണം. ഒരുവൻെറ സുഖത്തിന്നും ദുഃഖത്തിന്നും അവനവൻ തന്നെയാണ് ഉത്തരവാദി. ബദ്ധനാകുന്നതും മുക്തനാകുന്നതും അവനവൻെറ മനസ്സുകൊണ്ടുതന്നെയാണെന്നു നല്ലപോലെ സാധകന്മാർ ധരിക്കണം. മനസ്സ് ഇന്ദ്രിയവിഷയങ്ങളിലേക്കു ചെന്നു പതിച്ചാൽ ബന്ധനവും നിത്യദുഃഖവും ഫലം. മനസ്സ് ആത്മാഭിമുഖമായി യോഗസാധനയിൽ മുഴുകിയാൽ മോക്ഷവും നിത്യാനന്ദവും സിദ്ധിക്കുന്നു. ശ്രീ ശങ്കരാചാര്യരുടെ ദിവ്യോപദേശം ശ്രദ്ധിച്ച മനസ്സിലാക്കുക:

"തസ്മാന്മനഃ കാരണമസ്യ ജന്തോഃ
ബന്ധസ്യ മോക്ഷസ്യ ച വാ വിധാനേ
ബന്ധസ്യ ഹേതുർമലിനം രജോഗുണൈഃ
മോക്ഷസ്യ ശുദ്ധം വിരജസ്തമസ്കം"

(വിവേകചൂഡാമണി)

(അതിനാൽ മനുഷ്യന്റ ബന്ധമോ മോക്ഷമോ ഉണ്ടാകാൻ കാരണം മനസ്സാകുന്നു. രജോഗുണകാര്യങ്ങളാൽ കലുഷിതമായ മനസ്സ് ബന്ധനത്തിനു കാരണമാകുന്നു. രജസ്സും തമസ്സും തീരെയററ നിർമ്മലമായ മനസ്സ് മോക്ഷത്തിനു ഹേതുവാകുന്നു). സത്യദർശിയായ ഋഷി മന്ത്രിച്ചതും നല്ല പോലെ ശ്രദ്ധിക്കുക.

"ചിത്തമേവ ഹി സംസാരസ്തത് പ്രയത്നേന ശോധയേത്
യച്ചിത്തസ്തന്മയോ ഭവതി ഗുഹ്യമേതത് സനാതനം"

(ചിത്തംതന്നെയാണ് പ്രപഞ്ചം. അതുകൊണ്ട് പ്രയത്നം ചെയ്ത് അതിനെ ശുദ്ധമാക്കണം. ഒരുവൻെറ മനസ്സ് എപ്രകാരമാണോ അപ്രകാരംതന്നെയാണ് അവൻെറ ഗതിയും എന്നുള്ളതു് ഒരു സനാതനരഹസ്യമാണ്).

168 * മററൊരാൾക്ക് വിളമ്പിയതു് നാം തിന്നരുതു്. നാം വേറെതന്നെ ഇലവെച്ചു ഉണ്ണണം. *

വ്യാഖ്യാനം:— അന്യന്മാരുടെ ആത്മാനുഭൂതികളും യോഗാനന്ദാനുഭവങ്ങളും കേട്ടതുകൊണ്ടോ അതിനെക്കുറിച്ചു വായിച്ചറിഞ്ഞതുകൊണ്ടോ നമുക്കു ദുഃഖനിവൃത്തിയുണ്ടാവുകയില്ല; നിത്യാനന്ദമുണ്ടാവുകയില്ല; ആത്മസാക്ഷാൽക്കാരമുണ്ടാവുകയില്ല. സ്വന്തമായി ഇലവെച്ചുണ്ടാൽമാത്രമെ ഏതൊരാൾക്കും വിശപ്പടങ്ങുകയും തൃപ്തിയാവുകയുമുള്ളു. അതുപോലെ രാജയോഗസാധന സ്വയം അഭ്യസിച്ചു് ബ്രഹ്മാനന്ദം അനുഭവിക്കണം. മററൊരാൾക്ക് വിളമ്പിയതു് നാം തിന്നുന്നതു് പരിഹാസ്യമാകുന്നതുപോലെ മററുള്ളവരുടെ യോഗാനുഭൂതികൾ നാം ഏററു പാടിയതുകൊണ്ട് യാതൊരു നേട്ടവുമില്ല. നാം സാധാരണ മററുള്ളവരുടെ പ്രസംഗങ്ങളിലും പുസ്തകങ്ങളിലും മാത്രം സംതൃപ്തരാവുക എന്ന സ്വഭാവക്കാരാണ്. പ്രസം

ഗത്തിലെ തത്വങ്ങൾക്കോ ഗ്രന്ഥങ്ങളിൽ വെളിവാക്കപ്പെടുന്ന സിദ്ധാന്തങ്ങൾക്കോ അനുസരിച്ചു ജീവിതം രൂപാന്തരപ്പെടുത്തുവാൻ പ്രായേണ നാം മുതിരാറില്ല. സത്യം മനസ്സിലാക്കുവാനും ആയതു് സാക്ഷാൽക്കരിക്കുവാനും നാം സ്വയം തയ്യാറാവുകയും പ്രയത്നിക്കുകയും വേണം. എന്നാൽ മാത്രമെ നമുക്കു ആത്യന്തികമായ ദുഃഖനിവൃത്തിയും നിരതിശയമായ ആനന്ദപ്രാപ്തിയും കൈവരികയുള്ളൂ.

ശ്രീ ബുദ്ധഭഗവാൻ നിർവ്വാണം പൂകുന്നതിന്നു് തൊട്ടു് മുമ്പ് തന്റെ പ്രിയശിഷ്യനും ദുഃഖിതനുമായ ആനന്ദന്നു് നൽകിയ സാരഗർഭമായ ഉപദേശം ശ്രദ്ധേയമാണ്:

''ആനന്ദാ, എന്നെ ഓർത്തു നീ കരയാതെ; എന്നെക്കുറിച്ചു ചിന്തിക്കാതിരിക്കുക. ഞാൻ പോവുകയാണ്. നിങ്ങളുടെ മോക്ഷത്തിനായി സ്ഥിരോത്സാഹത്തോടെ പ്രയത്നിക്കുകകക. ഇന്നത്തെ എന്റെ നില— ബുദ്ധപദം— ഞാൻ കഠിനമായി പ്രയത്നിച്ചുണ്ടാക്കിയതാണ്. നിങ്ങളും അത്തരത്തിൽ അദ്ധ്വാനിച്ചു് എന്റെ ഇന്നത്തെ നിലയിലെത്തുക.''

ശ്രീ ശങ്കരാചാര്യരുടെ സാരോപദേശവും ഗ്രഹിക്കുക:

“വസ്തുസ്വരൂപം സ്ഫുട ബോധചക്ഷുഷാ
സ്വേനൈവ വേദ്യം നതു പണ്ഡിതേന
ചന്ദ്രസ്വരൂപം നിജചക്ഷുഷൈവ
ജ്ഞാതവ്യമന്യൈരവഗമ്യതേ കിം?”

(വിവേകചൂഡാമണി)

(നിർമ്മലമായ ജ്ഞാനചക്ഷുസ്സുകൊണ്ടു് ആത്മസ്വരൂപം അവനവൻ തന്നെ അറിയണം. അല്ലാതെ, ഏതെങ്കിലും പണ്ഡിതൻ അറിഞ്ഞതുകൊണ്ടു് തനിക്കു പ്രയോജനമൊന്നുമില്ല. ചന്ദ്രന്റെ സ്വരൂപം സ്വന്തം കണ്ണുകൊണ്ടു

കണ്ടറിയണം; മററാരെങ്കിലും അറിഞ്ഞതുകൊണ്ട അവന്ന വന്ന് എന്തുകാര്യം?)

169 * ചോറു് മണപ്പിച്ചതുകൊണ്ട വിശപ്പടങ്ങുകയില്ല; ഉണ്ണുകതന്നെ വേണം. അതുപോലെ സ്വാനുഭവത്താൽ മാത്രമേ നിത്യാനന്ദസിദ്ധിയുണ്ടാവുകയുള്ളു. കയ്യിൽ പഞ്ചസാര പിടിച്ചതുകൊണ്ട നിനക്ക മധുരം അറിയുകയില്ല. പഞ്ചസാര വായിലിട്ട മധുരമറിയുക തന്നെ വേണം. അനുഭവം എന്നാൽ ഇതാണു്. പുസ്തകജ്ഞാനം സംശയങ്ങളും വാദങ്ങളും വദ്ധിപ്പിക്കുകയേ ഉള്ളു. സ്വാനുഭവത്തിന്നതല്ല. അനുഭവജ്ഞാനം രാജകല്പനപോലെയാണു്. പുസ്തകജ്ഞാനം പ്രജാവാക്യംപോലെയും. "സത്യം" സ്വാനുഭവപ്പെട്ടുത്തിയവന്നു എതിരാളിയില്ല *

വ്യാഖ്യാനം:—അന്നം മണപ്പിച്ചാൽ വയറുനിറഞ്ഞു വിശപ്പടങ്ങുക എന്നതില്ലാത്തതുപോലെയും ഉണ്ടാൽ മാത്രം വിശപ്പടങ്ങുന്നതുപോലെയും യോഗഗ്രന്ഥങ്ങൾ വായിക്കുന്നതിൽ മാത്രം തൃപ്തിയടയാതെ യോഗസാധന ചെയ്തു ആത്മാനന്ദം എന്ന ഭക്ഷണം കഴിച്ചുതന്നെ ജീവൻെറ വിശപ്പ് മാററണം, ജീവന്മുക്തനാകണം. യോഗാനന്ദത്തെക്കുറിച്ചു് കേട്ടതുകൊണ്ടോ വായിച്ചതുകൊണ്ടോ മാത്രം വലിയ പ്രയോജനമില്ല. സ്വാനുഭവത്തിൽ മാത്രമാണു് ആനന്ദം. അനുഭവമാണു് യാഥാത്ഥ്യം. ശ്രീ വിവേകാനന്ദ സ്വാമികളുടെ സാരോപദേശം ശ്രദ്ധിക്കുക.

''മതമെന്നു പറഞ്ഞാൽ അനുഭൂതിയാണു്. ഇതിൽ കുറഞ്ഞതൊന്നുമല്ല. ചില സിദ്ധാന്തങ്ങളിലും നിഗമനങ്ങളിലും വിശ്വസിക്കുന്നതുകൊണ്ടുമാത്രം ഒരു മെച്ചവും നിങ്ങൾക്കുണ്ടാവാൻ പോകുന്നില്ല. ഭാരതത്തിലെ ആദ്ധ്യാ

ത്മീകാന്തരീക്ഷത്തിൽനിന്നു വന്ന ശക്തിമത്തായ വാക്കാണു് അനുഭൂതി. ''ഭഗവാനെ കാണണം.'' ധൃഷ്ടവും ധീരവുമായ വാക്കുകളാണവ. മതം അനുഭവപ്പെടാനുള്ളതാണു്, കേരംക്കാനുള്ളതു മാത്രമല്ല. തത്തയെപ്പോലെ വല്ല സിദ്ധാന്തവും പഠിക്കുന്നതല്ല മതം.''

(വിവേകാനന്ദസാഹിത്യസർവ്വസ്വം)

പഞ്ചസാര കയ്യിൽ വെച്ചതുകൊണ്ടു പഞ്ചസാരയുടെ മാധുര്യം അറിയുകയില്ല; അതുവായിലിട്ടു രസം ആസ്വദിക്കുകതന്നെ വേണം. അതുപോലെ ആത്മാനന്ദമെന്ന മോക്ഷപദം പ്രാണമനസ്സുകളുടെ സ്വസ്ഥതയിൽത്തന്നെ അനുഭവിക്കേണ്ടതാണ്. ഗ്രന്ഥങ്ങളിൽ ബ്രഹ്മാനന്ദത്തെക്കുറിച്ചും ആത്മദർശനത്തെക്കുറിച്ചും കണ്ടതുകൊണ്ടോ വായിച്ചറിഞ്ഞതുകൊണ്ടോ, രാജയോഗവിദ്യ സദ്ഗുരുവിൽനിന്നു ലഭിച്ചു എന്നതുകൊണ്ടുമാത്രമോ, ആത്മബോധമുള്ള യോഗിവര്യനെ ദർശിച്ചു എന്നതുകൊണ്ടോ ഒരാരംക്കു ആത്യന്തികമായ ദുഃഖനിവൃത്തിയുണ്ടാവുകയില്ല; ജീവന്മുക്തനാവുകയില്ല. ആ ഗ്രന്ഥങ്ങളിൽ വെളിവാക്കപ്പെട്ട ആത്മതത്വം ശ്രവണമനനനിദിദ്ധ്യാസനങ്ങളിൽക്കൂടി സാക്ഷാൽക്കരിച്ചാൽ മാത്രമെ, സദ്ഗുരുവിൽനിന്നും ഗ്രഹിച്ച രാജയോഗസാധന നിത്യവും ശ്രദ്ധയോടും ഭക്തിയോടും അഭ്യസിച്ചാൽ മാത്രമെ, സാധകനു നിത്യാനന്ദപ്രാപ്തിയുണ്ടാവുകയുള്ളൂ. പുസ്തകജ്ഞാനത്താൽ സംശയം വദ്ധിക്കുന്നു. കൂടുതൽ പുസ്തകങ്ങരം വായിക്കുക എന്നതു് വാസനയായി രൂപാന്തരപ്പെടുന്നു. യോഗസാധന ചെയ്യാതെ അധികസമയവും പുസ്തകവായനയിൽ മുഴുകുന്നു. ആത്മദശനത്തിന്നു് ബുദ്ധിയല്ല വികസിക്കേണ്ടതു്; അതിന്നു് ഹൃദയമാണു് ശുദ്ധമാകേണ്ടതു്. ഈ പരമതത്വം സാധകന്മാർ നല്ലപോലെ ധരിക്കണം.

പുസ്തകങ്ങൾ ഒരു പരിധിയോളം സഹായകമാണ്; ആത്മതത്വം ഗ്രഹിക്കുവാൻ മാത്രം. അതിൽപിന്നെ നിരന്തരസാധനയാണ് മുഖ്യം. മനോമാലിന്യങ്ങളെ അകററാനുള്ള യോഗസാധനയാണ് പരമപ്രധാനം. സ്വാനുഭവംകൊണ്ടേ സംശയങ്ങൾ നീങ്ങുകയുള്ളു. ആത്മദർശനം സിദ്ധിച്ച യോഗിയുടെ ജ്ഞാനം പരമാധികാരമുള്ള രാജകല്പനപോലെയാണ് അനുഭവമില്ലാത്തവരുടെ അറിവ് ആരും ചെവിക്കൊള്ളാത്ത പ്രജാവാക്യം പോലെയും. ആതിരമായിരം വർഷങ്ങൾക്കുമുമ്പ് പർണ്ണശാലകളിൽ നിന്നും ഗിരിഗഹ്വരങ്ങളിൽനിന്നും പ്രഖ്യാപിതമായ സനാതനപ്രബോധനങ്ങൾ ഇന്നത്തെ മനുഷ്യനും അഭയകേന്ദ്രമായി ശ്രദ്ധിക്കാനിടവരുന്നതിന്റെ രഹസ്യമതാണ്.

"ധർമ്മ ഏവ ഹതോ ഹന്തി, ധർമ്മോ രക്ഷതി രക്ഷിതഃ"

(ധർമ്മത്തെ ഹനിച്ചാൽ ധർമ്മം ഹനിക്കും; ധർമ്മത്തെ രക്ഷിച്ചാൽ ധർമ്മം രക്ഷിക്കുകയും ചെയ്യും)

"സത്യമേവ ജയതേ നാഽനൃതം"

(സത്യം എപ്പോഴും ജയിക്കും, ഒരിക്കലും അസത്യം ജയിക്കില്ല)

"ത്യാഗേനൈകേഽമൃതത്വമാനശുഃ"

(ത്യാഗം കൊണ്ടുമാത്രമാണ് അമൃതത്വം ലഭിക്കുക)

"ന ഹി കല്യാണകൃത് കശ്ചിദ് ദുർഗ്ഗതിം താത ഗച്ഛതി"

(നന്മചെയ്യുന്നവനൊരുനാളും നികൃഷ്ടഗതിയെ പ്രാപിക്കുന്നതല്ല നിശ്ചയം)

"വാളെടുക്കുന്നവൻ വാൾകൊണ്ടുതന്നെ നശിക്കും" "ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ; അവർ ദൈവത്തെ കാണും." ഇത്തരം സാരോപദേശങ്ങൾ—ആപ്തവചനങ്ങൾ സനാതനമായി നിലനില്ക്കുന്നു. സ്വാനുഭവമില്ലാത്ത,

ആത്മബോധമില്ലാത്ത പാമരന്മാരുടെ വാക്യങ്ങൾ ആരും ചെവിക്കൊള്ളുന്നില്ല, ശ്രദ്ധിക്കുന്നില്ല, ഓർമ്മിക്കുന്നില്ല. വെള്ളത്തിൽ വരച്ച വരപോലെ ക്ഷണനേരംകൊണ്ടു മാഞ്ഞു പോകുന്നു; വിസ്മരിച്ചു പോകുന്നു. അതിനാൽ സ്വാനുഭവമാണ് പരമപ്രധാനം. ശ്രീ വാഗ്ഭടാനന്ദ ഗുരുദേവർ ഈ തത്വത്തെക്കുറിച്ചു ഇങ്ങനെ പ്രസ്താവിച്ചിരിക്കുന്നു:

"ആത്മാനന്ദാനുഭൂതി സിദ്ധിച്ചാൽ ധർമ്മാമൃത പ്രവാഹം അനവച്ഛിന്നധാരമായി പൊട്ടിപ്പുറപ്പെടുന്നു. ഈ ജ്ഞാനാനന്ദാത്മാവിൻെറ സന്നിധിയിൽ നിന്നു ധ്യാനത്തിൽ ഉണർന്നവരാണ് ധർമ്മരശ്മികൾകൊണ്ട് പലപ്പോഴും ലോകത്തെ പ്രകാശപ്പിച്ചിട്ടുള്ളതെന്നും, അവരായിരുന്നു അധർമ്മങ്ങൾക്കു കീഴടങ്ങാതെ വിജയിച്ചിരുന്നതെന്നും നിങ്ങൾ ഓർക്കണം. ധ്യാനാമൃതത്തിൽ മുഴുകി ഉണർന്നു പൊങ്ങിവരുന്ന ആത്മവേദികളുടെ ധർമ്മ ശാസനങ്ങളെയാകട്ടെ, കാലാഗ്നിയിൽ ലോകംവെന്തു വെണ്ണീറാകുന്നതുവരെ ജനങ്ങൾ ആദരിക്കുന്നു. എത്ര മാത്രം ആക്ഷേപങ്ങൾ നേരിട്ടിട്ടും ജനങ്ങൾ ആ മഹാത്മാക്കളെ സാദരം സ്മരിച്ചു വരികയുംചെയ്യുന്നു." (ആത്മ വിദ്യ)

ശ്രീ വിദ്യാരണ്യസ്വാമികൾ ഈ ധർമ്മരഹസ്യത്തെ വെളിവാക്കിയത് ശ്രദ്ധിക്കുക:

"ധർമ്മമേഘമിമംപ്രാഹു-
സ്സമാധിം യോഗവിത്തമാഃ
വർഷത്യേഷ യതോ ധർമ്മാ-
മൃത ധാരാസഹസ്രശഃ"

(പഞ്ചദശി)

(ഈ സമാധി, അനേകവിധത്തിലുള്ള ധർമ്മാമൃത ധാരകളെ വർഷിക്കുന്നതുകൊണ്ട് ഉയർന്ന യോഗികൾ ഇതിനെ ധർമ്മ

മേഘമെന്നു് പറയുന്നു). ഇത്തരത്തിൽ ആത്മാനുഭൂതി നേടി സമാധിയിൽനിന്നും ഉണർന്ന മഹാത്മാക്കളിൽ അനശ്വരമായ ഒരു ധാർമ്മിക നിലയും അന്യാദൃശമായ ഒരു സ്വാതന്ത്ര്യാവസ്ഥയും ധീരതയും വെളിപ്പെട്ടുകാണുന്നു. അവരുടെ വാക്യങ്ങളാണ്, ധർമ്മപ്രബോധനങ്ങളാണ് സനാതന ധർമ്മമായി ആചന്ദ്രതാരം നിലനില്ക്കുക. സത്യം സാക്ഷാൽക്കരിച്ച–ആത്മബോധമുള്ള - യോഗിക്കു എതിരാളിയായി ആരുമില്ല. സ്വാത്മാവിനെ സർവ്വത്ര ദർശിക്കുന്ന രാജയോഗിക്ക് ആരെ ഭയപ്പെടുവാനുണ്ട്? ആരെ വെറുക്കുവാനുണ്ട്? ആരും തന്നെ യോഗിയെ ഭയപ്പെടുകയുമില്ല, വെറുക്കുകയുമില്ല. ശ്രീകൃഷ്ണഭഗവാന്റെ ദിവ്യോപദേശം ശ്രദ്ധിക്കുക:

"യസ്മാന്നോദ്വിജതേ ലോകോ
ലോകാന്നോദ്വിജതേ ച യഃ
ഹർഷാമർഷ ഭയോദ്വേഗൈർ
മുക്തോ യഃ സ ച മേ പ്രിയഃ"

(ശ്രീമദ് ഭഗവദ്ഗീത.12/15)

(യാതൊരുവനിൽനിന്നു ജനങ്ങൾ ഭയത്തെ പ്രാപിക്കുന്നില്ലയോ, അപ്രകാരംതന്നെ ജനങ്ങളിൽ നിന്നു് ഏവൻ ഭയത്തെപ്രാപിക്കുന്നില്ലയോ, ഏവൻ സന്തോഷം, അസൂയ ഭയം, ഉദ്വേഗം എന്നിങ്ങിനെയുള്ള ചിത്തവികാരങ്ങളിൽ നിന്നു മുക്തനായിരിക്കുന്നുവോ, അവനും എനിക്കു പ്രിയനാകുന്നു).

"യതൊ വാചോ നിവർത്തന്തേ
അപ്രാപ്യ മനസാ സഹ,
ആനന്ദം ബ്രഹ്മണോ വിദ്വാൻ
ന ബിഭേതി കുതശ്ചന."

(തൈത്തിരിയോപനിഷത്ത്)

അതായത്, വാക്കിനും മനസ്സിനും ചെന്നെത്താതെ മടങ്ങേണ്ടിവരുന്ന ബ്രഹ്മാനന്ദത്തെ അറിയുന്നവൻ എങ്ങുനിന്നും പേടിക്കുന്നില്ല എന്നു സാരം. അതുകൊണ്ടാണ് ബ്രഹ്മോപാസകനെ ''ധീരൻ'' എന്നു ഋഷിമാർ വിശേഷിപ്പിച്ചതു്.

170 * അർഹതയുള്ളവനു ഉപദേശിക്കണം. വിശപ്പില്ലാത്തവനു് ഭക്ഷണം നൽകിയാൽ അതു് അവൻെറ വയററിൽ അജീർണ്ണമാകും. വയറുനിറഞ്ഞവർക്കു വിശപ്പില്ല. *

വ്യാഖ്യാനം ;— ആരാണോ പവിത്രവും ഗുഹ്യവും ഉത്തമവുമായ രാജയോഗോപദേശം സ്വീകരിക്കുവാൻ അർഹൻ അവനുമാത്രം ആ രാജവിദ്യ ജാതിമതലിംഗഭേദം കരുതാതെ ഉപദേശിക്കണം. യേശുദേവൻെറ സാരവാക്യം ശ്രദ്ധിക്കുക.

''പന്നികളുടെ മുമ്പിൽ മുത്തുകൾ വിതറിയിട്ടു് എന്തു പ്രയോജനം !''

ശ്രദ്ധയും വിശ്വാസവുമുള്ളവനു മാത്രമേ രാജയോഗവിദ്യ ഉപദേശിച്ചാൽ പ്രയോജനമുള്ളു. അതുകൊണ്ടാണ് ശ്രീകൃഷ്ണഭഗവാൻ ഉദ്ധവർക്കു് ഉത്തമത്തിൽ ഒന്തിമോപദേശം നൽകിയതു്.

''നൈതത്ത്വയാ ദാംഭികായ നാസ്തികായ ശഠായ ച
അശുശ്രൂഷോരഭക്തായ ദുർവ്വിനീതായ ദീയതാം
ഏതൈർദ്ദോഷൈർവ്വിഹീനായ ബ്രഹ്മണ്യായ പ്രിയായ ച
സാധവേ ശുചയേ ബ്രൂയാൽ ഭക്തിഃ സ്യാച്ഛൂദ്ര
യോഷിതാം.''

(ശ്രീ മഹാഭാഗവതം)

(ധർമ്മിഷ്ഠനെന്നുള്ള ഭാവംകാട്ടി നടക്കുന്നവനോടും, വേദത്തിൽ വിശ്വാസമില്ലാത്തവനോടും, ലോകത്തെ വഞ്ചിക്കുന്നവനോടും, കേൾക്കണമെന്നാഗ്രഹമില്ലാത്തവനോടും, എന്നിൽ ഭക്തിയില്ലാത്തവനോടും, വിനയം ഇല്ലാത്തവനോടും നിനക്കു ഞാനുപദേശിച്ച പരമധർമ്മത്തെ നീയുപദേശിക്കരുത്. മേൽപ്പറഞ്ഞ ദോഷങ്ങൾ ഒന്നുമില്ലാതേയും ബ്രാഹ്മണഭക്തിയും അന്തഃകരണശുദ്ധിയും, ശ്രദ്ധയും, പരോപകാരതല്പരതയും ഉള്ളവരോടും ഭക്തിയുള്ള ശൂദ്രരോടും സ്ത്രീകളോടും ഈ ധർമ്മത്തെ ഉപദേശിക്കണം).

ശ്രീ ഷിർദ്ദിസായിബാബയുടെ അമൃതവാണി ശ്രദ്ധിക്കുക.

''എൻെറ ഖജനാവു് പൂർണ്ണമാണ്. ആക്കും എത്രയും കൊടുക്കാനുണ്ട്. പക്ഷെ അതു് വാങ്ങുന്നവൻ യോഗ്യനോ എന്നു ഞാൻ നോക്കണം.''

ഇതേ തത്വത്തെക്കുറിച്ചാണ് ശ്രീ യേശുദേവൻ ഇങ്ങനെ ഉപദേശിച്ചതു് :

''ശ്രദ്ധയില്ലാത്തവർ കേട്ട ദൈവവാക്യം വഴിയിൽ വീഴുന്ന വിത്തുകളെപ്പോലെയാണ്. വഴിയിൽവീണ വിത്തുകൾ പക്ഷികൾ കൊത്തിത്തിന്നുകയോ യാത്രക്കാർ ചവുട്ടി നശിപ്പിക്കുകയോ ചെയ്യും. മററുചില വിത്തുകൾ പാറപ്പുറത്തായിരിക്കും വീഴുക. വിത്തുകൾ മുളച്ചാലും താഴോട്ടു വേരിറങ്ങാൻ കഴിയാതെ ഉടനെ ഉണങ്ങിപ്പോവും.'' ഇത്തരത്തിലാണ് സാധകന്മാരും. രാജയോഗവിദ്യ സദ്ഗുരുവിങ്കൽനിന്നു ലഭിച്ചതുകൊണ്ടു മാത്രം ചിലർ സംതൃപ്തരാവുന്നു. നിരന്തരമായി ആ വിദ്യ സാധനാരൂപത്തിൽ അഭ്യസിക്കുന്നില്ലെങ്കിൽ അതു് വഴിയിൽ വീണ വിത്തുകൾപോലെ നിഷ്പ്രയോജനമായിത്തീ

രുന്നു. അത്തരം സാധകന്മാർക്ക നിത്യാനന്ദാമൃതമെന്ന ഫലം അനുഭവിക്കാനിടവരാതെ ദുഃഖിക്കാനിടവരുന്നു. മററുചിലർ പാറപ്പുറത്തു വീണു മുളച്ച വിത്തുകാംപോലെ രാജയോഗസാധനയിൽ ആരംഭതാല്പര്യം മാത്രം കാണിക്കുകയും പിന്നീട് സാധനതുടരാതെ ഭോഗമാർഗ്ഗത്തിൽത്തന്നെ ചരിച്ച് നിരാശരായി നിത്യദുഃഖികളായി മരിക്കുകയും ചെയ്യുന്നു. എന്നാൽ നചികേതസ്സിനെപ്പോലെ ശ്രദ്ധയുള്ളവർക്ക ആത്മവിദ്യ ലഭിച്ചാൽ അവർ നിത്യവും തീവ്രസാധനയിൽ മുഴുകി ഈ ജന്മത്തിൽത്തന്നെ ആത്മസാക്ഷാൽക്കാരം പൂകുന്നു, ജീവന്മുക്തരാകുന്നു. ശ്രീ യേശുദേവൻെറ വാക്കുകളിൽ, ''ഉഴുതുതയ്യാറാക്കിയ നിലത്തു ഇറക്കിയ വിത്തുകളെപ്പോലെ'' ശ്രദ്ധാലുക്കളായ സാധകന്മാർക്കു സാധനാബലത്താൽ എളുപ്പം ആത്മാനന്ദാനുഭവമുണ്ടാകുന്നു. വിശപ്പില്ലാത്തവൻ ആഹാരം കഴിച്ചാൽ അവന്നു വയററിൽ അസുഖമുണ്ടാവുകയും തന്മൂലം കഷ്ടപ്പെടുകയും ചെയ്യുന്നു. അതുപോലെ വിശ്വാസവും വൈരാഗ്യവുമില്ലാത്തവർക്ക യോഗസാധന ഗുണത്തിന്നു പകരം ദോഷമാണുണ്ടാക്കുക. അവർക്കു് ആത്മീയ മാർഗ്ഗത്തിൽ പുരോഗതിയുണ്ടാവുന്നില്ലെന്നു മാത്രമല്ല, ലൗകികജീവിതത്തിലും അഭിവൃദ്ധിയില്ലാതെ പോകുന്നു. ഇരു തോണിയിൽ കാലുവെച്ചപ്രകാരമായിരിക്കും അത്തരക്കാരുടെ നില. വയറുനിറഞ്ഞവന്നാകട്ടെ വിശപ്പു ഒട്ടും തോന്നുകയില്ല. അതുപോലെ, ഭൗതിക സുഖങ്ങളിൽ മാത്രം മുഴുകി ജീവിക്കുന്നവർക്ക ഈശ്വരചിന്ത – ആത്മപ്രേമം ഒട്ടും ഉണ്ടാവുകയില്ല. ഇന്ദ്രിയഭോഗപ്രധാനമായ ലോകമല്ലാതെ മറെറാന്നിനെക്കുറിച്ചും അവർക്ക് അറിവില്ല, താല്പര്യവുമില്ല. നിത്യമായ ആത്മാനന്ദപദത്തെക്കുറിച്ചു തികച്ചും അജ്ഞരാണവർ. യേശുദേവൻെറ ഈ സാരവാക്യം ശ്രദ്ധേയമാണ്.

''ഒരു ധനവാന് സ്വർഗ്ഗരാജ്യത്ത് പ്രവേശിക്കുക എത്ര പ്രയാസമാണ്! അതിലും എളുപ്പമായിരിക്കും ഒട്ടകത്തിന്നു സൂചിയുടെ കുഴയിൽക്കൂടി കടന്നുപോകുവാൻ.'' അതു പോലെ തന്നെ അക്ഷയമായ ആത്മാനന്ദം സ്വാനുഭവമായ വന്ന് തുച്ഛമായവിഷയസുഖങ്ങളിലും ആസക്തിയുണ്ടാവുകയില്ല. യോഗസാധനയാൽ നിരതിശയമായ ആനന്ദപ്രാപ്തി കൈവന്നവന്ന് മറെറാന്നും തേടുവാനില്ല; നേടുവാനില്ല. അവൻ നിത്യതൃപ്തനാണ്; പൂർണ്ണകാമനാണ്.

> ''നിവൃത്തേ സർവ്വസംസാരേ നിത്യമുക്തത്വഭാസനാത്
> നിരങ്കുശാ ഭവേത് തൃപ്തിഃ പുനഃ ശോകാസമുൽഭവാത്.''
>
> (ശ്രീപഞ്ചദശി)

(ആത്മബോധത്താൽ സമസ്തസംസാര ദുഃഖങ്ങളും നശിക്കുമ്പോൾ നിത്യമുക്തനില അനുഭവപ്പെടുന്നതുകൊണ്ടു പിന്നെ ദുഃഖമുണ്ടാവാൻ കാരണമില്ല. അതിനാൽ ഒരു കാലത്തും നശിക്കാത്തതായ സംതൃപ്തി ഉണ്ടാകും).

> ''സാങ്കുശാ വിഷയൈസ്തൃപ്തിരിയം തൃപ്തിർന്നിരങ്കുശാ
> കൃതം കൃത്യം പ്രാപണീയം പ്രാപ്തമിത്യേവ തൃപ്യതി.''
>
> (ശ്രീപഞ്ചദശി)

(ആഗ്രഹിച്ച ഭോഗങ്ങൾ അനുഭവിക്കുമ്പോൾ തൽക്കാലം തൃപ്തിതോന്നാറുണ്ട്. എങ്കിലും അന്യമായ ഭോഗസുഖത്തെ അപ്പോൾത്തന്നെ ആഗ്രഹിക്കുന്നതുകൊണ്ട് ആ തൃപ്തി തടസ്സമില്ലാതെ സ്ഥിരവും സ്വതന്ത്രവുമായി ഭവിക്കുന്നില്ല. എന്നാൽ ആത്മജ്ഞാനാനന്ദം കൊണ്ടുണ്ടാകുന്ന തൃപ്തിയോ അങ്ങിനെയുള്ള ഒന്നല്ല. ചെയ്യേണ്ടതെല്ലാം ചെയ്തു കഴിഞ്ഞു. കിട്ടേണ്ടതെല്ലാം കിട്ടിക്കഴിഞ്ഞു. ഇനി ഒന്നും ചെയ്‌വാനോ കിട്ടാനോ ഇല്ലെന്നുള്ള നിരങ്കുശയായ തൃപ്തി അനുഭവപ്പെടുന്നുണ്ടു).

"ബാഹ്യസ്പർശേഷ്വസക്താത്മാ
വിന്ദത്യാത്മനി യൽ സുഖം
സ ബ്രഹ്മയോഗ യുക്താത്മാ
സുഖമക്ഷയമശ്നുതേ."

(ശ്രീമദ്ഭഗവദ്ഗീത—5/21)

(ബാഹ്യവിഷയങ്ങളിൽ സക്തിയില്ലാത്ത മനസ്സോടുകൂടിയവൻ തൻെറ അന്തഃകരണത്തിൽ ഉണ്ടാകുന്ന ഉപശമാത്മകമായ സാത്വികസുഖത്തെ പ്രാപിക്കുന്നു. അവൻ ബ്രഹ്മത്തിൽ സമാധികൊണ്ടു തദൈക്യത്തെ പ്രാപിച്ച മനസ്സോടുകൂടിയവനായി അക്ഷയമായ സുഖത്തെ—സദാ സവ്വത്ര ബ്രഹ്മാനന്ദത്തെ പ്രാപിക്കുന്നു).

171 * പൂർണ്ണശാന്തി അനുഭവവേദ്യമാക്കാനുള്ള ശ്രമത്തിൻെറ തുടക്കത്തിൽ നമ്മിലുള്ള മായാശക്തി കൂടുതൽ പ്രകടമാവും. എവിടെ നോക്കിയാലും കാണുന്നതു് സർപ്പത്തെയായിരിക്കും. യോഗാഭ്യാസത്തിന്നിരിക്കുമ്പോൾ പർവ്വത്തിൻെറ കനമാണു് നിനക്കനുഭവപ്പെടുക. ചിലപ്പോൾ സമുദ്രത്തിലിരിക്കുന്നതുപോലെ തോന്നും. നിലത്തിൻെറ ആസ്പദം വിട്ടുപോയപോലെ അനുഭവപ്പെടും. ഒരിക്കൽ, ചൂടുവെള്ളം നിൻെറമേൽ പകർന്നതുപോലെയും, മറെറാരിക്കൽ ഉയർന്ന മണിമാളികമുകളിൽ ഇരിക്കുന്നതുപോലെയും തോന്നും. താനൊരു സൂചിപോലെയാണെന്നു് പിന്നൊരിക്കൽ തോന്നും: മറെറാരിക്കൽ ഒരു ഇലപോലെയാണെന്നും. ചിലപ്പോൾ നീ നടക്കുകയാണെന്നോ ഇരിക്കുകയാണെന്നോ സംസാരിക്കുകയാണെന്നോ നിനക്കു തോന്നുകയില്ല.

ചിലപ്പോൾ നിശ്ശേഷമെന്ന അനുഭവമായിരിക്കും. ചിലപ്പോൾ ശരീരം മരംപോലെ നിശ്ചലമായിത്തീരുന്നു. മററു ചിലപ്പോൾ നാടകത്തിലെ നടന്മാരെപ്പോലെ മനുഷ്യജീവികൾ മുമ്പിൽ പ്രത്യക്ഷപ്പെടുന്നു. ഒരിക്കൽ കാണുന്നതു് കറുത്ത മുഖങ്ങളായിരിക്കും. പരിപൂർണ്ണശാന്തിയിൽ അഖണ്ഡമായ ഒരു ശുഭ്രതമാത്രം കാണപ്പെടുന്നു. ഇരുട്ടിൽ വെളിച്ചമുണ്ടു്—വെളിച്ചത്തിൽ ഇരുട്ടും. ജഗത്തു മുഴവൻ ഇരുട്ടിലാണു്; എങ്കിലും അതിന്നുള്ളിൽ വെളിച്ചമാണുള്ളതു്. ഒരിക്കൽ സകലതും ബയസ്കോപ്പുപോലെ കാണപ്പെടുന്നു. പിന്നൊരിക്കൽ സച്ചിദാനന്ദാനുഭവം*

വ്യാഖ്യാനം:— രാജയോഗസാധകന്നു് പൂർണ്ണശാന്തി അനുഭവപ്പെടുന്നതിന്നുമുമ്പു് മായാചൈതന്യത്തിൻെറ വിവിധചേഷ്ടകൾ കാണുമാറാകുന്നു. ഇതെല്ലാം അഭ്യാസം തുടങ്ങുന്ന കാലത്തുള്ള അനുഭവങ്ങളായിരിക്കും. മനോനിഗ്രഹം അത്ര എളുപ്പമുള്ളതല്ല. എത്ര ശ്രമിച്ചാലും ഈശ്വരഭാവന— പരമാത്മചിന്ത തുടർന്നു നിലനിർത്താൻ കഴിയാതെ വിഷമം തോന്നും. അതുകൊണ്ടാണു് ഋഷി ഇങ്ങനെ മന്ത്രിച്ചതു്.

> "ഉത്സേക ഉദധേര്യദ്വത് കുശാഗ്രേണൈകബിന്ദുനാ
> മനസോ നിഗ്രഹസ്തദ്വത് ഭവേദപരിഖേദതഃ"

(മാണ്ഡൂക്യകാരിക)

(ദർഭപ്പുല്ലിൻെറ അററംകൊണ്ടു് ഓരോ തുള്ളിയായിട്ടു് കടലിലെ വെള്ളം വററിക്കുന്നതുപോലെയാണു് ചിത്തനിഗ്രഹം. ആലസ്യം കൂടാതെ തുടർച്ചയായി പരിശ്രമിക്കു

ന്നവർക്കു മനോനിഗ്രഹം സാധിക്കും). യോഗസാധന ചെയ്യുമ്പോഴം എവിടെ നോക്കിയാലും കാണുന്നതു് സപ്പ ത്തെയായിരിക്കും. യോഗാഭ്യാസത്തിന്നിരിക്കുമ്പോഴം തുടക്കത്തിൽ പവ്വതത്തിൻെറ കനമാണ് നിനക്കനുഭവപ്പെ ടുക. ചിലപ്പോഴം സമുദ്രത്തിലിരിക്കുന്നതുപോലെ തോന്നും; നിലത്തിൻെറ ആസ്പദം വിട്ടുപോയപോലെ അനുഭവപ്പെട്ടും ഒരിക്കൽ, ചൂടുവെള്ളം നിൻെറ മേൽ പകർന്നതുപോലെയും, മറെറാരിക്കൽ ഉയർന്ന മണിമാ ളികമുകളിൽ ഇരിക്കുന്നതുപോലെയുംതോന്നും. താനൊരു സൂചിപോലെയാണെന്നു് പിന്നൊരിക്കൽ തോന്നും; മറെറാരിക്കൽ ഒരു ഇലപോലെയാണെന്നും. ചിലപ്പോഴം നീ നടക്കുകയാണെന്നോ ഇരിക്കുകയാണെന്നോ സംസാരി ക്കുകയാണെന്നോ നിനക്കു തോന്നുകയില്ല. ചിലപ്പോഴം നിശ്ശേഷ്ടമെന്ന അനുഭവമായിരിക്കും. ചിലപ്പോഴം ശരീരം മരംപോലെ നിശ്ചലമായിത്തീരുന്നു. മററു ചില പ്പോഴം നാടകത്തിലെ നടന്മാരെപ്പോലെ മനുഷ്യജീവി കഠം മുമ്പിൽ പ്രത്യക്ഷപ്പെടുന്നു. ഒരിക്കൽ കാണുന്നതു് കറുത്ത മുഖങ്ങളായിരിക്കും. ഇങ്ങനെ പല പല കാഴ്ച കളും സാധകന്നു അനുഭവമാകുന്നു. മനസ്സിനെ നിരോധി ക്കുമ്പോഴുണ്ടാകുന്ന മനസ്സിൻെറ മായാവൈചിത്ര്യങ്ങളാ ണവ. ഓരോ സാധകൻെറയും മനോവാസനകഠംക്കനു സരിച്ചു് വ്യത്യസ്താനുഭവങ്ങളായിരിക്കും. എന്നാൽ നിര ന്തരാഭ്യാസത്താൽ മനസ്സു് ഏകാഗ്രപ്പെടുമ്പോഴം മായാ വൈചിത്ര്യങ്ങളെല്ലാം അപ്രത്യക്ഷമാവുകയും, പരിപൂണ്ണ ശാന്തി അനുഭവമാവുകയും അഖണ്ഡമായ ഒരു ശുഭ്രതമാത്രം കാണപ്പെടുകയും ചെയ്യുന്നു. ഇരുട്ടിൽ വെളിച്ചമുണ്ടെ ന്നനുഭവമാകുന്നു. അതുപോലെതന്നെ വെളിച്ചത്തിൽ ഇരുട്ടും. മായയും മായാധിഷ്ഠാനമായ ആത്മാവും അത്ത രത്തിൽ സ്ഥിതിചെയ്യുന്നു. അജ്ഞാനമെന്ന ഇരുട്ടുണ്ടെന്നു

തോന്നുന്നുവെങ്കിലും മായയുടെ അധിപനായി ആത്മ ജ്യോതിസ്സ് അനശ്വരമായി സദാ വിളങ്ങുന്നുണ്ട്. യോഗസാധനവഴി അജ്ഞാനം നീങ്ങുമ്പോൾ ആത്മചൈതന്യം സ്വമഹിമയിൽ സച്ചിദാനന്ദമായി പ്രകാശിക്കുന്നു. എന്നാൽ ഈ സത്യാനുഭൂതിയെ മറയ്ക്കുന്ന മായയാണ് സാധാരണ സംസാരജീവിതത്തിൽ അനുഭവമാകുന്നത്. അതുകൊണ്ടാണ് ജഗത്തു മുഴുവൻ ഇരുട്ടിലാണെന്നും അതിനുള്ളിൽ വെളിച്ചമുണ്ടെന്നും പ്രസ്താവിച്ചത്. അജ്ഞാന മായ ഇരുട്ടിലാണ് ഈ ജഗത്ത് ഉള്ളതായിത്തോന്നുന്നത്. എന്നാൽ സ്ഥൂലത്തിനുള്ളിൽ സൂക്ഷ്മത്തെ ദർശിക്കുകയാണ് മനുഷ്യന്റെ കർത്തവ്യം. മായ എന്ന അജ്ഞാനം ആത്മാവിൽനിന്നുതന്നെ ജന്യമാണ്. അതുകൊണ്ടാണ് ശ്രീകൃഷ്ണഭഗവാൻ ''മമ മായാ'' എന്നു ഗീതയിൽ വെളിവാക്കിയതു''. പരമാത്മധ്യാനത്താൽ ഈ മായയെ— അജ്ഞാനത്തെ— നിശ്ശേഷം നശിപ്പിക്കാവുന്നതാണ്. യോഗസാധനയുടെ മഹത്വമതാണ്.

> ''ഘനോ യഥാർക്കപ്രഭവോ വിദീര്യതേ
> ചക്ഷുഃ സ്വരൂപം രവിമീക്ഷതേ തദാ
> യദാഹ്യഹംകാര ഉപാധിരാത്മനോ
> ജിജ്ഞാസയാ നശ്യതി തർഹനുസ്മരേത്''

(ശ്രീ മഹാഭാഗവതം)

(സൂര്യകിരണപരിണാമങ്ങളായ മേഘങ്ങളെ സൂര്യകിരണങ്ങൾതന്നെ എപ്പോൾ പിളർന്നുകളയുന്നുവോ അപ്പോൾ നേത്രം തന്റെ സ്വരൂപമായിരിക്കുന്ന സൂര്യനെ കാണുന്നു. അതുപോലെ ആത്മധ്യാനത്താൽ ആത്മോപാധിയായ അഹങ്കാരം നശിക്കുമ്പോൾ ജീവാത്മാവ് തന്റെ സ്വരൂപമായിരിക്കുന്ന ബ്രഹ്മത്തെ സാക്ഷാൽക്കരിക്കും). ഒരു തവണ സാധകൻ വിചാരദൃഷ്ടിയോടെ നോക്കുമ്പോൾ ഈ

ജഗത്ത് ''ബയസ്കോപ്പ്'''പോലെ കാണുന്നു. പിന്നൊരിക്കൽ അന്തർദൃഷ്ടിയോടെ— ജ്ഞാനദൃഷ്ടിയാലെ— ദർശിക്കുമ്പോഴ് മനുഷ്യനടക്കമുള്ള സകലസൃഷ്ടികളും ആത്മസ്വരൂപമായി— സച്ചിദാനന്ദസ്വരൂപമായി അനുഭവപ്പെടുന്നു.

യോഗസാധനയിൽ ഏകാഗ്രതാപരിശീലനഘട്ടത്തിൽ മനസ്സിന് വന്നു ചേരാവുന്ന ഭാവഭേദങ്ങളെ ശ്രീ ശങ്കരഭഗവത്പാദർ ഇങ്ങനെ സംഗ്രഹിക്കുന്നു:

> ''സമാധൗക്രിയമാണേ തു
> വിഘ്നാ ആയാന്തി വൈ ബലാത്
> അനുസന്ധാനരാഹിത്യ—
> മാലസ്യം ഭോഗലാലസാ
> ലയസ്തമശ്ച വിക്ഷേപോ
> രസാസ്വാദശ്ച ശൂന്യതാ
> ഏവം യദ്വിഘ്ന ബാഹുല്യം
> ത്യാജ്യം ബ്രഹ്മവിദാ ശനൈഃ

(അപരോക്ഷാനുഭൂതി)

(മനസ്സിനെ ഏകാഗ്രതയിലെത്തിക്കാൻ— ആത്മചൈതന്യത്തിൽ സുസ്ഥിരമാക്കുവാൻ പ്രയത്നിച്ചുകൊണ്ടിരിക്കുമ്പോഴ് പല വിഘ്നങ്ങളും ബലാൽ കടന്നുവരാം. എത്ര ശ്രമിച്ചാലും ആത്മാനുസന്ധാനം വിഷമമായിതോന്നാം. ഈശ്വരഭാവന തുടർന്നു നിലനിർത്താനാവാതെ വരാം. ചിലപ്പോഴ് മനസ്സിന് ക്ഷീണവും ആലസ്യവും തോന്നാം. മററു ചിലപ്പോഴ് മുൻപൊരിക്കലും ഉണ്ടായിട്ടില്ലാത്തവിധം അതികഠിനമായ ഭോഗലാലസ മനസ്സിനെ പീഡിപ്പിച്ചേക്കാം. ചിത്തം ചിലപ്പോഴ് ധ്യാനത്തിനിടയിൽ നിദ്രയിലാണ്ടുപോകാം. ചില സമയങ്ങളിൽ ആകെ ഒരിരുട് ചിത്തത്തെ ഗ്രസിക്കുന്നതായി തോന്നാം ചിത്തം പണ്ടത്തേക്കാൾ കൂടുതൽ ചഞ്ചലമായിത്തീർന്നോ എന്ന സംശയവും ചിലപ്പോഴുണ്ടാകാം. നല്ല സുഖം അനുഭവി

കുന്നതായി തോന്നുന്ന സന്ദർഭങ്ങളുമുണ്ടാകാം. തികഞ്ഞ ഒരു ശൂന്യതയുടെ പ്രതീതിയാണ് ചിലപ്പോഴുണ്ടാകുന്ന ഭാവം. അതിനാൽ മാറി മാറി വരുന്ന മേൽ വിവരിച്ച ഭാവങ്ങളെല്ലാം സത്യാനുഭൂതിക്ക് – ആത്മദർശനത്തിന്ന് തടസ്സമുണ്ടാക്കുന്ന ചിത്തഭാവങ്ങളാണെന്ന് തെളിയുന്നു. ബ്രഹ്മനിഷ്ഠയിൽ ഉറയ്ക്കുവാൻ ആഗ്രഹിക്കുന്ന സാധകൻ ഈ വിഘ്നബാഹുല്യത്തെ പതുക്കെ കടക്കാൻ യതിക്കേണ്ടതാണ്).

172 * സാധകൻ പരദൂഷണം ചെയ്യരുത്. അങ്ങിനെ ചെയ്യുന്നുവെങ്കിൽ, ഘനമുള്ള കല്ലുവെച്ച ചെടിപോലെ, അവന്നു പുരോഗതിയില്ല. *

വ്യാഖ്യാനം:– ആത്മസാക്ഷാൽക്കാരത്തിനായി തീരുമാനമെടുത്തു യോഗസാധനചെയ്യുന്നവൻ ഒരിക്കലും മററുള്ളവരെക്കുറിച്ചു ദൂഷണം പറയരുത്. പരദൂഷണപ്രിയത്വം പാടേ ഉപേക്ഷിച്ചാൽമാത്രമെ സാധകൻ ആത്മീയമായി പുരോഗമിക്കുകയുള്ളു. അത്തരത്തിൽ ദൂഷണം പറയുന്നവന്ന് യോഗാനന്ദമോ ആത്മാനുഭൂതിയോ അനുഭവമാകയില്ല. ചേനച്ചെടിയുടെ മുകളിൽ (കവററിൽ) കല്ലുവെക്കുക എന്ന പതിവുണ്ട്. കല്ലുവെക്കുന്നതോടുകൂടി ചേനയുടെ വളർച്ച തടയപ്പെടുന്നു പരദൂഷണപ്രിയത്വം സാധകനെ സംബന്ധിച്ചേടത്തോളം ഇത്തരത്തിൽ ചേനക്കു മുകളിൽവെച്ച കല്ലുപോലെയാണ്. അവന്നു എത്രതന്നെ സാധനചെയ്താലും അനുഭവസിദ്ധിയുടെ നേട്ടമുണ്ടാവുന്നില്ല. അതുകൊണ്ടാണ് യോഗാചാര്യന്മാർ യമനിയമങ്ങൾക്കും ശമദമങ്ങൾക്കും അമിതപ്രാധാന്യം നൽകുന്നതു്. സദാചാരമില്ലാത്തവന്ന് ഒരിക്കലും ആത്മബോധമോ ആത്മാനന്ദമോ സിദ്ധിക്കുകയില്ല.

യേശുഭഗവാൻെറ ദിവ്യോപദേശം ശ്രദ്ധിക്കുക.

''നിങ്ങൾ മററുള്ളവരെ വിധിക്കുന്നത് എങ്ങിനേയോ അതനുസരിച്ചായിരിക്കും നിങ്ങൾ വിധിക്കപ്പെടുന്നതും നിങ്ങൾ ഉപയോഗിക്കുന്ന അളവുകോൽതന്നെ നിങ്ങളെ അളക്കുവാനും ഉപയോഗിക്കപ്പെടും. സഹോദരൻെറ കണ്ണിലെ കരട് കണ്ടുപിടിക്കുവാൻ നിങ്ങൾക്ക് വലിയ ഉത്സാഹമാണ്, എന്നാൽ നിങ്ങളുടെ കണ്ണിലെ കോൽ എടുത്തുകളയുവാൻ നിങ്ങൾ ശ്രമിക്കുന്നില്ല.''

ശ്രീരാമകൃഷ്ണപരമഹംസരുടെ ധർമ്മപത്നിയായ ശ്രീ-ശാരദാമ്മ സാധകന്മാർക്ക നൽകിയ സദുപദേശമിതാണ്:

''വാക്കുകൾ കൊണ്ടുപോലും നിങ്ങൾ മററുള്ളവരെ വേദനിപ്പിക്കരുത്. സത്യമാണെങ്കിൽ പോലും അസുഖകരമാണെങ്കിൽ അനാവശ്യമായി ഉച്ചരിക്കരുത്. അസഭ്യമായി സംസാരിക്കുമ്പോൾ ഒരുവൻെറ പ്രകൃതമേ പരുപരുക്കനാവുന്നു. വാക്കിനു് നിയന്ത്രണമില്ലെങ്കിൽ വിവേകം നശിക്കുന്നു. ശ്രീരാമകൃഷ്ണൻ പറയാറുണ്ട്, ''ഒരു മുടന്തനോട് താൻ എങ്ങിനെ മുടന്തനായി എന്നു പോലും ചോദിക്കുവാൻ പാടില്ല'' എന്നു്. ഞാനൊരു കാര്യംപറയാം. നിങ്ങൾക്കു മനസ്സമാധാനം വേണോ, എങ്കിൽ മററുള്ളവരിൽ കുററമാരോപിക്കരുത്. പ്രത്യുത, നിങ്ങൾ നിങ്ങളുടെ കുററങ്ങൾ എന്തെന്നു മനസ്സിലാക്കുക. കുട്ടീ, ആരും അപരിചിതനല്ല. ഈ ലോകം മുഴുവൻ നിൻെറ സ്വന്തമാണ്.'' ശ്രീ ഷിർദ്ദിസായിബാബ ഒരവസരം അമേദ്ധ്യം തിന്നുന്ന ഒരു പന്നിയെ ചൂണ്ടിക്കാട്ടിക്കൊണ്ട് പരദൂഷണം ചെയ്ത ഒരു ഭക്തനോട് ഈ വിധം പറഞ്ഞു ''നോക്കു്, എങ്ങനെ, എന്തൊരാസ്വാദനത്തോടു് കൂടിയാണ് അതു് അമേദ്ധ്യം ചവയ്ക്കുന്നത്. നിൻെറ സ്വഭാവം ഇതേപോലെയാണ്. നീ നിൻെറ സഹോദരങ്ങളെ

മനസ്സിന്നു് തൃപ്തിവരുവോളം അപലപിക്കുന്നു. എത്രയോ പുണ്യം ചെയ്തതിന്റെ ഫലമായാണ് നീ മനുഷ്യനായി പിറന്നതു്, എന്നിട്ടും നീ ഇങ്ങനെ പ്രവൃത്തിച്ചാൽ ഷിർദ്ദി നിന്നെ ഏതെങ്കിലുംതരത്തിൽ സഹായിക്കുവാൻ പോകുന്നുണ്ടോ ?''

(ശ്രീസായിസത്ചരിതം)

ഒരു യാത്രയിൽ നബിതിരുമേനിയുടെ കൂടെ ഉണ്ടായിരുന്ന രണ്ടുപേരിൽ ഒരാൾ മറ്റൊരാളോട് പരദൂഷണം ചെയ്തു. നബിതിരുമേനി അവരുടെകൂടെ നടന്നുപോകുകയും ഒരു ശവത്തിന്റെ അടുത്തു് എത്തിയപ്പോൾ നബിതിരുമേനി അവരോടു് നിങ്ങൾ രണ്ടുപേരും ഇതിൽ നിന്നു് കടിച്ചു തിന്നുക എന്നു് പറഞ്ഞു. അപ്പോൾ അവർ അല്ലാഹുവിന്റെ റസൂലേ ! ഞങ്ങൾ ശവം തിന്നുകയോ! എന്നു് ചോദിച്ചു അപ്പോൾ നബിതിരുമേനി പറഞ്ഞ വാക്കുകൾ അത്യന്തം ശ്രദ്ധേയമാണ്. ''നിങ്ങൾ നിങ്ങളുടെ സഹോദരനെ കുററംപറഞ്ഞുകൊണ്ടു് അവന്റെ മാംസത്തിൽ നിന്നു് തിന്നുന്നതു് ഈ ശവത്തേക്കാൾ നാററമുള്ളതാണ്.'' നബിതിരുമേനിയുടെ മറെറാരു വാക്യം ശ്രദ്ധിക്കുക— ''മനുഷ്യരെപ്പററി ഏഷണിപറയുന്നവൻ, വ്യഭിചാരത്തിൽ ജനിച്ചവനായിരിക്കും''—

യേശുദേവൻ തന്റെ അനുയായികളോടൊപ്പം ഒരു നായയുടെ ശവത്തിന്റെ അരികിൽക്കൂടെ നടന്നുപോവുകയുണ്ടായി. അപ്പോൾ തന്റെ അനുയായികൾ ഈ നായയുടെ ദുർഗന്ധം എത്ര ദുസ്സഹമാണെന്നു് പറഞ്ഞു. അപ്പോൾ യേശുദേവൻ അവരോടു് അതിന്റെ പല്ലുകളുടെ വെള്ള നിറം എത്രനല്ലതാണ് എന്നു് പറഞ്ഞു. നായയെ കുററം പറയുന്നതിൽനിന്നു് അദ്ദേഹം അവരെ നിരോധിക്കുകയും ഈശ്വരന്റെസൃഷ്ടികളിൽനിന്നു് ഒരു വസ്തുവിന്റേയും ഗുണ

ത്തെപ്പററിയല്ലാതെ മററൊന്നും പറയാതിരിക്കവാൻ അവരെ ഉപദേശിക്കകയും ചെയ്യു.

173 *ധ്യാനവും മനസ്സും വിശ്വാസവും ലയിച്ച് ഒന്നാവട്ടെ. സൂക്ഷ്മബിന്ദുപ്രകാശം പുരികമദ്ധ്യത്തിങ്കൽ ജ്വലിച്ചുകൊണ്ട് ഐക്യം സ്ഥിരപ്പെടട്ടെ. ഓങ്കാരത്തിൽ സൂക്ഷ്മബുദ്ധിമാർഗ്ഗേണ പരിശുദ്ധചിത്തം സ്ഥായിയായി ഉറയ്ക്കട്ടെ. സർവ്വഭൂതാത്മാവാണ് ഓങ്കാരം; പ്രണവം_അതുതന്നെ ശ്രീ ഗുരു, നിത്യാനന്ദൻ. മനസ്സ് ധാരണയിലും സമാധിയിലും ഉറച്ചുനിശ്ചലമായിനിൽക്കട്ടെ. സാധന കൂടാതെ ചിത്തം സ്ഥിരപ്പെടുത്തുക അസാദ്ധ്യം. ചിത്തത്തെ ആകാശത്തിലുറപ്പിക്കവാൻ സമാധിയല്ലാതെ മററൊരു മാർഗ്ഗമില്ല. അല്ലയോ ജീവനേ! നീ നിൻെറ ആകാശത്തിങ്കൽ പ്രവേശിക്കു. ആകാശത്തിലണഞ്ഞ ജീവന്ന് ഈ ലോകത്തിൽ പ്രത്യേകം നിലനില്പില്ല. അല്ലയോ മനസ്സേ! ദേഹഭാവനയിൽനിന്ന് നിശ്ശേഷം സ്വതന്ത്രമാവുക. സമാധിയിൽ സദാലയിച്ചിരിക്കുന്നവർക്ക ദേഹഭാവന തീരെ ഇല്ല. അത്തരത്തിലുള്ളവർക്ക സ്ഥൂലസൂക്ഷ്മങ്ങൾ മാങ്ങാക്കൊരട്ട (തോട്)യും അതിലെ പരിപ്പും പോലെ വ്യത്യസ്തമാണ്. "ഞാൻ ദേഹമല്ല" എന്നു ചിന്തിക്കുന്നവർക്ക പ്രത്യേകം സമാധിയില്ല. അവർ നിത്യസമാധി, പൂർണ്ണസമാധി, ശിവാനന്ദസമാധി, മനോലയസമാധി ആനന്ദിക്കുന്നവരാണ്. ജ്ഞാനപ്പഞ്ചസാരയിൽ മുങ്ങിക്കിടക്കുന്നവർക്ക പഞ്ചസാരയെന്നത് വേറെയില്ല.*

വ്യാഖ്യാനം:- നിരന്തരമായ രാജയോഗാഭ്യാസത്താൽ സമാധിപദം പൂകിയവക്ക് ധ്യാനമെന്ന സാധനയില്ല, മനസ്സെന്ന അവസ്ഥയില്ല, വിശ്വാസമെന്ന ബോധവുമില്ല. അപ്പോഠം അവയെല്ലാം ഐക്യമായി ആത്മജ്യോതിസ്സ് മാത്രം അവശേഷിക്കുന്നു. രാജയോഗാചാര്യനായ ബ്രഹ്മാനന്ദസ്വാമിശിവയോഗി ഈ പരംപദത്തെ ലളിതമായി പ്രകാശിപ്പിച്ചതു് ശ്രദ്ധിക്കുക:

''ഒക്കെ ഒതുങ്ങിയ ശാന്തിപദെ
നില്ക്കുമ്പോളൊന്നില്ല താനുമില്ല,
ദുഃഖവുമില്ല സുഖവുമില്ലന്നേരം
ഒക്കും സുഷുപ്തിക്ക ജ്ഞാനപ്പെണ്ണേ.
''ഇല്ലപ്പോൾ ചിത്തവും പ്രാണങ്ങളും
ഇല്ലഹോ ധ്യാനവുമൊന്നുമില്ല,
അല്ല സുഷുപ്തി അതുമൂർച്ഛയുമല്ല;
അല്ല മരണവും ജ്ഞാനപ്പെണ്ണേ.
''നിർവ്വികല്പമാം സമാധിയതു
നിർവ്യാജം മോക്ഷവുമായതല്ലോ;
സർവ്വമുമുക്ഷുക്കളിച്ഛിച്ചു കൊള്ളുമാ
നിർവ്വാണേ ചേരെടി ജ്ഞാനപ്പെണ്ണേ-''

(ജ്ഞാനക്കുമ്മി)

രണ്ടെന്ന അവസ്ഥയേ അപ്പോഴില്ല. അതത്രെ അതിവിശിഷ്ടമായ അദ്വൈതപദം, പരമശാന്തിപദം. രാജയോഗസാധനയാൽ സൂക്ഷ്മബിന്ദുപ്രകാശം-ആത്മജ്യോതിസ്സ് പുരികമദ്ധ്യത്തിൽ, ആജ്ഞാചക്രത്തിൽ ജ്വലിക്കട്ടെ. ഭ്രൂമദ്ധ്യത്തിന്ന്—പുരികങ്ങളുടെ മദ്ധ്യസ്ഥാനത്തിന്ന്—യോഗാചാര്യന്മാർ വളരെ വിശേഷം കൽപ്പിക്കുന്നുണ്ട്—യോഗേശ്വരനായ ശ്രീകൃഷ്ണഭഗവാൻ അജ്ജുനന്നു് നൽകിയ ദിവ്യോപദേശം ശ്രദ്ധിക്കുക:

''മുഹൂത്തമപി യോഗശ്ചേൽ
നാസാഗ്രേ മനസാ സഹ

സർവ്വം തരതി പാപ്മാനം
തസ്യ ജന്മശതാർജ്ജിതം''

(ഉത്തരഗീത)

(നാസികാന്തമായ ഭ്രൂമദ്ധ്യത്തിൽ ഒരു മുഹൂർത്തസമയമെങ്കിലും നിശ്ചലമായി ആത്മസംയോഗംചെയ്യുന്നു എങ്കിൽ അവൻെറ അനവധിജന്മങ്ങളിൽ ചെയ്ത സകല പാപങ്ങളും ആ സാധനകൊണ്ടുതന്നെ നശിക്കുന്നു). ഇത്തരത്തിൽ യോഗി ധ്യാനനിരതനാകുമ്പോറം പുരികമദ്ധ്യത്തിൽ ആത്മജ്യോതിസ്സിനെ കണ്ടുംകൊണ്ടാനന്ദിക്കുകയും മനസ്സ് ആത്മാവിൽ ഐക്യമാവുകയും ചെയ്യുന്നു. രാജയോഗസാധനയാൽ പരിശുദ്ധമായചിത്തം ഓങ്കാരപൊരുളിൽ-ആത്മാവിൽ സ്ഥായിയായി ഉറയ്ക്കട്ടെ, സ്ഥിരപ്പെടട്ടെ. ഓങ്കാരപ്പൊരുളെന്ന ആത്മചൈതന്യം സർവ്വഭൂതങ്ങളുടേയും ആത്മാവാണ്. പ്രണവസ്വരൂപമായ നാദബ്രഹ്മമാണതു്. അതുതന്നെ സർവ്വാരാദ്ധ്യനും സർവ്വാന്തര്യാമിയുമായ ശ്രീ ഗുരു. ആ സച്ചിദാനന്ദാത്മാവുതന്നെ നിത്യാനന്ദൻ. ശ്രീ ഷിർദ്ദിസായിബാബയുടെ അമൃതവാണി നല്ലപോലെ ശ്രദ്ധിക്കുക:

''സമസ്തജീവജാലങ്ങളിലും ചരാചരങ്ങളിലും ഞാൻ ഉൾക്കൊള്ളുന്നു. ഞാൻ അന്തര്യാമിയും ഹൃദയനിവാസിയുമാണ്. സച്ചിദാനന്ദമാണ്. പ്രപഞ്ചനാടകത്തിലെ സൂത്രധാരനാണ് ഞാൻ. ഞാൻ ലോകമാതാവും, സർവ്വത്തിന്നും കാരണഭൂതനുമാണ്. എന്നിലേക്ക് ശ്രദ്ധതിരിക്കുന്നവനെ യാതൊന്നിന്നും നശിപ്പിക്കാനാവില്ല. എന്നെ വിസ്മരിക്കുന്നവനെ മായ അടിച്ചമർത്തി തളർത്തിക്കളയും. സമസ്തജീവജാലങ്ങളും, കൃമികളും ഉറുമ്പുകളും, ചരാചരങ്ങളും എൻെറ ശരീരവും ആകൃതിയുമാണ്.''

ആത്മാനുസന്ധാനമാകുന്ന ധാരണധ്യാനമുറകളാൽ ഏകാഗ്രത ശീലിച്ചുകൊണ്ടു് മനസ്സിനെ സച്ചിദാനന്ദാത്മാ

വിൽ സ്ഥിരപ്പെടുത്തി ഉൽകൃഷ്ടമായ സമാധിപദം പൂകട്ടെ. ധാരണ—ധ്യാനങ്ങളിൽക്കൂടിയല്ലാതെ മററൊന്നിനാലുംമനസ്സ് ആത്മാവിൽ സ്ഥിരമാവുകയില്ല—ചിത്തത്തെ ചിദാകാശത്തിൽ—ആത്മാവിൽ ഐക്യപ്പെടുത്തുവാൻ സമാധിയല്ലാതെ വേറെമാർഗ്ഗമില്ല. സമാധിയാൽ മാത്രമേ മനസ്സും ബുദ്ധിയും നിശ്ചലമായി ആത്മചൈതന്യമായി പ്രശോഭിക്കുകയുള്ളു. ഉപ്പു ജലത്തോടു ഏകീകരിക്കുന്നതുപോലെ മനസ്സ് ആത്മാവോട് ഐക്യത്തെ പ്രാപിക്കുന്നതാണല്ലോ സമാധി—അപ്പോഴാം ആത്മസ്വരൂപമായ ഏകഭാവം മാത്രമേയുള്ളു.

"തദാദ്രഷ്ടുഃ സ്വരൂപേഽവസ്ഥാനം"

(ശ്രീപാതഞ്ജല യോഗസൂത്രം)

(ചിത്തം ഏകാഗ്രവും നിരുദ്ധവുമായിത്തീരുമ്പോഴാം അതു ആത്മസ്വരൂപമായി സ്ഥിതിചെയ്യുന്നു). അതിനാൽ മനസ്സ് യോഗസാധനയാൽ ഏകാഗ്രമാവട്ടെ; സമാധിപദം പൂകട്ടെ.

"ആകാശം മാനസംകൃത്വാ
മനഃ കൃത്വാ നിരാസ്പദം
നിശ്ചലത്വം വിജാനീയാൽ
സമാധിസ്ഥസ്യ ലക്ഷണം"

(ഉത്തരഗീത)

(മനസ്സിനെ ആകാശംപോലെ നിർമ്മലവും നിരാസ്പദവും, നിശ്ചലവുമാക്കി ചെയ്തു് എപ്പോഴും ആത്മതത്വത്തെ അവലോകനം ചെയ്യുന്നു എന്നുള്ളതു് സമാധിസ്ഥന്റെ ലക്ഷണമാകുന്നു). അല്ലയോ ജീവനേ ! നീ ചിദാകാശത്തിങ്കൽ ചെന്നുചേരു. നമ്മുടെ ശിരസ്സിനുള്ളിൽ സ്ഥിതിചെയ്യുന്ന ചിദാകാശമെന്ന ദിവ്യസ്ഥാനമാണ് ആത്മസ്ഥാനം, സമാധിപദം. ചിദാകാശത്തിൽ ജീവപരയോരൈക്യം

സംഭവിച്ചാൽ, പരമപദമെന്ന സമാധിപദം പൂകിയാൽ യോഗിക്ക് അന്യത്തായി ഒന്നും തന്നെയില്ല. ആ ജീവൻ തന്നെ ഈശ്വരൻ. ആ യോഗിതന്നെ കൃതകൃത്യൻ, ധന്യ ധന്യൻ, നിത്യാനന്ദൻ. ശ്രീകൃഷ്ണഭഗവാൻെറ ദിവ്യോപദേശം ശ്രദ്ധിക്കുക :

"ഹൃദയം നിർമ്മലം കൃത്വാ
ചിന്തയിത്വാപ്യനാമയം
അഹമേവ ഇദം സർവ്വ–
മിതി പശ്യേൽ പരം സുഖീ."

(ഉത്തരഗീത)

(ആത്മാനുഭൂതിക്കു തടസ്ഥമായ രാഗദ്വേഷാദി ചിത്തവൃത്തികളെ അകററി അന്തഃകരണത്തെ പരിശുദ്ധമാക്കി പരമമംഗളാത്മകമായ ആത്മകലയെ ധ്യാനിച്ച് ഈ ജഗത്തു മുഴുവൻ ''ഞാനെ''ന്നും സർവ്വവും എന്നിൽനിന്നുണ്ടായതും എന്നിൽ നിലനില്ക്കുന്നതും എന്നിൽത്തന്നെ ലയിക്കുന്നതുമാണെന്നും, ഞാൻ അഖണ്ഡനും അനാദിയുമായ പരമേശ്വരനാണെന്നുമുള്ള അനുസന്ധാനത്തോടുകൂടി പരതത്വത്തെ ദർശിച്ച യോഗികൾ പരമാനന്ദത്തിൽ ആറാടുന്നു). അല്ലയോ മനസ്സേ! ദേഹമമതയിൽനിന്നു നിശ്ശേഷം സ്വതന്ത്രമാവുക. ക്ഷണികമായ ദേഹത്തിൽ ഭ്രമിച്ചു മോഹിക്കരുതേ. സമാധിപദത്തിൽ വിരാജിക്കുന്ന യോഗികൾക്ക് ദേഹാത്മഭാവം തീരെ ഇല്ല. അത്തരത്തിലുള്ളവർക്ക് സ്ഥൂലസൂക്ഷ്മങ്ങൾ—ദേഹവും ദേഹിയും—മാങ്ങാക്കൊരട്ടയും (തോട്) അതിലെ പരിപ്പുംപോലെ വ്യത്യസ്തമായി അനുഭവമാകുന്നു. ഉണങ്ങിയ മാങ്ങാത്തൊണ്ടും അതിനുള്ളിൽ കുലുങ്ങുന്ന പരിപ്പുംപോലെ സ്ഥൂലദേഹവും അതിനുള്ളിലെ സൂക്ഷ്മമായ ആത്മാവും തമ്മിലുള്ള അന്തരം സമാധിയുറച്ച യോഗികൾക്ക് വ്യക്തമായി അനുഭവമാകുന്നു. ആത്മാവിന്നു വസിക്കു

വാനുള്ള ഒരു കൂടുമാത്രമാണ് ദേഹമെന്ന ബോധം യോഗിക്ക് സുദൃഢമാവുന്നു. അത്തരത്തിൽ ''ഞാൻ ശരീരമല്ല,'' നിത്യമായ ''ആത്മാവാ''ണ് എന്ന ബോധമുറച്ചവർക്ക പിന്നെ പ്രത്യേകമൊരു സമാധിയുടെ ആവശ്യമില്ല. അത്തരത്തിലുള്ള യോഗികൾ സതതസമാധിയിൽ രാവുപകൽ ആനന്ദിക്കുന്നു. അത്തരത്തിലുള്ളവർ നിത്യസമാധിയിലാണ് – പൂർണ്ണസമാധിയാണത്; ശിവാനന്ദസമാധിയാണത്; മനോലയസമാധിയാണത്. നിത്യാനന്ദനിമഗ്നരായ രാജയോഗികളുടെ പരകോടിയാണത്. അസ്പർശയോഗമാണത്. ജ്ഞാനപ്പഞ്ചസാരയിൽ മുങ്ങിക്കിടക്കുന്നവർക്ക പഞ്ചസാരയെന്നത് വേറെയില്ല. അതുപോലെ, ആത്മജ്ഞാനാനന്ദാമൃത മധുരിമയിൽ–സച്ചിദാനന്ദ ലഹരിയിൽ ആമഗ്നരായ രാജയോഗികൾ സച്ചിദാനന്ദഘനമായിത്തീർന്നിരിക്കുകയാണ്. പരമാത്മസ്വരൂപമായി പ്രശോഭിക്കുകയാണ്.

ശ്രീ വിവേകാനന്ദസ്വാമികളുടെ അമൃതവാണി ശ്രദ്ധിക്കുക.

''ഈ ദേഹം ഒരു ജഡയന്ത്രം മാത്രമാണെന്നു സദാ ഓർമ്മിക്കുക. ഇതിനുള്ളിലെ ആത്മാവായ പുരുഷനാണ് നിന്റെ യഥാർത്ഥ സ്വരൂപം. ആ പുരുഷന്റെ സൂക്ഷ്മവും പ്രഥമവുമായ ആവരണമാണ് മനോരൂപമായ ഉപാധി; അതിനുശേഷമുള്ള സ്ഥൂലാവരണമാണ് ദേഹം. നിഷ്കളനും നിർവ്വികാരനും സ്വയം ജ്യോതിസ്സുമായ ഈ പുരുഷൻ ഈ വക മായികാവരണങ്ങൾകൊണ്ട് ആച്ഛാദിതനാക കാരണം, നിനക്കവന്റെ സ്വരൂപം അറിയാൻ കഴിയുന്നില്ല. രൂപരസങ്ങളുടെ പിന്നാലെ പാഞ്ഞുകൊണ്ടിരിക്കുന്ന മനസ്സിന്റെ ഗതി തിരിച്ച് അന്തർമുഖമാക്കി വിടണം. മനസ്സിനെ കൊല്ലുകതന്നെ വേണം. ദേഹമോ സ്ഥൂലം. അതു ചത്തു പഞ്ചഭൂതങ്ങളിൽ ലയിച്ചു

പോകുന്നു. സംസ്കാരപൊക്കണമായ മനസ്സാകട്ടെ, അത്ര വേഗത്തിലൊന്നും ചാവില്ല. അതു വിത്തുപോലെ, കുറച്ചു കാലം കിടന്നു വീണ്ടും മുളച്ചു തടിച്ചു മരമാവുന്നു, വീണ്ടും സ്ഥൂലശരീരം ധരിച്ചു ജനനമരണ മാർഗ്ഗത്തിൽ ഗമനാഗമനം ചെയ്തുകൊണ്ടിരിക്കുന്നു. ഈ വിധത്തിൽ ആത്മജ്ഞാനം ഉണ്ടാകുംവരെ തുടരുന്നു. അതാണ് ഞാൻ പറയുന്നതു് ധാരണാധ്യാനംവഴിക്കും വിചാരബലം കൊണ്ടും മനസ്സിനെ സച്ചിദാനന്ദസാഗരത്തിൽ ആമഗ്നമാക്കുക. മനം മരിച്ചാൽ എല്ലാം തീൎന്നു. ബ്രഹ്മസംസ്ഥനായി. നീ തന്നെയായിരിക്കും നിന്റെ ധ്യാനവിഷയം. സൎവ്വഗതനായ ആത്മാവാണ് നീയെന്നു മനനം ചെയ്യുകയും ധ്യാനിക്കുകയും ചെയ്യു്. ഞാൻ ദേഹമല്ല, മനമല്ല, ബുദ്ധിയല്ല, സ്ഥൂലമല്ല, സൂക്ഷ്മമല്ല ഈ വിധത്തിൽ നേതിനേതിയെന്നു നിഷേധിച്ചു മനസ്സിനെ പ്രത്യക്ചൈതന്യമാകുന്ന സ്വസ്വരൂപത്തിലാഴ്ത്തുക. ഈ രൂപത്തിൽ മനമാകുന്ന മഞ്ചാടിയെ വീണ്ടും വീണ്ടും മുക്കിമുക്കി കൊന്നുകളയണം. അപ്പൊഴേ ബോധസ്വരൂപത്തിന്റെ ബോധമോ സ്വസ്വരൂപത്തിൽ സ്ഥിതിയോ ഉണ്ടാവൂ. അപ്പോരം ധ്യാതൃധ്യേയധ്യാനങ്ങരം ഒന്നാകും. ജ്ഞാതൃജ്ഞേയജ്ഞാനങ്ങരം ഏകീകൃതമാകും. അദ്ധ്യാസമഖിലം നിവൃത്തമാകും. ഈ അവസ്ഥയിൽ ആപേക്ഷികജ്ഞാനം ഉണ്ടായിരിക്കയില്ല. ആത്മാവേ ജ്ഞാനം; ആത്മാവേ ചൈതന്യം; ആത്മാവേ സച്ചിദാനന്ദം. അപ്പോരം കാണാം, ഞാൻതന്നെ എല്ലാം; ഞാൻതന്നെ സൎവ്വഗതനായ ആത്മാവ്; എനിക്കു പ്രമാണം ഞാൻ തന്നെ. എന്റെ അസ്തിത്വത്തിന്റെ പ്രമാണത്തിനുവേണ്ടി വേറൊരു പ്രമാണത്തിന്റെ ആവശ്യമെവിടെ? ശാസ്ത്രങ്ങളരുളുംപോലെ ഞാൻ 'നിത്യമസ്മത്പ്രസിദ്ധം.' എപ്പോഴും എനിയ്ക്കു് പ്രത്യക്ഷസിദ്ധം. ഞാനീ അവ

സ്ഥയെ സത്യമായും കണ്ടിരിക്കുന്നു, അനുഭവിച്ചിരിക്കുന്നു. നീയും കാണു, അനുഭവപ്പെടുത്തു്. എന്നിട്ടു് ഏവക്കും ഈ ബ്രഹ്മതത്ത്വം പറഞ്ഞുകൊടുക്കുക്. അപ്പോഴേ നിനക്കു ശാന്തി കിട്ടൂ. ഈ സർവ്വമതാശ്ലേഷിയും സർവ്വധർമ്മസമന്വയവുമായ ബ്രഹ്മവിദ്യയെ അനുഭവപ്പെടുത്തു്; എന്നിട്ടു ലോകത്തിൽ പ്രചാരം ചെയ്യു്. ഇതുകൊണ്ടു് നിനക്കു മംഗളമുണ്ടാകും. മററുള്ളവർക്കു ശ്രേയസ്സുണ്ടാകും. സത്തായിട്ടുള്ള സംഗതി. നിന്നോടിന്നു ഞാൻ പറഞ്ഞു. ഇതിലും വലുതായിട്ടൊരു കാര്യവുമില്ല.''

(വിവേകാനന്ദ സാഹിത്യസർവ്വസ്വം; സ്വാമിശിഷ്യ—സംവാദം)

അന്യത്തായിയാതൊന്നുമില്ല. ''അഹമേവേദം സർവ്വമിതി'' (ഛാന്ദോഗ്യോപനിഷത്തു്)— ഈ ജഗത്തെല്ലാം ഞാൻ തന്നെ—താഴെയും മുകളിലും മുന്നിലും പിന്നിലും വലത്തുംഇടത്തും ഞാൻതന്നെ—സർവ്വം ഞാൻ തന്നെ—സനൽകുമാരമഹർഷി നാരദനു് ഉപദേശിച്ചതുപോലെ ''യത്ര നാന്യത്പശ്യതി, നാന്യച്ഛൃണോതി, നാന്യദ്വിജാനാതി സ ഭൂമാ''

(ഛാന്ദോഗ്യോപനിഷത്ത്)

(ഏതൊരുതത്ത്വത്തിലാണോ മററൊന്നിനെ കാണാത്തതു്, മററൊന്നിനെ കേൾക്കാത്തതു്, മററൊന്നിനെ അറിയാത്തതു്, അതു് ഭൂമാവാകുന്നു.''

''യോ വൈ ഭൂമാ തത്സുഖം; നാല്പേ സുഖമസ്തി; ഭൂമൈവ സുഖം.
യോവൈ ഭൂമാ തദമൃതം അഥ യദല്പം തന്മർത്യം''

(ഛാന്ദോഗ്യോപനിഷത്ത്)

(യാതൊന്നാണോ ഭൂമാവു് (നിരതിശയമഹത്ത്വം) അതാണു് സുഖം, അല്പത്തിൽ സുഖമില്ല; ഭൂമാവുതന്നെയാണു്

സുഖം. യാതൊന്നാണോ ഭൂമാവ് അതാണ് അമൃതം, അല്പമാകട്ടെ മർത്ത്യം (നശിക്കുന്നതു്)ആണ്).
സത്യദർശിയായ മറെറാരു ഋഷി മന്ത്രിച്ചതു് ശ്രദ്ധിക്കുക:

"രസോ വൈ സഃ രസംഹ്യേവായം
ലബ്ധ്വാനന്ദീ ഭവതി."

(തൈത്തിരീയോ പനിഷത്ത്)

(ആത്മാവു രസം തന്നെ–ഈ രസം കിട്ടിയിട്ടാണ് ജ്ഞാനികഠം–യോഗികഠം വിഷയങ്ങളെക്കൂടാതെ തന്നെ അനന്താനന്ദം അനുഭവിക്കുന്നതു്). ഇതാണ് രാജയോഗിയുടെ നിത്യാനന്ദപദം. ജീവാത്മാവ് തന്നെ പരമാത്മാവ് എന്ന അദ്വൈതഭാവമാണതു്; സഹജാനന്ദപദമാണതു്. ശ്രീ ദത്താത്രേയമഹർഷി രാജയോഗിയുടെ ഈ ദിവ്യതമമായ ഭാവത്തെ പ്രകീർത്തിച്ചതിങ്ങനെയാണ്–

"യോഗവിയോഗൈരഹിതോ യോഗീ
ഭോഗവിഭോഗൈരഹിതോ ഭോഗീ
ഏവം ചരതി ഹി മന്ദം മന്ദം
മനസാ കല്പിതസഹജാനന്ദം."

(അവധൂതഗീത)

(യോഗിക്കു് യോഗവും വിയോഗവുമില്ല. ഭോഗിയായാലും ഭോഗമോ വിഭോഗമോ–അനുഭവബോധമോ വിരക്തഭാവമോ—രണ്ടുമില്ല. ഇങ്ങനെ സഹജാനന്ദരസത്തിൽ മാത്രം മുഴകി മന്ദംമന്ദം സഞ്ചരിക്കുകയത്രേ അവധൂതൻെറ സ്വഭാവം).

ഭൂമാവു് പദത്തിലെത്തിയ, ആത്മപ്രഭാവം പൂകിയ ആത്മജ്ഞാനിയുടെ— രാജയോഗിയുടെ— മഹോന്നത നിലയെ സത്യദർശിയായ ഋഷി വർണ്ണിച്ചതു് നല്ല പോലെ ശ്രദ്ധിക്കുക.

"ഉപ അ്വാത ആത്മാദേശ ഏവ *ff* ത്മൈ
വാധസ്താ, ദാത്മോപരിഷ്ടാ, ദാത്മാപശ്ചാ,
ദാത്മാ പുരസ്താ, ദാത്മാദക്ഷിണത, ആത്മോത്തരത.
ആത്മൈവേദം സർവ്വമിതി. സ വാ ഏഷ
ഏവം പശ്യന്നേവം മന്വാന ഏവം വിജാനന്നാ
ത്മരതിരാത്മക്രീഡ ആത്മമിഥുന ആത്മാനന്ദഃ
സഃ സ്വരാഡ്ഭവതി. തസ്യസർവേഷു ലോകേഷു
കാമചാരോ ഭവതി."

(ഛാന്ദോഗ്യോപനിഷത്ത്)

ഭാഷ്യം:— ഇനി ആത്മാദേശത്തെ പറയുന്നു. ശുദ്ധവും സത്സ്വരൂപവും കേവലവുമായ ആത്മാവായിത്തന്നെ ആദേശിക്കുന്നു. ''എല്ലായിടത്തും എല്ലാം ആത്മാവു തന്നെ. താഴെ ആ ഭൂമാവു (ആത്മാവു) തന്നെ; മുകളിൽ അതുതന്നെ; പടിഞ്ഞാറു് അതുതന്നെ; (പിൻപിൽ അതു തന്നെ) കിഴക്കു് അതുതന്നെ (മുൻപിൽ അതുതന്നെ); തെക്കു് അതുതന്നെ (വലത്തു അതുതന്നെ); വടക്കു് അതു തന്നെ (ഇടത്തു അതുതന്നെ); ഈ ജഗത്തെല്ലാം അതുതന്നെ. ഏകവും അജവും ആകാശംപോലെ പൂർണ്ണവും വേറെ ഒന്നു മില്ലാത്തതും ആയ ആത്മാവിനെ മനനംകൊണ്ടും വിജ്ഞാനംകൊണ്ടും കാണുന്നവൻ ആത്മാവിൽതന്നെ രമിക്കുന്നവനായും ആത്മാവിൽതന്നെ ക്രീഡിക്കുന്നവനായും ഇരിക്കും. ദേഹം മാത്രം കൊണ്ടുനടക്കുന്നതു രതിയും ബാഹ്യസാധനങ്ങളുടെ അപേക്ഷയുള്ളതു ക്രീഡയുമാകുന്നു. ലോകത്തിൽ സ്ത്രീകളോടും സഖാക്കളോടും ക്രീഡിക്കുന്നു എന്നു പറയാറുണ്ടല്ലൊ. അതുപോലെ ബാഹ്യസാധനങ്ങളുടെ അപേക്ഷയൊന്നും ആത്മജ്ഞാനിക്കു് ഇല്ല. ആത്മവിജ്ഞാനം കൊണ്ടുതന്നെ രതിയും ക്രീഡയും രണ്ടും സിദ്ധിക്കുന്നു. ദ്വന്ദ്വംകൊണ്ടുണ്ടാകുന്ന സുഖവും ദ്വന്ദ്വത്തിന്റെ അപേക്ഷ കൂടാതെതന്നെ സിദ്ധിക്കുന്നു. എല്ലാം ആത്മനിമിത്ത

മായിത്തന്നെ സിദ്ധിക്കും. ഇങ്ങനെയുള്ള ലക്ഷണങ്ങളോടുകൂടിയ ആത്മജ്ഞാനി ജീവിച്ചിരിക്കുമ്പോൾതന്നെ സ്വാരാജ്യത്തിൽ അഭിഷിക്തനായിത്തീരുന്നു. (മുക്തനായിത്തീരുന്നു). ദേഹം പതിച്ചാലും സ്വരാട്ടുതന്നെയായിരിക്കും. ഇങ്ങനെയാകയാൽ അവനു എല്ലാ ലോകങ്ങളിലും സ്വാതന്ത്ര്യവും സിദ്ധിക്കും).



അസതോ മാ സദ്ഗമയാ

തമസോ മാ ജ്യോതിർഗമയാ

മൃത്യോർമാ അമൃതം ഗമയാ

ഓം നമഃ പരമാത്മനേ

ഓം തത് സത്

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ



## ഈ ഗ്രന്ഥത്തിന്റെ നിർമ്മാണത്തിന്നു ആധാരമായ പുസ്തകങ്ങൾ

1. അദ്വൈതചിന്താപദ്ധതി: ഗ്രന്ഥകർത്താ: പരമഭട്ടാര ചട്ടമ്പിസ്വാമി തിരുവടികൾ; പ്രസാധകൻ: ശ്രീ വിദ്യാനന്ദ തീർത്ഥപാദസ്വാമികൾ; ശ്രീ തീർത്ഥപാദാശ്രമം, വാഴൂർ, കോട്ടയം.

2. അദ്ധ്യാത്മ ഭാഗവതം: ഗ്രന്ഥകർത്താ: ശ്രീ മാധവതീർത്ഥ സ്വാമികൾ; വിവർത്തക: ഡാ. ജി. രുഗ്മാണിഅമ്മ; പ്രസാധകർ: ശ്രീ തീർത്ഥപാദാശ്രമം, വാഴൂർ, കോട്ടയം.

3. അദ്ധ്യാത്മ വിജ്ഞാനം അഥവാ ഞാനാര് ? } ഗ്രന്ഥകർത്താ: ശ്രീ കെ. പി. ഗോപാലപിള്ള; വട്ടപ്പാറ, തിരുവനന്തപുരം 15.

4. അഷ്ടാവക്രഗീത: വ്യാഖ്യാതാവ്: സ്വാമി ജ്ഞാനാനന്ദ സരസ്വതി; ജ്ഞാനാനന്ദാശ്രമപ്രസിദ്ധീകരണം.

5. ആത്മബോധം: വ്യാഖ്യാതാ: ബ്രഹ്മശ്രീ വൈശ്രവണത്ത് രാമൻനമ്പൂതിരി; പ്രകാശകൻ: കെ. നാരായണൻനായർ, പ്രസിഡണ്ട്, ശ്രീ സത്യസായി സേവാസമിതി, തിരുവനന്തപുരം ജില്ല.

6. ആത്മവിദ്യ: ഗ്രന്ഥകർത്താവ്: ശ്രീ വാഗ്ഭടാനന്ദൻ; പ്രസാധകന്മാർ: ആത്മവിദ്യാപ്രസിദ്ധീകരണസമിതി, അഴീക്കോട്, കണ്ണൂർ-9.

7. ആത്മോപദേശ ശതകം: വ്യാഖ്യാതാ: ശ്രീ ജി. ബാലകൃഷ്ണൻനായർ എം.എ. പ്രസാധകൻ: ശ്രീ ശിവകുമാർ, വടക്കുംഭാഗം കൊല്ലം.

8. ആനന്ദകല്പദ്രുമം: ശ്രീ ബ്രഹ്മാനന്ദസ്വാമിശിവയോഗി, പ്രസാധകൻ: ശ്രീ നിർമ്മലാനന്ദയോഗി, സിദ്ധാശ്രമം, ആലത്തൂർ, പാലക്കാട്.

9. ഉത്തരഗീത: വ്യാഖ്യാതാ: സ്വാമി ജ്ഞാനാനന്ദസരസ്വതി; ജ്ഞാനാനന്ദാശ്രമ പ്രസിദ്ധീകരണം.

10. ഉപനിഷദ്ദീപ്തി: സമ്പാദകൻ/പ്രസാധകൻ: ശ്രീ. കെ. ഭാസ്കരൻനായർ എം. എ; ബി. എഡ്; ശ്രീ വരാഹം, തിരുവനന്തപുരം-9.

11. ഋഗ്വേദജ്യോതിസ്സ് : പരിഭാഷകൻ : ശ്രീ. കെ എൻ. എം. ദിവാകരൻ നമ്പൂതിരി; പ്രസാധകർ: ബ്രഹ്മസ്വം വടക്കേമഠം, തൃശ്ശൂർ.

12. എഴുത്തച്ഛനും ഹരിനാമകീർത്തനവും: ഗ്രന്ഥകർത്താ: ശ്രീ. എം. കെ. രാമകൃഷ്ണൻ; വിതരണം: വിദ്യാർത്ഥിമിത്രം ബുക്കഡിപ്പോ, കോട്ടയം.

13. ഇഹ്‌യാഉലൂമിദ്ദീൻ: ഗ്രന്ഥകർത്താ: ബഹു: ഇമാം ഗസ്സാലി (റ) പരിഭാഷകൻ: ശ്രീ. എം. വി. കുഞ്ഞിഅഹമ്മദ് മൌലവി; എം. എഫ്. ബി. എം. എ; പ്രസാധകർ: ആമിനാ ബുക്കസ്റ്റാൾ; തൃശ്ശൂർ.

14. ഒൻപതു ഉപനിഷത്തുക്കൾ: വ്യാഖ്യാതാ: ശ്രീ. വി. ബാലകൃഷ്ണൻ; വിദ്യാർത്ഥിമിത്രം ബുക്ക ഡിപ്പോ, കോട്ടയം.

15. ഒരാഴ്ച ശ്രീതപോവനസന്നിധിയിൽ: ഗ്രന്ഥകർത്താ: ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ; ശ്രീ തീർത്ഥപാദാശ്രമം, വാഴൂർ, കോട്ടയം.

16. കഠോപനിഷത്ത്: വ്യാഖ്യാതാ: ശ്രീ മൃഡാനന്ദസ്വാമി, ശ്രീരാമകൃഷ്ണാശ്രമം, പുറനാട്ടുകര, തൃശ്ശൂർ.

17. ക്രൈസ്തവ വിജ്ഞാനീയം: വിവർത്തകൻ: ഫാദർ ജോസഫ് വിതയത്തിൽ; പ്രസാധകർ: അർപ്പിതാ ബുക്സ്, കോട്ടയം.

18. ചിന്താരത്നം: സംശോധിതസംസ്കരണം. ഡാ. പി. കെ. നാരായണപിള്ള; വിതരണം: നാഷനൽ ബുക്കസ്റ്റാൾ, കോട്ടയം.

19. ജീവന്മുക്തിവിവേകം: ശ്രീ ജി. ബാലകൃഷ്ണൻനായർ എം. എ. പ്രസാധകന്മാർ: ശ്രീരാമകൃഷ്ണാശ്രമം, പുറനാട്ടുകര, തൃശ്ശൂർ.

20. ജ്ഞാനകമ്മി: ആനന്ദശ്രീബ്രഹ്മാനന്ദസ്വാമി ശിവയോഗി; പ്രസാധകൻ: ശ്രീ നിർമ്മലാനന്ദയോഗി, സിദ്ധാശ്രമം ആല ത്തൂർ, പാലക്കാട്.

21. ജ്ഞാനപ്പാന: ശ്രീരാമകൃഷ്ണാശ്രമം, പുറനാട്ടുകര, തൃശ്ശൂർ.

22. ജ്ഞാനവാസിഷ്ഠം: പരിഭാഷകൻ: ശ്രീകാവുങ്ങൽ നീല കണ്ഠപ്പിള്ള; പ്രകാശകന്മാർ: എസ്. വി. റെഡ്യാർ & സൺസ്; കൊല്ലം.

23. തത്വാനുസന്ധാനം: ഗ്രന്ഥകർത്താ: ശ്രീ പ്രകാശാനന്ദ സ്വാമികൾ; പ്രസാധകന്മാർ: ഡാ. എം. എ. സുന്ദരം, തലശ്ശേരി.

24. തത്വചിന്തയും മതവും: മഹാത്മാഗാന്ധി; വിവർത്തകൻ ശ്രീ. കെ. രാമചന്ദ്രൻനായർ; പ്രസാധകർ: ശ്രീ കൈനിക്കര എം. കുമാരപിള്ള പ്രകാശകർ: ഗാന്ധിസ്മാരകനിധി; കേരള ശാഖ, തിരുവനന്തപുരം.

25. തീർത്ഥപാദപരമഹംസസ്വാമികൾ: (രണ്ടാം ഭാഗം) ഗ്രന്ഥകാരന്മാർ: ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ; പണ്ഡിററ് സി. രാമകൃഷ്ണൻനായർ; പ്രസാധകർ: ശ്രീ തീർത്ഥപാദാശ്രമം; തീർത്ഥപാദാപുരം; 686 505

26. തൈത്തിരീയോപനിഷത്ത്: വ്യാഖ്യാതാ: ശ്രീ മൃഡാ നന്ദസ്വാമി; ശ്രീ രാമകൃഷ്ണാശ്രമം, തൃശ്ശൂർ.

27. ദത്താത്രേയാവധൂതഗീത: ഭാഷാഗാനം; ഗ്രന്ഥകർത്താ: സാഹിത്യകുശലൻപണ്ഡിററ് പി. ഗോപാലൻനായർ; നോർമ്മൻ പ്രിൻറിംങ് ബ്യൂറോ, കോഴിക്കോട്.

28. ദർശനമാല: ശ്രീ നാരായണഗുരുദേവൻ; ശിവാരവിന്ദം ഭാഷ്യം; ശ്രീ. ജി. ബാലകൃഷ്ണൻനായർ; പ്രസാധകൻ: ശ്രീ ശിവകുമാർ, വടക്കുംഭാഗം, കൊല്ലം.

29. ദൈവദശകം: ശ്രീ നാരായണ ഗുരുദേവൻ; വ്യാഖ്യാതാവ്: സ്വാമിസച്ചിദാനന്ദ; പ്രസാധകൻ: ഡാ. എം. അനന്തൻ; ശ്രീ സായിബാബാമിഷ്യൻ, കോഴിക്കോട്-2.

30. പരമാർത്ഥ പ്രസംഗം: ഗ്രന്ഥകർത്താ: ശ്രീ വിരജാനന്ദ സ്വാമികൾ; വിവർത്തക: മിസ്സിസ്സ് തങ്കം നായർ; ശ്രീരാമ കൃഷ്ണ അദ്വൈതാശ്രമം, കാലടി, എറണാകുളം.

31. ബൈബിൾ.
32. ബ്രഹ്മവിദ്യ: ഗ്രന്ഥകർത്താ: ശ്രീ വിദ്യാനന്ദതീർത്ഥപാദ സ്വാമികൾ; ശ്രീ തീർത്ഥപാദാശ്രമം; വാഴൂർ, കോട്ടയം.
33. ഭഗവാൻ രമണ മഹർഷി സംസാരിക്കുന്നു: വിവർത്തനം ശ്രീ തിരുവല്ല ഭാസ്കരൻനായർ; ശ്രീമതി കെ. കെ. മാധവി അമ്മ; പ്രസാധകർ: കേരള വിദ്യാപീഠം, തിരുവനന്തപുരം
34. മതം പൗരസ്ത്യപാശ്ചാത്യരാജ്യങ്ങളിൽ: ഡാ. എസ് രാധാകൃഷ്ണൻ; വിവർത്തനം: അമ്പാടി ഇക്കാവമ്മ; പ്രസാധകർ സി. ഐ. സി. സി. ബുക്കഹൗസ്, ടി. ഡി. റോഡ് എറണാകുളം.
35. മാണ്ഡൂക്യകാരിക: വ്യാഖ്യാതാ: ശ്രീ ശുദ്ധാനന്ദസ്വാമി, ശ്രീരാമകൃഷ്ണാശ്രമം, തൃശ്ശൂർ.
36. മോക്ഷപ്രദീപം: ഗ്രന്ഥകർത്താ: ശ്രീ ബ്രഹ്മാനന്ദ സ്വാമി, ശിവയോഗി; പ്രസാധകൻ: ശ്രീ നിർമ്മലാനന്ദയോഗി, സിദ്ധാശ്രമം, ആലത്തൂർ, പാലക്കാട്.
37. യേശുദേവൻ: ഗ്രന്ഥകർത്താ: ശ്രീ കെ. പി. കേശവ മേനോൻ; പ്രസാധകന്മാർ: മാതൃഭൂമി പ്രിൻറിംങ് & പബ്ലിഷിങ് കമ്പനി ലിമിററഡ്, കോഴിക്കോട്.
38. യോഗതാരാവലി: വ്യാഖ്യാതാ: സ്വാമിബ്രഹ്മാനന്ദ തീർത്ഥർ; പ്രസാധകന്മാർ; ശ്രീ രാമകൃഷ്ണാശ്രമം, തൃശ്ശൂർ.
39. യോഗ ശിക്ഷ: വ്യാഖ്യാതാ: സ്വാമിബ്രഹ്മാനന്ദ തീർത്ഥർ; പ്രസാധകന്മാർ; ജ്ഞാനാശ്രമം, വ്യാസഗിരി, തൃശ്ശൂർ.
40. ലഘുവാസുദേവമനനം: വ്യാഖ്യാതാ: സ്വാമിബ്രഹ്മാനന്ദ തീർത്ഥർ, ജ്ഞാനാശ്രമം, വ്യാസഗിരി, തൃശ്ശൂർ.
41. വിവേകചൂഡാമണി: ശ്രീ ശങ്കര ഭഗവത് പാദർ വ്യാഖ്യാതാ: ശ്രീ സിദ്ധിനാഥാനന്ദ സ്വാമി; ശ്രീരാമ കൃഷ്ണാശ്രമം തൃശ്ശൂർ.
42. വിവേകാനന്ദ സാഹിത്യസർവ്വസ്വം: ശതാബ്ദസ്മാരക പ്രസിദ്ധീകരണം, ശ്രീരാമകൃഷ്ണാശ്രമം, തൃശ്ശൂർ.
43. വിശ്വാസത്തിലേക്ക വീണ്ടും: ഡോക്ടർ രാധാകൃഷ്ണൻ; വിവർത്തനം: എം. കെ. സാനു; പ്രസാധകന്മാർ: ശാരദാ ബുക്ക്ഡിപ്പോ; തോന്നക്കൽ, തിരുവനന്തപുരം.

44. വേദപര്യടനം : മഹർഷി ദയാനന്ദസരസ്വതി; പരിഭാഷ: നരേന്ദ്രഭൂഷൺ; പ്രകാശനം: വൈദിക സാഹിത്യപരിഷത്ത് മഹർഷിദയാനന്ദഭവൻ, ചെങ്ങന്നൂർ.

45. ശതശ്ലോകി : ശ്രീ ശങ്കരാചാര്യവിരചിതം.

46. ശാന്തിമന്ത്രങ്ങൾ: വ്യാഖ്യാതാ: ശ്രീ വിദ്യാനന്ദതീർത്ഥപാദ സ്വാമികൾ, ശ്രീ തീർത്ഥപാദാശ്രമം, വാഴൂർ, കോട്ടയം.

47. ശിവയോഗരഹസ്യം: ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി; സിദ്ധാശ്രമം, ആലത്തൂർ, പാലക്കാട്.

48. ശ്രീഗുരുഗീത: പ്രസാധകൻ: പയിങ്ങാലിൽ, പി. പരമേശ്വരൻനായർ; എം. ആർ. പി. പ്രസ്സ്, കുന്ദംകുളം.

49. ശ്രീപഞ്ചദശി : ശ്രീ വിദ്യാരണ്യസ്വാമികൾ; വ്യാഖ്യാതാ: സാഹിത്യകുശലൻ പണ്ഡിററ് പി. ഗോപാലൻനായർ; നോർമൽ പ്രിൻറിംങ് ബ്യൂറോ, കോഴിക്കോട്.

50. ശ്രീമദ് ഭഗവദ്ഗീത : ശ്രീ കെ. എം. ൻെറ പരിഭാഷ, വിദ്യാവിലാസംപ്രസ്സ്, തിരുവനന്തപുരം.

51. ശ്രീമദ്ഭഗവദ്ഗീത : സാധനാബോധിനി വ്യാഖ്യാനം വ്യാഖ്യാതാ: ശ്രീ പ്രകാശാനന്ദസ്വാമികൾ; ശ്രീരാമകൃഷ്ണാശ്രമം, പുറനാട്ടുകര, തൃശ്ശൂർ.

52. ശ്രീ മഹാഭാഗവതം : വ്യാഖ്യാതാ : സാഹിത്യകുശലൻ പണ്ഡിററ് പി. ഗോപാലൻനായർ, നോർമൻ പ്രിൻടിങ്ങ് ബ്യൂറോ; കോഴിക്കോട്.

53. ശ്രീരാമകൃഷ്ണ വചനാമൃതം : ഗ്രന്ഥകർത്താ: മഹേന്ദ്രനാഥ ഗുപ്തൻ; വിവർത്തകൻ: ശ്രീ സിദ്ധിനാഥാനന്ദസ്വാമി, ശ്രീരാമകൃഷ്ണാശ്രമം, തൃശ്ശൂർ.

54. ശ്രീസത്യസായിബാബാ ജ്ഞാനോപദേശരത്നങ്ങൾ } സമ്പാദക: ഡാ. കെ. ജി. തങ്കമ്മ: പ്രസാധകർ: ശ്രീ സത്യസായിട്രസ്റ്റ്, പ്രശാന്തിനിലയം, അനന്തപ്പൂർ, ആന്ധ്ര.

55. ശ്രീ സത്യസായിബാബാ വചോരത്നങ്ങൾ: പരിഭാഷ: ഡാ. കെ. ജി. തങ്കമ്മ; പ്രസാധകന്മാർ: ശ്രീ സത്യസായി എഡ്യൂക്കേഷൻ & പബ്ലിക്കേഷൻ ഫൗണ്ടേഷൻ, ബാംഗ്ളൂർ.

56. ശ്രീ സായിസച്ചരിതം: ഗ്രന്ഥകർത്താ: ഹേമദ്പന്ത്; പരിഭാഷകൻ: ശ്രീ. പി. സി. രാമചന്ദ്രമേനോൻ; പ്രസാധകൻ: ശ്രീ. വി. പി. ഉണ്ണിരാമമേനോൻ, "ജ്യോത്സ്ന," കോഴിക്കോട് – 2.

57. സർവ വേദാന്ത സിദ്ധാന്ത സാരസംഗ്രഹം: വ്യാഖ്യാതാ: ശ്രീ ആഗമാനന്ദസ്വാമി; ശ്രീ രാമകൃഷ്ണ അദ്വൈതാശ്രമം, കാലടി, എറണാകുളം.

58. സിദ്ധാനുഭൂതി: ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി, സിദ്ധാശ്രമം, ആലത്തൂർ, പാലക്കാട്.

59. സിദ്ധവേദം: സ്വാമിശിവാനന്ദപരമഹംസർ; പ്രസാധകർ: സിദ്ധസമാജം, വടകര, കോഴിക്കോട്.

60. സ്വാമി രാമതീർത്ഥൻ: ഗ്രന്ഥകർത്താ: എം. ആർ. മാധവ വാര്യർ; പ്രകാശകർ: ശ്രീരാമവിലാസം പ്രസിദ്ധീകരണശാല, കൊല്ലം.

61. സ്വാമി വിവേകാനന്ദൻ: ഗ്രന്ഥകത്താ: റൊമയിൻ റോളൻഡ്; വിവത്തകൻ: എൻ. കെ. ദാമോദരൻ, സഹിത്യ അക്കാഡമി, ന്യൂഡൽഹി.

62. Autobiography of a Yogi : Paramahamsa Yogananda, Self Realisation Fellowship, Los Angels, California.

63. Avadhuta Gita of Dattatreya : Swami Ashokananda, Sree Ramakrishna Math, Mylapore Madras.

64. Bhagawan Nityananda : Swami Muktananda; Shree Gurudev Ashram, Ganeshpuri, Thane, Bombay.

65. Chidakasha Geeta : Smt. Tulasi Amma; Translated & Published by a Devotee; Printed by Mahadev Vithoo Sangvekar, Bombay 4.

66. Chitshakti Vilas : Swami Muktananda, Shree Gurudev Ashram, Ganeshpuri, Thane Bombay.

67. Conversations with Bhagawan Sri Satya Sai Baba : J. S. Hislop; Sri Satya Sai Baba Society of America.

68. Dialogues with the DIVINE : Prashanti Vidwanmahasabha, Maharashtra Branch, Bombay.

69. Essays on the Gita : Sri Aurobindo, Sri Aurobindo Ashram, Pondicherry.

70. Essential Unity of All Religions: Dr. Bhagawan Das, Published by Bharatiya Vidya Bhavan, Bombay 7

71. God Experience : Swami Ramdas; Published by Anandashram, Kanhangad, Cannanore Dt.

72. I Am That : Swami Muktananda, Shree Gurudev Ashram, Ganeshpuri, Thane, Bombay.

73. In Woods of God Realisation : Swami Ramatirtha, Rama Tirtha Pratisthan, Lucknow.

74. Kabir The Great Mystic : Isac A Ezekiel, Radha Swami Satsang, Beas, Punjab.

75. Kundalini, The Secret of Life : Swami Muktananda, Published by Gurudev Siddha Peeth, Ganeshpuri, Thane, Maharashtra.

76. Mysticism in Maharashtra, "The Jnaneswari" & "The Amritanubhava" : R. D. Ranade, Published by Sri Anant Vinayak Patwardhan, Poone-2.

77. Parliament of Religions : Published by Swami Sambudhananda, General Secretary, Swami Vivekananda Centenary Committee, Culcutta-14

78. Pathway to God in Kannada Literature : R. B. Ranade, Bharatiya Vidya Bhavan, Bombay-7.

79. Satyam Sivam Sundaram Part-IV- : Compiled by Sri N. Kasturi, Sri Satya Sai Books & Publications, Prasanthi Nilayam, Anantapur, Andhra Pradesh.

80. Summer Showers in Brindavan 1978: Bhagavan Sri Satya Sai Baba; Published by Sri Satya Sai Education and Publication Foundation, Prasanti Nilayam, Andhra Pradesh.

81. Swami Vivekananda, His Second Visit To The West - New Discoveries : Marie Louise Burke, Advita Ashram, Mayavati, Himalayas.

82. The Path of the Masters : Dr. Julian Johnson, M. A. B. D., M. D., Radha Swami Satsang, Beas, Panjab.

83. The Gospel of Budha : Paul Carus, A National Book Trust Book.

84. The Upanishads : Sri Auriobindo, Sri Auribindo Ashram, Pondicherry.

85. Voice of the Self : Swami Nityananda; Published by Sri P. Ramnath Pai, "Meera Bhavan", 8. Hanumantha Rao Road, Balaji Nagar, Madras-14.

86. Yoga, Immortality and Freedom: Mircea Eliade, Translated from the French by Willard R. Trask; ROUTLEDGE & KEGAN PAUL, LONDON.

87. Yogamrutam : Swami Ramananda Paramahamsa; Published by Sri. B. Tukaram, Sri. Ramananda Yogasramam, Bhavanipuram, Vijayawada.

88. Yoga & the Bible : Joseph Leeming; George Allen and Unwin Ltd; London.



മാനവലോകത്തിന്നു് നൽകിയ അനശ്വതത്തോപദേശങ്ങളുടെ വിശിഷ്ടമായ ഒരാധുനിക പ്രതിപാദനമാണ് സദ്ഗുരു നിത്യാനന്ദ ഭഗവാൻെറ ''ചിദാകാശഗീത''. 'ഹൃദയത്തിലുള്ള ഭഗവാനെ കാണുക'; 'തൻെറ യഥാർത്ഥസ്വരൂപം തന്നിൽത്തന്നെ കാണണം'; 'അന്തരാവലോകനത്തിലൂടെ നിൻെറ രഹസ്യം നീ അറിയുക'; 'യോഗത്തിലല്ലാതെ കർമ്മവിമുക്തിയില്ല'; 'യോഗത്തിൻെറ ഉദ്ദേശ്യവും ലക്ഷ്യവും ജീവന്മുക്തി എന്ന സ്വാരാജ്യമാണ്'; 'നാം വന്നേടത്തുതന്നെ തിരിച്ചെത്തണം'; 'കാമക്രോധാദികളെ യോഗാഗ്നിയിൽ നശിപ്പിച്ച സ്വയം ശുദ്ധീകരിക്കണം'; 'ഭോഗസുഖത്തെ വർജ്ജിച്ച യോഗാനന്ദത്തെ പ്രാപിക്കുക'; 'മനസ്സ് ഏകാഗ്രമായാൽ മഹത്തായി, യോഗമായി'; 'ഭക്തിയെന്നതു് സാർവ്വലൗകികപ്രേമമാണ്'; 'സമഭാവനയുണ്ടാവുകയാണ് ശ്രേഷ്ഠമായ നേട്ടം'. എന്നു തുടങ്ങിയ ദിവ്യോപദേശങ്ങളാണ് 'ചിദാകാശഗീത'യിലെ ഉള്ളടക്കം. ആത്യന്തികമായ ദുഃഖനിവൃത്തിക്കും നിത്യശാന്തിക്കും മനുഷ്യൻ ഈ ധർമ്മപ്രബോധനങ്ങളെ അറിയുകയല്ലാതെ— അനുഷ്ഠിക്കുകയല്ലാതെ— മറെറാരു പോംവഴിയുമില്ല.